# ശ്രീ

# മഹാഭാരത പ്രവേശിക.






ഗ്രന്ഥകത്താവു്:-

കവിതിലകൻ

## വടക്കുംകൂർ രാജരാജവർമ്മ രാജാ

വയ്ക്കം.





# ശ്രേയസ്

ഭാരതത്തിന്റെ ആദ്ധ്യാത്മികജ്ഞാനവും സാംസ്കാരികപൈതൃകവും പരിപോഷിപ്പിക്കുകയും പ്രചരിപ്പിക്കുകയും ചെയ്യുന്ന മഹദ്ഗ്രന്ഥങ്ങൾ, അവയുടെ മൂല്യവും വ്യക്തതയും ഒട്ടും ചോർന്നുപോകാതെതന്നെ, നൂതന സാങ്കേതികവിദ്യ ഉപയോഗിച്ച് പരിരക്ഷിക്കുകയും ജിജ്ഞാസുകൾക്ക് സൗജന്യമായി പകർന്നുകൊടുക്കുകയും ചെയ്യുക എന്ന ശ്രേയസ് ഫൗണ്ടേഷന്റെ ലക്ഷ്യ സാക്ഷാത്കാരമാണ് ശ്രേയസ് ഓൺലൈൻ ഡിജിറ്റൽ ലൈബ്രറി.

ഗ്രന്ഥശാലകളുടെയും ആദ്ധ്യാത്മിക പ്രസ്ഥാനങ്ങളുടെയും വ്യക്തികളുടെയും സഹകരണത്തോടെ കോർത്തിണക്കിയിരിക്കുന്ന ഈ ഓൺലൈൻ ലൈബ്രറിയിൽ അപൂർവ്വങ്ങളായ വിശിഷ്ടഗ്രന്ഥങ്ങൾ സ്കാൻചെയ്ത് മികവാർന്ന ചെറിയ പി ഡി എഫ് ഫയലുകളായി ലഭ്യമാക്കിയിരിക്കുന്നു. ഇവ കമ്പ്യൂട്ടറിലോ പ്രിന്റ് ചെയ്തോ എളുപ്പത്തിൽ വായിക്കാവുന്നതാണ്.

ശ്രേയസ് ഓൺലൈൻ ഡിജിറ്റൽ ലൈബ്രറിയിൽ ലഭ്യമായ ഗ്രന്ഥങ്ങൾ വ്യക്തിപരമായ ആവശ്യങ്ങൾക്കുവേണ്ടി സൗജന്യമായി ഉപയോഗിക്കാവുന്നതാണ്. എന്നാൽ വാണിജ്യപരവും മറ്റുമായ കാര്യങ്ങൾക്കായി ഇവ ദുരുപയോഗം ചെയ്യുന്നത് തീർച്ചയായും അനുവദനീയമല്ല.

ഈ ഗ്രന്ഥശേഖരത്തിന് മുതൽക്കൂട്ടായ ഈ പുണ്യഗ്രന്ഥത്തിന്റെ രചയിതാവിനും പ്രകാശകർക്കും നന്ദി രേഖപ്പെടുത്തുന്നു.

ശ്രേയസ് ഓൺലൈൻ ഡിജിറ്റൽ ലൈബ്രറിയെക്കുറിച്ചും ശ്രേയസ് ഫൗണ്ടേഷനെക്കുറിച്ചും കൂടുതൽ വിവരങ്ങൾ അറിയാനും പ്രവർത്തനങ്ങളിൽ പങ്കാളിയാകാനും ശ്രേയസ് വെബ്സൈറ്റ് സന്ദർശിക്കുക.

http://sreyas.in

# ശ്രീ മഹാഭാരത
## പ്രവേശിക.

ഗ്രന്ഥകർത്താവ്:-

കവിതിലകൻ

വടക്കുംകൂർ രാജരാജവർമ്മ രാജാ

വക്കം.

1127

വില 5—0—0.

ശാന്താ പ്രസ്സ്, മൂവാററുപുഴ

# ശ്രീ
# വേദവ്യാസസ്തോത്രം.

നമോ ജ്ഞാനാനലശിഖാ-പുഞ്ജപിംഗജടാഭൃതേ
1 കൃഷ്ണായാകൃഷ്ണമഹസേ കൃഷ്ണദ്വൈപായനായ ച

നമസ്തേജോമയശ്മശ്രു പ്രഭാശബലിതത്വിഷേ
2 വക്ത്രവാഗീശ്വരീ പത്മരജഃസന്ധ്യോദിതശ്രിയേ

നമസ്സന്ധ്യാസമാധാനനിഷ്പീതരവിതേജസേ
3 ത്രൈലോക്യതിമിരോച്ഛേദദീപ പ്രതിമചക്ഷുഷേ

നമസ്സഹസ്രശാഖായ ധർമ്മോപവനശാഖിനേ
4 ധർമ്മപ്രതിഷ്ഠാപുഷ്പായ നിർവ്വാണഫലശാലിനേ

നമഃകൃഷ്ണാജിനജുഷേ ബോധനന്ദനവാസിനേ
5 വ്യാപ്തായേവാളിജാലേന പുണ്യസൌരഭലിപ്സയാ

നമഃശശികലാകാരബ്രഹ്മസൂത്രാംശുശോഭിനേ
6 ശ്രിതായ ഹംസകാന്ത്യേവ സമ്യക്കർമ്മൈകൌകസഃ

നമോവിദ്യാനദീപൂർണ്ണ ശാസ്ത്രാബ്ധിസകലേന്ദവേ
7 വിശ്വേഷാസസാരായ കവിവ്യാപാരവേധസേ

നമഃസത്യനിവാസായ സ്വച്ഛികാസവിലാസിനേ
8 വ്യാസായ ധാമ്നേ തപസാം സംസാരായാസഹാരിണേ.

മഹാകവി-ക്ഷേമേന്ദ്രൻ.

# ഭാരതമാഹാത്മ്യം.

1 പാരാവാരത്തിനേക്കാൾ വിപുലതയുമഗാ-
ധത്വവും വായ്പതായും,
സ്ഫാരാത്മജ്ഞാനരത്നാവലിയുടെ വിഹൃതി-
സ്ഥാനമാമുള്ളിയന്നും,
ആരാധിയ്ക്കേണ്ട ദിവ്യം ഗ്രന്ഥമുടയ മഹാ-
ഭാരതത്തെച്ചമച്ചോൻ
പാരാശര്യൻ മഹാത്മാവൃഷി ജഗതി യശോ-
മൂർത്തി വർത്തിച്ചിടുന്നു.

2 അഞ്ചാംവേദം മഹാഭാരതമുലകിടമുൾ-
ക്കൊൾവതായോരവിദ്യാ-
സഞ്ചാരത്തെത്തകർത്തങ്ങിനെ തെളിവുപര-
ത്തുന്ന സാഹിത്യദീപം
വൻചാരൂക്തിപ്രപഞ്ചത്തിനു നിധിയിതിഹാ-
സാവതംസം രചിച്ചോൻ
കിഞ്ചാചാര്യാഗ്ര്യഗണ്യൻ യതി ഭുവി കവിവേ-
ധസ്സു കീർത്ത്യാ ജയിപ്പൂ.

3 ചൂതാട്ടം ധൂർത്തവൃത്തം പരന്റെ മുതലിൽ-
പ്രീതി വൻദർപ്പമാത്മ-
ഭ്രാതാക്കന്മാരൊടുള്ളിൽ കറ മറയിൽ മഹാ-
നിന്ദയിത്യാദി ദോഷം,
പാതാധിക്യംവരുത്തും മനുജനു; സതതം
സേവ്യമാദ്ധർമ്മമൊന്നേ-

ന്നേതാചാര്യൻ പഠിപ്പിച്ചിതു, കവികുലധാ-
താവവൻ വന്ദ്യനാകും.

4 ഗംഗാലക്ഷം ഹിമാദ്രിയ്ക്കുടയ ശതസഹ-
സ്രങ്ങൾ ഹേമാദ്രിജാലം
വംഗാദ്യം രാജ്യവൃന്ദം ദ്രുഢമിവയുളവാ-
യാലുമേല്ക്കാത്ത ഭാഗ്യം,
തുംഗാടോപത്തൊടിബ്ഭാരതമഹി മഹിമാ-
വൊന്നിനാൽമാത്രമേല്പൂ;
ഭംഗാപേതാത്മധർമ്മോജ്ജ്വലതയതുലമാ-
ളീടുമാബ്ഭാരതത്താൽ.

5 നേരായ്ധർമ്മം ചരിച്ചീടണമഖിലജമാ-
ത്മോന്നതിയ്ക്കാ, യതൊന്നേ
സാരാലന്തസ്സുഖത്തെസ്സതതവുമെവനും
നിർഭരം നല്കയുള്ളൂ;
ഭാരാപത്യേഷ്ടഗേഹാദികജനിതസുഖം
തുച്ഛമത്യല്പമെന്നായ്
പാരാതോതിത്തരുന്നു തൽകൃതി ജഗതി
മഹാഭാരതം നൂനമേകം.

6 ശാന്തൻ ധർമ്മാത്മജൻതൻ നയനില, കുരുരാ-
ട്ടിന്റെ വാക്ച്ചാരവിദ്യാ-
ഭ്രാന്ത, ശ്രീകൃഷ്ണലീലാചരിതമഹിമ, നൽ-
ശ്ശാന്തിദത്തോപദേശം
കാന്തം ഗീതാദിശാസ്ത്രാവലിയിവ വിലസും-
തൽപ്രബന്ധത്തിനേക്കാൾ
സ്വാന്തജ്ഞാനപ്രമോദപ്രചുരിമയതുളാൻ
ശക്തമേതന്യകാവ്യം?

7 സൂരൻ ചന്ദ്രൻ തഥാ തിഷ്ഠിവ ജഗതി-
പ്പുറത്തൊളമാന്ധ്യം ഹരത്തും,
നേരെ,നാലുള്ളിൽവായ്പോരിരുളകലണമോ
ഭാരതം തന്നെവേണം;
വൈരക്രോധാദിചേതോഗദനിര സകലം
നീക്കി നൽധർമ്മതത്വം
സ്വൈരംചൊല്ലിത്തുണച്ചുന്നതി തരുവതിനാ-
യാരതെന്നും സമർത്ഥം.

8 ദ്യൂതത്തിൽതോററ ധർമ്മാത്മജനുടെ ചരിതം
തൽപ്രബന്ധാൽ ഗ്രഹിച്ചോൻ
പാതം നല്കുന്ന പാശിപ്രിയമുലകിലെവൻ
ദുർഭഗാത്മാവു പൂകും?
കാതര്യംപൂണ്ടു മദ്യത്തിനു വശഗതരായ്
യാദവന്മാർ നശിച്ചാ,-
രേതദ്വൃത്തം ഗ്രഹിച്ചീടിന നരമൃഗമാർ
മദ്യവിഭ്രാന്തിയേന്തും?

9 ആതങ്കാബ്ധിയിൽ വീണുള്ളവരെ ഹിതമൊടേ
മേല്പോട്ടേററിത്തുണപ്പാൻ
ഗീതയ്ക്കൊപ്പം മിടുക്കുള്ളൊരു നിഗമമതേ-
തന്യമിപ്പാരിലുണ്ടാം?
ഏതൽപീയൂഷസേവാവിലസിതഭവരാം-
ഭാഗ്യവാന്മാർക്കുദഗ്രം
ജാതം തൽബ്രഹ്മലോകാദികസുഖഭരവും-
പ്പുല്ലുതന്നെല്ലതന്നേ.

10 ഭൂപത്വം തൽപ്രതാപം കുലമഹിമ ധനം
ധാടിയിത്യാദിയാകെ-

താപം ചേക്കുന്നതത്രേ; സുഖമതല്ലവതാ-
ശ്ശാന്തിയൊന്നെന്ന തത്വം,
വൈപക്ഷ്യംപൂണ്ടു പോരിൽ സ്വകുലമൊട്ടു മുടി-
ഞ്ഞുള്ള ഭൂപവ്രജത്തിൻ-
ചാപല്യത്തിൻ ചരിത്രാൽ ചെറുതറിയുകിലാർ-
വൻഭേദത്തിൽ ഭ്രമിക്കും?

11 ചൂതിൽ സർവ്വം തുലച്ചങ്ങിനെ ശമനഭവൻ
സാനുജൻ കാട്ടിലേറി,
ഭ്രാതിഗമജസ്സോടേകാന്തോരു കുരുപതിയോ,
പോരതിൽ തോററുവീണു;
ഖ്യാതിക്കൊല്പിന്നപാത്രം വിജയനപജയം-
പൂണ്ടു ദസ്യുക്കളാലേ
പ്രീതിയ്ക്കെന്തൊന്നു കാൺമൂ സ്ഥിരസുഖകരമാ-
യിജ്ജഗജ്ജീവിതത്തിൽ?

12 ലോകത്തിൽ ധർമ്മമൊന്നാണഖിലസുഖവുമേ-
കുന്നതെന്നുള്ള തത്വം,
ഹാ കയ്യൻപോട്ടതാ ദശിമിശകരം മുഴ-
ങ്ങുംവിധം ചൊല്ലിയാലും
വൈകല്യാൽ മാനുഷന്മാരതു ചെറുതുചെവി-
ക്കൊൾവതില്ലെന്തു കഷ്ടം,
ശോകം മേന്മേൽപടർത്തും ഹതസുഖനിരയിൽ-
ത്തന്നെ തീവ്രാഭിലാഷം.

13 ജ്ഞാതവ്യം ജ്ഞാതമാകുന്നതിനു, സരസസാ-
ഹിത്യസത്താസ്വദിക്കാം,-
നാതങ്കക്കായ്കൾ തിങ്ങും ഹൃദയമലിനതാ-
വല്ലി വേരോടറുക്കാൻ,

വീതക്ലേശം ജഗജ്ജീവിതമകലുഷരായ്-
പോക്കുവാൻ വ്യാസസൂക്തി-
വ്രാതത്തിൻ സേവയല്ലാതൊരുവഴി മനുജ-
ക്കാകെയെന്തന്യമുള്ളൂ?

14 പാകാരിപ്രൗഢി ലോകേശതപുരനിഗമാ-
ന്താദി ശാസ്ത്രജ്ഞഭാവം
സ്വാകാംക്ഷാപൂർത്തി നല്കും കമനികൾ കനക-
ങ്ങൾ സൗധവ്രജങ്ങൾ
വൈകാതെങ്ങും പരക്കും പുകഴിവ സുഖമേ-
കില്ല മർത്ത്യർക്കെവർക്കും,
ലോകാചാര്യാഗ്ര്യനാമാമുനിയുടെ നവമാം-
വേദമേ മോദമേകൂ.

15 മോഹം മാറേണമെങ്കിൽ, കമദഗദമുയ-
ർന്ന വിത്താദിയിങ്കൽ
ഭീഹർഷംവിട്ടു, ശാന്ത്യംഗനയുടെ മണിഗേ-
ഹത്തിലെത്തേണമെങ്കിൽ,
സ്വാഹങ്കാരത്തിലുള്ളും സമരകുതുകവും
'നാടുനീങ്ങേണ'മെങ്കിൽ
ഗേഹംതോറും മുഴങ്ങീടണമതിമഹിതം
ഭാരതശ്ലോകജാലം.

ഗ്രന്ഥകർത്താവ്.



അവതാരികയുടെ

# വിഷയാനുക്രമണിക

# ശ്രീ

# മഹാഭാരത

# പ്രവേശിക.

## (അവതാരിക.)

### ആരംഭം.

---

വിശ്വസാഹിത്യവിഭൂഷണങ്ങളായ രാമായണ ഭാരതങ്ങളോടു എനിക്കു ചെറുപ്പകാലത്തുതന്നെ അസാധാരണമായ ആദരവും അഭിരുചിയും സംഭവിച്ചു. തുഞ്ചത്തു ആചാര്യന്റെ കിളിപ്പാട്ടുകളാണു് ഇപ്രകാരം ഒരു മനഃസ്ഥിതി ജനിപ്പിച്ചതു്. കാലാന്തരത്തിൽ സംസ്കൃത പരിചയം കൈവന്നപ്പോൾ മൂലഗ്രന്ഥങ്ങളിലേക്കു എന്റെ ദൃഷ്ടിപതിഞ്ഞു. അവയ്ക്കു ഞാൻ നിത്യവും പാരായണംചെയ്യുന്ന പുരാണഗ്രന്ഥങ്ങളുടെ കൂട്ടത്തിൽ മുഖ്യസ്ഥാനം കൊടുത്തു. അവ വായിക്കാതെ ഒരുദിവസം കഴിച്ചുകൂട്ടുക എന്നതു എനിക്കു അത്യന്തം ദുഷ്കരമായി. ഇന്നും അങ്ങിനെ കഴിയുന്നു. രാമായണത്തോടും ഭാരതത്തോടും ലഭിച്ച ഈ പരിചയം, അല്പകാലംകൊണ്ടു് വർദ്ധിച്ചു ഭക്തിയായിപ്പരിണമിച്ചു. അപ്പോൾ രാമായണകഥയെ അടിസ്ഥാനമാക്കി വൻതരം കാവ്യങ്ങൾ നിർമ്മിക്കുന്നതിനു ആഗ്രഹമുണ്ടായി. തൽഫലങ്ങളാണു രാഘവാഭ്യുദയവും രഘുവീരവിജയവും. രാമായണഭക്തിയുടെ മറെറാരു രൂപമാണു്, ശ്രീ വാല്മീകി. രാമായണ സംബന്ധമായ എന്റെ ആഗ്രഹം സഫലമായപ്പോൾ, ഭാരതകഥയെഗ്രഹിച്ചു ഒരു മഹാകാവ്യം രചിക്കുന്നതിനു കൌതുകം

സഞ്ജാതമായി. എങ്കിലും കൃത്യാന്തരവ്യഗ്രതകൊണ്ടു കുറെ ക്കാലത്തേക്കു ഞാൻ അതിനു ഒരുമ്പെട്ടില്ല. പിന്നീടു മററു ജോലികളുടെയിടയിൽ ഇക്കാര്യവും നിർവ്വഹിക്കണമെന്നു നിശ്ചയിച്ചു. തദർത്ഥം ശ്രമവും തുടങ്ങി. കേരളീയസംസ്കൃതസാഹിത്യചരിത്രം, ശൈലീപ്രദീപം മുതലായ ഗ്രന്ഥങ്ങളെ സംബന്ധിച്ചു ഗുരുതരങ്ങളായ ജോലികൾ ചെയ്തുകൊണ്ടിരുന്നതിനിടയ്ക്കു ബുദ്ധിമുട്ടി സമയം ഉണ്ടാക്കി കാവ്യരചനയിലും ഏർപ്പെട്ടുപോന്നു. ഏകദേശം രണ്ടുമൂന്നുകൊല്ലത്തെ ശ്രമംകൊണ്ടു കാവ്യം പൂർത്തിയായി. അതു അവസാനിച്ചതു 1121-മാണ്ടു മകരമാസം ആറാം തിയതിയാകുന്നു. ഈ വിധം ഉണ്ടായ ഒരു കാവ്യമാണു് ഇപ്പോൾ പ്രസിദ്ധപ്പെടുത്തുന്ന ഉത്തരഭാരതം.

മഹാഭാരതത്തിൽ യുദ്ധാനന്തരം പ്രതിപാദിതമായിരിക്കുന്ന കഥയെ അടിസ്ഥാനമാക്കിയാണു ഈ കാവ്യം രചിച്ചിരിക്കുന്നതു്. പൂർവ്വഭാരതകഥയെ ഇതിൽ സ്വീകരിച്ചിട്ടില്ല. അതുകൊണ്ടു കാവ്യത്തിനു ഉത്തരഭാരതം എന്നുപേർ കൊടുത്തിരിക്കുന്നു. ഇതിൽ നാല്പത്തിയഞ്ചു് സർഗ്ഗങ്ങളും നാലായിരത്തിലധികം പദ്യങ്ങളും അന്തർഭവിച്ചിട്ടുണ്ടു്. ആദ്യം മുപ്പത്തിയാറു സർഗ്ഗങ്ങൾ മാത്രമേ എഴുതിയിരുന്നുള്ളു. പിന്നീടു് ചിലഭാഗങ്ങൾകൂടി എഴുതിച്ചേർത്തും വ്യത്യാസം വരുത്തിയും സർഗ്ഗസംഖ്യ ഇപ്പോൾ കാണുന്നവിധം വർദ്ധിപ്പിച്ചതാകുന്നു. ആകൃതികൊണ്ടു ഇത്രയും വലിയ ഒരു കാവ്യം ഭാഷയിൽ വേറെ ഉണ്ടായിട്ടില്ലെന്നുകാണാം. ദീർഘകാലം ഭാരതഭാരതിയെ സമുപാസിച്ചതിന്റെ ഫലമായിട്ടു ഉണ്ടായിരിക്കുന്ന ഈ കാവ്യത്തിൽ തദനുസാരമായ ഗുണം യാതൊന്നും വായനക്കാർക്കു കാണുവാൻ കഴിഞ്ഞില്ലെന്നുവരാം. എന്നാൽ എന്റെ അഗാധമായ ഭാരതഭക്തിയെ അല്പമെങ്കിലും പ്രകാശിപ്പിക്കുന്നതിനു പ്രസ്തുത കാവ്യത്തിനു സാധിക്കുമെന്നു വി

ശ്വാസമുണ്ട്. എനിക്കു കൃതാൎത്ഥതയ്ക്കും സന്തുഷ്ടിയ്ക്കും അതൊന്നുമാത്രം മതിയാകും.

ഉത്തരഭാരതത്തിലെ കഥ, യുദ്ധാനന്തരം ബന്ധുജനനാശാദികൾകൊണ്ടു നാട്ടുകാൎക്കു നേരിട്ട ദുരവസ്ഥകളുടെ വൎണ്ണനത്തോടുകൂടി തുടങ്ങുകയും സ്വൎഗ്ഗത്തിൽ പ്രവേശിച്ചു സൎവ്വദേവവന്ദിതനായിബ്ഭവിച്ച ധൎമ്മപുത്രന്റെ ദിവ്യസുഖാനുഭവത്തെ പ്രതിപാദിച്ചുകൊണ്ടു മംഗലമായി അവസാനിക്കുകയും ചെയ്യുന്നു. ഈ പ്രകൃതത്തിൽ, മൂലത്തിൽ, പ്രധാനങ്ങളും അപ്രധാനങ്ങളും ആയ അനേകം കഥകൾ അടങ്ങിയിട്ടുണ്ട്. അവയെ ചുരുക്കുന്നതിലും വിസ്തരിക്കുന്നതിലും സൂചിപ്പിക്കുന്നതിലും ഉപേക്ഷിക്കുന്നതിലും ഞാൻ സ്വാതന്ത്ര്യം ഉപയോഗിച്ചിരിക്കുന്നതായിക്കാണാം. ദിഗ്വിജയം, അശ്വമേധം മുതലായവ ഞാൻ ചുരുക്കിയിരിക്കുന്ന ചില ഭാഗങ്ങളാണ്. ഭാരതത്തിൽ സംക്ഷേപിച്ചിരിക്കുന്നവയും ഞാൻ സവിസ്തരം വൎണ്ണിച്ചിരിക്കുന്നവയുമായ ഭാഗങ്ങളാണു പുത്രദൎശനം, വ്യാസോപദേശം, നരകദൎശനം മുതലായവ. അശ്വമേധപൎവ്വത്തിലെ ഗംഭീരവും ബഹ്വദ്ധ്യാത്മ കലിതവും ആയ അനുഗീതയെ ഞാൻ ഒരു പദ്യംകൊണ്ടു സൂചിപ്പിക്കുകയേ ചെയ്തിട്ടുള്ളു. പ്രധാനമായ ഇതിവൃത്തത്തിനു ഞാൻ പറയത്തക്ക വ്യത്യാസം യാതൊന്നും വരുത്തിയിട്ടില്ല. ഉപാഖ്യാനങ്ങൾ പരിത്യജിച്ചിരിക്കുന്നവയാകുന്നു. വിമാനയാത്ര ഋതുവൎണ്ണനം എന്നിങ്ങനെ ചില ഭാഗങ്ങൾ കാവ്യത്തിൽ ഞാൻ നിബന്ധിച്ചിരിക്കുന്നവ കൂട്ടിച്ചേൎത്തിരിക്കുന്നവയാണ്. അവ മൂലത്തിലില്ല.

ഭാരതകഥയെ അടിസ്ഥാനമാക്കി ഭാഷയിൽ അനേകം കൃതികൾ നിൎമ്മിതങ്ങളായിട്ടുണ്ട്. അവയിൽ തുഞ്ചത്തു ആചാൎയ്യന്റെയും കണ്ണശ്ശന്റെയും ഗീതങ്ങൾ പ്രഥമസ്ഥാനം

അവകാശപ്പെടുന്നു. ചെറുശ്ശേരിഭാരതം എന്നപേരിൽ അറിയപ്പെടുന്ന ഗാനപ്രബന്ധത്തിനു അവയ്ക്കു അടുത്തു ഒരു സ്ഥാനം കൊടുക്കാം. സുഗൃഹീതനാമാവായ കടത്തനാട്ടു ഉദയവൎമ്മരാജാവിന്റെ ആജ്ഞാനുസരണം, ഏതാനും വിശിഷ്ടകവികൾചേൎന്ന് ഭാഷാന്തരം ചെയ്തു കുറെ ഭാഗം പ്രസിദ്ധപ്പെടുത്തിയ ഭാരതമഞ്ജരി ഒരു വിശിഷ്ടസാഹിത്യമാകുന്നു. പഞ്ചമഹാകാവ്യങ്ങളിൽ മുഖ്യങ്ങളായ മാഘത്തിനും കിരാതാൎജ്ജുനീയത്തിനും ബാലഭാരതത്തിനും ഭാഷാന്തരം ലഭിച്ചിട്ടുണ്ടു്. അവയിലെ ഇതിവൃത്തവും ഭാരതത്തിൽനിന്നു ഗൃഹീതമാണു്. ചമ്പു, തുള്ളൽ, ആട്ടക്കഥ, നാടകം, തിരുവാതിരപ്പാട്ടു എന്നീ ശാഖകളിൽ വിരചിതങ്ങളായിരിക്കുന്ന അസംഖ്യം കൃതികളെ പ്രകൃതത്തിൽ സ്മരിക്കുന്നതിനുകഴിയും. അവയുടെ പ്രചാരത്തിനു ഇക്കാലത്തും ഹാനി ബാധിച്ചിട്ടില്ല. മൂലത്തിനു അടുത്തകാലത്തു ഭാഷയിൽ ഗദ്യവിവൎത്തനങ്ങളും വ്യാഖ്യാനങ്ങളും ഉണ്ടായിട്ടുണ്ടു്. ഏററവും അടുത്ത കാലത്തു പ്രസിദ്ധപ്പെടുത്തിയതും 'പുരോഗമന' പ്രസ്ഥാനത്തിലുള്ളതും ആയ ഒരു നിരൂപണഗ്രന്ഥമാണു ഭാരതപൎയ്യടനം. മാവാരതം മുതലായ പഴയ പാട്ടുകളുടെ കാൎയ്യവും പ്രകൃതത്തിൽ ഓൎമ്മിക്കേണ്ടിയിരിക്കുന്നു. ഭാരതത്തെ അടിസ്ഥാനമാക്കി ഭാഷയിൽ ഉണ്ടായിരിക്കുന്ന ഗ്രന്ഥങ്ങളിൽ ആകൃതികൊണ്ടും പ്രകൃതികൊണ്ടും ഏററവും മഹത്തു എന്നു പറയേണ്ടത്തു അനുഗൃഹീത മഹാകവിയായ കൊടുങ്ങല്ലൂർ കുഞ്ഞിക്കുട്ടൻ തമ്പുരാന്റെ വൃത്താനുവൃത്തം തൎജ്ജമയാകുന്നു. തനി മലയാളികൾക്കു ഇതിൽനിന്നു മൂലത്തിന്റെ സ്വഭാവം പൂൎണ്ണമായി ഗ്രഹിക്കുന്നതിനുകഴിയും. സൎവ്വവിധ വിജ്ഞാനഭണ്ഡാഗാരമായ ഭാരതത്തിന്റെ ഈ തൎജ്ജമയെക്കാൾ, വിലയേറിയ ഒരു സാഹിത്യസമ്പത്തു ഭാഷയിൽ വേറെയില്ല

മലയാളത്തിലെ കാവ്യശാഖകൾ എല്ലാത്തിലുംതന്നെ ഭാരതകഥയെ അടിസ്ഥാനമാക്കി കണക്കില്ലാതെ ഗ്രന്ഥങ്ങൾ ഉണ്ടായിട്ടുണ്ട്. എന്നാൽ മഹാകാവ്യശാഖയിൽ അവയുടെ സംഖ്യ വളരെ ചെറിയതായിരിക്കുന്നു. തർജ്ജമകളായ മാഘാദികാവ്യങ്ങളെ മാററി നിർത്തിയാൽ പിന്നെ കവിസാർവ്വഭൌമൻ കൊടുങ്ങല്ലൂർ കൊച്ചുണ്ണിത്തമ്പുരാൻെറ പാണ്ഡവോദയത്തിൻെറ പേരുമാത്രമേ സ്മരിക്കേണ്ടതായിട്ടുള്ളു. ഭാരതത്തിലെ ഒരു ഉപാഖ്യാനത്തെ ആശ്രയിച്ചു നിർമ്മിച്ചിരിക്കുന്ന സാവിത്രീമാഹാത്മ്യത്തിനു മുഖ്യമായ ഭാരതകഥയോടു ബന്ധം യാതൊന്നും ഇല്ല. പാണ്ഡവോദയത്തിൽ വിരാടപർവ്വത്തിലെ കഥമാത്രം ആണു അന്തർഭവിച്ചിരിക്കുന്നതു്. ഭാഷയിലെ മഹാകാവ്യ പ്രസ്ഥാനത്തിനു ഭാരതകഥാസാഹിത്യപരമായി സംഭവിച്ചിരിക്കുന്ന ഈ ന്യൂനതയ്ക്കു യഥാശക്തി പരിഹാരം ഉണ്ടാക്കണമെന്നു ഞാൻ ഉദ്ദേശിച്ചു. ഉത്തരഭാരത രചനയ്ക്കു അതും കാരണമായിത്തീർന്നു.

ഭാരതത്തിലെ എന്നല്ല ലോകത്തിലെ മുഴുവൻ സാഹിത്യസമുദായത്തിൽ മഹാഭാരതത്തിനു ഉന്നതവും അന്യാദൃശവും ആയ ഒരു സ്ഥാനം കൈവന്നിട്ടുണ്ട്. അതു അതിൻെറ ആവിർഭാവകാലത്തുതന്നെ കിട്ടിയിരിക്കുന്നതാണു്. കാലഗതിയിൽ അതിനെപ്പററിയുള്ള വിശ്വാദരത്തിനു മാററക്കുടിയല്ലാതെ കുറഞ്ഞുവരുന്നതല്ല. ഒരു ഉത്തമമായ മഹാസാഹിത്യത്തിനു ഉണ്ടായിരിക്കേണ്ട ഗുണങ്ങളിൽ ഏതിനെ പുരസ്കരിച്ചു ചിന്തിച്ചാലും ഭാരതത്തിനു തുല്യമായി അതിനെത്തന്നെയല്ലാതെ മറെറാരു ഗ്രന്ഥത്തേയും കാണുന്നതല്ല. പുരാണം ഇതിഹാസം ഉപപുരാണം മഹാകാവ്യം എന്നീവക ശാഖകളിൽ വിരചിതങ്ങളായിരിക്കുന്ന ഗ്രന്ഥങ്ങൾക്കു അതാതു ശാഖകളിലെ ധർമ്മം അല്ലെങ്കിൽ ഗുണംമാത്രം ഉണ്ടായിരിക്കും. എന്നാൽ സർവ്വശാഖകളിലെയും ധർമ്മങ്ങൾ ഒരു

മിച്ചു ഇണങ്ങി പ്രകാശിക്കുന്ന ഒരു മഹാഗ്രന്ഥം ഭാരതം മാത്രമാകുന്നു. അതു ഒരേസമയത്തു വേദവും പുരാണവും ഇതിഹാസവും മഹാകാവ്യവും മഹാശാസ്ത്രവുമായിപ്പരിലസിക്കുന്നു. മറെറാരുഗ്രന്ഥത്തിനും ഈ മേന്മയില്ല. അതുകൊണ്ടുതന്നെയാണു,

കോ ഹ്യന്യഃ പുണ്ഡരീകാക്ഷാ-
ന്മഹാഭാരതകൃൽ ഭവേൽ

(വിഷ്ണുപുരാണം) എന്നു തല്കൃത്താവിനെ ഈശ്വരതുല്യനായി വാഴ്ത്തുന്നതു്. ശ്രീവ്യാസരൂപനായ വിഷ്ണുഭഗവാനല്ലാതെ വേറെ ആരുവിചാരിച്ചാൽ ഇപ്രകാരം സർവ്വഥാ മഹത്തായ ഒരു ഗ്രന്ഥം നിർമ്മിക്കുന്നതിനു സാധിക്കും?

വേദാർത്ഥം സർവ്വവും അന്തർഭവിച്ചിരിക്കുന്നു എന്നതു ഭാരതത്തിന്റെ മുഖ്യഗുണമാകുന്നു. ജ്ഞാതവ്യമായ തത്ത്വം യാതൊന്നും അതിൽ പ്രതിപാദിക്കപ്പെടാത്തതായി കാണുകയില്ല. ഈ അഭിപ്രായം മഹാഭാഗവതത്തിൽ വെളിപ്പെടുത്തിയിട്ടുണ്ടു്.

ഭാരതവ്യപദേശേന ഹ്യാമ്നായാർത്ഥശ്ച ദർശിതഃ

എന്നു കാണുക. ഭാരതം എന്ന വ്യാജേന വേദാർത്ഥം മുഴുവനും പ്രതിപാദിക്കുകയാണത്രേ മഹർഷി ചെയ്തിരിക്കുന്നതു്. അതിനു പഞ്ചമവേദം എന്നു ഖ്യാതി ലഭിക്കുന്നതിനു മുഖ്യകാരണം ഇതുതന്നെ. പുരാണങ്ങളും എല്ലാം വേദാർത്ഥപ്രതിപാദകങ്ങളത്രേ. അതുകൊണ്ടു വേദത്തിന്റെ മാഹാത്മ്യം അവയ്ക്കും ഉണ്ടു്. എന്നാൽ വേദാർത്ഥപ്രകാശനവിഷയത്തിൽ ഭാരതത്തിന്റെ പൂർണ്ണത അവയ്ക്കൊന്നിനും ഇല്ല. തന്നിമിത്തം പഞ്ചമവേദം എന്ന പ്രശസ്തി അതിനു പ്രത്യേകം വകവെച്ചുകൊടുക്കണം.

ഒരു മഹാനായ ആചാൎയ്യൻ ഭാരതത്തെക്കുറിച്ചു ഇപ്രകാരം പ്രശംസിച്ചിരിക്കുന്നു.

ഭാരതം ഭാനുമാനിന്ദുൎയ്യദി ന സ്യുരമീ ത്രയ:

തതോജ്ഞാനതമോന്ധസ്യ കാവസ്ഥാ ജഗതോ ഭവേൽ

ഭാരതവും സൂൎയ്യനും ചന്ദ്രനും ഉണ്ടാകാതെയിരുന്നുവെങ്കിൽ അജ്ഞാനതിമിരഗ്രസ്തമായിരിക്കുന്ന ലോകത്തിനു നേരിടുന്ന ദുരവസ്ഥ എന്തായിരിക്കും? ബഹിൎഗ്ഗതമായ അന്ധകാരത്തെ സൂൎയ്യനും ചന്ദ്രനും എന്നതുപോലെ ലോകഹൃദയത്തിലെ അജ്ഞാനതിമിരനിരയെ ഭാരതം നീക്കുന്നു. അതു ഒരു ധൎമ്മശാസ്ത്രചക്ഷുസ്സാകുന്നു. തദ്വിരഹിതനായ ഒരുവനു സദസന്മാൎഗ്ഗങ്ങളെ തിരിച്ചു അറിഞ്ഞു ജീവിതത്തെ വേണ്ടവഴിയെ നയിക്കുന്നതിനു കഴിയുന്നില്ല. അത്യന്തം ശോച്യവും ആപല്ക്കരവും ആയ സ്ഥിതി ഒരുവനു നേരിടേണ്ടിവരുന്നു.

തമസാന്ധസ്യ ലോകസ്യ വേഷ്ടിതസ്യ സ്വകൎമ്മഭിഃ

ജ്ഞാനാഞ്ജനശലാകാഭിർബുദ്ധിനേത്രോത്സവ: കൃതഃ

എന്നു ഭാരതത്തെക്കുറിച്ചു പറഞ്ഞിരിക്കുന്നതിൽ അതിശയോക്തിയില്ല. അതു ലോകത്തിനു ഒരു 'ബുദ്ധിനേത്രോത്സവം' എന്നു സമ്മതിക്കണം. എല്ലാ വേദങ്ങളിലും ശാസ്ത്രങ്ങളിലും ശോഭിക്കുന്നതും സൎവ്വജീവികളിലും രതിയോടുകൂടിയതും സൎവ്വലോകങ്ങൾക്കും ആത്മരക്ഷയെ കൊടുക്കുന്നതും എന്നു ഭാരതപദത്തിനു അൎത്ഥം പ്രസിദ്ധമാണു.

'ഭാ'ഭാതി സൎവ്വശാസ്ത്രേഷു 'ര'തിസ്സൎവ്വേഷു ജന്തുഷു

'താ'രണം സൎവ്വലോകേഷു തേന ഭാരത ഉച്യതേ

എന്ന പദ്യം നോക്കുക. ഇതു ഭാരതത്തിന്റെ മാഹാത്മ്യത്തെ എല്ലാം സൂചിപ്പിക്കുന്നുണ്ടു്. വേദശാസ്ത്രപുരാണാദിക

ളുടെ സാരാംശം സർവ്വവും അതിൽ അടങ്ങിയിരിക്കുന്നു. അതിൽ ജീവികളോടൊക്കെ താല്പര്യം പ്രകാശിപ്പിച്ചിരിക്കുന്നതായി അനുഭവപ്പെട്ടും. കര കാണാത്ത സംസൃതിസാഗരത്തിൽ കിടന്നു അലയുന്നവരെ അതു കരയേററി രക്ഷിക്കുന്നു. ഇഗ്ഗുണങ്ങൾ എല്ലാം തികഞ്ഞു പരിലസിക്കുന്നതു ഭാരതത്തിൽ മാത്രം.

ഭാഷാകവികളും അതിരില്ലാത്ത ഭക്തിബഹുമാനങ്ങളോടുകൂടി ഭാരതത്തെ വാഴ്ത്തിയിട്ടുണ്ടു്. അവരിൽ അഗ്രേസരൻ തുഞ്ചത്തു ആചാര്യനാകുന്നു.

ഭാരതം ചൊല്ലുന്നോക്കും ഭക്തരായ് കേൾക്കുന്നോക്കും
പാരാതെ ഗതിവരുമെന്നരുൾചെയ്തു മുനി
പാരാശര്യാഖ്യൻ കൃഷ്ണനെന്നതു സത്യമത്രേ
പാരമാർത്ഥികമായ തത്വവുമിതിലത്രേ
ഭഗവൽഗീതാ ശ്രീമത്സഹസ്രനാമാദികൾ
ഭഗവാൻ വേദവ്യാസൻ ഭാരതമിതിലാക്കി
നിഗമാദികൾ പോലുമതിനാൽ വന്ദിക്കുന്നു
സകലപുരുഷാർത്ഥങ്ങളുമുണ്ടതിൽ നൂനം
യോഗീശ വാഗീശ ലോകേശാദി ജനങ്ങൾക്കു-
മാകയാലതിന്റെ മഹത്വം ചൊല്ലാവല്ലേ
ഓർക്കുമ്പോളപൌരുഷേയത്വമുണ്ടതിന്നതോ
സാക്ഷാൽ വേദങ്ങൾക്കത്രേയെന്നല്ലോ ചൊല്ലീടുന്നു.

എന്നു മഹാകവി പാടിയിരിക്കുന്നതിൽനിന്നു ഭാരതത്തിന്റെ പ്രധാന ഗുണങ്ങൾ എന്തൊക്കെയെന്നു ഗ്രഹിക്കാം. 'സഹസ്രനാമാദികൾ' എന്ന പദത്തിലെ 'ആദി' ശബ്ദം സനത്സുജാതീയം അനുഗീത മുതലായ മഹാശാസ്ത്രങ്ങളെ സൂചിപ്പിക്കുന്നതായി വിചാരിക്കണം. ഒടുവിലത്തെ രണ്ടു പാദങ്ങളിൽ ഭാരതം അപൌരുഷേയമെന്നും അതുകൊണ്ടു് അതിന്നു് വേദസ

മ്മിതത്വമുണ്ടെന്നും ആചാൎയ്യൻ വിശദമാക്കിയിരിക്കുന്നു. ഈ അഭിപ്രായത്തെ,

ദ്വൈപായനോഷ്ഠപുട നിസ്സൃതമെന്നാകുന്നു
ദ്വൈപായനേന കൃതമെന്നതോ ചൊല്ലീലല്ലോ

എന്ന് ഒന്നുകൂടി സ്പഷ്ടമായി പറയുന്നു, "ദ്വൈപായനോഷ്ഠപുട നിസ്സൃതമപ്രമേയം" എന്ന മൂലത്തിന്റെ ഭാഷാന്തരമാണു ഈ ഭാഗം. ഭാരതം വേദം പോലെ അപൌരുഷേയവും പവിത്രവും അപ്രമേയവും എന്നു ആകപ്പാടെ വന്നുകൂടുന്ന സാരം.

ശുകതരുണി! നിൻ വചനപീയൂഷ-
സുഖപാന മോദലഹരികൊണ്ടു ഞാൻ
പരവശനായിച്ചമഞ്ഞിതേററവും

എന്നു ആചാൎയ്യൻ പറഞ്ഞിരിക്കുന്നതു സ്വാനുഭവത്തെ അടിസ്ഥാനമാക്കിയാണു്. ഇവിടെ 'വചന' പദത്തിനു ഭാരതകഥാവചനം എന്നു അൎത്ഥം. "ഭാരതസുധാമദ ഭ്രാന്തനു" എന്നു യുധിഷ്ഠിരവിജയത്തിൽ വാസുഭട്ടതിരിക്കുള്ളതായിപ്പറയുന്ന ആ 'ഭ്രാന്തും' എഴുത്തച്ഛന്റെ 'ലഹരി'യും സൂക്ഷ്മത്തിൽ ഒന്നു തന്നെ. ഭാരതജ്ഞന്മാൎക്കു ഈവിധം ഒരു മനഃസ്ഥിതി ഉണ്ടായാലല്ല ഉണ്ടാകാതെയിരുന്നാലാണു് അത്ഭുതം.

രസികകവിശിഖാമണിയായ കുഞ്ചൻനമ്പ്യാരും ഭാരതത്തിന്റെ മേന്മയെ അത്യാദരത്തോടുകൂടി വാഴ്ത്തിയിരിക്കുന്നതായികാണാം.

ഘോരമാകിന ദുരിതജലധി കടന്നു മറുകര-
പററുവാൻ
ഭാരതം കഥ സാരമെന്നു ധരിച്ചുകൊൾക മഹാ-
ജനം
(സഭാപ്രവേശം തുള്ളൽ

ഭാരതം കഥ ചൊല്ലീടുന്നതു പാപഹരമിതിസ-
മ്മതം
നീരസം വരികില്ല കേട്ടിടുവോർക്കുമെന്നു സതാം-
മതം

(കീചകവധം തുള്ളൽ)

എന്ന വാക്യങ്ങളിൽ, പാപം നശിപ്പിച്ചു മുക്തിനൽകുന്നതിനു ഭാരതകഥയ്ക്കു സിദ്ധമായിരിക്കുന്ന വൈഭവത്തെ ദ്യോതിപ്പിച്ചിരിക്കുന്നു. നമ്പിയാർ ഭാരതകഥാംശങ്ങളെ അടിസ്ഥാനമാക്കി അനേകം തുള്ളൽപ്പാട്ടുകൾ നിർമ്മിച്ചിട്ടുണ്ടല്ലോ. അതിൻെറ രഹസ്യം ഇവിടെ പറഞ്ഞിരിക്കുന്നതുതന്നെ. ഭാരതം സർവ്വലോകാരാദ്ധ്യമായി ബ്ഭവിക്കുന്നതിനു മൂലമായി നില്ക്കുന്ന സംഗതികൾ എന്തൊക്കെയെന്നും അതിനെ കവികളും സഹൃദയന്മാരും ഭക്തന്മാരും എത്രയധികം ഉയർന്ന സ്ഥാനത്തുവെച്ചു ബഹുമാനിക്കുന്നു എന്നും ഇത്രയും പ്രതിപാദിച്ചതിൽ നിന്നു വ്യക്തമാകും. ഈ ഒരു മേന്മ ലോകത്തിലെ മറെറാരു ഗ്രന്ഥത്തിനും ലഭിച്ചിരിക്കുന്നതോ ലഭിക്കാവുന്നതോ അല്ല.

കേരളത്തിലെ സംസ്കൃതകവികളും ഭാരതാരാധനാ കൌതുകത്തെ പ്രകാശിപ്പിച്ചിരിക്കുന്നവരാകുന്നു. യുധിഷ്ഠിരവിജയം പാണ്ഡവചരിതം സുഭദ്രാഹരണം എന്നീ കാവ്യങ്ങളേയും കുലശേഖരൻെറ സുഭദ്രാധനഞ്ജയതപതീസംവരണ (നാടക)ങ്ങളേയും ഇവിടെ സ്മരിക്കാം. ഭാരതത്തിലെ പല കഥകളേയും ഉപാഖ്യാനങ്ങളേയും അടിസ്ഥാനമാക്കി മേല്പത്തൂർ മുതലായ കവികൾ അനേകം പ്രബന്ധങ്ങൾ നിർമ്മിച്ചിട്ടുണ്ട്. ജരാസന്ധവധം കിരാതം മുതലായ വ്യായോഗങ്ങൾ അടുത്തകാലത്തു മഹാകവി കൊടുങ്ങല്ലൂർ കുഞ്ഞിക്കുട്ടൻ തമ്പുരാൻ വിരചിച്ചിരിക്കുന്നവയാകുന്നു. ഇതുപോലെ വേറെയും പല കൃതികളെക്കുറിച്ചു പറയുവാൻ സാധിക്കും.

കേരളീയർ മഹാഭാരതത്തെ ആരാധിക്കുന്ന കാര്യത്തിൽ പ്രാചീനകാലം മുതല്ക്കു കുതുകികളായിട്ടത്രേ കാണപ്പെടുന്നതു്. പ്രധാന ക്ഷേത്രങ്ങളിൽ പാരായണം ചെയ്യുന്നതിനു ഉപയോഗിക്കുന്ന ഗ്രന്ഥങ്ങളുടെ കൂട്ടത്തിൽ അതിനു മുഖ്യസ്ഥാനം കൊടുത്തിട്ടുണ്ടു്. മേല്പ്പുത്തൂർഭട്ടതിരി അമ്പലപ്പുഴക്ഷേത്രത്തിൽ വെച്ചു ഭാരതംകൂട്ടിവായിച്ചു ചെമ്പകശ്ശേരി രാജാവിനെ കളിയാക്കിയ ഐതിഹ്യം സുപ്രസിദ്ധമാണല്ലോ. തിരുവഞ്ചിക്കുളത്തു പെരുമാക്കന്മാരുടെ രാജധാനിയിൽ ഭാരതം വായന പതിവായി നടത്തിവന്നിരുന്നു. ഭാരതപ്പട്ടേരിമാരാണു അതു വായിക്കുന്ന ജോലി നിർവ്വഹിച്ചിരുന്നവർ. അവരെ അവിടെ താമസിപ്പിച്ചുപോന്നു. 'ഭാരതജ്ഞഃ ഭേവേദാദിനാമദ്ധ്യായി' എന്നു് യുധിഷ്ഠിര വിജയത്തിൽ പറഞ്ഞിരിക്കുന്നതു് വാസുദേവ ഭട്ടതിരിയുടെ കാലത്തു് അവിടെ ഭാരതം വായിച്ചു പാർത്തിരുന്നപരമേശ്വര ഭട്ടതിരിയെക്കുറിച്ചാണു. പ്രഭുകുടുംബങ്ങളിലും ഒരുമാതിരി ഭേദപ്പെട്ട തറവാടുകളിലും ഭാഗവതാദി പുരാണങ്ങളുടെ കൂട്ടത്തിൽ ഭാരതവും വായിക്കുക സാധാരണമാകുന്നു. അങ്ങിനെ വായനയ്ക്കുപയോഗിച്ചുപോന്ന താളിയോല ഗ്രന്ഥങ്ങൾ ഇന്നും പല തറവാടുകളിലും കാണുന്നുണ്ടു്. ഇതിൽ നിന്നെല്ലാം മലയാളികളും ഭാരതഭക്തി തികഞ്ഞവരെന്നു തെളിയുന്നു. അതു എന്നും കാലത്തും നിലനില്ക്കുമെന്നു വിശ്വസിക്കാം.

മുൻപു പറഞ്ഞവിധം സംഭവിച്ച മൂഢമായ ഭാരതഭക്തി മാത്രമല്ല എന്നെ ഈ കാര്യം രചിക്കുന്നതിനു പ്രേരിപ്പിച്ചതു്. ഭാരതീയ സംസ്കാരത്തിന്റെയും അതിനെ താങ്ങിനില്ക്കുന്ന മുഖ്യഗുണങ്ങളുടേയും സ്വഭാവം എന്തെന്നു കാണിച്ചു അതിന്റെ മാഹാത്മ്യം പ്രതിപാദിക്കുക എന്നതത്രേ എന്റെ പ്രധാനോദ്ദേശം. ധർമ്മം (ആത്മ) ജ്ഞാനം ഭക്തി യോഗം തപസ്സു എന്നിവ ഭാരത സംസ്കൃതിയുടെ ജീവനാഡികളാ

യി നില്ക്കുന്ന ഗുണങ്ങളാകുന്നു. അവ ചൈതന്യത്തോടുകൂടി വർത്തിക്കുമ്പോൾ ഭാരതം നിലനില്ക്കും. തകന്നാൽ തകരുകയും ചെയ്യും. അപ്രകാരം അവയും സംസ്കൃതിയും ഭാരതവും അഭേദ്യമായ നിലയിൽ ബന്ധപ്പെട്ടിരിക്കുന്നു. ഇവിടെ സ്മരിച്ച ധർമ്മാദികളുടെ മാഹാത്മ്യത്തെ കാവ്യരൂപേണ പ്രതിപാദിക്കണമെന്നുള്ള എന്റെ ഉദ്ദേശം സഫലമാകണമെങ്കിൽ തദനുരൂപമായ ഇതിവൃത്തം സ്വീകരിക്കണം. എല്ലാംകൊണ്ടും ഭാരതകഥ കൈക്കൊള്ളുകതന്നെ യുക്തമെന്നു എനിക്കു അഭിപ്രായം ഉണ്ടായി. വേറെ — പൌരാണികമോ ആധുനികമോ ഏതെങ്കിലും ആകട്ടെ — ഒരു കഥയ്ക്കും ഈ കാര്യത്തിൽ എന്നെ സഹായിക്കുന്നതിനു ഭാരതത്തിലെ ഇതിവൃത്തത്തിന്റെ കരുത്തില്ലെന്നു എന്റെ ആലോചനയിൽ തോന്നി. ഭക്തി ധർമ്മം സത്യം മുതലായവയിൽ ഓരോന്നിന്റെ മാഹാത്മ്യത്തെ പറഞ്ഞുഫലിപ്പിച്ചിരിക്കുന്ന കഥകൾ പുരാണങ്ങളിലും ആധുനികചരിത്രങ്ങളിലും ഉണ്ട്. എന്നാൽ എല്ലാ ഗുണങ്ങൾക്കും വിശേഷിച്ചു ധർമ്മത്തിനും സർവ്വഥാ പ്രാധാന്യം കല്പിച്ചു ആ നിലയിൽ നിർമ്മിതമായിരിക്കുന്ന ഒരു മഹാപ്രബന്ധം ഭാരതം മാത്രമേയുള്ളു. ഒരു കഥയിൽ ഭക്തിയ്ക്കു പ്രാധാന്യം കൊടുത്തിരിക്കും. സത്യപ്രധാനമായിരിക്കും വേറൊന്നു. മൂന്നാമതൊന്നിൽ ധർമ്മത്തിനു മുഖ്യതകല്പിച്ചുകാണാം. തത്തദുദ്ദേശങ്ങളെ അവ ഭംഗിയായി സാധിച്ചിട്ടുണ്ടെന്നു സമ്മതിക്കാം. എന്നാൽ 'എല്ലാം തികഞ്ഞിട്ടൊരു വസ്തു' കവിവേധസ്സായ വ്യാസഭഗവാന്റെ ഭാരതം മാത്രമേയുള്ളു. കാവ്യത്തിൽ എന്റെ ഉദ്ദേശം അല്പമെങ്കിലും ഫലിച്ചിട്ടുണ്ടെങ്കിൽ അതിനു കാരണം ഭാരതകഥയെ ഗ്രഹിച്ചതാകുന്നു എന്നാണു എന്റെ ദൃഢമായ വിശ്വാസം.

കേട്ടു കേട്ടു മുഷിഞ്ഞതും അസംഖ്യം കവികൾ ചർവ്വിതചർവ്വണം ചെയ്തിരിക്കുന്നതുനിമിത്തം പുതുമയുടെ ഗന്ധം

പോലുമില്ലാത്തതും ആയ ഭാരതകഥയെ ഞാൻ കാവ്യവസ്തുവായി ഗ്രഹിച്ചതുകൊണ്ടു് ആധുനികന്മാൎക്കു് പലൎക്കും ആക്ഷേപം ഉണ്ടാകും. എന്നാൽ ധൎമ്മപ്രതിപാദനലോലുപനായ ഒരു കാവ്യകാരനെ ധൎമ്മ പുത്രനേക്കാൾ ധൎമ്മ മൂൎത്തിയായ ഒരു നായകനെ ലോകത്തിലെ ഏതു സാഹിത്യത്തിൽ അല്ലെങ്കിൽ കഥയിൽ കണ്ടുകിട്ടും എന്നു അവരോടു സവിനയം ചോദിക്കേണ്ടതായിട്ടുണ്ടു്. "ഗുണൈരേതാവതീർജയതി ജഗതീശോ ജഗതി കഃ" എന്ന ഭട്ടമുരാരിയുടെ ചോദ്യം രാമനല്ല യുധിഷ്ഠിരനാണ് അധികം യോജിക്കുക. വ്യാസഭഗവാനെപ്പോലെയൊരു ആചാൎയ്യൻ, വിദുരനു തുല്യനായ ജ്ഞാനി മുതലായവരും ഭാരതത്തിൽ മാത്രമാണുള്ളതു്. അതു കൊണ്ടു ഉദ്ദേശസാദ്ധ്യത്തിനു ഞാൻ ഭാരതത്തെ ആശ്രയിച്ചതു ഒരു പിശകായി എന്നു തോന്നുന്നില്ല.

ഭാരതത്തിൽ സാമാന്യേന ധൎമ്മത്തെക്കുറിച്ചു പ്രതിപാദിച്ചിരിക്കുന്നു, എന്നു മുൻപു സൂചിപ്പിച്ചുവല്ലോ. ആ അഭിപ്രായം പ്രകൃതത്തിൽ വിശദമാക്കുന്നതു പ്രയോജനമായിരിക്കും. ധൎമ്മം, സൎവ്വോൽകൃഷ്ടമെന്നും അനുഷ്ഠാനം ഒന്നുമാത്രമാണു്, മനുഷ്യൎക്കു് ഉന്നതിക്കു മൂലമെന്നും പരലോകഗതന്മാൎക്കു അതുതന്നെ ഉത്തമനായ ബന്ധുഎന്നും വിശ്വാചാൎയ്യവൎയ്യനായ മഹർഷി ഗ്രന്ഥാരംഭത്തിൽ കണ്ഠതഃപറഞ്ഞിട്ടുണ്ടു്.

ധൎമ്മേ മതിൎഭവതു വഃ സതതോത്ഥിതാനാം
സ ഹ്യേക ഏവ പരലോകഗതസ്യ ബന്ധുഃ
അൎത്ഥാഃ സ്ത്രിയശ്ച നിപുണൈരപി സേവ്യമാനാ
നൈവാപ്തഭാവമുപയാന്തി ന ച സ്ഥിരതാം

(ആ. പ. അ. 1) പുരുഷാൎത്ഥങ്ങളിൽ ധൎമ്മം ശ്രേഷ്ഠം. അതിനെ ഭക്തിയോടും ശ്രദ്ധയോടും കൂടി അനുഷ്ഠിക്കുന്നകാൎയ്യത്തിൽ ജനങ്ങൾ എല്ലാവരും തല്പരന്മാരായിരിക്കണം. എങ്കി

ൽ മാത്രമേ അവക്ക് ഉന്നതി ലഭിക്കുകയുള്ളു. അർത്ഥകാമങ്ങളെ ആശ്രയിച്ചിട്ടുണ്ടാകുന്ന സുഖം, അനാപ്തവും, അസ്ഥിരവും ആയിരിക്കും. എത്ര സാമർത്ഥ്യത്തോടുകൂടി അവയെ സേവിച്ചാലും അവയിൽ നിന്നു യഥാർത്ഥശ്രേയസ്സു കൈവരുന്നതല്ല. ധർമ്മബന്ധമില്ലാതെ വരുമ്പോൾ ഇതരപുരുഷാർത്ഥങ്ങൾ വിപല്ക്കരങ്ങളായിത്തീരുന്നു. ധർമ്മത്തെ സംബന്ധിച്ചിടത്തോളവും ഏററവും അടിസ്ഥാനമായി നില്ക്കുന്നതും ആരും ആദരിക്കേണ്ടതും ആയ ഒന്നാകുന്നു. ഈ ഉപദേശം, ഭാരതത്തിൽ അനേകം സന്ദർഭങ്ങളിൽ ആവർത്തിച്ചാവർത്തിച്ചു പറഞ്ഞിരിക്കുന്ന ഒന്നാണു'യതോ ധർമ്മസ്തതോ ജയ;'എന്നവാക്യം. ധർമ്മം എവിടെ അവിടെ ജയം. അധർമ്മം എവിടെ അവിടെ പരാജയവും. ഭാരതത്തിൽ വാക്യങ്ങളുടെ ആവർത്തനം അല്പമായ പാഠാന്തരത്തോടുകൂടിയും അല്ലാതെയും. പല സന്ദർഭങ്ങളിലും കാണാം. എന്നാൽ ഇതുപോലെ യാതൊരു വ്യത്യാസവും കൂടാതെ ഇത്രയധികം തവണ ആവർത്തിച്ചിരിക്കുന്ന ഒരു വാക്യം വേറെയുണ്ടെന്നു തോന്നുന്നില്ല. ഉദ്യോ- 39- 148- ഭീഷ്മ -2- 21- ശല്യ- 63- സ്ത്രീ- 17- അനു- 178- എന്നീ അദ്ധ്യായങ്ങൾ നോക്കുക. മഹർഷിക്കു അതിനോടു ഒരു പക്ഷപാതം വേറെയുണ്ടെന്നു കാണുവാൻ കഴിയും. ഇതിനെ മഹർഷിയുടെ അല്ലെങ്കിൽ ഭാരതത്തിൻെറ മുദ്രാവാക്യമായിഗണിക്കാം. പ്രസ്തുത തത്ത്വത്തെ സവിസ്തരം വിശദമായി പ്രതിപാദിച്ചു. ഫലിപ്പിച്ചു. ജനങ്ങളെ പഠിപ്പിക്കുന്നതിനു സമുചിതമായവിധം ഭാരതകഥ നിർമ്മിച്ചിരിക്കുന്നു. വാസ്തവത്തിൽ സൂത്രപ്രായമായ 'യതോ ധർമ്മസ്തതോജയഃ' എന്ന വാക്യത്തിൻെറ അതിവിസ്തൃതമായ ഒരു വ്യാഖ്യാനമാണു ഭാരതം. എന്തെന്നാൽ ഭാരതം കൊണ്ടു ഈ വാക്യത്തിൻെറ അർത്ഥത്തെ സമർത്ഥിക്കുകയാണു ചെയ്തിരിക്കുന്നതു്.

ധർമ്മത്തെക്കുറിച്ചു പ്രാമാണികന്മാരായ ആചാര്യന്മാർ പറഞ്ഞിരിക്കുന്ന അഭിപ്രായം ഇവിടെ ചേർക്കാം.

വേദഃ സ്മൃതിസ്സദാചാരഃ സ്വസ്യ ച പ്രിയമാത്മനഃ
ഏതച്ചതുർവ്വിധം പ്രാഹുസ്സാക്ഷാദ്ധർമ്മസ്യ ലക്ഷണം.

എന്നു മനു.

വേദോ ധർമ്മമൂലം തദ്വിദാം ച സ്മൃതിശീലേ.

എന്നു ഗൌതമൻ. ഇവിടെ ശീലപദം 'സദാചാര' വാചിയാകുന്നു.

ധർമ്മജ്ഞസമയഃ പ്രമാണം. വേദാശ്ച.

എന്നു ആപസ്തംബൻ. ധർമ്മജ്ഞസമയ പദത്തിനു "സ്മൃതി: സദാചാര: ആത്മനസ്തുഷ്ടിരിതി ത്രയമപി ലക്ഷ്യതേ" എന്നു ധർമ്മാകൃതത്തിൽ അർത്ഥം പറയുന്നു.

ചോദനാ ലക്ഷണോർത്ഥോ ധർമ്മഃ.

എന്നു ജൈമിനി.

അഗൃഹ്യമാണകാരണോ ധർമ്മഃ.

എന്നും.

ആചാരഃ പരമോ ധർമ്മസ്സർവ്വേഷാമിതി നിശ്ചയഃ
ഹീനാചാര പരീതാത്മാ പ്രേത്യചേഹ വിനശ്യതി

എന്നും വസിഷ്ഠൻ. എല്ലാധർമ്മങ്ങൾക്കും മുഖ്യമായ മൂലം വേദവും തൽജ്ഞന്മാരായ ശിഷ്ടന്മാരുടെ ആചാരവും തന്നെ 'സ്വസ്യ ച പ്രിയമാത്മനഃ' എന്നതിനു തനിക്കു തോന്നുന്നതു, ഹിതമായതു, എന്നു ഇക്കാലത്തെ സ്ഥിതിക്കു പലരും അർത്ഥം കല്പിക്കുവാൻ ഇടയുണ്ട്. വേദജ്ഞനും സദാചാരനിഷ്ഠനും ആയ ഒരുവന്റെ 'ആത്മനഃ പ്രിയ'ത്തിനാണു പ്രാമാണ്യം.

സതാം ഹി സന്ദേഹപദേഷു വസ്തുഷു
പ്രമാണമന്തഃകരണസ്യ വൃത്തയഃ

(അഭി. ശാ.) എന്നു കാളിദാസൻ ഈ അഭിപ്രായം വിശദമാ

ക്കിയിട്ടുണ്ട്. അവന്റെ സംസ്കാരസമ്പന്നമായ മനസ്സിൽ അധർമ്മമായ യാതൊന്നും തോന്നുന്നതല്ല. അശിഷ്ടശീലന്മാർ തോന്നിവാസം ചെയ്യുന്നതിന്ന ഈ വാക്യം പ്രമാണമാകുകയില്ല. 'ആചാരഃ പരമോ ധർമ്മഃ' എന്ന വാക്യത്തിലെ ആചാരപദത്തിന്ന സജ്ജനങ്ങളുടെ നടപടിയെന്ന അർത്ഥം ഗ്രഹിക്കണം.

ധർമ്മത്തിന്നും അതിന്റെ മുഖ്യങ്ങളും അമുഖ്യങ്ങളും ആയ പല അംശങ്ങൾക്കും ധർമ്മപുത്രനെന്നും തൽക്കക്ഷിയിലുൾപ്പെട്ട ഭീമാദികൾ എന്നും പേർ കൊടുത്തു. അതുപോലെ അധർമ്മത്തിന്നും തദംശങ്ങൾക്കും ദുര്യോധനനെന്നും തല്പക്ഷക്കാരായ ദുശ്ശാസനാദികൾ എന്നും പേരിട്ടു. അവരെ, അതായതു ധർമ്മാധർമ്മങ്ങളെ രണ്ടു കക്ഷികളായി വേറെതിരിച്ചു നിൎത്തി. രണ്ടുകൂട്ടരും പരസ്പരം വിരോധത്തോടുകൂടി മത്സരിച്ചു എതിൎത്തു. എതിരാളികളെ തോൽപ്പിക്കുന്നതിന്ന ഇരുകക്ഷികളും കഴിയുന്ന ശ്രമം എല്ലാം ചെയ്തു. ഒടുവിൽ ധർമ്മം, അല്ലെങ്കിൽയുധിഷ്ഠിരനും സോദരന്മാരും ജയിച്ചു. അധർമ്മം, ദുര്യോധനനും പക്ഷക്കാരും സകലം മുടിഞ്ഞു. ഇതാണ് മഹർഷി പാണ്ഡവകൌരവകഥകൊണ്ടു പഠിപ്പിക്കുന്ന മഹത്തായ തത്വം.

> നാധർമ്മശ്ചരിതോ ലോകേ സദ്യഃഫലതി ഗൌരിവ
> ശനൈരാവൎത്തമാനസ്തു കൎത്തുർമൂലാനി കൃന്തതി

എന്ന മനു പറയുന്നു. ഈ സംഗതിക്കു പരമമായ ഒരു ഉദാഹരണമായിരിക്കുന്നു ഭാരതകഥ. അധർമ്മം ചെയ്യുന്നവന്നു പെട്ടെന്നു അതിന്റെ ദുഷ്ഫലം അനുഭവസിദ്ധമായി എന്നു വരുന്നതല്ല. എന്നാൽ കാലക്രമേണ പാപം വളൎന്നു തൽക്കൎത്താവിന്റെ കുലത്തെ വേരോടെ അറത്തു മുറിച്ചു നശിപ്പിക്കും. മഹാപ്രതാപശാലിയായി സേവകശതസ്തുതനായി വ

ത്തിച്ച നിരപരാധികളും സ്വജനങ്ങളും ആയ പാണ്ഡവന്മാരെ വഞ്ചനാദികൾ പ്രയോഗിച്ചു പീഡിപ്പിച്ച ദുര്യോധനന്റെ കഥ എങ്ങിനെ അവസാനിച്ചു? ആപ്രകാരം ഒരു ദുരന്തം നേരിടാതെയിരിക്കുന്നതിനു 'ധർമ്മേ മതിർഭവതു' എന്ന തത്വം അനുസരിച്ചു പ്രവർത്തിക്കണം.

ധർമ്മാധർമ്മങ്ങളെ അടിസ്ഥാനമാക്കി ഭാരതത്തിൽ പാത്ര (കഥാ)സൃഷ്ടിചെയ്തിരിക്കുന്നു എന്നു മുൻപു സൂചിപ്പിച്ചുവല്ലോ. ഈ സംഗതി മഹർഷി ഗ്രന്ഥാരംഭത്തിൽ വെളിപ്പെടുത്തിയിട്ടുണ്ട്.

ദുര്യോധനോ മന്യുമയോ മഹാദ്രുമഃ
കർണ്ണഃ സ്കന്ധഃ ശകുനിസ്തസ്യ ശാഖാഃ
ദുശ്ശാസനഃ പുഷ്പഫലേ സമൃദ്ധേ
മൂലം രാജാ ധൃതരാഷ്ട്രോ മനീഷീ.

എന്ന പദ്യത്തിൽ ദുര്യോധനനെ പാപാത്മകമായ ഒരു വൃക്ഷമായും തല്പക്ഷികളായ കർണ്ണാദികളെ അതിന്റെ സ്കന്ധം മുതലായവയായും കല്പിച്ചിരിക്കുന്നു.

യുധിഷ്ഠിരോ ധർമ്മമയോ മഹാദ്രുമഃ
സ്കന്ധോർജ്ജുനോ ഭീമസേനോസ്യ ശാഖാഃ
മാദ്രീപുത്രൗ പുഷ്പഫലേ സമൃദ്ധേ
മൂലം കൃഷ്ണോ ബ്രഹ്മ ച ബ്രാഹ്മണാശ്ച

യുധിഷ്ഠിരൻ ധർമ്മദ്രുമം; അർജ്ജുനൻ അതിന്റെ സ്കന്ധം; ഭീമസേനൻ ശാഖ; നകുലൻ പുഷ്പവും സഹദേവൻ ഫലവും. ശ്രീകൃഷ്ണനും ബ്രഹ്മവും(വേദവും)ബ്രാഹ്മണരും അതിന്റെ മൂലം. ശ്ലോകം നാലാമത്തെ പാദത്തിൽ പ്രത്യേകം വായനക്കാരുടെ ശ്രദ്ധ പതിയണമെന്നു താല്പര്യപ്പെടുന്നു. ഭഗവൽഭക്തി ബ്രഹ്മജ്ഞാനം ബ്രാഹ്മണാനുഗ്രഹം എന്നിവ മൂന്നും

ധർമ്മത്തിൻെറ വേരുകളെന്നും ഇവയുള്ളിടത്തു മാത്രമേ അതു സംഭവിക്കുകയുള്ളു എന്നും പ്രകൃതത്തിൽ മഹർഷി വ്യക്തമാക്കിയിരിക്കുന്നു. കൃഷ്ണൻെറ നാമം ആദ്യം സ്മരിച്ചതു അത്ഥവത്തായിട്ടുണ്ടു്. ഈശ്വരൻെറ ആനുകൂല്യം അല്ലെങ്കിൽ അനുഗ്രഹം എല്ലാത്തിനേയുംകാൾ പ്രധാനം. ധർമ്മത്തിൻെറയോ അല്ലെങ്കിൽ അധർമ്മത്തിൻെറയോ പ്രതിനിധികളായിട്ടാണു ഭാരതത്തിൽ കഥാപാത്രങ്ങളെ സൃഷ്ടിച്ചിരിക്കുന്നതു്. തന്മൂഖേ അതിൽ സുവിശദമായി പ്രതിപാദിച്ചു ഫലിപ്പിക്കാത്തതായി ധർമ്മാധർമ്മങ്ങളുടെ ഒരു തരിപോലും കാണുകയില്ല. ശാന്ത്യനുശാസനപർവ്വങ്ങൾ ഭഗവദ്ഗീത അനുഗീത സനത്സുജാതീയം മുതലായവ ഗംഭീരങ്ങളായ ആത്മതത്വങ്ങളുടേയും വിദുരവാക്യം വിദുരോപാഖ്യാനം കച്ചിദദ്ധ്യായം എന്നിവ ലൌകികധർമ്മങ്ങളുടേയും അനർഘങ്ങളായ കലവറകളാകുന്നു. ഈവക സംഗതികൾകൊണ്ടു ഭാരതത്തിൽ ധർമ്മത്തിനു സർവ്വോന്നതമായ ഒരു സ്ഥാനം കൊടുത്തിട്ടുണ്ടെന്നു തെളിയുന്നു.

ഭാരതകഥയ്ക്കു കൃഷ്ണൻ മൂലമെന്നു മുൻപു സൂചിപ്പിച്ചിട്ടുണ്ടു്. അതിൽനിന്നു പ്രസ്തുത മഹാഗ്രന്ഥത്തിൽ ഭക്തിക്കു മുഖ്യസ്ഥാനം ഉണ്ടെന്നു തീർച്ചയാക്കാം. ഭക്തിയും തൽഫലമായ ദൈവാനുഗ്രഹവും ലഭിക്കാത്ത ഒരുവൻെറ പ്രവൃത്തികൾ സർവ്വവും വിഫലമായിത്തീരുന്നു. എന്തെല്ലാം യോഗ്യതകളും മാഹാത്മ്യങ്ങളും ഉണ്ടെങ്കിലും അവനു ഒടുവിൽ പരാജയം അനുഭവപ്പെടുന്നു.

ദൈവമേവ ബലം മന്യേ
പൌരുഷം ഹി നിരർത്ഥകം

എന്നതു ഭാരതത്തിൽനിന്നു പഠിക്കേണ്ടതായ ഒരു മുഖ്യതത്ത്വമാകുന്നു. 'അഹോ ദൈവബലം ബലം' എന്നു ഭാഗവത

ത്തിലും പറയുന്നു. ഈശ്വരാനുഗ്രഹമാണു് യഥാർത്ഥബലം. അതിനോടു സംബന്ധിച്ചിരുന്നാൽ പൌരുഷം ശക്തിമത്തും സഫലവും ആകും. അല്ലെങ്കിൽ വിഫലം. മഹാരഥന്മാരിൽ അഗ്രേസരന്മാരായ ഭീഷ്മദ്രോണകർണ്ണാദികൾ ദുര്യോധനന്റെ ഭാഗത്തുനിന്നു സർവ്വവിധ സഹായങ്ങളും ചെയ്തു. സൈന്യശക്തിയ്ക്കും കുറവില്ലാതെയിരുന്നു. എങ്കിലും ഫലം എന്തായി? വീരകേസരികളായ ഭീഷ്മാദികൾ പരാജിതന്മാരായി. ദുര്യോധനൻ ശോചനീയമായവിധം മൃതിയടഞ്ഞു. ഭഗവാൻ ശ്രീകൃഷ്ണനെ പാണ്ഡവന്മാർ ഭക്തിയോടെ ആരാധിച്ചു. യോദ്ധാക്കന്മാരുടെ ബലത്തെ അവർ അത്രയൊന്നും സാരമായി കരുതിയില്ല. ഏതുകാര്യവും ഭഗവാനെ മുന്നിർത്തി പ്രവർത്തിച്ചു. അതുതന്നെ പാണ്ഡവന്മാർക്കു ലഭിച്ച വിജയത്തിന്റെ മൂലം. ഇപ്രകാരം ദൈവത്തിന്റെ അപ്രതിമമായ പ്രഭാവത്തേയും പൌരുഷത്തിന്റെ നിസ്സാരതയേയും ഭാരതകഥ പഠിപ്പിക്കുന്നു. പാണ്ഡവന്മാർ ഭഗവൽകിങ്കരന്മാരാണു്. കുന്തിക്കു എപ്പോഴും 'കൃഷ്ണ' 'കൃഷ്ണ' എന്ന വിചാരമേയുള്ളു. ഭക്തന്മാരുടെ ശിഖാമണിയാണു് ഭീഷ്മൻ. അത്രയ്ക്കു ഭഗവാനു വാത്സല്യവുമുണ്ടു്. യുദ്ധത്തിൽ 'ആയുധമെടുക്കുകയില്ല' എന്ന സ്വന്തം സത്യത്തെ, 'എടുപ്പിക്കും' എന്ന ഭീഷ്മരുടെ ശപഥത്തെ രക്ഷിക്കുന്നതിനുവേണ്ടി ഭഗവാൻ ഉപേക്ഷിച്ചു.

ശാന്തിപർവ്വത്തിൽ പ്രതിപാദിച്ചിരിക്കുന്ന ഭീഷ്മരുടെ ഭഗവൽസ്തുതി സുദീർഘവും ഭക്തിരസമഗ്നവും ആകുന്നു. വേറെയും അനേകം സ്തുതികൾ ഭാരതത്തിൽ ഉണ്ടു്. സഹസ്രനാമവുംമററും ഭക്തിപ്രചുരങ്ങളത്രേ. എല്ലാംകൊണ്ടും ഭാരതത്തിൽ ഭക്തിയ്ക്കു ഒരു മുൻകയ്യുണ്ടു് എന്നു സമ്മതിക്കണം. ശ്രീകൃഷ്ണനാണു ഭാരതത്തിലെ ഏററവും മുഖ്യമായ പാത്രം എന്നു വന്നാൽ അതിനു ഭക്തിയെ സംബന്ധിച്ചു

ഇപ്രകാരം ശ്ലാഘ്യമായ ഒരു നില എങ്ങിനെ സംഭവിക്കാതിരിക്കും?.

ഭാരതത്തിലെ ഭക്തിയാണു എഴുത്തച്ഛനെ കണക്കിലേറെ ആകർഷിച്ചു ആനന്ദപരവശനാക്കിത്തീർത്തതെന്നു ഓർമ്മിക്കേണ്ടതാകുന്നു. ഈ വസ്തുത ആചാര്യൻ അനേകം സന്ദർഭങ്ങളിൽ വ്യക്തമായിപ്പറഞ്ഞിട്ടുണ്ടു്.

ധീമാനാമുഗ്രശ്രവസ്സാകിന സൂതൻ ചൊന്നാൻ
മാമുനിമാർക്കു കേൾപ്പാൻ ഭാരതകഥാമൃതം
അക്കഥയൊക്കെക്കേൾപ്പതിന്നു പാത്രിഭൂതന്മാരും
ദുഃഖങ്ങളതുകേട്ടാൽ പിന്നെയുണ്ടാകയില്ല
സക്തിയും നശിച്ചുപോം ഭക്തിയുമുറച്ചീടും
ഭക്തിയിൽ വിരക്തിയും മുക്തിയും താനേവരും
ശക്തിയോടനദിനം യുക്തനാം ശിവൻതന്റെ —
വ്യക്തിയും വിചാരിച്ചാൽ വ്യക്തമായ് കാണായ്വരും
യുക്തനായീടും ജീവൻ പരനോടറിഞ്ഞാലും
ഭക്തവത്സലനായ കൃഷ്ണന്റെ കാരുണ്യത്താൽ

*  *  *  *

നാരായണകഥ കേട്ടോളവുമതി—
ലേറുന്നിതു രുചി കിളിമകളേ!

എന്നിങ്ങനെ പല ഭാഗങ്ങളേയും പ്രകൃതത്തിൽ ഉദാഹരണത്തിനു ഗ്രഹിക്കാം. അനേകം മഹാന്മാരായ ഭക്തന്മാരുടെ ചരിത്രങ്ങൾ ഭാരതത്തിൽ വിവരിച്ചു പ്രതിപാദിച്ചിട്ടുണ്ടു്. ഭഗവദ്ഗീതയിലും ഭക്തിയുടെ മാഹാത്മ്യത്തെക്കുറിച്ചു ഉപദേശിക്കുന്ന ഭാഗങ്ങൾ സുലഭങ്ങളാകുന്നു.

വേദേ രാമായണേ ചൈവ പുരാണേ ഭാരതേ തഥാ
ആദൌ മദ്ധ്യേ തഥാചാന്തേ വിഷ്ണു: സർവ്വത്ര ഗീയതേ

എന്നു സ്മൃതിയുമുണ്ടു്. ഇതിൽ നിന്നൊക്കെ ഭാരതത്തിൽ

ക്കിക്കു സുപ്രധാനമായ ഒരു സ്ഥാനം കല്പിച്ചിട്ടുണ്ടെന്നു തീർച്ചപ്പെടുത്താം. അതിന്റെ മാഹാത്മ്യത്തിനു ഈ സംഗതിയെ ഒരു മൂലമായി കരുതണം.

യോഗം തപസ്സ് എന്നിവയ്ക്കും ഭാരതത്തിൽ മുഖ്യമായ സ്ഥാനം കൊടുത്തിരിക്കുന്നു. അസംഖ്യം മഹാന്മാരായ യോഗികളുടേയും തപസ്വികളുടേയും ചരിതങ്ങൾകൊണ്ടു ഉജ്ജ്വലങ്ങളായ ഉപാഖ്യാനങ്ങൾ മഹാപ്രബന്ധത്തിൽ ലോഭമില്ലാതെകാണാം. നായകപക്ഷത്തിലെ മുഖ്യപാത്രമായ അർജ്ജുനൻ ശ്രീപരമേശ്വരനെ തപസ്സുചെയ്തു പാശുപതാസ്ത്രം വാങ്ങിക്കുന്ന (കിരാത) കഥ ആരണ്യപർവ്വത്തിൽ സവിസ്തരം പ്രതിപാദിച്ചിരിക്കുന്നു. തപോയോഗങ്ങളുടെ അത്ഭുതമായ പ്രഭാവത്തെ പ്രകാശിപ്പിക്കുന്ന കഥകൾ തപോനിധിയായ വേദവ്യാസൻ ഭാരതത്തിൽ പലസന്ദർഭങ്ങളിലും നിബന്ധിച്ചിട്ടുണ്ട്.

> യദ്ദുസ്തരം യദ്ദുരാപം യദ്ദുർഗ്ഗം യച്ച ദുഷ്കരം
> സർവ്വം തു തപസാ സാദ്ധ്യം തപോ ഹി ദുരതിക്രമം

എന്ന സ്മൃതിവാക്യത്തിനു ആശ്രമവാസപർവ്വത്തിലെ പുത്രദർശനകഥയെ ഉദാഹരണത്തിനു സ്മരിക്കാം. ആശ്രമവാസിയായിരിക്കുന്ന ധൃതരാഷ്ട്രനു ദുര്യോധനാദി പുത്രന്മാരെ കാണുന്നതിനു ആഗ്രഹം ഉണ്ടായി എന്നും വേദവ്യാസമുനി അതു യോഗപ്രഭാവംകൊണ്ടു സാധിച്ചുകൊടുത്തു എന്നും ഉള്ളതാണു പുത്രദർശനത്തിലെ കഥ. ധൃതരാഷ്ട്രന്റെ ആശ്രമവാസകഥ തപോയോഗവൈഭവത്തെ പ്രതിപാദിക്കുന്നതിനു നിബന്ധിച്ചിരിക്കുന്ന ഒന്നാകുന്നു. ശ്രീകൃഷ്ണനേയും ഭീഷ്മരേയും സംബന്ധിക്കുന്ന കഥകളുടെ പല അംശങ്ങളിലും യോഗത്തിന്റെ ശക്തിയെ വെളിപ്പെടുത്തിയിരിക്കുന്നു. ഭഗവദ്ഗീതയിലും യോഗധർമ്മോപദേശത്തിനു നല്ല സ്ഥാനമുണ്ട്. ഈ

സംഗതികൾ യോഗവും തപസ്സും ഭാരതത്തിൽ പ്രാചുര്യ്യേണ പ്രതിപാദിക്കുന്ന ധർമ്മങ്ങളെന്നു തെളിയിക്കുന്നു. വിശേഷാൽ തരനായ ഒരു യോഗിയും തപോനിധിയും ആയ കവി നിർമ്മിക്കുന്ന പ്രബന്ധത്തിൽ യോഗതപോധർമ്മങ്ങൾക്കു ഇപ്രകാരം ഒരു മുഖ്യത കിട്ടാതെയിരിക്കുവാൻ നിവൃത്തിയില്ല.

'യോഗശ്ചിത്തവൃത്തിനിരോധഃ'.

(യോഗശാസ്ത്രം) എന്നും,

നാനേന്ദ്രിയാണി സർവ്വാണി നിരുദ്ധ്യ മനസാ സഹ
ഏകതത്ഭാവനായോഗഃ ക്ഷേത്രജ്ഞപരമാത്മനോഃ

എന്നും യോഗത്തിന്റേയും,

മനസശ്ചേന്ദ്രിയാണാം ച ഹൈ്യൈകാഗ്ര്യം പരമം തപഃ

എന്നു തപസ്സിന്റേയും ലക്ഷണം.

## പർവ്വങ്ങൾ.

---

മഹാഭാരതത്തിൽ പതിനെട്ടു പർവ്വങ്ങൾ അടങ്ങിയിരിക്കുന്നു എന്നതു പ്രസിദ്ധമാകുന്നു. ഓരോ പർവ്വത്തിലും അനേകം ഉപപർവ്വങ്ങൾ ഉണ്ടു്. പ്രധാനമായ കഥാവസ്തുവിന്റെ മുഖ്യമായ അംശത്തെ പ്രതിപാദിക്കുന്ന ഭാഗം ഉപപർവ്വമായി കല്പിച്ചിരിക്കുന്നു. അനേകം അദ്ധ്യായങ്ങൾ ഓരോ ഉപപർവ്വത്തിലും ഉണ്ടായിരിക്കും. ചുരുക്കം ചില അദ്ധ്യായങ്ങളിൽ ഗദ്യവും ഉപയോഗിച്ചിട്ടുണ്ടു്.

ആദിപർവ്വം ഒന്നാമത്തേതാകുന്നു. അതിൽ 227 അദ്ധ്യായങ്ങളും 8884 ശ്ലോകങ്ങളും ഉണ്ടു്. അനുക്രമണികം പർവ്വസംഗ്രഹം പൌഷ്യം പൌലോമം ആസ്തികം അംശാവതരണം സംഭവം ജതുഗൃഹം ഹിഡിംബവധം ബകവധം

ചൈത്രരഥം സ്വയംവരം വൈവാഹികം വിദുരാഗമനം രാജ്യലാഭം അൎജ്ജുനവനവാസം സുഭദ്രാഹരണം ഹരണാഹരണം ഖാണ്ഡവദാഹം മയദൎശനം എന്നിവയാണു ഇതിലെ ഉപപൎവ്വങ്ങൾ. യയാത്യുപാഖ്യാനം ശാകുന്തളോപാഖ്യാനം വ്യുഷിതാശ്വചരിതം വസിഷ്ഠചരിതം പഞ്ചേന്ദ്രോപാഖ്യാനം ശാൎങ്ഗകചരിതം സുന്ദോപസുന്ദോപാഖ്യാനം താപത്യം എന്നിവ ആദിപൎവ്വത്തിൽ പ്രതിപാദിച്ചിരിക്കുന്നു. ഭാരതത്തിലെ കഥാപുരുഷന്മാരുടെ ഉല്പത്തി, ബാല്യകാലകഥ, രാജവംശങ്ങളുടേയും ഋഷികളുടേയും ചരിതം എന്നിവ ആദിപൎവ്വത്തിൽ അന്തൎഭവിക്കുന്നു. പ്രധാനകഥയെ സംബന്ധിക്കുന്ന ബീജങ്ങൾക്കെല്ലാം ആദിപൎവ്വത്തിലാണു സ്ഥാനം. ഉപരിപൎവ്വങ്ങളിൽ പ്രതിപാദിക്കുന്ന കഥകളുടെ അടിസ്ഥാനവും മൎമ്മവും ശരിയായി ഗ്രഹിക്കുന്നതിനു ആദിപൎവ്വം പഠിക്കാതെ നിവൃത്തിയില്ല.

പാണ്ഡവകൌരവന്മാരുടെ വിരോധം ഭാരതകഥയ്ക്കു അടിസ്ഥാനമായി നിന്നു ചമല്ക്കാരത്തെ ജനിപ്പിക്കുന്നു. ആ വൈരത്തിന്റെ ഉല്പത്തി, പലകാരണങ്ങൾകൊണ്ടുമുള്ള വളൎച്ച, ഇരു കക്ഷികളിലേയും പ്രധാന പാത്രങ്ങൾ അവരുടെ മിത്രങ്ങൾ യോഗ്യത അയോഗ്യത സ്വഭാവം മുതലായവയെ കുറിച്ചു വിശദവും വിശാലവും ആയി പ്രതിപാദിച്ചിരിക്കുന്നതു ആദിപൎവ്വത്തിലാകുന്നു. ഭാരതമഹാസൌധത്തിന്റെ അടിസ്ഥാനം ഈ പൎവ്വമാണു്. ഇതിൽ വിവിധ വിഷയങ്ങളെക്കുറിച്ചു വിജ്ഞാനത്തെ പ്രദാനം ചെയ്യുന്ന ഭാഗങ്ങൾ ഒട്ടേറെയുണ്ടു്. യയാത്യുപാഖ്യാനവും മററും ഉദാഹരിക്കപ്പെടാം. ധൎമ്മമൎമ്മപ്രതിപാദകങ്ങളായ ഭാഗങ്ങൾക്കും കുറവില്ല.

എഴുപത്തിയെട്ടു അദ്ധ്യായങ്ങളും രണ്ടായിരത്തിയഞ്ഞൂററിപ്പത്തിനൊന്നു പദ്യങ്ങളുമുള്ള ഒന്നാണു സഭാപൎവ്വം. സ

ഭാക്രിയ ലോകപാലസഭാഖ്യാനം രാജസൂയാരംഭം ജരാസന്ധവധം ദിഗ്ജയം രാജസൂയം അർഘ്യാഭിഹരണം ശിശുപാലവധം ദ്യൂതം അനുദ്യൂതം എന്നിവ ഈ പർവ്വത്തിലെ ഉപപർവ്വങ്ങൾ.

സഭാപർവ്വത്തിലെ അദ്ധ്യായ ശ്ലോകസംഖ്യകൾക്കു വ്യത്യാസം കാണുന്നു.

അദ്ധ്യായമെഴുപത്തിരണ്ടുണ്ടെന്നറിഞ്ഞാലും
പദ്യങ്ങൾ നാലായിരത്തഞ്ഞൂറും പതിനൊന്നും

(ഭാരതം കിളിപ്പാട്ടു) എന്നും,

ഉണ്ടെഴുപതിനൊടു രണ്ടദ്ധ്യായം
പടുതരനാകിയവേദവ്യാസൻ
പരിചൊടു നാലായിരമഞ്ഞൂറും
ഉടനൊരുപത്തുമൊൻറും പദ്യങ്ങളു—
മുരചെയ്താനതിസുന്ദരമായേ

(കണ്ണശ്ശഭാരതം പാട്ടു) എന്നും കാണുക. എഴുത്തച്ഛൻെറയും കണ്ണശ്ശൻെറയും അഭിപ്രായങ്ങൾക്കു യോജിപ്പു ഉണ്ടു്. നിർണ്ണയ സാഗര മുദ്രാലയക്കാർ പ്രസിദ്ധപ്പെടുത്തിയിരിക്കുന്ന മഹാഭാരതത്തിൽ നൂററിമൂന്നു അദ്ധ്യായങ്ങൾ അടങ്ങിയിട്ടുണ്ടു്. അതിലെ 43—62വരെ അദ്ധ്യായങ്ങളിലെ ഭീഷ്മരുടെ ഭഗവൽസ്തുതി കുഞ്ഞിക്കുട്ടൻ തമ്പുരാൻ ഭാഷപ്പെടുത്തിയിട്ടില്ല. അതുകൊണ്ടു ആ ഭാഗം എല്ലാ ഗ്രന്ഥങ്ങളിലും ഇല്ലാത്തതാണെന്നു വിശ്വസിക്കണം. അവിടുത്തെ ഭാരതം ഭാഷയിൽ സഭാപർവ്വത്തിൽ എൺപത്തിയൊന്നദ്ധ്യായങ്ങളെയുള്ളു. പ്രസ്തുത ഭഗവൽസ്തുതി പ്രക്ഷിപ്തമെന്നു തോന്നുന്നില്ല. എഴുത്തച്ഛൻ ഈ സ്തുതി സംഗ്രഹിച്ചിട്ടുണ്ടു്.

രാജസൂയം ഈ പർവ്വത്തിലെ പ്രധാന ഭാഗമാകുന്നു. അതിൽ സംബന്ധിച്ച ദുര്യോധനനു യുധിഷ്ഠിരൻെറ ഐശ്വര്യം

കണ്ട അസൂയയും, സഭാഗൃഹത്തിൽവെച്ചു സ്ഥലജലഭ്രമവും ഉണ്ടായതും, ദ്രൗപദീഭീമന്മാർ പരിഹസിച്ചതും ഭാരതകഥയിലെ ഒരു മർമ്മാംശമാണ്. ദ്യൂതത്തിനും പാണ്ഡവോച്ചാടനത്തിനും ദുര്യോധനനെ പ്രേരിപ്പിച്ചതു ഈ അസൂയയും അപമാനവുമാണ്. യുധിഷ്ഠിരനു ആകപ്പാടെ ആപത്തായിത്തീന്നതു രാജസൂയമാകുന്നു. അതു ശിശുപാലവധംകൊണ്ടു അമംഗലമായി വന്നു. ദുര്യോധനന്റെ വൈരാസൂയാദികളെ വൎദ്ധിപ്പിച്ചു പരമകാഷ്ഠയിൽ എത്തിച്ചു ദ്യൂതത്തിനും വനവാസാദികൾക്കും അതുഹേതുവായി. അതിന്റെ ദുഷിച്ച ഫലം പതിമൂന്നു കൊല്ലത്തേക്കു നീണ്ടുനിന്നു. രാജസൂയം നടത്തിയ രാജാക്കന്മാർ അധികംപേൎക്കും രാജ്യഭ്രംശാദികഷ്ടതകൾ അനുഭവിക്കേണ്ടിവന്നിട്ടുണ്ടു്. അവരുടെ സ്ഥിതി യുധിഷ്ഠിരനും വന്നുകൂടി.

ദ്രൗപദീവസ്ത്രാക്ഷേപം ഈ പർവ്വത്തിലെയെന്നല്ല, ഭാരതത്തിലെ മുഴുവനുംതന്നെ ഒരു മുഖ്യമർമ്മമാകുന്നു. കവികല്പനയുടെ അസാധാരണമായ ഒരു വൈഭവത്തെ അതു വെളിപ്പെടുത്തുന്നു. അതിന്റെ നിബന്ധനംകൊണ്ടു കവി പല കാര്യങ്ങളും സാധിച്ചിട്ടുണ്ടു്. ദുര്യോധനന്റെ ദുഷ്ടതയുടെ എതിരില്ലാത്ത ശക്തി കാണിക്കുക എന്നതു ഒന്നാമത്തേതു; ദ്രൗപദിയുടെ ഭഗവൽഭക്തിയെ പ്രകാശിപ്പിക്കുക എന്നതു രണ്ടാമത്തേതു; ഭഗവാന്റെ കാരുണ്യത്തെ പ്രദശിപ്പിക്കുക മൂന്നാമത്തേതു; ധർമ്മപുത്രന്റെ ധർമ്മനിഷ്ഠയുടെ അചഞ്ചലതയെ കാണിക്കുക നാലാമത്തേതു്; ഇവയിൽ ഓരോന്നും മുഖ്യമാകുന്നു. പുരുഷന്മാരുടെ വഴക്കു അവർ തമ്മിൽപറഞ്ഞുതീർക്കേണ്ട കാര്യം. അങ്ങിനെ ചെയ്യാതെ, യാതൊരു ആവശ്യവുമില്ലാതെ, സതീരത്നം വിശേഷിച്ചു രജസ്വലയും ഏകവസ്ത്രയും ആയ പാഞ്ചാലിയെ അപമാനിച്ചതും പരിഹസിച്ചതും സർവ്വനിന്ദ്യമായ ഒരു പ്രവൃത്തിയായി. ലോക

ത്തിൽ അറിയപ്പെട്ടിട്ടുള്ള ദൃഷ്ടാന്തകളിൽവെച്ചു ഏററവും വലിയതു ഈ വസ്ത്രാപഹരണമാണ്. ഒരു സാഹിത്യത്തിലും ഇപ്രകാരം ഒരു കഥാകല്പനം കാണുന്നതല്ല. അതാണു അതു കവിയുടെ അസാധാരണ മനോധർമ്മത്തിന്റെ ഫലമെന്നു പറഞ്ഞതു്. 'ഹാ! കൃഷ്ണ! ദ്വാരകാവാസിൻ' എന്നു അശരണയായി വിലപിച്ച കേതയ്ക്കു 'കാരുണ്യപയഃപയോധി'യുടെ 'കല്ലോലമാലകൾ' പോലെ അവസാനമില്ലാതെ വസ്ത്രങ്ങൾ കൊടുത്തു ഭഗവാൻ അനുഗ്രഹിച്ചു. മഹാകവിരത്നമായ ഉള്ളൂർ പറയുന്നതുപോലെ അര നിമിഷംകൊണ്ടു "തന്തുവായശാലയായി ചൂതുമണ്ഡപം." (ചിത്രശാല.) എവിടെ നോക്കിയാലും വസ്ത്രമേയുള്ളു. ഈ നില വന്നപ്പോഴും. വസ്ത്രാക്ഷേപ സമയത്തും മനസ്സിൽ എള്ളിടയ്ക്കും ക്ഷോഭം കൂടാതെനിന്ന ധർമ്മപുത്രന്റെ ധർമ്മനിഷ്ഠ വിദ്യോതമാനമെന്നു ആരും സമ്മതിക്കും.

സതാമവസ്ഥാം സമ്പ്രാപ്യ കൃഷ്ണാം പ്രേക്ഷ്യ സഭാംഗതാം
ക്ഷത്രധർമ്മാദമേയാത്മാ നാകമ്പത യുധിഷ്ഠിരഃ

(ഉദ്യോഗം അ-95) എന്നു ഭഗവാൻ ധർമ്മപുത്രന്റെ ഈ ധർമ്മനിഷ്ഠയെ ശ്ലാഘിക്കുന്നുണ്ടു്. ഇവിടെ അമേയാത്മാ അകമ്പത എന്നീ പദങ്ങൾ എത്രയ്ക്കു അർത്ഥഗംഭീരങ്ങളെന്നു സഹൃദയന്മാർ ചിന്തിച്ചുനോക്കേണ്ടതാകുന്നു. ആത്മാവിനു അളവില്ലാത്ത മഹത്വമുള്ളവൻ എന്നു അമേയാത്മാവിനു അർത്ഥം. അങ്ങിനെയുള്ള ഒരു മഹാപുരുഷനുമാത്രമേ ഈമാതിരി സന്ദർഭങ്ങളിൽ മനസ്സു ഇളകാതെയിരിക്കുകയുള്ളു.

ശ്രീരാജസഭയിൽ ധർമ്മദാരാംബരവികർഷണം
ധീരാത്മ്യനപ്രമേയാത്മാ-വീരാജാവു പൊറുത്തവൻ

(സ-37) എന്നു ധർമ്മപുത്രന്റെ അപ്രമേയാത്മതയെ ഞാൻ സ്മരിച്ചിട്ടുണ്ടു്.

കൌരവന്മാരോട്, എല്ലാവക്കും ഉള്ളതിൽ കൂടുതൽ വിരോധം പാഞ്ചാലിക്കു ഉണ്ടായി. വസ്ത്രാക്ഷേപമാണു അതിന്നു കാരണം. ഭർത്താക്കന്മാർ ദുര്യോധനാദികളുമായി യോജിക്കുന്നതിന്നു നിശ്ചയിക്കുന്നപക്ഷം, തന്റെ പിതാവിനെക്കൊണ്ടും സഹോദരനെക്കൊണ്ടും യുദ്ധം ചെയ്യിക്കുന്നതിന്നു ദ്രൌപദി ഒരുക്കമയിരുന്നു. എതിർകക്ഷികളുമായി യോജിക്കരുതെന്നു അത്യധികം ദൃഢമായ അഭിപ്രായമാണു പാഞ്ചാലിക്കുള്ളതു്. പാഞ്ചാലിയുള്ളപ്പോൾ പാണ്ഡവന്മാർ സമാധാനത്തിന്നു സമ്മതിക്കയില്ലെന്നു ദുര്യോധനന്നു നിശ്ചയമുണ്ടു്. യുദ്ധത്തിൽ സൈന്യങ്ങളും ബന്ധുക്കളും ഒട്ടധികം നശിച്ചു. ജയാശ തീരെയില്ലാതെയായി. ഈ സന്ദർഭത്തിൽ കൃപൻ 'ഇനി പാണ്ഡവന്മാരെ ആശ്രയിച്ചു സന്ധിചെയ്യുകയാണു നന്നെ'ന്നു ദുര്യോധനനോടു ഉപദേശിച്ചു. അപ്പോൾ ദുര്യോധനൻ പറഞ്ഞു:- (ശല്യ-അ-7.)

ദുശ്ശാസനൻ വസ്ത്രമൊന്നു ചാർത്തും തീണ്ടാറാംകൃഷ്ണയെ
സർവ്വരും കാൺകവേ ക്ലേശിപ്പിച്ചു സഭയിൽ വെച്ചഹോ
അമ്മട്ടു മാഴ്കിക്കേഴ്‌വോളെയിന്നുമോക്കുന്നു പാണ്ഡവർ
അപ്പുരന്തപരെപ്പോരിൽപ്പിന്മാററാൻ പററിടാദൃഢം
ദുഃഖിച്ചെന്നാശമതിന്നായ് കൃഷ്ണ പാർഷതിയാമവൾ
ഭർത്തൃകാര്യത്തിന്നായ് കൃഷ്ണ ചെയ്താളത്യുഗ്രമാം തപം
പകവീട്ടുംവരെ നിലത്തല്ലോ നിത്യം കിടപ്പതും

വസ്ത്രാക്ഷേപംകൊണ്ടു പാണ്ഡവന്മാക്കുണ്ടായ വൈരത്തിന്റെ ശക്തിയും ദുര്യോധനകുലനാശത്തിന്നു പാഞ്ചാലികൈക്കൊണ്ട തപസ്സിന്റെ രീതിയും ഈ ഭാഗത്തിൽ നിന്നു ഗ്രഹിക്കാം. "പിന്മാററാൻ പററിടാദൃഢം" എന്നതിന്നു യാതൊന്നുകൊണ്ടും പാണ്ഡവന്മാർ യുദ്ധത്തിൽനിന്നു പിന്മാറുകയില്ലെന്നു ഭാവം. ദുശ്ശാസനൻ ചെയ്ത അപമാനത്തിന്നു

ശേഷം പാഞ്ചാലി തപോവൃത്തിയിലേർപ്പെട്ടു വെറും നില ത്താണു എന്നും കിടക്കുന്നതു്. പാണ്ഡവന്മാക്കും പാഞ്ചാ ലിക്കും കൌരവന്മാരെ വധിക്കുന്ന കാര്യത്തിൽ എത്രയും വാ ശിയുണ്ടെന്നു ഈ പ്രകൃതം വ്യഞ്ജിപ്പിക്കുന്നു.

ഭീമനേയും അത്യധികം പരുഷഹൃദയനാക്കിത്തീർത്തതു വസ്ത്രാക്ഷേപമാണു്. ജ്യേഷ്ഠഭക്തിക്കു വശംവദനായി നിന്ന തുകൊണ്ടാണു ഭീമൻ ദ്യൂതരംഗത്തിൽവെച്ചു എതിരാളിക ളെ എതിർത്തു വധിക്കാതെ വിട്ടതു്. അല്ലെങ്കിൽ കൌരവ കഥ സഭാപർവ്വത്തിൽ അവസാനിക്കുമായിരുന്നു. ഭീമനെ അടക്കിനിർത്തുന്നതിനു അർജ്ജുനൻ എത്ര ക്ലേശം അനുഭവി ക്കേണ്ടിവന്നു! വധിച്ചതിനുശേഷം അനവധി കൊല്ലം കഴി ഞ്ഞിട്ടും ഭീമനു ദുര്യോധനാദികളോടു വൈരം നശിക്കാതെ നിന്നു എന്നു ഉത്തരഭാരതത്തിൽ വെളിപ്പെടുത്തിയിട്ടുണ്ട ല്ലോ. ഒരിക്കലും കൌരവന്മാരോടു ഇണങ്ങുന്നതിനു സമ്മ തമുണ്ടാകാത്തവിധം വൈരമുണ്ടാക്കിത്തീർത്തു യുദ്ധം കൂടാതെ നിവൃത്തിയില്ലെന്ന നില വരുത്തിയതു വസ്ത്രാക്ഷേപമാണു്. രാമായണത്തിൽ സീത രാക്ഷസ വംശത്തിൻെറ എന്നപോ ലെ ഭാരതത്തിൽ ദ്രൌപദി കുരുകുലത്തിൻെറ നാശത്തിനു ഹേതുവായി ബ്ഭവിച്ചു എന്നു പറയണം. പൌരുഷം തിക ഞ്ഞ ഒരു സ്ത്രീരത്നമാണു പാഞ്ചാലി. ധർമ്മസമുജ്ജ്വലങ്ങ ളായ പാഞ്ചാലിയുടെ ഉപദേശങ്ങൾ ഭാരതത്തിലെ പല അ ദ്ധ്യായങ്ങളേയും സുന്ദരങ്ങളും സജീവങ്ങളും ആക്കുന്ന വയാണു്.

സഭാപർവ്വത്തിൽ നാല്പത്തിമൂന്നു മുതൽ അറുപത്തി രണ്ടുവരെ അദ്ധ്യായങ്ങൾ ഭക്തന്മാരുടെ സവിശേഷാദരത്തി നു പാത്രമായിബ്ഭവിക്കുന്നതാണു്. ഭീഷ്മർ ബഹുമുഖ ങ്ങളായ മാഹാത്മ്യങ്ങളെ വർണ്ണിച്ചുകൊണ്ടു ഭഗവാനെ സ്തുതിക്കുന്നതാണു ഈ ഭാഗം. ജഗത്സൃഷ്ടി മധുകൈടഭവ

ധം വരാഹാദ്യവതാരങ്ങൾ മുതലായവയെ പ്രതിപാദിച്ചു കൊണ്ടുള്ള ഈ സ്തുതി അത്യന്തം ഭക്തിരസഭൂയിഷ്ഠമായ ഒന്നാകുന്നു. കൃഷ്ണാവതാരചരിതത്തിന്റെ എല്ലാ അംശത്തേയും ഈ സ്തോത്രത്തിൽ ഭക്തിപൂർവ്വം സ്മരിച്ചിട്ടുണ്ടു്. ഭാരതത്തിൽ ശ്രീകൃഷ്ണകഥയെക്കുറിച്ചു ഇത്രയും വിപുലമായും ഭക്തിയോടുകൂടിയും പ്രതിപാദിക്കുന്ന ഒരു ഭാഗം വേറെയില്ല. അതിൽ അനേകം സ്തുതികളുണ്ടു്. അവയുടെ കൂട്ടത്തിൽ ഏററവും മുഖ്യമായ ഒന്നാണു ഈ ഭീഷ്മസ്തുതി. ഭീഷ്മരുടെ ഭക്ത്യുല്ക്കർഷത്തെ ഇതു ഭംഗിയായി വെളിപ്പെടുത്തുന്നു. വായനക്കാരെ ഭക്ത്യാനന്ദ പുളകപരവശന്മാരാക്കുന്ന ഒന്നാണു ഈ ഭാഗം. സഭാപർവ്വത്തിലെ ഏററവും പ്രശംസനീയമായ ഭാഗം ഇതാകുന്നു.

ഈ ഭാഗത്തെ അനുകരിച്ചു രചിച്ചു ചേർത്തിരിക്കുന്നതാണു മാഘമഹാ കാവ്യത്തിലെ (സ–14) ഭീഷ്മരുടെ ഭഗവൽസ്തുതി. നൂതനങ്ങളും രസമയങ്ങളും ആയ ആശയങ്ങളുടെ കല്പനംകൊണ്ടു വിശിഷ്ടതയേറിയതാണു ഈ പ്രകൃതം. മേപ്പത്തൂർ മഹാകവിയുടെ രാജസൂയം പ്രബന്ധത്തിലെ ഭീഷ്മസ്തുതിയേയും ഇവിടെ ഓർമ്മിക്കേണ്ടതുണ്ടു്. ഇവയൊക്കെ ഭക്തിമയങ്ങളാകുന്നു.

## ശ്രീകൃഷ്ണൻ.

മഹാഭാരതത്തിലെ മുഖ്യമായ പാത്രം ഭഗവാൻ ശ്രീകൃഷ്ണനാണു്. യുധിഷ്ഠിരനെ കഥാനായകനായി കല്പിക്കുകയാണെങ്കിൽ കൃഷ്ണനെ നായക നായകനായിട്ടു വിചാരിക്കണം. അത്രയുമല്ല എല്ലാവരേയുംകാൾ അധികം കൃഷ്ണനു മുഖ്യതയുണ്ടു്. പാണ്ഡവന്മാരെ സംബന്ധിക്കുന്ന എല്ലാ കാര്യങ്ങളുടേയും സൂത്രധാരൻ കൃഷ്ണനല്ലാതെ മററാരുമല്ല. അവരുടെ ദൃഷ്ടിയിൽ കൃഷ്ണൻ ഈശ്വരനാണു്. കൌരവകക്ഷിയിലെ ഭീഷ്മാദിക

ളും കൃഷ്ണനെ ഈശ്വരനായി വിചാരിച്ചു ഭജിക്കുന്നവരാകുന്നു. ഇപ്രകാരമിരിക്കുന്ന കൃഷ്ണൻെറ എല്ലാ മാഹാത്മ്യങ്ങളും ഭാരതത്തിൽ പ്രതിപാദിക്കേണ്ടതു ആവശ്യമാകുന്നു. ആ കാൎയ്യം ഇവിടെ പറഞ്ഞ ഭീഷ്മരുടെ സ്തുതികൊണ്ടു നിൎവ്വഹിച്ചിരിക്കുന്നു. വായനക്കാൎക്കു ഈ പ്രകൃതം കൃഷ്ണനെക്കുറിച്ചു സമഗ്രമായ ജ്ഞാനം ഉണ്ടാക്കിക്കൊടുക്കുന്നു.

ഭാരതം ആദിപൎവ്വത്തിൽ കൃഷ്ണന്നു പല രംഗങ്ങളിലും സ്ഥാനം മുണ്ടു്. ഖാണ്ഡവദാഹം സുഭദ്രാഹരണം എന്നിവയിലെ സ്ഥാനങ്ങൾ ഉജ്ജ്വലങ്ങളാണു്. സഭയിലെ രാജസൂയത്തിലും ജരാസന്ധവധത്തിലും കൃഷ്ണൻ ആദ്യവസാനക്കാരനാകുന്നു ആരണ്യപൎവ്വത്തിൽ കൃഷ്ണന്നു സ്ഥാനമുണ്ടെങ്കിലും അതത്ര മേന്മയേറിയതും ഉജ്വലവും എന്നു പറയുവാനില്ല. വിരാടത്തിൽ ഒരു രംഗത്തിലും സ്ഥാനമില്ല. അരണ്യത്തിൽ മങ്ങിക്കിടന്ന കൃഷ്ണൻെറ സ്ഥാനം ഉദ്യോഗം മുതൽ പൂൎവ്വാധികം പ്രകാശിച്ചുതുടങ്ങുന്നു. ഭഗവൽപ്രാധാന്യംകൊണ്ടു പ്രകാശിക്കുന്ന പല രംഗങ്ങളും ഉദ്യോഗത്തിലുണ്ടു്. അവയിൽ മുഖ്യം എഴുപത്തിയൊന്നു മുതൽ നൂററിയൻപതുവരെ അദ്ധ്യായങ്ങൾകൊണ്ടു പ്രതിപാദിതമായിരിക്കുന്ന, വിപുലതയേറിയ ഭഗവദ്യാനപൎവ്വമാകുന്നു. ഹസ്തിനാപുരത്തിലേക്കു ദൂതനായി ചെയ്യുന്ന യാത്ര, ധൃതരാഷ്ട്രദൎശനം, വിദുരസമാഗമം, സഭാപ്രാപ്തി, സന്ദേശകഥനം, വിശ്വരൂപം, കൎണ്ണദൎശനം, കുന്തീദൎശനം, എന്നിവയെല്ലാം ഈ ഉപപൎവ്വത്തിൽ ഉൾപ്പെടുന്നു. ഭഗവാൻെറ ധൎമ്മനിഷ്ഠ ധൎമ്മജ്ഞത ഗുരുജനഭക്തി ആശ്രിതവാത്സല്യം ലോകജ്ഞത വാഗ്വിലാസം ഈശ്വരത്വം നയജ്ഞത കാൎയ്യസ്ഥത മുതലായ ഗുണങ്ങളെല്ലാം ഈ പൎവ്വത്തിൽ സന്ദൎഭോചിതമായി പരിലസിക്കുന്നതായികാണാം. പാണ്ഡവന്മാരുടെ കാരണവരും, കാൎയ്യസ്ഥനും ആചാൎയ്യനും. സുഹൃത്തും ബന്ധുവും ഈശ്വരനും ജീവനും എന്നുവേണ്ട

സൎവ്വവും ഭഗവാനാണു്. ഏതു സന്ദൎഭത്തിൽ ഏതു നില സ്വീകരിക്കണമോ ആ സമയം അതു കൈക്കൊള്ളുവാൻ സന്നദ്ധൻ. ഇപ്രകാരം ഒരു ഭക്തജനവാത്സല്യമാൎക്കുണ്ടു്?

ധൎമ്മപുത്രനുടെ കാൎയ്യക്കാരനോ കാരണമൎത്ത്യൻ
ധൎമ്മദൈവമോ, ഭൃത്യനോ, ഞാനറിഞ്ഞില്ല
സന്മതിയാമൎജ്ജുനന്റെ സഖിയോ സൂതനോ പര-
ചിന്മയൻ മൂൎത്ത ഭൃത്യനോ ഞാനറിഞ്ഞില്ല

എന്നും,

കളിയല്ലേ കൎണ്ണന്റേയും ദുൎയ്യോധനന്റേയും വധ-
മെളുതാമോ പാണ്ഡവൎക്കീബന്ധുവില്ലെങ്കിൽ

എന്നും (കുചേലവൃത്തം, വഞ്ചിപ്പാട്ടു്) രാമപുരത്തു വാരിയർ പാടിയിരിക്കുന്നതു അൎത്ഥവത്തുതന്നെയാണു്. ഉദ്യോഗപൎവ്വം മുതല്ക്കു ഇപ്രകാരം വീണ്ടും പ്രകാശിക്കുവാൻ തുടങ്ങുന്ന ഭഗവാന്റെ രംഗസൌഭാഗ്യം ഭീഷ്മപൎവ്വം മുതൽ ഉത്തരോത്തരം വൎദ്ധിച്ചു മൌസലപൎവ്വംവരെ നിലനില്ക്കുന്നു. പിന്നീടു ഒടുവിലത്തെ രണ്ടു പൎവ്വങ്ങളിൽ മാത്രമേ ഭഗവാനു സ്ഥാനമില്ലാതെയുള്ളു. മൌസലത്തിൽ സ്വൎഗ്ഗാരോഹണകഥ പറയുന്നു. അതുകൊണ്ടു അടുത്ത രണ്ടു പൎവ്വങ്ങളിൽ ഭഗവാനു സ്ഥാനമുണ്ടാകുവാൻ ഇടയില്ല. ഭീഷ്മം മുതൽ യുദ്ധത്തെ വൎണ്ണിക്കുന്ന സൌപ്തികം വരെയുള്ള പൎവ്വങ്ങളിൽ പ്രധാനകാൎയ്യങ്ങൾ സൎവ്വവും കൃഷ്ണന്റെ ഹിതം അനുസരിച്ചു നടക്കുന്നു.

ഗീതാനുഗീതാദികൾ ഉപദേശിക്കുന്ന സന്ദൎഭത്തിൽ ഗംഭീരനായ ഒരു ആചാൎയ്യൻ; ദൌത്യം കൈക്കൊണ്ടു കൌരവന്മാരുടെ അടുക്കൽ പോകുന്ന സമയത്തു ദൂത്യൻ; കൌരവസദസ്സിൽ പാണ്ഡവാവകാശത്തെപ്പറ്റി ന്യായവാദം ചെയ്യുമ്പോൾ അദ്വിതീയനായ അഭിഭാഷകൻ; വിദുരനെക്കാണു

മ്പോൾ ഉത്തമനായ മിത്രം; കുന്തിയെക്കണ്ടു സംഭാഷണം ചെയ്യുമ്പോൾ ചാർച്ചക്കാരൻ; ഭീഷ്മരെ വധിക്കുവാൻ തേരിൽനിന്നു ചാടുമ്പോൾ വീണ്ടുവിചാരമില്ലാത്ത ഒരു സാഹസി, അല്ലെങ്കിൽ അതു അധികമുള്ള വിവേകി; ജരാസന്ധാദികളോടു എതിർക്കുമ്പോൾ വലിയ രാഷ്ട്രതന്ത്രജ്ഞൻ; കർണ്ണനെ വധിക്കുന്ന സമയം ധർമ്മ ലംഘകൻ; രാജസൂയം അശ്വമേധം എന്നിവ നടത്തുന്ന സന്ദർഭത്തിൽ എല്ലാകാര്യങ്ങളും വഹിക്കുന്ന കാര്യസ്ഥൻ; പരീക്ഷിത്തിനെ ജീവിപ്പിക്കുക, അർജ്ജുനന്നു വിശ്വരൂപം കാണിച്ചുകൊടുക്കുക എന്നീവക സന്ദർഭങ്ങളിൽ ചരാചരാത്മകനും ബ്രഹ്മസ്വരൂപനും ആയ ഈശ്വരൻ; ഇതാണ് ഭാരതത്തിൽ ശ്രീകൃഷ്ണൻ കൈക്കൊണ്ടിരിക്കുന്ന നിലകളുടെ സ്വഭാവം.

ഗീതയിൽ ഉപദേശിച്ചിരിക്കുന്ന ലോകസംഗ്രഹത്തെ സർവ്വപ്രധാനമായി കരുതി ധർമ്മോദ്ധാരണരൂപേണ അതിനെ നിലനിർത്തുന്നതിനു ശ്രീകൃഷ്ണനെപ്പോലെ പരിശ്രമിച്ചിരിക്കുന്ന ഒരു മഹാപുരുഷൻ ലോകത്തിൽ വേറെ അവതരിച്ചിട്ടില്ല. ലോകസംഗ്രഹം പരമോത്തമമായ ധർമ്മമെന്നും അതിനെ നിലനിർത്തുന്നതിനു എന്തും ചെയ്യാമെന്നും ഭഗവാന്റെ ജീവിതം പഠിപ്പിക്കുന്നു.

ഭാഗവതത്തിലെ കൃഷ്ണൻ അധികാംശത്തിലും ഈശ്വരനാണ്. സാധാരണക്കാർക്കു അചിന്ത്യൻ; അഗമ്യൻ. ജനിച്ചുവീഴുന്നതു മുതല്ക്കു കൃഷ്ണന്റെ എല്ലാ പ്രവൃത്തികളിലും ഈശ്വരപ്രഭാവം സുപ്രകടമായിപ്പരിലസിക്കുന്നു. ഭാരതത്തിലെ കൃഷ്ണൻ അധികം സന്ദർഭങ്ങളിലും മനുഷ്യനാകുന്നു. അത്യാവശ്യം വേണ്ടിവരുമ്പോൾ മാത്രമേ ഈശ്വരപ്രഭാവം പ്രകാശിപ്പിക്കുന്നുള്ളു. ഭക്തന്മാർക്കു ഭാഗവത കൃഷ്ണനോടധികം ആദരവു തോന്നും. എന്നാൽ ഭക്തന്മാർക്കും ലോകതന്ത്രജ്ഞന്മാർക്കും

ണ്ടു കൂട്ടർക്കും ഒരുപോലെ ഭാരതത്തിലെ കൃഷ്ണനോടു ബഹുമതി സംഭവിയ്ക്കുന്നതാണു്. സ്വകർമ്മംകൊണ്ടു ഏതുനിലയിൽ ജീവിക്കുന്ന ലൌകികനും പരമമായ ആദർശം കാണിച്ചുകൊടുക്കുന്ന ഒന്നത്രേ ഭാരതത്തിലെ കൃഷ്ണന്റെ ജീവിതം. മഹാത്യാഗത്തിനു ശ്രീകൃഷ്ണന്റെ ജീവിതത്തെക്കാൾ വലിയ ഒരു മാതൃക വേറെ കണ്ടുകിട്ടുന്നതല്ല. എല്ലാത്തിനുവേണ്ടിയും സ്വന്തം ധർമ്മം പ്രവർത്തിക്കും. എന്നാൽ തനിക്കു യാതൊന്നും വേണ്ട. നിഷ്കാമൻ, നിസ്സംഗൻ, ത്യാഗി, യോഗി എന്നതാണു ഭഗവാന്റെ നില. രാജ്യം സാമ്രാജ്യം ഐശ്വര്യം പ്രഭാവം ഇതൊക്കെ വേണമെങ്കിൽ വിചാരിക്കുന്നതിനു മുൻപു ഭഗവാനു സ്വാധീനമാകും. എന്നാൽ അതൊന്നും തനിക്കു വേണ്ട; അതൊക്കെ ഭക്തന്മാൎക്കു. തനിക്കോ, അവൎക്കു അതു ഉണ്ടാക്കിക്കൊടുക്കുവാനുള്ള ബുദ്ധിമുട്ടു മാത്രം. ഗീതയിൽ ഉപദേശിക്കുന്നതനുസരിച്ചു നിഷ്കാമവും, നിസ്സംഗവും, ആയ കർമ്മാനുഷ്ഠാനംകൊണ്ടു പരമമായ ഒരു മാതൃകയാണു ഭഗവജ്ജീവിതം.

ജ്ഞാനിസമുദായത്തിൽ ഭഗവാന്റെ സ്ഥാനം എന്തെന്നു ഗീതയിൽനിന്നു ഗ്രഹിക്കാം. ജ്ഞാനത്തിന്റെ അങ്ങേയററത്തെത്തിയ ഒരു മഹായോഗി. ഗുണമോ, കർമ്മമോ, ധർമ്മമോ, യാതൊന്നും ഭഗവാനെ ബന്ധിക്കുകയില്ല. എല്ലാത്തിനും ഉപരി അപ്പുറത്താണു ഭഗവാന്റെ സ്ഥാനം.

ത്യജ ധർമ്മമധർമ്മം ച ഉഭേ സത്യാനൃതേ ത്യജ
ഉഭേ സത്യാനൃതേ ത്യക്ത്വാ യേന ത്യജസി തത്ത്യജ

എന്നതാണു ഭഗവാന്റെ നില. ധർമ്മം, അധർമ്മം, സത്യം ഇവയെ ത്യജിച്ചവൻ. യാതൊന്നു കൊണ്ടാണോ ഇവയെ ത്യജിച്ചതു അതിനേയും ഒടുവിൽ ഉപേക്ഷിച്ചവൻ; ലോകോത്തരനായ മഹാജ്ഞാനിക്കല്ലാതെ ഈ നില വരാവുന്നതല്ല,

ലൌകികന്മാർ സാധാരണ ലോകധർമ്മങ്ങളെ മാനദണ്ഡമായി ഗ്രഹിച്ചുകൊണ്ടു അളന്നുനോക്കി. ഭഗവൽപ്രവൃത്തികളുടെ ഗുണദോഷങ്ങളെക്കുറിച്ചു നിരൂപണം ചെയ്യുകാണാറുണ്ട്. അവർ അവരുടെ അടിസ്ഥാനം തെററിപ്പോയിയെന്നു. വിചാരിക്കേണ്ടതാകുന്നു. സർവ്വത്തേയും, ധർമ്മാധർമ്മ സത്യാസത്യാദികളേയും അതിക്രമിച്ചു. യാതൊന്നിനോട്ടും ബന്ധമില്ലാതെ ജീവിക്കുന്ന ഒരു മഹാജ്ഞാനിയുടെ കൃത്യങ്ങളെ എങ്ങിനെ ലോകധർമ്മങ്ങളെ പുരസ്കരിച്ചു. അളന്നു. വിധി കല്പിക്കുന്നു?

ഭാരതത്തിൽ നായകൻ എന്ന നിലയിൽ പ്രാധാന്യവും മാഹാത്മ്യവും സിദ്ധിച്ചിരിക്കുന്നതുകൊണ്ടാണ് ശ്രീകൃഷ്ണനെക്കുറിച്ചു ഇത്രയും പറഞ്ഞതു്. കൃഷ്ണമാഹാത്മ്യം പഠിക്കുന്നതിന സഭാപർവ്വത്തിലെ ഭീഷ്മസ്തുതി ആക്കും പ്രയോജനമായിരിക്കും.

369-അദ്ധ്യായങ്ങളും, 11664-പദ്യങ്ങളും. അന്തർഭവിച്ചിരിക്കുന്ന ഒരു വൻപിച്ച പർവ്വമാണു ആരണ്യകം. അർജ്ജുനാഭിഗമനം കൈരാതം ഇന്ദ്രലോകാഭിഗമനം നളോപാഖ്യാനം. തീർത്ഥയാത്ര ജടാസുരവധം. യക്ഷയുദ്ധം ആജഗരം മാർക്കണ്ഡേയസമസ്യ ദ്രൌപദീസത്യഭാമാസംവാദം ഘോഷയാത്ര മൃഗസ്വപ്നോത്ഭവം വ്രീഹിദ്രൌണികം ദ്രൌപദീഹരണം ജയദ്രഥവിമോക്ഷം രാമോപാഖ്യാനം പതിവ്രതാമാഹാത്മ്യം കുണ്ഡലാഹരണം ആരണേയം എന്നിവയാകുന്നു ഈ പർവ്വത്തിലെ ഉപപർവ്വങ്ങൾ. കിർമ്മീരവധം, അക്ഷയപാത്രലാഭം, സാവിത്രീചരിതം മാർക്കണ്ഡേയോപദേശം, വ്യാധോപദേശം തീർത്ഥവിവരണം, അഗസ്ത്യോപാഖ്യാനം, ഋശ്യശൃംഗകഥ കാർത്തവീര്യവിജയം സുകന്യാചരിതം യക്ഷപ്രശ്നം ഭാർഗ്ഗവചരിതം കല്യാണസൌഗന്ധികം എന്നിവ ഈ പർവ്വത്തിൽ സവിസ്തരം പ്ര

തിപാദിച്ചിരിക്കുന്നു. മാർക്കണ്ഡേയസമസ്യ യക്ഷപ്രശ്നം വ്യാധോപദേശം എന്നിവയൊക്കെ വിജ്ഞേയങ്ങളും അമൂല്യങ്ങളും ആയ തത്വരത്നങ്ങളുടെ ആകരങ്ങളാകുന്നു.

സഹജം കർമ്മ കൌന്തേയ!
സദോഷമപി ന ത്യജേൽ

(ഭഗ. ഗീ-അ 18) എന്ന തത്വത്തിന്ന അനുഭവസിദ്ധമായ ദൃഷ്ടാന്തമാണു വ്യാധകഥ.

ബ്രാഹ്മണവ്യാധസംവാദം.

---

ആരണ്യപർവ്വം 207-മുതൽ 216-വരെ അദ്ധ്യായങ്ങൾ ബ്രാഹ്മണവ്യാധസംവാദമാകുന്നു. അനേകം സാരഗംഭീരങ്ങളായ തത്വങ്ങൾ ഈ ഭാഗത്തിൽ ഉപദേശിച്ചിരിക്കുന്നു. സർവ്വസംഗപരിത്യാഗിയായി പർവ്വതദരിയിൽ ഇരുന്നു തപസ്സുചെയ്യുന്ന യോഗിക്കും ഗൃഹത്തിൽ ഇരുന്നു ഭക്തിയോടുകൂടി ഭർത്തൃപരിചരണം നിർവ്വഹിക്കുന്ന പതിവ്രതയ്ക്കും മൃഗഹിംസചെയ്യുന്ന കശാപ്പുകാരനും സിദ്ധിക്കുന്ന മാഹാത്മ്യത്തിന്ന വ്യത്യാസമില്ലെന്നു വ്യാധകഥ പഠിപ്പിക്കുന്നു. ആൎക്കും വിഹിതമായ ധർമ്മം അനുഷ്ഠിക്കുകയെന്നതു ഒരു തപസ്സാകുന്നു. എല്ലാവരും അതു ശ്രദ്ധയോടുകൂടി യഥാവിധി ചെയ്യണം. അതുകൊണ്ടു മഹാന്മാരായ യോഗികൾക്കു എന്നതുപോലെ പരമപദം പ്രാപിക്കാം.

കൌശികൻ എന്നു പേരായ ഒരു ബ്രാഹ്മണയോഗി ഒരു മരത്തിന്റെ ചുവട്ടിൽ ഇരിക്കുന്ന സമയത്തു അതിന്റെ മുകളിൽ ഇരുന്ന ഒരു പക്ഷി, അദ്ദേഹത്തിന്റെ തലയിൽ മലവിസർജ്ജനം ചെയ്തു. ഉടനെ യോഗി കോപിച്ചു മുകളിലേക്കു നോക്കി. അപ്പോൾ പക്ഷി ക്രുദ്ധനായ അദ്ദേഹത്തിന്റെ ദൃഷ്ടിയേററു മരിച്ചുവീണു. അതു കണ്ടപ്പോൾ

ബ്രാഹ്മണന്നു പശ്ചാത്താപമുണ്ടായി. പിന്നീടു അദ്ദേഹം ഗ്രാമത്തിൽ ഒരു ഗൃഹത്തിൽ ഭിക്ഷയ്ക്കു ചെന്നു. ഭർത്തൃപരിചരണത്തിൽ നിരതയായിരുന്ന ഗൃഹനായികയ്ക്കു ഭിക്ഷകൊടുക്കുന്നതിന്നു കാലതാമസം നേരിട്ടു. അതു ഭിക്ഷുവിന്നു രസിച്ചില്ല. 'എന്നെ എന്താണ് താമസിപ്പിക്കുന്നതെ'ന്നു ഭിക്ഷു ഗൃഹനായികയോടു ചോദിച്ചു. അവൾ ഇപ്രകാരം മറുപടി പറഞ്ഞു.

ക്ഷമിച്ചാലും ബുധശ്രേഷ്ഠ! ഭർത്താവെൻപരദൈവമാം
വിശന്നു വന്നോരവനെ ശുശ്രൂഷിച്ചതുമാണു ഞാൻ
(ആര- അ- 206)

വലാകയല്ല ഞാൻ വിപ്ര
ക്രോധം പോക്കു തപോനിധേ!

എന്നും അവൾ പറഞ്ഞു. താൻ പക്ഷിയെ കോപാഗ്നിയിൽ എരിച്ച കഥ ആ സ്ത്രീ എങ്ങിനെ അറിഞ്ഞു എന്നു ബ്രാഹ്മണന്നു ആശ്ചര്യമുണ്ടായി. അവൾ അദ്ദേഹത്തിന്നു പല ധർമ്മങ്ങളും ഉപദേശിച്ചു. 'അങ്ങു മിഥിലയിൽ ചെന്നു അവിടെ പാർക്കുന്ന ധർമ്മവ്യാധനെ കണ്ടാൽ ധർമ്മം ഉപദേശിച്ചുതരു'മെന്നും അവൾ പറഞ്ഞു. തദനുസരണം യോഗി മിഥിലയിൽ ചെന്നു ധർമ്മവ്യാധനെ കണ്ടു. 'പതിവ്രതയായ സ്ത്രീ പറഞ്ഞിട്ടല്ലെ അങ്ങിവിടെ വന്നതു. സന്തോഷമായി.' എന്നിങ്ങനെ പറഞ്ഞു വ്യാധൻ ബ്രാഹ്മണനെ സ്വീകരിച്ചു. താൻ പതിവ്രതയായ സ്ത്രീയെ കണ്ട കഥ വ്യാധൻ ഇത്രവേഗം തനിയെ അറിഞ്ഞതിലും യോഗി ആശ്ചര്യപരതന്ത്രനായി. പിന്നീടു ബ്രാഹ്മണന്നു വ്യാധൻ ധർമ്മം ഉപദേശിച്ചുകൊടുക്കുന്നു. ഇതാണു ബ്രാഹ്മണവ്യാധസംവാദകഥയുടെ സ്വഭാവം. കുലധർമ്മം ശിഷ്ടാചാരം ഹിംസ അഹിംസ മുതലായ അനേകം വിഷയങ്ങളെക്കുറിച്ചു യുക്തിയുക്തവും വിശദവും ആയി വ്യാധൻ ചെയ്യുന്ന ഉപദേശം

ആരും പഠിച്ചിരിക്കേണ്ടതാകുന്നു. മഹാഭാരതത്തിൽ ധർമ്മോപദേശംകൊണ്ടു മുഖ്യങ്ങളായ ഉപാഖ്യാനങ്ങളുടെ കൂട്ടത്തിൽ ഈ ബ്രാഹ്മണവ്യാധകഥയ്ക്കും ഒരു നല്ല സ്ഥാനത്തിന്നു അവകാശമുണ്ട്. ഭിണ്ഡ്മാത്രം അതിന്റെ മേന്മ ഇവിടെ കാണിക്കാം.

ശിഷ്ടാചാരത്തെക്കുറിച്ചു ഇപ്രകാരം പറയുന്നു.

യജ്ഞം ദാനം തപം വേദം സത്യവും ദ്വിജസത്തമ!
പവിത്രങ്ങളിതഞ്ചത്രേ ശിഷ്ടാചാരത്തിൽ നിത്യവും
കാമം ക്രോധം ദംഭ മാനാർജ്ജവവും വെന്നു കേവലം
ധർമ്മമെന്നോർത്തു നന്ദിപ്പോർ ശിഷ്ടസമ്മതർശിഷ്ടരാം

എന്നു ശിഷ്ടാചാരലക്ഷണം. യജ്ഞം ദാനം തപസ്സ് വേദം സത്യം ഇവയുണ്ടായിരിക്കണം. കാമക്രോധാദികളെ ഉപേക്ഷിക്കണം. യജ്ഞാദികൾ കാമാദികളുള്ളിടത്തു ഇരിക്കയില്ല. സത്യത്തിന്റെ മാഹാത്മ്യം:—

വേദത്തിൻകാതലാം സത്യം
സത്യത്തിൻ കാതലാം ദമം
ദമത്തിൻ കാതലാം ത്യാഗം
ശിഷ്ടാചാരത്തിൽ നിത്യവും

സത്യം ദമാദിക്ക് അടിസ്ഥാനം. ആ സത്യത്തിന്നു മൂലം വേദം. വേദം മുഴുവൻ പഠിച്ചാൽ കാമ്പായിട്ടു കിട്ടുന്ന തത്വം സത്യത്തെ ത്രിവിധ കരണങ്ങൾകൊണ്ടും ആദരിക്കണമെന്നാകുന്നു. സത്യമില്ലെങ്കിൽ വേദാഭ്യാസം നിഷ്ഫലം. സത്യത്തിന്നു ദമവും അതിന്നു ത്യാഗവും കാതലാകുന്നു. ദമമില്ലാത്ത സത്യവും ത്യാഗമില്ലാത്ത ദമവും നിസ്സാരം എന്നു ഭാവം. എത്ര ഗംഭീരമായ ഉപദേശം!

അഹിംസ സത്യം പറക സർവ്വഭൂതഹിതം പരം
അഹിംസയോ പരം ധർമ്മമതോ സത്യത്തിൽ ക്ലിപ്തതാം
സത്യത്തിലൂന്നി നിന്നല്ലോ നടക്കുന്നു പ്രവൃത്തികൾ
സത്യം തന്നെ പരം ശ്രേഷ്ഠം ശിഷ്ടാചാരാവലംബനം

അഹിംസാദികൾക്കൊക്കെ സത്യംതന്നെ മൂലം. അതത്രേ ശിഷ്ടാചാരത്തിനു ആശ്രയവും. സത്യം യഥാൎത്ഥത്തിൽ ആ പേരിനു അർഹമാകണമെങ്കിൽ അതു സർവ്വഭൂതഹിതം കൂടിയാകണം. കേവലം സത്യമായാൽ പോരാ.

ഹിംസയെപ്പററി പറയുന്നഭാഗം ശ്രദ്ധിക്കേണ്ടതാകുന്നു.

കൃഷി നന്നെന്നാണു മതമതിലും ഹിംസയാം പരം
കരികൊണ്ടുഴവോർ കൊല്ലും മണ്ണിലുള്ള പലേതരം
ജീവജാലത്തെയും മററുമതിലും തെററു കാണുമു ഞാൻ
നെല്ലു തൊട്ടുള്ളോരു നാനാധാന്യബീജങ്ങളെ ദ്വിജ
എല്ലാം ജീവികളാകുന്നിതതിലെന്തോർത്തിടേണ്ടു ഞാൻ?
പശുക്കളേയും ബലമായ് കൊന്നു തിന്നുന്നിതങ്ങനെ
വൃക്ഷൌഷധികൾ വെട്ടുന്നു മാനുഷന്മാർ ദ്വിജോത്തമ!
പല ജീവികളുണ്ടല്ലോ ബ്രഹ്മൻ വൃക്ഷഫലങ്ങളിൽ
വെള്ളത്തിലും പലതരമതിലെന്തോർത്തിടേണ്ടു ഞാൻ?
പ്രാണി തിന്നും പ്രാണികളുണ്ടെങ്ങും വ്യാപിച്ചു ഭൂസുര!
മീനിനെ മീൻ തിന്നിടുന്നുണ്ടതിലെന്തോർത്തിടേണ്ടു ഞാൻ?
പ്രാണിയാൽ പ്രാണി ജീവിപ്പൂ പല മട്ടും ദ്വിജോത്തമ!
തമ്മിൽ തിന്നും പ്രാണികളുണ്ടതിലെന്തോർത്തിടേണ്ടു ഞാൻ?
നടക്കുമ്പോൾ നിലത്തുള്ള പല ജീവികളേയുമേ
ചവുട്ടിക്കൊല്ലുമേ മർത്ത്യരതിലെന്തോർത്തിടേണ്ടു ഞാൻ?
ഇരിപ്പോഴും കിടപ്പോഴും കൊല്ലുന്നു പല ജീവിയെ

ജ്ഞാനവിജ്ഞാനവാന്മാരുമതിലെന്തോർത്തിടേണ്ടു ഞാൻ?
ജീവജാലം നിറഞ്ഞോന്നീയാകാശം ഭൂമിയും പരം
കൊല്ലുന്നുണ്ടറിയാതേയുമതിലെന്തോർത്തിടേണ്ടു ഞാൻ?
അഹിംസയെന്നു പണ്ടുള്ളോർ വിസ്മയാൽ ചൊല്ലിയില്ലയോ
ജീവഹിംസ കഴിക്കാതാരീ ലോകത്തിൽ ദ്വിജോത്തമ!
ഏറെയോർക്കുന്നുണ്ടിതെന്നാൽ ഹിംസിക്കാതില്ലൊരുത്തനും
അഹിംസാ തല്പരന്മാരാം യതിമാരും ദ്വിജോത്തമ!
അവരും ഹിംസചെയ്യുന്നു യത്നം ചെയ്താൽ ചുരുക്കിടാം.

(ആര- അ- 208) മനുഷ്യസമുദായത്തിൽ ജ്ഞാനം ഉദിക്കുവാൻ തുടങ്ങിയ കാലം മുതൽ 'അഹിംസ മഹാധർമ്മ' മെന്ന അഭിപ്രായം ഉണ്ടായി പ്രചാരത്തെ പ്രാപിച്ചിരിക്കുന്നു. അതിൻെറ മേന്മ വാഴ്ത്താത്ത കവികളും ആചാര്യന്മാരും ഗ്രന്ഥകാരന്മാരും ഇല്ല. അതിൻെറയൊക്കെ ഫലം വളരെ ശുഷ്കം എന്നു ഈ ഭാഗം തെളിയിക്കുന്നു. 'ജ്ഞാനവിജ്ഞാനവാന്മാരും' യതികളും കൂടി ഹിംസ ചെയ്യുന്നവരെന്നു വന്നാൽ മററുള്ളവരുടെ കാര്യം പറയേണ്ടതില്ലല്ലൊ. അഹിംസയുടെ മറുവശത്തെയും അസാദ്ധ്യതയേയും കുറിച്ചു ഇത്രയ്ക്കു സൂക്ഷ്മവും അനുഭവസിദ്ധവും യുക്തിയുക്തവും വിശാലവും ആയി മറെറാരു ഗ്രന്ഥത്തിലും ചിന്തിച്ചിട്ടുണ്ടെന്നു തോന്നുന്നില്ല. ഈ ഭാഗത്തിലെ ഓരോ അക്ഷരവും യഥാർത്ഥമായിരിക്കുന്നു. അങ്ങോട്ടു തിരിഞ്ഞാൽ ഹിംസ. ഇങ്ങോട്ടു തിരിഞ്ഞാൽ ഹിംസ. ശ്വാസോച്ഛ്വാസം ചെയ്യുന്നതിനുകൂടി ഹിംസ കൂടാതെ സാധിക്കുകയില്ല. ഇതാണു ലോകസ്ഥിതി. ഈ തത്വം പ്രകൃതത്തിൽ മഹർഷി വ്യക്തമായി പ്രതിപാദിച്ചു ഫലിപ്പിച്ചിട്ടുണ്ട്. ഏതു ധർമ്മത്തിൻെറയും രണ്ടു വശങ്ങളും കണ്ടു ഭംഗിയായി പ്രതിപാദി

ക്കുന്നതിനു മഹർഷികളുള്ള പാടവത്തിനു ഈ ഭാഗം ഒരു ഉദാഹരണമാകുന്നു.

'യത്നം ചെയ്താൽ ചരക്കിടാം' എന്നതാണു പ്രകൃതത്തിൽ ഉപദേശിച്ചിരിക്കുന്നതിന്റെ സാരം. അസാദ്ധ്യമെന്നു വിചാരിച്ചു ഹിംസയെ വർജ്ജിക്കുന്നതിനു ശ്രമിക്കാതെയിരിക്കരുതു്. കഴിയുന്നതല്ല, അതിലധികം ഏതുതരം ക്ലേശം സഹിച്ചും ഹിംസയെ വർജ്ജിക്കണം. അതിനു ശ്രമം ചെയ്യുന്നവർക്കു അത്രയ്ക്കെങ്കിലും ഫലം കിട്ടാതിരിക്കയില്ല. ഹിംസാവർജ്ജനശ്രമത്തിനു അല്പമേ ഫലം ലഭിക്കുന്നുള്ളുവെങ്കിലും നിരാശപ്പെടരുതു്. എന്തെന്നാൽ ആ ഫലത്തെ ആശ്രയിച്ചു പ്രാണികൾ ജീവിക്കുന്നു. അത്രയുമല്ല സർവ്വധർമ്മങ്ങൾക്കും അഹിംസയാണു അടിസ്ഥാനം.

ഹിംസയ്ക്കു അനുകൂലമായി അനേകം യുക്തികളും ന്യായങ്ങളും പ്രമാണങ്ങളും സ്മരിക്കുവാൻ കഴിയും. തീർച്ചതന്നെ. എന്നാൽ അവ ആ പാപകർമ്മത്തെ പോഷിപ്പിക്കുന്നതിനോ നിലനിർത്തുന്നതിനോ വേണ്ടി കല്പിതങ്ങളല്ലെന്നു പ്രത്യേകം ഓർമ്മിക്കണം. തീരെ വർജ്ജിക്കുന്നതിനു നിവൃത്തിയില്ലാതെ വരുന്ന സന്ദർഭത്തിൽ കഴിയുന്നതും ഹിംസയെ ചുരുക്കുകയോ നിയന്ത്രിക്കുകയോ ചെയ്യണം. ഇതാണു അവയുടെ ഉദ്ദേശം. ഭാരതത്തിൽതന്നെ അനേകം പ്രകൃതത്തിൽ അഹിംസയുടെ മാഹാത്മ്യത്തെ പ്രകീർത്തനം ചെയ്തിട്ടുള്ളതാകുന്നു. ഹിംസ ധർമ്മമെന്നു വിധിച്ചിരിക്കുന്നസന്ദർഭത്തിൽ നിവൃത്തിയുണ്ടെങ്കിൽ അതുകൂടാതെ കഴിക്കണമെന്ന ഉപദേശവും കാണാം.

യഥാ പങ്കേനപങ്കാംഭസ്സുരയാ വാ സുരാകൃതം
ഭൂതഹത്യാം തഥൈവൈകാം ന യജ്ഞൈർമ്മാ-
ർഷ്ടുമർഹതി

(ഭാഗ-സ്ക. 1. അ. 8) എന്ന പദ്യത്തിൽനിന്ന ഹിംസയോടു കൂടിയ യാഗത്തെ വെറുക്കുന്ന തത്വചിന്തകന്മാർ ബുദ്ധന്റെ കാലത്തിന്ന അനേകം ശതാബ്ദങ്ങൾക്കു മുൻപുതന്നെ ഭാരതത്തിൽ ഉണ്ടായിട്ടുണ്ടെന്ന വിശദമാകുന്നു.-

കർമ്മ. ഫലാനുഭവത്തെക്കുറിച്ചു ഉപദേശിക്കുന്നു.

ശുഭമോ താനശുഭമോ കർമ്മം ചെയ്താൽ ദ്വിജോത്തമ
അതിന്റെ ഫലമേററീടും നരൻ സംശയമില്ലതിൽ
സദസൽക്കർമ്മങ്ങൾക്കു തദനുസരണമായ ഫലം കൈവരും.
ഉണ്ണുവാൻ വകയുള്ളോരും ഗ്രഹണീ ദോഷപീഡയാൽ
ഉൺമാൻ. വയ്യാതെ കേഴുന്നു, നോക്കൂ, ധർമ്മിഷ്ഠസത്തമ

ധനവാനു, രോഗം നിമിത്തം ആഹാരം കഴിക്കുന്നതിന്ന പാടില്ല. അരോഗിക്കു ആഹാരത്തിന്നവകയില്ല. ഇപ്രകാരം ജനങ്ങൾ കർമ്മപ്രവാഹത്തിൽപ്പെട്ടൊഴുകുന്നു.

മാതാപിതാക്കന്മാരുടെ മാഹാത്മ്യത്തെപ്പററിപ്പറയുന്നു.

ഭഗവാനേ! യെന്റെ ദൈവമിവരെന്നച്ഛനമ്മമാർ
ദേവകൾക്കായ് ചെയ്യിടേണ്ടതിവക്കായ് ചെയ്തിട്ടുന്നു ഞാൻ
ഇന്ദ്രൻ മുതല്ക്കു മുപ്പത്തിമൂന്നു ദേവകളെങ്ങിനെ
ഏവക്കും പൂജ്യരമ്മട്ടീ വൃദ്ധന്മാർ പൂജ്യരാണു മേ
ഇനിയ്ക്കിവർ പരം വിപ്ര പിതാക്കൾ പരദൈവതം
നന്ദിപ്പേനിവരെ ഞാൻ പൂകായിരത്തങ്ങളാൽ ദ്വിജ
ഇവർതന്നെ മനീഷീന്ദ്രർ വാച്ചുമഗ്നികളിങ്ങമേ
യജ്ഞങ്ങൾ നാലുവേദങ്ങളെല്ലാമിവർ മമ ദ്വിജ
ഇവക്കുവേണ്ടിയെൻപ്രാണൻ ഭാര്യ പുത്രൻ സുഹൃജ്ജനം

പുത്രമായ്‌വ്യാനപിതം നിത്യം ശുശ്രൂഷിച്ചുവരുന്നഞാൻ (ആര-അ-- 214) മാതാപിതാക്കന്മാരെ ദേവന്മാരെപ്പോലെ കരുതി പൂജിക്കണമെന്നും, അതുകൊണ്ടു സർവ്വ ശ്രേയസ്സുകളും ലഭിക്കുമെന്നും ഇവിടെ ദ്യോതിപ്പിച്ചിരിക്കുന്നു. പുത്രന്മാർക്കു മാതൃ പിതൃപൂജയേക്കാൾ ഉൽകൃഷ്ടമായ ധർമ്മം വേറെയൊന്നുമില്ല. 'മാതൃദേവോ ഭവ പിതൃദേവോ ഭവ' എന്ന ശ്രുതിവാക്യം ഇവിടെ സ്മരിക്കേണ്ടതാകുന്നു. ദുഃഖങ്ങളെ എങ്ങിനെ ശമിപ്പിക്കണമെന്നു പറയുന്നു.

ധീയാൽത്തീർപ്പൂ മനോദുഃഖം ദേഹദുഃഖംമരുന്നിനാൽ
ഇതു വിജ്ഞാനസാമർത്ഥ്യം ബാലനെപ്പോലെ യാകൊലാ
അനിഷ്ടം പററിയെന്നാലുമിഷ്ടംപററാതിരിക്കിലും
അല്പബുദ്ധികളാം മർത്ത്യർ മനോദുഃഖത്തിലുൾപ്പെട്ടും
ഇണങ്ങൾ ജീവികൾക്കൊക്കും വേർപിരിഞ്ഞീടുമിങ്ങിനെ
എല്ലാംസ്വഭാവമിതിലില്ലാർക്കുമിണ്ടൽപെടാൻ വഴി

തത്വചിന്തനംകൊണ്ടു മനസ്സിലെയും മരുന്നുകൊണ്ടു ശരീരത്തിലെയും അസ്വാസ്ഥ്യത നശിപ്പിക്കണം. സങ്കടം വരുമ്പോൾ കുട്ടികളെപ്പോലെ വിലപിക്കരുതു്.

ഉപദേശം സർവ്വവും കേട്ടതിനുശേഷം ബ്രാഹ്മണൻ വ്യാധനെ അനുഗ്രഹിച്ചു അവിടെ നിന്നുപോയി. അദ്ദേഹം തദനുസരണം പ്രവർത്തിക്കുകയും ചെയ്തു. ഇതാണു ബ്രാഹ്മണവ്യാധകഥ പഠിപ്പിക്കുന്ന തത്വത്തിന്റെ സ്വഭാവം.

അൻപത്തിരണ്ടുമുതൽ എഴുപത്തിയൊൻപതുവരെ അദ്ധ്യായങ്ങളിൽ പ്രതിപാദിക്കുന്നനളോപാഖ്യാനപർവ്വവും, ഇരുന്നൂററിയെഴുപത്തിമൂന്നുമുതൽ ഇരുന്നൂററിതൊണ്ണൂററിര

ണ്ടുവരെ അദ്ധ്യായങ്ങളിൽ വിവരിക്കുന്ന രാമോപാഖ്യാനവും ആരണ്യപർവ്വത്തിലെ രണ്ടു മുഖ്യഭാഗങ്ങളാകുന്നു. ഇവയിൽ ഓരോ പർവ്വത്തെയും ഓരോ മഹാകാവ്യമായി ഗണിക്കാം. അത്രയ്ക്കു ഗാത്രപുഷ്ടിയും കാവ്യഗുണോൽകർഷവും അവയ്ക്കു ഉണ്ടു്. നളന്റെയും രാമന്റെയും കഥ അടക്കിന്ന ഭംഗിയായി ഇവയിൽ പ്രതിപാദിച്ചിരിക്കുന്നു. അത്യന്തം രസാവഹങ്ങളും വിജ്ഞേയങ്ങളും ആണു ഈ ഉപാഖ്യാനങ്ങൾ രണ്ടും. ഇരുന്നൂററിത്തൊണ്ണൂററിമൂന്നു മുതൽ ഇരുന്നൂററിത്തൊണ്ണൂററിയൊൻപതുവരെ അദ്ധ്യായങ്ങളിൽ സാവിത്ര്യുപാഖ്യാനം വിവരിക്കുന്നു. ഇതു പതിവ്രതാമാഹാത്മ്യപർവ്വത്തിൽ ഉൾപ്പെടുന്നു. പാതിവ്രത്യത്തിനു എത്രയ്ക്കു മാഹാത്മ്യവും പ്രഭാവവും ഉണ്ടെന്നു ഈ കഥയിൽ നിന്നു പഠിക്കണം. പതിവ്രതാരത്നമായ സാവിത്രി യമന്റെപക്കൽ നിന്നു സ്വഭർത്താവിനെ വീണ്ടെടുത്ത കഥ ഇതിൽ പറയുന്നു.

മുന്നൂററിപ്പതിമൂന്നാമദ്ധ്യായം യക്ഷപ്രശ്നമാകുന്നു. യക്ഷന്റെ ചോദ്യങ്ങളും ധർമ്മപുത്രന്റെ ഉത്തരവും ഇതിൽ അടങ്ങിയിരിക്കുന്നു. വിവിധ വിഷയങ്ങളെ സംബന്ധിച്ചുള്ളവയാണു ചോദ്യങ്ങൾ. അവയ്ക്കു ധർമ്മപുത്രൻ ശരിയായ ഉത്തരം പറയുന്നു. അനേകം വിജ്ഞാനമർമ്മങ്ങൾ അടങ്ങിയിരിക്കുന്ന ഒന്നാണു ഈ അദ്ധ്യായം. ഉദാഹരണത്തിനു ചിലചോദ്യങ്ങളും ഉത്തരവും ഇവിടെ ചേർക്കാം.

ചോദ്യം

---

ഭൂമിയേക്കാൾ ഗുരുവതെന്തു വാനിലുമുച്ചമാം
കാററിനേക്കാൾ വേഗവത്തെന്തൊന്നേറിയതു പുല്ലിലും

ഉത്തരം

---

ഭൂമിയേക്കാളമ്മ ഗുരുവച്ഛൻ വാനിലുമുച്ചമാം
ചിത്തം ശീഘ്രം കാററിനേക്കാളേറുമേ ചിന്ത പുല്ലിലും

ആദ്യത്തെ രണ്ടു ചോദ്യങ്ങളുടെയും ഉത്തരം മാതാപിതാക്കന്മാരുടെ മാഹാത്മ്യത്തെ ദ്യോതിപ്പിക്കുന്നു.

ചോദ്യം

ആരു ദുർജ്ജയനാം ശത്രു നരക്കെന്തക്ഷയാമയം
സാധുവേതുവിധക്കാരനേതുമട്ടാണസാധുവും

ഉത്തരം

ക്രോധം ദുർജ്ജയനാം ശത്രു ലോഭമാണക്ഷയാമയം
ഏവർക്കും ഹിതനാം സാധുവസാധു ദയവിട്ടവൻ

ഉത്തരം, ഓരോ പാദവും എത്രക്ക അർത്ഥഗർഭിതമായിരിക്കുന്നു എന്നു ചിന്തിച്ചുനോക്കേണ്ടതാകുന്നു.

ചോദ്യം

ഋഷിപ്രോക്തം സ്ഥൈര്യമെന്തു ധൈര്യമെന്തൊന്നു ചൊൽവതും
മുഖ്യമാം സ്നാനമെന്താണു ദാനമെന്തിഹ ചൊൽവതും

ഉത്തരം

സ്വധർമ്മ നിഷ്ഠയാം സ്ഥൈര്യം ധൈര്യമിന്ദ്രിയനിഗ്രഹം
സ്നാനം മനോമലത്യാഗം ദാനമോ ജീവിരക്ഷയാം

ഇവിടെയും ഉത്തരം സാരവത്തായിരിക്കുന്നു. സ്വധർമ്മം തെററാതെ അനുഷ്ഠിക്കുന്നതു സ്ഥൈര്യം. ചപലങ്ങളായ ഇന്ദ്രിയങ്ങളെ ശമാദികൾകൊണ്ടു നിയന്ത്രിക്കുന്നതു ധൈര്യം. ജ്ഞാനമാകുന്ന ജലത്തിൽ മുങ്ങി മനസ്സിന്റെ രാഗദ്വേഷാദിമലങ്ങളെ നീക്കുന്നതു സ്നാനം. ജീവിയെ രക്ഷിക്കുന്നതു ദാനം. 'എന്താശ്ചര്യം' എന്ന ചോദ്യത്തിനു ഉത്തരം.

നാറാംതോറും ജീവജാലങ്ങൾ കാലന്നുക്ക് കടക്കുമേ
പാരം
ശേഷം പേർ സ്ഥിരമെന്നോക്കുമെന്താശ്ചര്യമതിൽ

എന്നും എന്നും ലോകത്തിൽ മരണം സംഭവിച്ചുകൊണ്ടിരിക്കും. എന്നാലും തനിക്കു മരണമുണ്ടെന്നു ആരും അറിയുന്നില്ല. എല്ലാവരും സോത്സാഹം ഉന്മത്തന്മാരായിക്കഴിയുന്നു. ഇതിലധികം എന്താണു ആശ്ചര്യം? ഇതത്രെ യക്ഷ പ്രശ്നത്തിന്റെ സ്വഭാവം. ഉപാഖ്യാനങ്ങളുടെ ബഹുത്വം സ്വാരസ്യം തത്വപ്രാചുര്യം മുതലായവകൊണ്ടു ആരണ്യപർവ്വം മറെറാരു പർവ്വത്തോടും കിടനില്ക്കുന്നു.

കിർമ്മീരാദിരാക്ഷസന്മാരുടെ വധം, അർജ്ജുനന്റെ പാശുപതാസ്ത്രലാഭം, സ്വർഗ്ഗപ്രവേശനം ഉർവ്വശീശാപം നിവാത കവചകാലകേയവധം മുതലായവയ്ക്കു ഉപപത്തികൽപിക്കുകയാണു പാണ്ഡവ വനവാസ കഥയുടെ ഉദ്ദേശം. രാമായണത്തിൽ രാമന്റേതിനു എന്നപോലെ പ്രാധാന്യം ഭാരതത്തിൽ യുധിഷ്ഠിരാദികളുടെ വനവാസകഥയ്ക്കും ഉണ്ട്. രാമൻ ഖരാദിരാക്ഷസന്മാരെക്കൊന്നു അവതാരോദ്ദേശം നിർവ്വഹിക്കുന്നതു വനവാസകാലത്താകുന്നു. പാണ്ഡവന്മാരുടെ വനവാസവും അനേകം രാക്ഷസന്മാരുടെ നാശത്തിനും ശിഷ്ടരക്ഷയ്ക്കും കാരണമായിത്തീരുന്നുണ്ട്. ഈ പർവ്വത്തിലെ തീർത്ഥയാത്ര കിരാതം മുതലായ ഭാഗങ്ങൾ ഭക്തന്മാരെ അതിരില്ലാതെ രസിപ്പിക്കുന്നവയാകുന്നു.

സ്വർഗ്ഗത്തിൽ വെച്ചു അർജ്ജുനൻ ഉർവ്വശിയുടെ ശാപത്തിനു പാത്രമാകുന്നു. ഈ ശാപകഥയ്ക്കു അടിസ്ഥാനമുണ്ട്. വനവാസം കഴിഞ്ഞാൽ അർജ്ജുനനു സുന്ദരീരത്നങ്ങളുടെ നിവാസസ്ഥാനമായ വിരാടരാജധാനിയിൽ അവരുടെ നടുവിൽ താമസിച്ചു ഒരു കൊല്ലം കഴിച്ചുകൂട്ടണം. അപ്പോൾ വല്ല അധർമ്മവൃത്തിയിലും ഏർപ്പെട്ടു എന്നു വരാം. ഇ

ല്ലെങ്കിൽ കൂടിയും ജനങ്ങൾക്കു അങ്ങിനെ വിചാരം സംഭവിക്കും. അർജ്ജുനൻ ഏതു ദിവ്യസ്ത്രീയുടെ വിലാസധാടികൾ കൊണ്ടും മനസ്സിളകാത്ത ജിതേന്ദ്രിയനാകുന്നു എന്നു സ്ഥാപിക്കുന്നതായാൽ ഈ ദുര്യശസ്സിൽ നിന്നു മുക്തനാകും. അങ്ങിനെ മുക്തനാക്കുകയാണു ശാപകഥാകല്പനത്തിന്റെ ഉദ്ദേശം. അപ്സരഃസ്ത്രീകളുടെ ശിരോരത്നമാണു ഉർവ്വശി. അവൾ സ്വയം വന്നു പ്രണയാഭ്യർത്ഥന ചെയ്തിട്ടും അർജ്ജുനന്റെ ചേതസ്സില കലുങ്ങിയില്ല. അങ്ങിനെയുള്ള മഹാപുരുഷനുണ്ടോ മനുഷ്യസ്ത്രീകളിൽ മയങ്ങുന്നു? ഒടുവിൽ ഉർവ്വശി ശപിച്ചു ഷണ്ഡനാക്കി. അതോടുകൂടി അർജ്ജുനന്റെ ജിതേന്ദ്രിയത്വം, ഉർവശിയെപ്പോലും പരിത്യജിച്ച കഥ, പ്രഖ്യാതമായി. ദുഷ്കീർത്തിയുണ്ടാകുന്നതിനുള്ള മാർഗ്ഗം സർവ്വവും അടഞ്ഞു. ഇപ്രകാരം അർജ്ജുനജിതേന്ദ്രിയത്വപ്രഖ്യാപനമാണു ഉർവ്വശീശാപകഥയുടെ മുഖ്യോദ്ദേശം. സ്വർഗ്ഗത്തിൽവെച്ചു അർജ്ജുനൻ നൃത്തഗീതാദികൾ പഠിച്ചതായി കല്പിച്ചതു നടനാചാര്യനായി വിരാടരാജധാനിയിൽ പാർക്കുന്നതിനു ഉപപത്തി കിട്ടുന്നതിനു വേണ്ടിയാകുന്നു.

വിരാടരാജാവു ആവശ്യപ്പെട്ടതനുസരിച്ചു ഉത്തരയെ വിവാഹം ചെയ്യുന്നതിനു അർജ്ജുനൻ സമ്മതിച്ചില്ല.

അന്തഃപുരേഹമുഷിതഃ സദാ പശ്യൻ സുതാം തവ
രഹസ്യം ച പ്രകാശം ച വിശ്വസ്താ പിതൃവന്മയി
പ്രിയോ ബഹുമതശ്ചാഹം നർത്തകോ ഗീതകോവിദഃ
ആചാര്യവച്ച മാം നിത്യം മന്യതേ ദുഹിതാ തവ

* * * *

ശുദ്ധോ ജിതേന്ദ്രിയോ ദാന്തസ്തസ്യാശ്ശുദ്ധിഃ കൃതാമയാ
സ്നുഷായാ ദുഹിതുർവ്വാപി പുത്രേ ചാത്മനി വാ പുനഃ
അത്ര ശങ്കാം ന പശ്യാമി തേന ശുദ്ധിർഭവിഷ്യതി
അഭിഷംഗാദഹം ഭീതോ മിഥ്യാചാരാൽ പരന്തപ

(വിരാടം) എന്ന ഭാഗത്തിൽനിന്നു ജിതേന്ദ്രിയത്വത്തേയും ആത്മശുദ്ധിയേയും അർജ്ജുനൻ എങ്ങിനെ പാലിച്ചു എന്നു വെളിവാകും. 'പിതൃവൽ' എന്ന പദം ശിഷ്യയായ ഉത്തര എത്ര നിർമ്മലമായ മനോവൃത്തിയോട്കൂടിയാണു രാജധാനിയിൽ പരസ്യവും രഹസ്യവും ആയ സ്ഥാനത്തുവെച്ചു ആചാര്യനായ അർജ്ജുനനോടു ഇടപെട്ടതെന്നു വ്യഞ്ജിപ്പിക്കുന്നു. ഈ മാതിരി ധർമ്മവൃത്ത നിബന്ധനംകൊണ്ടു സുരഭിലങ്ങളായ ഭാഗങ്ങൾ ഭാരതീയരുടെയല്ലാതെ മററുദേശക്കാരുടെ സാഹിത്യത്തിൽ കണ്ടുകിട്ടും?. ആധുനികവും അന്ധാനുഗതാന്ധന്യായേന പ്രചരിക്കുന്നതും ആയ 'പുരോഗമന' സാഹിത്യം, ഈ വിശുദ്ധവും ഉന്നതവും ആയ ധർമ്മനിഷ്ഠയെ എത്ര ദയനീയമായ നിലയിൽ അധഃപ്പതിച്ചിരിക്കുന്നു എന്നു ചെറുകഥകളും പ്രേമഗീതങ്ങളും പ്രഹസനങ്ങളും നോക്കിയാൽ മനസ്സിലാക്കാം. കഷ്ടം! എന്നല്ലാതെ മററെന്തു പറയും?

വിരാട പർവ്വത്തിൽ 67 അദ്ധ്യായങ്ങളും 2050 പദ്യങ്ങളും ഉണ്ടു്. സമയപാലനം കീചകവധം ഗോഹരണം വൈവാഹികം എന്നിവ അതിലെ ഉപപർവ്വങ്ങൾ. പാണ്ഡുവന്മാരുടെ അജ്ഞാതവാസത്തിനു വിരാടനഗരം തന്നെ തിരഞ്ഞെടുത്തതിനു പ്രത്യേകം ഉദ്ദേശം ഉണ്ടു്. അതു മല്ലവധം, കീചകവധം, ഗോഗ്രഹണം ഉത്തരാസ്വയംവരം എന്നിവയുടെ ഉപപത്തിയുണ്ടാക്കുകയാകുന്നു. അപ്രതിമല്ലന്മാരായ മല്ലന്മാരേയും ഭീതിയ രാവണനായ കീചകനേയും വധിക്കാതെ വിട്ടുവാൻ നിവൃത്തിയില്ല. അവരെ വധിക്കണമെങ്കിൽ ഭീമൻതന്നെ ഒരുമ്പെടണം. അതിനു കാരണം സംഭവിക്കണമെങ്കിൽ വിരാടനഗരത്തിൽ ഭീമൻ പാർക്കണം. അജ്ഞാതവാസം അവിടെ കഴിക്കുന്നതായാൽ എല്ലാ കാര്യങ്ങളും ഭംഗിയായി നടക്കും. ഈ പർവ്വത്തിൽ രാജാക്കന്മാരെ സേവിക്കുന്നവർ

ആദരിക്കേണ്ട ധർമ്മങ്ങളെക്കുറിച്ചു ഉപദേശിക്കുന്ന ഭാഗം അത്യന്തം സാരവത്തായിരിക്കുന്നു.

186 അദ്ധ്യായങ്ങളും 6698 പദ്യങ്ങളും അന്തർഭവിച്ചിരിക്കുന്ന ഒന്നാണു ഉദ്യോഗപർവ്വം. സേനോദ്യോഗം സഞ്ജയയാനം പ്രജാഗരം സനത്സുജാതം യാനസന്ധി ഭഗവദ്യാനം സൈന്യനിർയ്യാണം ഉലൂകദൂതാഗമനം രഥാതിരഥസംഖ്യാനം അംബോപാഖ്യാനം എന്നിവ ഉപപർവ്വങ്ങൾ. പ്രജാഗരം മഹാഭാരതത്തിലെ വിജ്ഞാനനിധിയായ ഒരു പർവ്വമാകുന്നു. സുപ്രസിദ്ധമായ വിദുരവാക്യം അതിൽ അന്തർഭവിച്ചിരിക്കുന്നു. സനത്സുജാതമഹർഷി ധൃതരാഷ്ട്രനു ചെയ്യുന്ന ആത്മജ്ഞാനോപദേശമാണു സനത്സുജാതപർവ്വം. ആത്മജ്ഞാനശാസ്ത്രങ്ങളിൽ അതിനു ഒരു മുഖ്യസ്ഥാനം ലഭിച്ചിട്ടുണ്ടു്.

## വിദുരവാക്യം

ധർമ്മപുത്രനെക്കാണുന്നതിനു പോയ സഞ്ജയൻ മടങ്ങിവന്നു. ധൃതരാഷ്ട്രനെക്കണ്ടു. ഇന്നു ഞാൻ "തേരിലുലഞ്ഞുലഞ്ഞു തളർന്നോനാ"യിരിക്കുന്നു എന്നും നാളെ കൌരവസഭയിൽ വെച്ചു,പോയതു സംബന്ധിച്ചുള്ള വർത്തമാനം എല്ലാം പറയാമെന്നും സഞ്ജയൻ അറിയിച്ചു. രാജാവു അതു സമ്മതിച്ചു.

അനുജ്ഞതന്നേൻ ഭവാനു്തേക്കപോക
കിടന്നാലും സുഖമായ് സൂതപുത്ര!
കാലത്തുകേൾക്കും കൌരവന്മാർസദസ്സി-
ലജാതശത്രു ക്ഷിതിപൻ ചൊന്നതെല്ലാം.

(ഉദ്യോഗം. അ. 32.) ഇപ്രകാരം സഞ്ജയനെപ്പറഞ്ഞയച്ചതിനുശേഷം ചിന്താകുലനായ രാജാവിനു അല്പവും നിദ്രയുണ്ടായില്ല. ഉടനെ ആളെ അയച്ചു വിദുരനെ സമീപത്തുവരുത്തി.

ക്ഷത്താവേ! സഞ്ജയൻ വന്നിട്ടെന്നെ ഗ്ഗർഹിച്ചുപോയി
നാൻ

അജാതശത്രുവിൻവാക്ക നാളെ സ്സഭയിലോതിടും
ഇന്നിനിയ്ക്കാക്കുലവീരവാക്കറിയായ്കിലും
ചുട്ടന്ത ദേഹമൊക്കെയും വന്നിടുന്നില്ലുറക്കവും
ഉറങ്ങാതുള്ള ചുട്ടീടുമെങ്കൽ ശ്രേയസ്സ കണ്ട നീ
പറഞ്ഞുകൊള്ളുകോ നാനാധർമ്മാർത്ഥകുശലൻ പോൻ.

(ഉദ്യോഗം. അ. 33.) എന്നു ധൃതരാഷ്ട്രൻ തൻെറ സ്ഥിതി വിദുരനോടുപറഞ്ഞു. ശരീരം ചുട്ടുനീറുന്നു. ഉറക്കം വരുന്നില്ല. നീ ധർമ്മാർത്ഥരുചിരമായ വാക്ക പറയണം. ധൃതരാഷ്ട്രൻ തൻെറ അസ്വസ്ഥത വീണ്ടും ഇപ്രകാരം വെളിപ്പെടുത്തി.

അാ സഞ്ജയൻ പാണ്ഡവന്മാർസമീപാൽ
വന്നൊന്നതിൽ ശാന്തിയില്ലെൻമനസ്സിൽ
നിലയ്ക്കുന്നില്ലീലിന്ദ്രിയമൊന്നുമിപ്പോ-
ളെന്തൊതുമെന്നാണു വിചാരമെല്ലാം.

(ഉദ്യോ. അ. 33.) "യുധിഷ്ഠിരൻ എൻെറ അഭിപ്രായത്തെ സമ്മതിച്ചിരിക്കമോ, അതോ തള്ളിയിരിക്കമോ, എന്നറിയായ്കയാൽ മനസ്സിന്നു സമാധാനം തീരെയില്ല. എൻെറ ഹിതം ധർമ്മപുത്രൻ സമ്മതിച്ചില്ലെങ്കിൽ യുദ്ധം നിശ്ചയമായും ഉണ്ടാകും. അങ്ങിനെ വന്നാൽ എൻെറ പുത്രന്മാർ തോല്ക്കും. പാണ്ഡവന്മാരേ പോരിൽ ജയിക്കുകയുള്ളു. ഈ വിചാരംകൊണ്ടു എൻെറ ഇന്ദ്രിയങ്ങൾ നിലയ്ക്കുന്നില്ലാതെയായി.

ധർമ്മ്യമായ് നന്മ നല്കും നിൻ-
വാക്ക കേൾപ്പതിനാഗ്രഹം.

(ഉദ്യോ. അ. 33.) നിൻെറ ധർമ്മോപദേശം കേൾക്കുന്നതിന്ന എനിക്ക ആഗ്രഹം ഉണ്ട്. നീ ഹിതം പറഞ്ഞു തരണം. നീ വിദ്വജ്ജന സമ്മതനായ മഹാനാണ്." ധൃതരാഷ്ട്ര

ൻെറ ഈ ആജ്ഞയനുസരിച്ചു വിദുരൻ ധർമ്മം ഉപദേശി ക്കുന്നു. അപ്രകാരം വിദുരൻ ചെയ്യുന്ന ഹിതോപദേശമാണു ഭാരതത്തിലെ സുപ്രസിദ്ധമായ വിദുരവാക്യം.

വിദുരവാക്യത്തിനുവേണ്ടി നിർമ്മിച്ച പർവ്വമാണു പ്ര ജാഗരം. ഈ പദത്തിനു ഉറക്കം തീരെയില്ലാതെയിരിക്കുക എന്നു അർത്ഥം. ധൃതരാഷ്ട്രനു ചിന്താക്ലേശം നിമിത്തം ഉറ ക്കം വരാതെയിരുന്നപ്പോൾ ഉണ്ടായ കഥയെ പ്പറയുന്നതു കൊണ്ടു പ്രസ്തുത പർവ്വത്തിനു ആ പേരുണ്ടായി. വിദുര ൻെറയും സനത്സുജാതൻെറയും ഉപദേശത്തിനു ഈ വിധം സന്ദർഭം കല്പിച്ച മഹർഷിയുടെ ഔചിത്യവൈഭവത്തെ എത്രയഭിനന്ദിച്ചാലും മതിയാകുന്നതല്ല.

ഭാരതത്തിൽ വിദുരവാക്യത്തെമാത്രമേ പ്രജാഗര പർവ്വ ത്തിൽ ഉൾപ്പെടുത്തിക്കാണുന്നുള്ളു. തദനന്തരം സനത്സുജാ തീയത്തെ വേറെയൊരു ഉപപർവ്വമായി കല്പിച്ചിരിക്കുന്നു. ഇവ രണ്ടും ധൃതരാഷ്ട്രൻെറ പ്രജാഗരാവസ്ഥയിൽ ഉപദേ ശിക്കുന്നവയാണ്. അതുകൊണ്ടു രണ്ടിനേയും പ്രജാഗരപർവ്വ ത്തിൽ ഉൾപ്പെടുത്തുന്നതു ഉചിതമായിരിക്കും.

> സനത്സുജാതനും ധീമാൻ വിദുരൻ താനുമൊത്തിഹ
> കഥിയ്ക്കും ഈ പരിവണ്ണം കലാശിച്ചിതു ശർവ്വരി.

(ഉദ്യോ. അ. 47.) എന്നു പറഞ്ഞിരിക്കുന്നതു നോക്കുക. രണ്ടു ശാസ്ത്രങ്ങളും ഒരേ രാത്രിയിൽ അടുത്തടുത്തു ഉപദേശിക്കപ്പെ ട്ടുന്നവയാണ്.

ഉദ്യോഗം മുപ്പത്തിമൂന്നു മുതൽ നാല്പതുവരെ അദ്ധ്യായങ്ങ ൾ വിദുരവാക്യമാകുന്നു. ലൌകികങ്ങളും ആത്മീയങ്ങളും ആ യ അനേകം തത്വങ്ങൾ വിദുരവാക്യത്തിൽ അന്തർഭവിച്ചി ട്ടുണ്ട്. അവയിൽ ഓരോന്നും എത്രയും സാരവത്തും ഗംഭീര

വും എന്നു ചിന്തിച്ചുതന്നെ അറിയണം. ലോകജീവിതത്തെ വിജയപൂർവ്വം നിർവ്വഹിക്കുന്നതിനു ആഗ്രഹിക്കുന്നവർ അറിഞ്ഞു ആദരിക്കേണ്ടവയാണു വിദുരന്റെ ഉപദേശം എല്ലാം തന്നെ. അവയുടെ വൈശിഷ്ട്യം ചില ഉദാഹരണങ്ങൾ കൊണ്ടു വിശദമാക്കാം.

ആറിൽ ജീവിക്കുമീയാറുമുള്ളോരാതിന്റിയില്ലോരാൾ
പ്രമത്തരിൽ കൊററു ചോരക്കാത്തരിൽ കൊററു
വൈദ്യനും
കാമിമാരിൽ കാമിനികൾ യജമാനരിൽ യാജകർ
വിവാദിപ്പോരിലരചർ മൂർഖരിൽ പടു പണ്ഡിതർ

* * *

ആരുപേരിവർ നോക്കില്ല മുൻതുണച്ച ജനത്തിനെ
പഠിച്ചശിഷ്യൻ ഗുരുവെ വേട്ടിട്ടുള്ള വരമ്മയേ
കാമം തീർന്നോർ കാമിനിയെക്കൃതാർത്ഥന്മാർ സഹായിയേ
കാട്ടിൽ ചെന്നോൻ തോണിയേ രോ—ഗാർത്തിവിട്ടവർവൈദ്യനേ.

ഈ ഉപദേശം ഓരോന്നും പ്രത്യക്ഷരം അനുഭവസിദ്ധമായിരിക്കുന്നു. സൂക്ഷിക്കാതെ നേററിനടക്കുന്നവരെക്കൊണ്ടു കള്ളന്മാർ ഉപജീവിക്കുന്നു. അവരുടെ മുതലു തരം കിട്ടുമ്പോൾ തസ്കരന്മാർ അപഹരിക്കുന്നു. ശരീരം വേണ്ടവിധം രക്ഷിക്കാത്തവർക്കു രോഗം പിടിപെടുന്നു. അവരെക്കൊണ്ടു വൈദ്യന്മാർ കഴിഞ്ഞുകൂടുന്നു. 'വിവാദിപ്പോരിലരചർ' എന്നതു പ്രത്യേകം ശ്രദ്ധിക്കേണ്ടതാണ്. മുതലുസംബന്ധമായും മററും വഴക്കുപറഞ്ഞു കച്ചേരികയറുന്നവരെ ആശ്രയിച്ചു രാജാക്കന്മാർ ജീവിക്കുന്നു. അവരെക്കൊണ്ടാണു ഭരണസ്ഥാപനങ്ങളുടെ നിലനില്പിനു പണം ഉണ്ടാകുന്നതെന്നു സാരം. ജനങ്ങൾ വ്യവഹാര പ്രിയന്മാരാകാതെയിരുന്നാൽ രാജാക്കന്മാരുടെ ഭണ്ഡാ

ഗാരത്തിന്നു സാരവത്തായ ശോഷം തട്ടുന്നു. ആറു തരക്കാർ മുൻപു തങ്ങളെ തുണച്ചവരെ നോക്കുകയില്ലെന്നു പറഞ്ഞിരിക്കുന്നു. വിദ്യാഭ്യാസം കഴിഞ്ഞു പിരിഞ്ഞ ശിഷ്യൻ ഗുരുവിനെ പിന്നീടു കാണുകയില്ല. 'വേട്ടിട്ടുള്ളവരമ്മയേ' എന്നുപറഞ്ഞിരിക്കുന്നതു അർത്ഥവത്തായിരിക്കുന്നു. വിവാഹം കഴിഞ്ഞവർ ഭാര്യയോടും മക്കളോടുംകൂടി വേറെപാർക്കും. അത്തരക്കാർ പിന്നെ അമ്മയെപ്പറ്റി വിചാരിക്കുകപതിവില്ല. ദൂരദിക്കുകളിൽ ഭാര്യയോടും മക്കളോടും കൂടി പാർക്കുന്ന ഉദ്യോഗസ്ഥന്മാരുടെ കഥ ഇക്കാര്യത്തിനു നല്ല ഉദാഹരണമാണു്. 'കാട്ടിൽ ചെന്നാൽ തോണിയെ' എന്ന ഉദാഹരണം അർത്ഥപുഷ്ടമായിട്ടുണ്ടു്. കാട്ടിൽ സഞ്ചരിക്കുന്നവനു തോണിയെന്തിനു? അവൻ അതിനെ ഉപേക്ഷിക്കുന്നു. ഇതുപോലെ കാര്യം കഴിഞ്ഞാൽ അതിനോടു ബന്ധപ്പെട്ടു തുണച്ചവരെ ജനങ്ങൾ മറക്കുന്നു. ഇതെല്ലാം സാധാരണമായി സർവ്വത്ര കണ്ടുവരുന്ന ലോകസ്വഭാവമാണു്.

ധർമ്മാദികളെ രക്ഷിക്കേണ്ടവിധത്തെപ്പറ്റിപ്പറയുന്നു.

സത്യേന രക്ഷ്യതേ ധർമ്മോ വിദ്യാ യോഗേന രക്ഷ്യതേ.
മൃജയാ രക്ഷ്യതേ രൂപം കുലം വൃത്തേന രക്ഷ്യതേ

സത്യംകൊണ്ടു ധർമ്മത്തെയും യോഗംകൊണ്ടു വിദ്യയെയും സ്നാനംകൊണ്ടു രൂപസൗഭാഗ്യത്തെയും സദാചാരംകൊണ്ടു കുലത്തെയും രക്ഷിക്കണം. ശ്ലോകം പ്രഥമചതുർത്ഥപാദങ്ങൾ സത്യത്തിന്റെയും സദാചാരത്തിന്റെയും മഹത്വത്തെ ദ്യോതിപ്പിക്കുന്നു.

ജിതാ സഭാ വസ്ത്രവതാ മിഷ്ടാശാ ഗോമതാ ജിതാ
അദ്ധ്വാ ജിതോ യാനവതാ സർവ്വം ശീലവതാ ജിതം.

ഇതും സാരവത്തായ ഒരു ഉപദേശമാകുന്നു.

വസ്ത്രവാനായുള്ളവനാൽ ജിതയല്ലോസഭ
സത്വരഗതിമതാ നിർജ്ജിതമദ്ധ്വാതാനം
ഗോമതാ ജിതമശനാഗ്രഹം ശീലവതാ
ശ്രീമതാ ജിതം സർവ്വമുർവ്വീശശിഖാമണേ!

എന്ന എഴുത്തച്ഛന്റെ തർജ്ജമ. നല്ല വസ്ത്രവും വേഷവും കൈക്കൊണ്ടിരിക്കുന്നവർക്ക് സഭകളിൽ ഉന്നതസ്ഥാനം കിട്ടുന്നു എന്നു പറഞ്ഞിരിക്കുന്നതു ഇക്കാലത്തെ സ്ഥിതിക്കു അധികം യോജിക്കുന്നു. 'ശീലവതാ......സർവം' എന്ന വാക്യവും സാരവത്താണ്. സ്വഭാവം നന്നായാൽ ഒരുവനു ലോകം മുഴുവനും ജയിക്കുവാൻ കഴിയും.

വാക്സംയമോ ഹി നൃപതേ സുദുഷ്കരതമോ മതഃ
അർത്ഥവച്ച വിചിത്രം ച നശക്യം ബഹു ഭാഷിതും.

വാക്കുപറയുന്നതിനെക്കാൾ നിയന്ത്രിക്കുന്നതാണു ഉത്തമം. അർത്ഥവത്തായും ഭംഗിയായും ധാരാളം സംഭാഷണം ചെയ്യുവുന്നതല്ല.

ഏററവും സാരവത്തായ മറെറാരുപദേശം.

രാത്രിയിൽ സുഖമാമൊന്നു പകൽതന്നെ നടത്തണം
എട്ടുമാസംകൊണ്ടുചെയ്ക മഴക്കാലം സുഖിക്കുവാൻ
മുൻവയസ്സിൽ ചെയ്തിടേണം വയസ്സായാൽ സുഖം വരാൻ
ജീവകാലത്തുചെയ്യേണം പരലോകേ സുഖിക്കുവാൻ
ജീർണ്ണാന്നത്തെ പ്രശംസിപ്പൂ യൌവ്വനം തീർന്നഭാര്യയേ
പോരിൽ വെന്നാശ്ശൂരനെത്താൻ കരകണ്ട തപസ്വിയെ.

സുഖമെപ്പോഴും അനുഭവസിദ്ധമാകണമോ അതിനുമുൻപുതന്നെ അതുതരുന്ന പ്രവൃത്തികൾ ചെയ്യണം. പകൽ പ്രവൃത്തി

ചെയ്താൽ രാത്രിയിൽ സുഖമായിരിക്കാം. എട്ടു മാസം വേല ചെയ്യുന്നവനു മഴക്കാലത്തു സുഖമനുഭവിക്കാൻ കഴിയും. ജീവിതകാലത്തു ധർമ്മമനുഷ്ഠിക്കുന്നവനു പരലോകത്തിൽ ശ്രേയസ്സുനേടാം. സുഖം അനുഭവിക്കേണ്ടകാലത്തു പ്രവൃത്തിക്കു ഒരുമ്പെടരുതു് എന്നു സാരം. ദഹിച്ചു ശരീരത്തിൽ പിടിച്ചതിനു ശേഷമാണു ആഹാരത്തെ പ്രശംസിക്കേണ്ടതു്. യൌവ്വനം അവസാനിച്ചതിനുശേഷമേ ഭാര്യയെ സ്തുതിക്കാവൂ. അല്ലെങ്കിൽ അവൾ ദുഷ്പ്രവൃത്തികളിൽ ഇടപെടുന്നതിനും ഉപേക്ഷിതയാകുന്നതിനും ഇടയാകും. അപ്പോൾ മുൻപു ചെയ്ത സ്തുതി വ്യർത്ഥമാകുന്നു. മുൻപു ഭാര്യയെ സ്തുതിച്ചുകൊണ്ടാടിയ എത്രയോ പേർ, പിന്നീടു കച്ചേരിയിൽവെച്ചു അവളുടെ ദോഷങ്ങളെ ഉച്ചൈസ്തരം വിളിച്ചുപറയുന്നു. വൃദ്ധയായ ഭാര്യയെ വിശ്വസിച്ചു സ്തുതിക്കാം. ഇതു ചെറുപ്പക്കാർ, വിശേഷിച്ചു പ്രേമഗീതലോലന്മാർ മറക്കാതെ ധരിച്ചിരിക്കേണ്ട തത്വമാകുന്നു. ശത്രുവിനെ ജയിച്ചു വന്നതിനുശേഷം ഭടനെ സ്തുതിക്കണം. സംസൃതിയുടെ മറുകരകടന്നതിനു മേലാണു യോഗിയെ പുകഴ്ത്തേണ്ടതു്. ഈ പദ്യത്തിലെ ഓരോ പാദവും എത്ര സാരവത്തായിരിക്കുന്നു എന്നു നോക്കേണ്ടതാകുന്നു. ഭാരതത്തിലല്ലാതെ ഈ മാതിരി ഗംഭീരങ്ങളും അനുഭവസിദ്ധങ്ങളും ആയ തത്വങ്ങൾ മറെറതു സാഹിത്യത്തിൽ കാണും?

നല്ലകുലം എങ്ങിനെ കെടുന്നു എന്നു ഉപദേശിക്കുന്നതു നോക്കുക.

ദ്വിവാഹം യജിസ്സോസ്സു വേദത്യാഗമിവററിനാൽ
ധർമ്മം തെററിക്കയാലും താൻകുലമല്ലാതെയാം കുലം.

ശ്ലോകം തൃതീയപാദം പ്രത്യേകം ശ്രദ്ധേയമാകുന്നു.

യത്നിച്ചു വൃത്തി കാക്കേണം വിത്തം കിട്ടും നശിച്ചിടും
വിത്തക്ഷീണൻ ക്ഷീണനല്ലാ വൃത്തികൊണ്ടു ഹതൻ ഹതൻ.

സദ്വൃത്തം ധനത്തേക്കാൾ പ്രധാനം. ധനം വന്നും പോയും ഇരിക്കും. അതില്ലാത്തതുകൊണ്ടു കുറവില്ല. സദാചാരത്തിൽ നിന്നു ഭ്രംശം വരുന്നതു ജീവന്മരണമാണു്. അതു വരുവാനിടയാകരുതു്.

ഐകമത്യത്തിന്റെ ഗുണത്തെപ്പറയുന്നതുനോക്കുക.

ഒററയ്ക്കുന്നാലുറപ്പുള്ള കൂററനാം പടുവൃക്ഷവും
കാററിന്നു കൊമ്പോടുകൂടി മർദ്ദിക്കാൻ കഴിയും ക്ഷണം
ഉറച്ചു കൂട്ടമായിട്ടു നിന്നീടുന്ന മരങ്ങളോ
കൊടുങ്കാററുകളും താങ്ങും തങ്ങളിൽച്ചേർന്നുനില്ക്കയാൽ
ഏവം ഗുണം തികഞ്ഞാലുമൊററയ്ക്കുള്ള മനുഷ്യനെ
ശക്യമെന്നോർക്കരികൾ കാറെറാററത്തരുപോലവേ
അന്യോന്യമവലംബിച്ചി-ട്ടന്യോന്യം ചേർന്നു നില്ക്കുകിൽ
പൊയ്ക്കയിൽ പ്പൊൻമലർപ്രായം ദായാദികൾ പെരുത്തിടും.

ഐകമത്യത്തിന്റെ ഗുണത്തെയും തദഭാവത്തിൽ ഉണ്ടാകുന്ന ദോഷത്തെയും ഉദാഹരണം ഭംഗിയായി വെളിപ്പെടുത്തുന്നു. യോജിപ്പുതന്നെ ജയവും ബലമൂലവും എന്നു സാരം.

ഓരോരുത്തരോടും തത്തൽസ്വഭാവമറിഞ്ഞു പെരുമാറണം എന്നു ഉപദേശിക്കുന്നു.

ആരാരിലേതോ നിലനില്പിതായത–
ളായാളിലമ്മട്ടു നടക്ക ധർമ്മം
മായാചാരൻ മായയാൽ സേവ്യനല്ലോ
സാധ്വാചാരൻ സാധുവാൽ പൂജ്യനത്രേ.

ഇതാണു വിദുരവാക്യത്തിന്റെ സ്വഭാവം.

## സനത്സുജാതീയം.

ഭാരതം ഉദ്യോഗപൎവ്വത്തിൽ നാല്പതുമുതൽ നാല്പത്തിയാറുവരെ അദ്ധ്യായങ്ങളിൽ പ്രതിപാദിക്കുന്ന ആത്മജ്ഞാനമാണു സനത്സുജാതീയം. അതു സനത്സുജാതമഹർഷി ധൃതരാഷ്ട്രനു ചെയ്യുന്ന ആത്മജ്ഞാനോപദേശമാകുന്നു. സനത്സുജാതൻ പറയുന്നതുകൊണ്ടു പ്രസ്തുത ശാസ്ത്രത്തിനു സനത്സുജാതീയം എന്നു പേർ വന്നു. അതിൽ ആറു അദ്ധ്യായങ്ങൾ ഉണ്ടു്. ഗംഭീരമായ അദ്ധ്യാത്മശാസ്ത്രമാണു സനത്സുജാതീയം. ഏറെക്കുറെ ഭഗവദ്ഗീതക്കു തുല്യമായ പ്രാമാണ്യം അതിനു സിദ്ധിച്ചിട്ടുണ്ടെന്നു പറയാം. അതിലെ ആദ്യത്തെ അദ്ധ്യായത്തിൽ പന്ത്രണ്ടു പദ്യങ്ങൾ ഉണ്ടു്. അതു അവതാരികയാകുന്നു. വിദുരന്റെ വിപുലവും ഗംഭീരവും ആയ ഉപദേശത്തിനു ശേഷം ധൃതരാഷ്ട്രൻ പറഞ്ഞു.

> അനുക്തം യദി തേ കിഞ്ചിദ്വാചാ വിദുര വിദ്യതേ
> തന്മേ ശുശ്രൂഷതോ ബ്രൂഹി വിചിത്രാണി ഹി ഭാഷസേ.

(ഉദ്യോ· അ. 40.) "നീ പറയാതെ വല്ല തത്വവുമുണ്ടെങ്കിൽ അതു ഉപദേശിക്കണം. അറിയുന്നതിനു ആഗ്രഹമുണ്ടു്." അതു കേട്ടു ഉടനെ വിദുരൻ താൻ ആത്മജ്ഞാനോപദേശത്തിനു അധികാരിയല്ലെന്നു വിശ്വസിച്ചു ബ്രഹ്മജ്ഞനും യോഗീശ്വരനും ആയ സനത്സുജാതമഹർഷിയെ ധ്യാനിച്ചു സമീപത്തിങ്കൽ വരുത്തി. അനന്തരം മുനിയോടു വിദുരന്റെ അഭിപ്രായം അനുസരിച്ചു ധൃതരാഷ്ട്രൻ ചോദിക്കുന്നു. ഇതാണു സനത്സുജാതീയത്തിന്റെ ആമുഖം.

> തതോ രാജാ ധൃതരാഷ്ട്രോ മനീഷീ
> സമ്പൂജ്യ വാക്യം വിദുരേരിതം തൽ
> സനത്സുജാതം രഹിതേ മഹാത്മാ
> പപ്രച്ഛ ബുദ്ധിം പരമാം ബുഭൂഷൻ.

എന്നതു നാല്പത്തിരണ്ടാമദ്ധ്യായത്തിലെ പ്രഥമ പദ്യമാകുന്നു. അതു് അവതാരികയിലുൾപ്പെട്ടുന്നു.

രണ്ടാമത്തെ പദ്യത്തിലാണു ധൃതരാഷ്ട്രന്റെ ചോദ്യത്തെക്കുറിച്ചു പ്രതിപാദിക്കുന്നതു്. വിഷയസ്വരൂപം ഏകദേശം ഒന്നു അറിയുന്നതിനു അതു ഇവിടെ ഉദ്ധരിക്കാം.

സനത്സുജാത! യദിദം ശൃണോമി
ന മൃത്യുരസ്തീതി തവ പ്രവാദം
ദേവാസുരാ ഹ്യാചരൻ ബ്രഹ്മചര്യ-
മമൃത്യവേ തൽ കതരന്നു സത്യം.

(ഉദ്യോ. അ. 41.) "അല്ലയോ സനത്സുജാതമഹർഷേ! അങ്ങു മൃത്യുവില്ലെന്നു അഭിപ്രായപ്പെട്ടതായി അറിയുന്നു. ദേവന്മാരും അസുരന്മാരും അമൃത്യുവിനു ബ്രഹ്മചര്യമനുഷ്ഠിച്ചിട്ടുണ്ടല്ലോ. മൃത്യുവില്ലെങ്കിൽ അങ്ങിനെ ചെയ്യണമോ? ശരിയായതേതാണു? അറിയിച്ചുതരണം." "യദിമൃത്യുർനാസ്തീതി തവ പക്ഷസ്തർഹി കഥം ദേവാസുരാണാമമൃത്യവേ ബ്രഹ്മചര്യാചരണം തത്തയോർ മൃത്യു സത്ഭാവാ സത്ഭാവപക്ഷയോഃ കതരന്നു സത്യം. യത്സത്യം തദേവക്തുമർഹസീത്യഭിപ്രായഃ". എന്നു ശ്രീശങ്കരന്റെ ഭാഷ്യം.

അമൃത്യുഃ കർമ്മണാ കേചിന്മൃത്യുന്നാസ്തീതിചാപരേ
ശൃണു മേ ബ്രുവതോ രാജൻ യഥൈതന്മാവിശങ്കിഥാഃ.

ഉഭേ സത്യേ ക്ഷത്രിയാദ്യ പ്രവൃത്തേ
മോഹോ മൃത്യുസ്സമ്മതോ യഃ കവീനാം
പ്രമാദം വൈ മൃത്യുമഹം ബ്രവീമി
തഥാപ്രമാദമമൃതത്വം ബ്രവീമി.

എന്നു മുനിയുടെ സമാധാനം തുടങ്ങുന്നു. ഇപ്രകാരം ആത്മതത്വങ്ങളെ ഗംഭീരമായി പ്രതിപാദിക്കുന്ന ശാസ്ത്രമാണു സനത്സുജാതീയം. അതിനു ഒരു അമൂല്യ ഭൂഷണമാണു ശങ്കരഭാഷ്യം.

അതിമനോഹരമായ ഒന്നാണു അംബയുടെ കഥ. അതാണു അംബോപാഖ്യാനത്തിൽ പ്രതിപാദ്യം. അംബയ്ക്കു എങ്ങിനെ ഭീഷ്മർ ശത്രുവായി വന്നു എന്നും, അവൾ ഒടുവിൽ ശിഖണ്ഡിയായി ജ്ജനിച്ചു ശത്രുവിനെ വധിക്കുന്നതിനു എങ്ങിനെ വൈഭവം നേടിയെന്നും, അതിൽ സവിസ്തരമായും സരസമായും വിവരിക്കുന്നു. പരശുരാമനും ഭീഷ്മരും തമ്മിൽ നടന്ന യുദ്ധത്തിന്റെ വർണ്ണനം ഇതിലെ ഒരു മുഖ്യഭാഗമാകുന്നു. അനുരാഗഭംഗം നേരിട്ട ഒരു അബലയുടെ വാശി ഏതുവിധം ശക്തി സമ്പാദിച്ചു പ്രതിയോഗിയെ നശിപ്പിക്കുന്നതിനു സമർത്ഥമായിവന്നു എന്നു സർവ്വഹൃദയാവർജ്ജകമായ ചാതുര്യത്തോടുകൂടി ഈ കഥയിൽ പ്രതിപാദിച്ചു ഫലിപ്പിച്ചിരിക്കുന്നു. ഉദ്യോഗം 173-മുതൽ 196-വരെ അദ്ധ്യായങ്ങൾ അന്തർഭവിച്ചിരിക്കുന്നതും ദീർഘവുമായ ഒന്നാണു ഈ ഉപാഖ്യാനം.

അംബോപാഖ്യാനത്തിനു ഉദ്യോഗപർവ്വത്തിലാണ് സ്ഥാനം.

> ഉദ്യോഗേ കഥിതം സർവ്വം
> യഥാജാതാ ശിഖണ്ഡിനീ.

(ഭീഷ്മ. അ 98.) എന്നു നോക്കുക. നിർണ്ണയ സാഗരമുദ്രാലയക്കാർ പ്രസിദ്ധപ്പെടുത്തിയ ഭാരതത്തിൽ, ഈ കഥയ്ക്കു ഉദ്യോഗത്തിൽ തന്നെയാണു സ്ഥാനം കൊടുത്തിരിക്കുന്നതു്. ചില ഗ്രന്ഥങ്ങളിൽ ആദിപർവ്വത്തിൽ ഈ കഥ വിവരിച്ചിരിക്കുന്നു. അവയെ ആശ്രയിച്ചാണു എഴുത്തച്ഛൻ ഭാരതം കിളിപ്പാട്ടിൽ ആദിപർവ്വത്തിൽ അംബയുടെ കഥ പറഞ്ഞിരിക്കുന്നതെന്നു വിശ്വസിക്കാം. "ചൊല്ലിയോരംബോപാഖ്യാനാന്തപര്യന്തം കൃഷ്ണൻ." എന്നു ആദിപർവ്വത്തിലും "എന്നതിന്നംബോപാഖ്യനത്തെയുമുരചെയ്തു" എന്നു ഉദ്യോഗ

ത്തിലും എഴുത്തച്ഛൻ പ്രസ്തുത കഥയുടെ സ്ഥാനം ഉദ്യോഗം എന്ന പാട്ടന്നുണ്ട്. അതുതന്നെ അതിന്ന യോജിച്ച സ്ഥാനം.

117 അദ്ധ്യായങ്ങളും 5884- പദ്യങ്ങളും അടങ്ങിയിരിക്കുന്ന ഒന്നാണു ഭീഷ്മപർവ്വം. ജംബൂഖണ്ഡ നിർമ്മാണം ഭഗവദ്ഗീത ഭീഷ്മ വധം. എന്നിവയാണു ഉപപർവ്വങ്ങൾ. ഭീഷ്മരുടെ ഓരോ ദിവസത്തെയും യുദ്ധം പ്രത്യേകം വർണ്ണിച്ചിരിക്കുന്നു. ഭീഷ്മ പർവ്വത്തിലെയോ മഹാഭാരതത്തിലെയോ മാത്രമല്ല, അദ്ധ്യാത്മ ശാസ്ത്രസമുദായത്തിലെ മുഴുവനും തന്നെ ശിരോരത്നം എന്നു പറയേണ്ടതായ ഭഗവദ്ഗീത ഈ പർവ്വത്തിലെ ഒരു ഉപ പർവ്വമാകുന്നു. സേനാധിപനും വീരകേസരിയും അപ്രതിമനും ആയ ഭീഷ്മൻ ചെയ്ത യുദ്ധം അതിൽ പ്രതിപാദ്യം.

## ഭഗവദ്ഗീത.

ഭഗവദ്ഗീത മഹാഭാരതത്തിൽ ആദ്യകാലത്തു ഇല്ലാതെയിരുന്നു എന്നും, അതു ബുദ്ധന്റെ കാലശേഷം നിർമ്മിച്ച കൃത്രിമമായി അതിൽ ചേർത്തതാണെന്നും പാശ്ചാത്യന്മാരായ പണ്ഡിതന്മാർ അഭിപ്രായപ്പെടുന്നു. അവരുടെ അഭിപ്രായം അതുപോലെ തന്നെ ഏററു പാടുന്ന ഭാരതീയ വിദ്വാന്മാരെയും കാണാം. അന്തസ്സാരവും അടിസ്ഥാനവും ഉള്ളതല്ല ഈ അഭിപ്രായം. മഹാഭാരതം ഒരു തവണയെങ്കിലും വായിക്കുന്നതിന്ന ഭാഗ്യം ലഭിച്ചിരിക്കുന്നവരെല്ലാം അതിനെ ഭ്രാന്തപ്രലാപമായിട്ടേ ഗണിക്കുകയുള്ളു.

1) ഭാരതത്തിൽ വേറെ ചില സന്ദർഭങ്ങളിൽ ഭഗവദ്ഗീതയെ സ്മരിച്ചിരിക്കുന്നു. 2) അശ്വമേധപർവ്വത്തിലെ അനുഗീതയ്ക്കു ഭഗവദ്ഗീതയാണു അടിസ്ഥാനം. 3) ഗീതയിലെ പദ്യങ്ങളും തദംശങ്ങളും പാഠഭേദത്തോടുകൂടിയോ അല്ലാതെയോ ഭാരതത്തിൽ പല സന്ദർഭങ്ങളിലും ഉപയോഗിച്ചിട്ടുണ്ട്. 4) "കൂർമ്മോംഗാനീവ സർവ്വശഃ" "വാ

യുർനാവമിവാംഭസി" എന്നിങ്ങനെയുള്ള ഉദാഹരണങ്ങളും ഭാരത പരന്തപ മഹാബാഹോ മധുസൂദന എന്നീമാതിരി പദപ്രയോഗങ്ങളും ഭാരതത്തിൽ ധാരാളമായി ഉപയോഗിച്ചിരിക്കുന്നവയാണു്. 5) ഭക്തിയോഗാദി ശാസ്ത്രങ്ങളെക്കുറിച്ചു ഭാരതത്തിൽ പ്രതിപാദിച്ചിരിക്കുന്നവയാണു ഗീതയിൽ ഉപദേശിക്കുന്ന തത്വങ്ങൾ. 6) ബുദ്ധൻെറ കാലശേഷമാണു് ഗീത ഉണ്ടായതെന്നു വരികിൽ അതിൽ ബൌദ്ധസിദ്ധാന്തങ്ങളെ സ്മരിക്കുന്നതിനും ഖണ്ഡിക്കുന്നതിനും ഇടയുണ്ടു്. അങ്ങിനെ ചെയ്തു കാണുന്നില്ല. 7) "വ്യാസപ്രസാദാച്ശ്രുതവാൻ" (അ. 18) എന്നു ഗീതയിൽ പറഞ്ഞിരിക്കുന്നതു സഞ്ജയനു വ്യാസൻെറ അനുഗ്രഹം കൊണ്ടു ദിവ്യചക്ഷുസ്സു ലഭിച്ചതിനെ ഉദ്ദേശിച്ചാകുന്നു. ഭീഷ്മപർവ്വം രണ്ടാമദ്ധ്യായത്തിൽ ആ കഥ പറയുന്നു. 8) ഭാരതത്തിലെയും ഗീതയിലെയും ഭാഷാശൈലി പൂർണ്ണമായി യോജിച്ചിരിക്കുന്നു. 9) ഭഗവദ്ഗീത ഭാരതത്തിൽ എഴുച്ചുകെട്ടിയതാണെങ്കിൽ അനുഗീതയും അങ്ങിനെയാകണം. അതുമല്ല അനുഗീതയ്ക്കു സ്ഥാനം തന്നെ ഇല്ലാതെയാകും. അങ്ങിനെ വരാവുന്നതല്ല. 10) നവീനാഭിപ്രായം ശരിയെങ്കിൽ, ഭാരതം എഴുതിയിരിക്കുന്ന പ്രാചീനങ്ങളായ താളിയോലഗ്രന്ഥങ്ങളിൽ ഗീത കാണുവാൻ ഇടയില്ല; എന്നാൽ താളിയോലഗ്രന്ഥങ്ങളിലെല്ലാം അതു എഴുതിക്കാണുന്നു. 11) ഭഗവദ്ഗീത കൃത്രിമമെന്നു വരുന്നതായാൽ അതിനുമുൻപും പിൻപും ഉള്ള പല ഭാഗങ്ങൾക്കും സ്ഥാനവും അടിസ്ഥാനവും ഇല്ലാതെയാകും. ഭീഷ്മപർവ്വം നാല്പത്തിമൂന്നാമദ്ധ്യായത്തിലെ "ഗീതാസുഗീതാ... അർജ്ജുനസ്യമുഖെ ഹുതം" എന്ന ഭാഗം തള്ളിക്കളയണം. അതുപോലെ കളയേണ്ട ഭാഗങ്ങൾ വേറെയും ഉണ്ടു്. അങ്ങിനെ ഗീതയില്ലെങ്കിൽ മററദ്ധ്യായങ്ങളുടെ പൂർവ്വോത്തരബന്ധം തകൎന്നു പോകുന്നു. അതു സംഗതമല്ല. 12) ഗീതയുടെ വ്യാഖ്യാതാക്കന്മാരും നിരൂപകന്മാരും അതിൻെറ വ്യാ

സകൎത്തൃത്വം ഐകകണ്ഠ്യേന സമ്മതിച്ചിരിക്കുന്നവരാകുന്നു. ഈ കാരണങ്ങൾകൊണ്ടു ഭഗവദ്ഗീത ഭാരതത്തിൽ ആദ്യകാലത്തുതന്നെയുണ്ടായിരുന്നു എന്ന അഭിപ്രായം കലശൈലം പോലെ അടിയുറപ്പോടു കൂടിയതെന്നു സമ്മതിക്കണം. എതിരഭിപ്രായക്കാരോടു ഭാരതം ശ്രദ്ധിച്ചു പഠിക്കുക എന്നു മാത്രമേ ഉപദേശിക്കുവാനുള്ളു.

മുകളിൽ പറഞ്ഞവയിൽ മൂന്നാമത്തെ കാരണം പ്രധാനമായ ഒന്നാകയാൽ അതു ഉദാഹരണംകൊണ്ടു തെളിയിക്കാം.

അപൎയ്യാപ്തം തദസ്മാകം ബലം ഭീഷ്മാഭിരക്ഷിതം
പൎയ്യാപ്തം ത്വിദമേതേഷാം ബലം ഭീമാഭിരക്ഷിതം.

(ഭഗ. അ. 1.) ഈ പദ്യം യാതൊരു പാഠഭേദവും കൂടാതെ ഭീഷ്മപൎവ്വം അൻപത്തിയൊന്നാമദ്ധ്യായത്തിലും (ശ്ലോ. 6.) ഉണ്ടു്.

മാമകാഃ പാണ്ഡവാശ്ചൈവ കിമകുൎവ്വത സഞ്ജയ!

(ഭഗ. അ. 1.)

കുരവഃ പാണ്ഡവേയാശ്ച കിമകുൎവ്വത സഞ്ജയ

(ഭീഷ്മ. അ. 48) ഈ വാക്യങ്ങൾ എങ്ങിനെയിണങ്ങിയിരിക്കുന്നു എന്നു നോക്കുക.

സംഭാവിതസ്യ ചാകീൎത്തി-
ൎമ്മരണാദതിരിച്യതേ.

(ഭഗ. അ.2.) എന്ന വാക്യം, അതുപോലെ തന്നെ സഭാപൎവ്വം എഴുപത്തിയാറാമദ്ധ്യായത്തിലും ഉപയോഗിച്ചിരിക്കുന്നതായി കാണാം.

ഗീതയൊന്നാമദ്ധ്യായത്തിലെ "സിംഹനാദം വിനദ്യോച്ചൈഃ" എന്നു മുതൽ "തുമുലോ വ്യനുനാദയൻ" എന്നു വരെ ഭാഗം (ശ്ലോ. 22—29) അതുപോലെ ഭീഷ്മപൎവ്വത്തിൽ

കാണുന്നു. ചില സന്ദർഭങ്ങളിൽ പാഠഭേദം ഉണ്ടു്.

തതശ്ശംഖാശ്ച ഭേര്യശ്ച പണവാനകഗോമുഖാഃ
സഹസൈവാഭ്യഹന്യന്ത സശബ്ദസ്തുമുലോഭവൽ.

(ഭഗ-) എന്ന പദ്യം ഭീഷ്മപർവ്വത്തിൽ "പേശ്യശ്ച വിവിധാഃ പരൈഃ" എന്ന ദ്വിതീയപാദത്തിലും "ആനകാശ്ചാഭ്യഹന്യന്ത" എന്ന തൃതീയ പാദത്തിലും പാഠഭേദത്തോടുകൂടി ഉപയോഗിച്ചിരിക്കുന്നു. "തതഃശ്വേതൈർഹയൈര്യുക്തേ" എന്ന പദ്യം ഉത്തരാൎദ്ധത്തിനു,

പ്രദധ്മതുശ്ശംഖവരൌ
ഹേമരത്നപരിഷ്കൃതൌ

എന്നു പാഠാന്തരം.

പാഞ്ചജന്യം ഹൃഷീകേശഃ......ഭീമകർമ്മാ വൃകോദരഃ
അനന്തവിജയം രാജാ......പുത്രോ യുധിഷ്ഠിരഃ
നകുലസ്സഹദേവശ്ച......മണിപുഷ്പകൌ.

എന്ന ഭാഗം ഗീതയിലും ഭീഷ്മപൎവ്വത്തിലും ഒന്നു തന്നെ. "കാശ്യശ്ച പരമേഷ്വാസഃ" എന്നതിനു "കാശിരാജശ്ച ശൈബ്യശ്ച" എന്നു പാഠാന്തരം. ഇതുപോലെ പല ഭാഗങ്ങളെ വേറെയും ഉദാഹരിക്കുന്നതിനു കഴിയും. വിസ്തരഭയം കൊണ്ടു കൂടുതൽ ഉദാഹരണങ്ങൾ കാണിക്കുന്നില്ല.

ഇരാവാന്റെ മരണത്തിനുശേഷം അർജ്ജുനനു വിഷാദവും വിരക്തിയും നേരിട്ടതിനെ പ്രതിപാദിക്കുന്നതായി ഒരു പ്രകൃതം ഭീഷ്മപർവ്വത്തിൽ (അ. 96) ഉണ്ടു്. ആ ഭാഗത്തിൽ ഗീത ഒന്നാം അദ്ധ്യായത്തിലെ അർജ്ജുനവിഷാദത്തിന്റെ ഛായ പതിഞ്ഞിരിക്കുന്നതായി സഹൃദയന്മാൎക്കു കാണുവാൻ കഴിയും.

അന്യേ ച ബഹവോ വീരാഃ സംഗ്രാമേ മധുസൂദന!
നിഹതാഃ കൌരവൈസ്സംഖ്യേ ത്വഹാസ്മാഭിശ്ച കൌരവാഃ

അർത്ഥഹേതോർനരശ്രേഷ്ഠക്രിയതേകർമ്മകുത്സിതം
ധിഗർത്ഥാന്ക്യൽകൃതേ ഹ്യേവം ക്രിയതേജ്ഞാതി
സംക്ഷയഃ.

അധനസ്യ മൃതം ശ്രേയോ ന ച ജ്ഞാതിവധാദ്ധനം
കിംനപ്രാപ്സ്യാമഹേ കൃഷ്ണ ഹത്വാ ജ്ഞാതീൻസമാഗ
താൻ

എന്ന ഭാഗം ഗീത പ്രഥമാദ്ധ്യായത്തിലെ അർജ്ജുനവിഷാദത്തോടു എങ്ങിനെ ഇണങ്ങിയിരിക്കുന്നു എന്നു നോക്കുക.

അശക്തമിതിമാമേതേജ്ഞാസ്യന്തേക്ഷത്രിയാ രണേ
ഏതദർത്ഥം മയാ യുദ്ധം രോചിതം മധുസൂദന!

എന്ന പദ്യത്തെയും ഇവിടെ സ്മരിക്കേണ്ടതാകുന്നു.

ഇതിൽ നിന്നൊക്കെ ഒരു സംഗതി വിശദമാകുന്നുണ്ടു്. അതായതു ഭാരതത്തിലെ ഭാഷയും ആശയവുമായി നല്ലപോലെ ഇടപഴക്കം വന്നിട്ടുള്ള ഒരു കയ്യാണു ഗീതയിൽ പെരുമാറിയിരിക്കുന്നതു എന്നതുതന്നെ. കർത്താക്കന്മാർ രണ്ടുപേരാകുന്നതിനു പാടില്ലാത്ത വിധത്തിൽ അങ്ങിനെ അനേകം കാര്യങ്ങളിൽ അവയ്ക്കു പരമമായ ഐക്യം സിദ്ധിച്ചിട്ടുണ്ടു്. അതുകൊണ്ടു ഗീതാഭാരതങ്ങൾ ഭിന്നകർത്തൃകങ്ങളെന്ന അഭിപ്രായം സർവ്വഥാ പരിത്യാജ്യമായിരിക്കുന്നു.

ഭാരതത്തിന്റെ ചുരുക്കു ഗീത; അല്ലെങ്കിൽ ഗീതയുടെ സുവിസ്തൃതമായ വ്യാഖ്യാനം ഭാരതം. ഈവിധം ഇവയ്ക്കു അടിസ്ഥാനപരമായ ബന്ധം ഉണ്ടു്. ഗീതയുടെ സാരാംശം ശരിയായി ഗ്രഹിക്കുന്നതിനു ആഗ്രഹിക്കുന്നവർ മഹാഭാരതം അനേകം ആവൃത്തി വായിച്ചു പഠിച്ചിരിക്കണം. ഗീതയ്ക്കു അങ്ങിനെ ഭാരതവുമായി സംഭവിച്ചിരിക്കുന്ന ബന്ധത്തെ പ്രാചീനന്മാരും ആധുനികന്മാരും ആയ വ്യാഖ്യാതാക്കന്മാരും നിരൂപകന്മാരും അവരുടെ ഗ്രന്ഥങ്ങളിൽ വിശദമായി പ്രതിപാദിച്ചിട്ടുണ്ടു്. ഗീതയിൽ ലഘുവാക്യങ്ങൾകൊണ്ടു

സൂചിപ്പിക്കുകയോ പ്രതിപാദിക്കുകയോ ചെയ്തിരിക്കുന്ന തത്ത്വങ്ങളെ സവിസ്തരം ഉദാഹരണങ്ങളോടുകൂടി ഭാരതത്തിൽ വിവരിച്ചിരിക്കുന്നതു കാണാം. ധർമ്മം സാംഖ്യം യോഗം ഭക്തി ജ്ഞാനം കർമ്മം എന്നിവയൊക്കെ ഗീതയിൽ പ്രധാനമായി ഉപദേശിക്കുന്ന തത്ത്വങ്ങളാകുന്നു. ഇവയെക്കുറിച്ചു വിവരണങ്ങൾ ഭാരതത്തിൽ അനേകം സന്ദർഭങ്ങളിലുണ്ടു്. അവ സരസങ്ങളായ ഉപാഖ്യാനങ്ങളെക്കൊണ്ടു സുഗ്രഹങ്ങളാക്കിയിട്ടുണ്ടെന്നു പറയണം.

ഭഗവദ്ഗീത പ്രധാനമായി ഉപദേശിക്കുന്ന തത്ത്വം ധർമ്മമാകുന്നു. "ധർമ്മക്ഷേത്രേ കുരുക്ഷേത്രേ" എന്നു ധർമ്മപദത്തോടുകൂടിയാണു അതു ആരംഭിക്കുന്നതു്. ധർമ്മപദം ഗീതയിൽ അനേകം സന്ദർഭങ്ങളിൽ ആവർത്തിച്ചു ഉപയോഗിച്ചിട്ടുണ്ടു്. ഗീതയ്ക്കടിസ്ഥാനമായി നില്ക്കുന്നവയിൽ മുഖ്യമായ ഒന്നാണു ധർമ്മശാസ്ത്രം. നിസ്സംഗമായും നിഷ്കാമമായും ഭഗവദർപ്പിതബുദ്ധിയോടുകൂടിയും ശാസ്ത്രവും ശിഷ്ടാചാരവും വിധിച്ചിരിക്കുന്ന ധർമ്മത്തെ എല്ലാവരും ആദരിക്കണം എന്നതാണു ഗീതാശാസ്ത്രത്തിൻെറ പരമമായ ഉപദേശം. ഇതു ഭാരതത്തിലും ഗീതയിലും അനേകം സന്ദർഭങ്ങളിൽ വിശദമാക്കിയിട്ടുണ്ടു്.

ലോകസംഗ്രഹത്തിനുവേണ്ടി ധർമ്മം അനുഷ്ഠിക്കുക എന്നതിനു ശ്രീകൃഷ്ണഭഗവാൻെറ ജീവിതം പരമോത്തമമായ ഒരു മാതൃകയാകുന്നു. മഹാഭാരതത്തിൽ അതിൻെറ ഈ മാഹാത്മ്യത്തെ ആപാദചൂഡം വിശദമായി പ്രതിപാദിച്ചിട്ടുണ്ടു്. സൂക്ഷ്മത്തിൽ ഈ മഹാപ്രബന്ധത്തിൻെറ യഥാർത്ഥമായ വൈശിഷ്ട്യംതന്നെ അതു ഏതാദൃശമായ ഭഗവജ്ജീവിതവിവരണത്തോടു ബന്ധപ്പെട്ടിരിക്കുന്നു എന്നതാണു്. ശ്രീകൃഷ്ണൻെറ ജീവിതത്തിനു അടിസ്ഥാനമായി കൈക്കൊണ്ടിട്ടുള്ള തത്ത്വങ്ങളുടെ കുറിപ്പാണു ഗീതാശാസ്ത്രം. ത്യാഗം

ധർമ്മം നിസ്സംഗത നിഷ്കാമത യോഗം ഭക്തി ജ്ഞാനം കർമ്മം എന്നിവയെയെല്ലാം ഇണക്കിച്ചേർത്തു കല്പിതമായിരിക്കുന്ന ഒന്നാണു ആ പാവനമായ ജീവിതം. ശ്രീകൃഷ്ണനെപ്പോലെ മഹാനും സർവ്വധർമ്മപരിപൂർണ്ണനും ആയ ഒരു ആചാര്യൻ ലോകത്തിൽ അതിനു മുൻപും പിൻപും ഉണ്ടായിട്ടില്ല. അവതാരപുരുഷന്മാരായി ബഹുമാനിക്കപ്പെടുന്നവരും അല്ലാത്തവരും ആയ അനേകം മഹാപുരുഷന്മാർ ഓരോ കാലത്തു ജനിച്ചിട്ടുണ്ട്. അവർക്കൊക്കെ ഓരോവിധം അപൂർണ്ണതകൾ കാണാം. ഒരു കുറവുമില്ലാതെ, സർവ്വപരിപൂർണ്ണത്വം ശ്രീകൃഷ്ണനു മാത്രമേയുള്ളൂ. കൃഷ്ണന്റേതുപോലെ പൂർണ്ണവും മാതൃകയായി സ്വീകരിക്കാവുന്നതും വിശുദ്ധവും ആയ ഒരു ജീവിതം വേറെയില്ലെന്നു പറഞ്ഞതിന്റെ രഹസ്യം ഇതാകുന്നു. ഗീതയുപദേശിക്കുന്നതിനു ഭഗവാനാണു ഉത്തമനായ അധികാരി. അങ്ങിനെ ഒരു മഹാപുരുഷൻ ഉപദേശിച്ചതുകൊണ്ടാണു അതു വിശേഷാത്തരമായ മഹാശാസ്ത്രമായി ആദരിക്കപ്പെടുവാൻ ഇടയായതു്.

ശ്രീകൃഷ്ണനെക്കാൾ വലിയ ഒരു ആചാര്യൻ, ഗീതയെക്കാൾ വലിയ ശാസ്ത്രം, അതിൽ ഉപദേശിച്ചിരിക്കുന്നവയെക്കാൾ വിശിഷ്ടമായ ജ്ഞാനം എന്നിവ ലോകത്തിൽ വേറെയില്ല. ലോകാചാര്യന്മാരുടെ ആചാര്യനും ധർമ്മപ്രതിഷ്ഠാപകനും ആണു ഭഗവാൻ. അതുപോലെ ശാസ്ത്രങ്ങളുടെ ശാസ്ത്രമാണു ഗീത. അതായതു ഇതരശാസ്ത്രങ്ങൾക്കു എല്ലാം ഗീത ആശ്രയം എന്നു സാരം. അതിലെ തത്വങ്ങൾ ജീവിതമാർഗ്ഗപ്രദീപങ്ങളാകുന്നു. ഈ മാഹാത്മ്യം ഗ്രഹിച്ചു ജനങ്ങൾ ഭഗവാൻ ശ്രീകൃഷ്ണനോടും ഗീതയോടും, മഹാഭാരതത്തോടും ഉത്തരോത്തരം സാമീപ്യം സമ്പാദിച്ചു ജന്മസാഫല്യം നേടണമെന്നുകൂടി പ്രകൃതത്തിൽ പറഞ്ഞുകൊള്ളട്ടെ.

ദ്രോണപർവ്വത്തിൽ 170- അദ്ധ്യായങ്ങളും 8909- പദ്യങ്ങളും അടങ്ങിയിരിക്കുന്നു. ദ്രോണാഭിഷേകം സംശപ്തകവധം അഭിമന്യുവധം പ്രതിജ്ഞ ജയദ്രഥവധം ഘടോല്ക്കചവധം ദ്രോണവധം നാരായണാസ്ത്രമോക്ഷം എന്നിവ ഉപപർവ്വങ്ങളാം.

ഭാരതത്തിലെ ഏററവും രസഭൂയിഷ്ഠമായ ഒരു പർവ്വമാകുന്നു അഭിമന്യുവധം. അതു ദ്രോണത്തിൽ 33—71 അദ്ധ്യായങ്ങളിൽ വിവരിക്കുന്നു. മഹാരഥകേസരികളും തലനരച്ചവരുമായ ദ്രോണാദികളോടു മീശ കുരുക്കാത്ത പയ്യനായ അഭിമന്യു ചെയ്ത രോമഹർഷജനകമായ യുദ്ധത്തെ പ്രകൃതത്തിൽ അടുക്കു തെററാതെ ഭംഗിയായി വർണ്ണിച്ചിരിക്കുന്നു. ദ്രോണൻ കൃപൻ കർണ്ണൻ അശ്വത്ഥാമാവു കൃതവർമ്മാവു ബൃഹൽബലൻ ദുര്യോധനൻ വൃഷസേനൻ ശലൻ ഭൂരിശ്രവസ്സ എന്നിവരെയെല്ലാം എതിർത്തു വിഷമിപ്പിച്ചു അനേകംപേരെ വധിച്ചു ഒടുവിൽ അഭിമന്യു അനയരായ ശത്രുക്കളാൽ വധിക്കപ്പെട്ടു. ഈ വീരശിഖാമണിയുടെ സമരസാമർത്ഥ്യം ദ്രോണാദികളാൽ കൂടി ശ്ലാഘിക്കപ്പെട്ടു.

ദ്രോണപർവത്തിൽ പ്രസിദ്ധി നേടിയിരിക്കുന്ന ഒന്നാണു ഷോഡശരാജകം.

മുൻപിൽ മരുത്തൻ സുഹോത്രനുമംഗനും
വൻപനൌശീനരൻ രാമൻതിരുവടി
നല്ല ഭഗീരഥൻ താനും ദിലീപനും
മാന്ധാതാവോടു യയാതി മുചുകുന്ദൻ
അംബരീഷൻ ശശബിന്ദു മഹീപതി-
യന്തിനാരൻ ഭരതൻ പൃഥു ഭാർഗ്ഗവൻ

എന്നിങ്ങനെ പതിനാറു രാജാക്കന്മാരുടെ കഥ ചുരുക്കത്തിൽ പ്രതിപാദിയ്ക്കുന്നതാണു ഷോഡശരാജകം. അപ്രതിമന്മാരായ രാജാക്കന്മാരാണു ഇവരെല്ലാം. ഭക്തി പരാക്രമം

തപസ്സു ധർമ്മനിഷ്ഠ മുതലായ ഗുണങ്ങളും ഖ്യാതിയും ഇവൎക്കു തികച്ചുമുണ്ടു്. എന്നിട്ടും അവർ മരണത്തിനധീനന്മാരായി. ഒരു കേമനും കാലവക്ത്രത്തിൽനിന്നു മുക്തനാകുന്നില്ല. അതുകൊണ്ടു ബന്ധുമിത്രാദിമരണത്തിൽ വിഷാദിക്കരുതു്.

ജാതസ്യ ഹി ധ്രുവോ മൃത്യുർധ്രുവം ജന്മമൃതസ്യ ച
തസ്മാദപരിഹാര്യേർത്ഥേ ന ത്വം ശോചിതുമർഹസി

(ഗീ– അ– 2) എന്നതാണു ഷോഡശരാജകം ഉപദേശിക്കുന്ന സാരവത്തായ തത്ത്വം. അഭിമന്യുവിന്റെ മരണംകൊണ്ടു ദുഃഖിതനായ ധർമ്മപുത്രനു മനസ്സമാധാനം ഉണ്ടാകുവാൻവേണ്ടി വേദവ്യാസമഹർഷി ഉപദേശിക്കുന്ന കഥകളാണു ഈ ഭാഗം.

മൂലത്തിൽ (ദ്രോണപർവം) അൻപത്തിയഞ്ചു മുതൽ എഴുപതുവരെ അദ്ധ്യായങ്ങൾ ഷോഡശരാജകമാകുന്നു. ഓരോ രാജാവിന്റെയും കഥ ഓരോ അദ്ധ്യായത്തിലുംപറയുന്നു.

നിൻപുത്രനെക്കാൾ സുകൃതി പുത്രനെപ്പററി മാഴ്കൊലാ
അയജ്വാവെയദാതാവെയഭിശ്വൈത്യേതി ചൊല്ലി നീ

എന്ന പദ്യത്തോടുകൂടിയാണു ഓരോ അദ്ധ്യായവും അവസാനിക്കുന്നതു്.

ജീവിപ്പോരാണു ശോച്യന്മാർ വാനു പുക്കവരല്ലെടോ
ദുഃഖിപ്പവനു ഗുണമേ! വർദ്ധിക്കുമഘമൊന്നുതാൻ
എന്നാൽ ദുഃഖം വെടിഞ്ഞിട്ടു നന്മയ്ക്കായ് നോക്കണം
ബുധൻ.

എന്നിങ്ങനെ പല ഗംഭീരതത്ത്വങ്ങളും പ്രകൃതത്തിൽ പ്രതിപാദിച്ചിരിക്കുന്നു. ഈ പർവ്വത്തിൽ മൃത്യൂല്പത്തിയെ വിവരിക്കുന്ന അൻപത്തിമൂന്നാമത്തതും മൃത്യുപ്രജാപതിസംവാദം പ്രതിപാദിക്കുന്ന അൻപത്തിനാലാമത്തും അദ്ധ്യായങ്ങൾ എല്ലാവരും വായിച്ചിരിക്കേണ്ടവയാകുന്നു.

ബന്ധുജനമരണംകൊണ്ടു ദുഃഖം അനുഭവിക്കുന്നവർ ലോകത്തിൽ എല്ലാ സ്ഥലത്തും ഉണ്ടാകും. അങ്ങിനെയല്ലാതെ വരുവാൻ ഇടയില്ല. ബന്ധുവിരഹംകൊണ്ടു സന്തപ്തന്മാരായി എന്തു ചെയ്യണമെന്നറിയാതെ കഴിയുന്നവൎക്ക ബുദ്ധിക്കു വിവേകം ഉണ്ടാക്കിക്കൊടുക്കുന്നതിനു സമൎത്ഥമായ ഒന്നാണു ഷോഡശരാജകം.

മാന്ധാതാ സ മഹീപതിഃ കൃതയുഗാ--
ലങ്കാരഭൂതോഭവൽ
സേതുൎയ്യേന മഹോദധൌ വിരചിതഃ
ക്വാസൌ ദശാസ്യാന്തക:

എന്നു വിചാരിച്ചു വിവേകം കൈക്കൊള്ളുകയത്രേ ധൎമ്മം എന്നു ഉപാഖ്യാനസാരം.

കൎണ്ണപൎവ്വത്തിൽ 69 അദ്ധ്യായങ്ങളും 4964 പദ്യങ്ങളും ഉണ്ടു്. ഇതിൽ ഉപപൎവ്വമില്ല. കൎണ്ണന്റെ പരാക്രമവും പതനവുമാണു ഇതിലെ പ്രതിപാദ്യം. കൎണ്ണനെ കൊല്ലാതെ സമീപത്തു വന്ന അൎജ്ജുനനുമായി യുധിഷ്ഠിരൻ ചെയ്യുന്ന സംഭാഷണവും അൎജ്ജുനന്റെ പ്രതിജ്ഞയും ധൎമ്മപുത്രവധോദ്യമവും ശ്രീകൃഷ്ണന്റെ ഉപദേശവും ഈ പൎവ്വത്തിൽ ഏററവും ഹൃദയംഗമമായി വൎണ്ണിച്ചിരിക്കുന്ന ഒരു ഭാഗമാകുന്നു. സത്യാസത്യങ്ങളുടെ സൂക്ഷ്മതയെക്കുറിച്ചു ഇതിൽ ഭഗവാൻ ചെയ്യുന്ന ഉപദേശം ഏററവും സാരവത്തായിട്ടുണ്ടു്. യുധിഷ്ഠിരനെ വധിക്കുന്നതിനു ഒരുമ്പെട്ട അൎജ്ജുനനെ ആ സാഹസകൎമ്മത്തിൽനിന്നു പിന്മാററിയതു ഭഗവദുപദേശത്തിന്റെ ശക്തിയാണു്. വധിക്കുന്നതിനു ഒരുങ്ങി നില്ക്കുന്ന അൎജ്ജുനനേയും നാടുവിടുന്നതിനു പുറപ്പെട്ട ധൎമ്മപുത്രനേയും സന്ദൎഭോചിതമായ ഉപദേശംകൊണ്ടു ഇണക്കി അന്യോന്യം സ്നേഹപൂൎവ്വം ആശ്ലേഷിപ്പിക്കുന്നതും

ഭഗവാൻ ധർമ്മപുത്രന്റെ കാല്ക്കൽ വീഴുന്നതും ആയ പ്രകൃതങ്ങൾ രോമഹർഷവും അശ്രുധാരയും കൂടാതെ ആർക്കും വായിക്കാവുന്നതല്ല. ഇത്രയും സഹൃദയാവർജ്ജകമായ ഒരു കഥാഭാഗം വേറെ ഭാരതത്തിൽ തന്നെയുണ്ടോ എന്നു സംശയമാണു്. എന്തെല്ലാം ധർമ്മരഹസ്യങ്ങളാണു ഈ പ്രകൃതത്തിൽ മഹർഷി വെളിപ്പെടുത്തിയിരിക്കുന്നതു്?

ധർമ്മം അധർമ്മം സത്യം അസത്യം മുതലായവയെ സന്ദർഭാനുസരണം യഥേഷ്ടം വ്യാഖ്യാനിച്ചു താൻ വിചാരിക്കുന്ന വഴിക്കു നയിക്കുന്നതിനു ഭഗവാനു അന്യാദൃശമായ പ്രഭാവമുണ്ടു്. യുദ്ധവിമുഖനായ അർജ്ജുനനെ ഗീതയുപദേശിച്ചു ഭഗവാൻ ആയുധം എടുപ്പിച്ചു യുദ്ധോൽസുകനാക്കിത്തീർത്തു. അതുപോലെ സമരകുതുകിയായ അർജ്ജുനനു തദ്വിപരീതമനോവൃത്തി ജനിപ്പിക്കണമെങ്കിൽ പ്രകാരാന്തരേണ വേറെ ഒരു ഗീത ഉപദേശിക്കുന്നതിനും ഭഗവാനു കഴിവുണ്ടു്. യുധിഷ്ഠിരവധോദ്യുക്തനായ അർജ്ജുനനെ അതിൽ നിന്നു പിന്തിരിച്ചു വധ്യനായി കരുതിയ ആളിന്റെ കാൽ പിടിക്കുന്നതിനു കൃഷ്ണൻ ഉപദേശിച്ച ധർമ്മതത്വങ്ങളുടെ ഗതി വിചാരിച്ചാൽ ഈ തത്വം എളുപ്പം മനസ്സിലാകും. ധർമ്മാധർമ്മങ്ങളുടെ സൂക്ഷ്മസ്ഥിതി അല്ലെങ്കിൽ മർമ്മം സാധാരണ ജനങ്ങൾ വിചാരിക്കുന്നതുപോലെ സുഗ്രഹമല്ലെന്നും, ചിന്തകന്മാരായ ആചാര്യന്മാരുടെ ഉപദേശം ഇല്ലെങ്കിൽ മനുഷ്യർ ധർമ്മാധർമ്മസ്വരൂപം വിപരീതമായി ഗ്രഹിച്ചു ആപത്തുകൾ നേരിടുമെന്നും ഏററവും പ്രധാനമായ ഒരു തത്വം ഇവിടെ ഗ്രഹിക്കേണ്ടതുണ്ടു്. 'ധർമ്മസ്യ സൂക്ഷ്മാ ഗതിഃ' എന്നു പറയുന്നതു എത്ര വാസ്തവം? ധർമ്മാധർമ്മങ്ങളെ അതിക്രമിച്ചു അത്യുന്നതനിലയിൽ ഇരിക്കുന്ന ഒരു ലോകാചാര്യനല്ലാതെ അവയെ ഇങ്ങനെ യഥേഷ്ടം വ്യാഖ്യാനിക്കുന്നതിനും തോന്നുന്ന വഴിക്കു നയിക്കുന്നതിനും സാ

ധിക്കുകയില്ല. ജ്ഞാനമയൻ ബ്രഹ്മസാക്ഷി പരിപൂർണ്ണൻ എന്നിപ്രകാരം വർത്തിക്കുന്നതുകൊണ്ടു ഭഗവാനു ഗുണങ്ങളും ധർമ്മങ്ങളും എല്ലാം തന്നെ കിങ്കരന്മാരായി വന്നു. കർണ്ണപർവ്വത്തിലെ പ്രകൃതത്തിൽ നിന്നും സത്യധർമ്മരഹസ്യങ്ങൾ പലതും ഗ്രഹിക്കേണ്ടതുണ്ടു്.

കർണ്ണപർവ്വം തൊണ്ണൂററിയൊന്നാമദ്ധ്യായത്തിൽ ഭഗവാൻ കർണ്ണന്റെ അപരാധങ്ങൾ പറയുന്നതായ ഒരു ഭാഗമുണ്ടു്. തന്നെ ശരം ഏല്പിച്ചു തോല്പിച്ചതു ധർമ്മാനുസരണമായില്ല എന്നു കർണ്ണൻ അർജ്ജുനനെ അധിക്ഷേപിച്ചു. അപ്പോൾ ഭഗവാൻ സമാധാനം പറയുന്നു. രസകരമായ ഒന്നാണു ആ പ്രകൃതം. ദുര്യോധനന്റെ സകലകുനയങ്ങളേയും വളം വെച്ചു വളർത്തിയതു കർണ്ണനാണു്. ഭീഷ്മാദികളായ ആചാര്യന്മാർക്കും, എന്തിനു ധൃതരാഷ്ട്രനും ഗാന്ധാരിക്കും കൂടി, ഇല്ലാത്തൊരു സ്വാധീനശക്തി, സ്വാതന്ത്ര്യം, ദുര്യോധനനിൽ കർണ്ണനു ഉണ്ടു്. കർണ്ണനോടെന്നപോലെ മററാരോടും അത്ര വിശ്വാസം ദുര്യോധനനില്ല. കർണ്ണൻ ഒരാൾ വിചാരിച്ചാൽ ദുര്യോധനനെ സകല കുനയങ്ങളിൽ നിന്നും മാററുവാൻ കഴിയും. എന്നാൽ അങ്ങിനെയല്ല, ദുര്യോധനനു ചേർന്ന സചിവൻ, ഉപദേഷ്ടാവു ആയിട്ടാണു കർണ്ണൻ കഴിഞ്ഞതു്. യുദ്ധത്തിനു മുൻപു ഭഗവാനും കുന്തിയും കർണ്ണനു വളരെയൊക്കെ ഹിതോപദേശം ചെയ്തു. അതൊന്നും കർണ്ണന്റെ കർണ്ണത്തിൽ പോയില്ല. ദ്യൂതരംഗത്തിൽ വെച്ചു സകല നിന്ദ്യമായ വിധത്തിൽ പാഞ്ചാലിയെ അധിക്ഷേപിച്ചു. കർണ്ണന്റെ മഹാപാപങ്ങളിൽ ഏററവും മുഖ്യം ഇതാകുന്നു. കർണ്ണന്റെ ദാനത്തിനും കൃതജ്ഞതയ്ക്കും എത്രയൊക്കെ മാഹാത്മ്യമുണ്ടെങ്കിലും ഈ ഒരു അധർമ്മം കർണ്ണനെ മഹാപാപികളിൽ അഗ്രേസരനാക്കിയിരിക്കുന്നു. ഗുരുവായ പരശുരാമനോടു കളവുകാണിച്ചു കുരുത്ത

ക്കേട്ടും ശാപവും സമ്പാദിച്ച കർണ്ണനെ സംബന്ധിച്ചിട ത്തോളവും ഇതൊന്നുമത്ഭുതമല്ല. അങ്ങിനെയുള്ള കർണ്ണൻ പോരിൽ തേരുറു വീണു ഉദ്ധരിപ്പാൻ വലിക്കുന്ന സമയം'ധർമ്മം' എന്നു ഉരുവിടുന്നതിനു എന്തു അർത്ഥം?

രജസ്വലയാം ദ്രൗപദിയെ ദുശ്ശാസനഗൃഹീതയെ
സഭയിൽക്കർണ്ണനിഹസിച്ചന്നു നിൻധർമ്മമെങ്ങു
പോയ്?

അന്തഃപുരേ കുററമററ പാഞ്ചാലിയെ വലിക്കവേ
രാധേയ നീ കണ്ടു നിന്നിതന്നു നിൻധർമ്മമെങ്ങു
പോയ്?

കൃഷ്ണേ നശിച്ചു പാർത്ഥന്മാരന്നേക്കും നരകത്തിലായ്
വേറെ വരിയ്ക്കു പതിയെയെന്നാനന്നടയാളെ നീ
പറഞ്ഞെടുത്തു നോക്കിക്കണ്ടന്നു നിൻധർമ്മമെങ്ങുപോയ്?

(കർണ്ണ- അ. 91) എന്നു കർണ്ണൻെറ പാപം എണ്ണിയെണ്ണി സ്മരിച്ചുകൊണ്ടു 'അന്നു നിൻ ധർമ്മമെങ്ങുപോയ്'' എന്നു ഭഗവാൻ ചോദിക്കുന്നതു യുക്തമായിരിക്കുന്നു. ത്രൈലോക്യം മുഴുവനും ദാനം ചെയ്യുന്ന ദാതാവായാലും ശരി, കർണ്ണൻ മഹാദുഷ്ടനും പാപിയും ലോകനിന്ദ്യനും ധർമ്മബോധത്തിൻെറ കണം പോലും ഇല്ലാത്തവനും ആകുന്നു. മഹാരഥനും അർജ്ജുനസമനും എന്നാണു നാട്യം. എന്നാൽ അർദ്ധരഥനും ആത്മപ്രശംസയ്ക്കുമാത്രം വിരുതനും എന്നതാണു കർണ്ണൻെറ നില. കർണ്ണൻെറ ജന്മം ശുദ്ധമല്ലെന്നു മേലിൽ പറയും. ആ ജന്മമാലിന്യത്തിൻെറ ദുഷ്ഫലമാണു കർണ്ണൻെറ ദൌഷ്ട്യകൌടില്യാദികളുടെ മൂലം. മേപ്പത്തൂരിൻെറ ഫലിതമധുരമായ ഭാഷയിൽ "കർണ്ണസ്സ ദന്തയമഹാർണ്ണവ കർണ്ണധാരഃ" എന്നു മാത്രമേ എനിക്കു ഈ മഹാപാപിയെപ്പററിപ്പറയുവാനുള്ളു.

ഇടയ്ക്കു ഒരു വാക്കു പറയേണ്ടതുണ്ട്. ഇവിടെ 'അന്നു നിൻധർമ്മമെങ്ങുപോയ്'' എന്ന വാക്യം ഓരോ പദ്യത്തി

ന്റെയും ഒടുവിൽ ആവൎത്തിച്ചിരിക്കുന്നു. ഈ മാതിരി വാക്യങ്ങളുടെ ആവൎത്തനം ഭാരതത്തിന്റെ ഒരു പ്രത്യേകസ്വഭാവമാകുന്നു. പല സന്ദൎഭങ്ങളിലും ഏതാദൃശമായ ആവൎത്തനം കാണുവാൻ കഴിയും.

വൃദ്ധനാം വ്യാസനുള്ളപ്പോളെന്തേ പൂജിച്ചു കണ്ണനേ;

* * * * *

സ്വച്ഛന്ദമൃത്യുനില്ക്കുമ്പോളെന്തേ പൂജിച്ചു കണ്ണനെ?

* * * * *

കുരുനന്ദനരാജൻതാനെന്തേ പൂജിച്ചു കണ്ണനേ?

(സഭ- അ- 37) ഇത്യാദി ഭാഗങ്ങൾ നോക്കുക. മൂലത്തിൽ ആവൎത്തിച്ചു പ്രയോഗിച്ചിരിക്കുന്ന "കഥം കൃഷ്ണസ്ത്വയാൎച്ചിതഃ" എന്ന വാക്യത്തിന്റെ ഭാഷയാണ് 'എന്തേ പൂജിച്ചു കണ്ണനെ' എന്നതു്. ഭാവത്തിന്റെ പുഷ്ടിയേയും ഭംഗിയേയും വൎദ്ധിപ്പിക്കുന്നവയാണു ഈ മാതിരി ആവൎത്തനങ്ങൾ. ഞാൻ കാവ്യത്തിൽ ഈ രീതി അനുകരിച്ചിട്ടുണ്ടു്.

മഹാഭാരതത്തിന്റെ പെരുന്തൂണുകളായി നില്ക്കുന്ന പാത്രങ്ങളിൽ ഒന്നാണു കൎണ്ണൻ. ദുൎയ്യോധനന്റെയെന്നല്ല തല്പക്ഷത്തിന്റെ തന്നെ ജീവൻ കൎണ്ണനാണു്. ദുൎയ്യോധനന്റെ വിജയാശ മുഴുവനും കൎണ്ണനിലാണു ഇരിക്കുന്നതു്. ആചാൎയ്യന്മാൎക്കാൎക്കും ഈ ശപ്തനായ പാപിയോടു ഹിതമില്ല. കൎണ്ണൻ കുന്തിയോടു ചെയ്ത വാഗ്ദാനമനുസരിച്ചു, യുദ്ധത്തിൽ വധിക്കുന്നതിനു തരം കിട്ടിയെങ്കിലും ഭീമനേയും മററും കൊല്ലാതെ വിട്ടു. ഇതു കൎണ്ണനെ സംബന്ധിച്ചിടത്തോളം ശ്ലാഘനീയമായ ഒരു സത്യപരിപാലനം എന്നു സമ്മതിക്കണം. എങ്കിലും കൎണ്ണൻ ദുഷ്ടനും നിന്ദ്യനും തന്നെ. പാപിഷ്ഠനെങ്കിലും ചില മേന്മകൾ ഉള്ളതുകൊണ്ടാണു കൎണ്ണന്റെ സമരം വൎണ്ണിക്കുന്നതിനു മഹൎഷി നീണ്ട ഒരു പൎവ്വം നീക്കിവെച്ചതു്.

59 അദ്ധ്യായങ്ങളും 3220- പദ്യങ്ങളും ശല്യത്തിൽ അന്തർഭവിച്ചിരിക്കുന്നു. ശല്യവധം ഹ്രദപ്രവേശം ഗദായുദ്ധപർവ്വം എന്നിവ ഉപപർവ്വങ്ങളാണു്. ഗദായുദ്ധപർവ്വത്തിൽ ബലദേവതീൎത്ഥയാത്രാകഥ പ്രതിപാദിക്കുന്നു. പ്രഭാസമാഹാത്മ്യം സാരസ്വതോപാഖ്യാനം എന്നിവ മുപ്പത്തിയഞ്ചാമദ്ധ്യായത്തിൽ പറയുന്ന കഥകളാണു്. പ്രഭാസം മുഖ്യമായ ഒരു പുണ്യസ്ഥലമാണു്. ചന്ദ്രനു ദക്ഷശാപത്തിൽനിന്നു മുക്തി കിട്ടിയതു പ്രഭാസതീർത്ഥത്തിൽ സ്നാനം ചെയ്തതുകൊണ്ടാണു്.

തീൎത്ഥങ്ങളിൽ പ്രഭാസാഖ്യതീർത്ഥം പ്രാധാന്യമാർന്നതും
വെളുത്ത വാവിൽ നൃപതേ! പതിവായ് ശശലാഞ്ഛനൻ
മുഖ്യപ്രഭാസതീർത്ഥത്തിൽ മുങ്ങി ശ്രീമാൻ വിവൃദ്ധനാം
അതുകൊണ്ടിതിനെച്ചൊൽവൂ പ്രഭാസാഖ്യയിൽ മന്നവ!

(ശല്യ- അ- 35) എന്നു പ്രഭാസത്തിന്റെ മാഹാത്മ്യം പറയുന്നു. ഞാൻ കാവ്യത്തിൽ പത്തൊൻപതാം സർഗ്ഗത്തിന്റെ അവസാനത്തിലും (ശ്ലോ- 63- 67) ഇരുപതാം സൎഗ്ഗത്തിന്റെ ആദിയിലും (ശ്ലോ- 2) പ്രഭാസത്തെ സ്മരിച്ചിട്ടുണ്ടു്. അതിനു ഇവിടെ ഉദ്ധരിച്ച ഭാഗമാണു അടിസ്ഥാനം. ത്രിതചരിതം മങ്കണകകഥ കപാലമോചനകഥ എന്നിങ്ങനെ പല ഉപാഖ്യാനങ്ങളും തീർത്ഥയാത്രാപ്രകൃതത്തിൽ ഉണ്ടു്. കുരുക്ഷേത്രത്തിന്റെ മാഹാത്മ്യവും ഈ സന്ദർഭത്തിൽ പ്രതിപാദിക്കുന്നു. അതിനെപ്പറ്റി മേലിൽ പറയുന്നതായിരിക്കും.

യുദ്ധത്തിൽ തോററു ഏകനായി ദ്വൈപായനഹ്രദത്തിൽ പ്രവേശിച്ച ദുര്യോധനനും ധർമ്മപുത്രനും തമ്മിലുള്ള സം

ഭാഷണത്തെ പ്രതിപാദിക്കുന്ന ഭാഗം കുറെയൊ ഹൃദയംഗമമായിട്ടുണ്ടു്. രാജ്യം മുഴുവനും ധർമ്മപുത്രനു കൊടുക്കുന്നതിനു സന്നദ്ധനാണെന്നു ദുര്യോധനനും ക്ഷത്രിയനായ താൻ ദാനം വാങ്ങുന്നതിനു അനധികാരിയാണെന്നു ധർമ്മപുത്രനും പറയുന്ന ഭാഗം അത്യന്തം രസകരമായിരിക്കുന്നു. വായനക്കാർ വായിച്ചു തന്നെ അതിൻെറ മേന്മയറിയണമെന്നു പറയുവാനേ തരമുള്ളു. ധർമ്മാചാര്യനും കവിവേധസ്സുമായ വ്യാസമഹർഷിയുടെ മുഖത്തു നിന്നല്ലാതെ, മറെറവിടെനിന്നു ഇത്തരം സൂക്തിരത്നങ്ങൾ പുറപ്പെടും?

സൌപ്തികത്തിൽ അദ്ധ്യായം 18- ശ്ലോകം 870. ഇതൊരു ചെറിയ പർവ്വമാണു്. സൌപ്തികവധം ഐഷികം എന്നിവ ഇതിലെ ഉപപർവ്വങ്ങളാകുന്നു. സുപ്തന്മാരായ ധൃഷ്ടദ്യുമ്നാദികളെ കൃതവർമ്മാവും അശ്വത്ഥാമാവും കൃപനും കൂടിച്ചെന്നു വധിക്കുന്ന കഥ ഇതിൽ പ്രതിപാദിക്കുന്നു. "പാരക്കെകീ നിദ്രപൂകുംപൊഴുതരിനിരയിൽ" (സ- 21- ശ്ലോ- 1) എന്നു കാവ്യത്തിൽ സാത്യകി കൃതവർമ്മാവിനെ ആക്ഷേപിക്കുന്നതിനു ഈ പർവ്വത്തിലെ കഥയാണു അടിസ്ഥാനം. അശ്വത്ഥാമാവിൻെറ പൌരുഷത്തേയും പരാക്രമത്തേയും വർണ്ണിക്കുന്ന ഭാഗം ഇതിൽ പ്രത്യേകം ശ്ലാഘ്യമായിരിക്കുന്നു.

സ്ത്രീപർവ്വത്തിൽ അദ്ധ്യായം 27- ശ്ലോ- 775. ജലപ്രദാനികം വിലാപം ശ്രാദ്ധം എന്നു മൂന്നു ഉപപർവങ്ങൾ ഇതിലടങ്ങിയിട്ടുണ്ടു്. ഇത്രയും കരുണമയമായ ഒരു ഭാഗം ഭാരതത്തിലെന്നല്ല, ലോകത്തിലെ ഒരു സാഹിത്യത്തിലും കാണുന്നതല്ല. പുത്രമരണാർത്തനായ ധൃതരാഷ്ട്രൻെറയും ഭർത്തൃപുത്രമരണദുഃഖിതകളായ സ്ത്രീകളുടേയും വിലാപമാണു ഇതിലെ പ്രതിപാദ്യം. ഇതിൽ ആദ്യത്തെ രണ്ടു അദ്ധ്യായ

ങ്ങളിൽ ധൃതരാഷ്ട്രന്റെ സാന്ത്വനത്തെയും പിന്നീടു ഏഴു എണ്ണത്തിൽ ശോകാപനോദനവും വിവരിക്കുന്നു. സഞ്ജയൻ രാജാവിനെ ആശ്വസിപ്പിക്കുന്നതിനു ചെയ്യുന്ന ഉപദേശങ്ങൾ അത്യന്തം സാരവത്തുകളാകുന്നു. തത്ത്വപൂർണ്ണങ്ങളായ അവ, ബന്ധുജനമരണംകൊണ്ടു ദുസ്സഹക്ലേശം അനുഭവിക്കുന്നവരുടെ മനസ്സിനു തൃപ്തികരമായ സമാധാനത്തെ ജനിപ്പിക്കും.

യുദ്ധഭൂമിയിലേക്കുള്ള സ്ത്രീകളുടെ പുറപ്പാടു പത്താമദ്ധ്യായത്തിൽ പ്രതിപാദിക്കുന്നു. അശ്രുധാര പൊഴിക്കാതെ ഈ പ്രകൃതം ആരും വായിക്കുമെന്നു തോന്നുന്നില്ല. കരുണരസനിവേശനംകൊണ്ടു ഹൃദയാവർജ്ജകമാണു സ്ത്രീപർവ്വം. ആപാദചൂഡം ഇതിൽ കരുണം മുഖ്യം.

കണ്ണീർവാർത്തവരെ യാനം കേറിപ്പോന്നു പുരോദരാൽ
ഉടനാരവമുണ്ടായി കുരുഗേഹങ്ങൾതോറുമേ
ആബാലമാപ്പുരം മുറ്റും ശോകകർശിതമായിതേ
വാനോർ ജനങ്ങളും പണ്ടു കണ്ടിടാത്തുള്ള നാരികൾ
വെറും ജനങ്ങൾക്കു കാണാൻ വന്നു ഭർത്തൃവിഹീനകൾ
നല്ല കുന്തലഴിച്ചിട്ടു ഭൂഷണങ്ങൾ വെടിഞ്ഞുമേ
ഒറ്റവസ്ത്രങ്ങളോടും സ്ത്രീകളനാഥപ്പടിയെത്തിനാർ
വെൺകുന്നൊക്കുന്ന ഗേഹങ്ങൾ വിട്ടിറങ്ങീടിനാരവർ
ശിലാഗർഭാൽ യൂഥപൻ ചത്താ മാൻപേടകൾപോലവേ

അന്നേരം വന്നുകൂടുന്ന നാരീസംഘമസംഖ്യമേ
മിറ്റത്തോടി പൈക്കിടാവിൻ കൂട്ടംപോലഴലാൽ നൃപ!
കൈകളും പൊക്കിവിളിച്ചാർത്തും പുത്രഭ്രാതൃപിതാക്കളെ
കാട്ടുന്ന മട്ടായിതവർ യുഗാന്ത ലോകസംക്ഷയം
വിലപിച്ചും കരഞ്ഞും പാഞ്ഞോടിവന്നങ്ങുമിങ്ങുമേ
ശോകത്താൽ പ്രജ്ഞകെട്ടുള്ളോർ ചെയ്യുന്നതറിയാതെയായ്

പണ്ടു തോഴികൾ തന്നെയും നാണം പൂണ്ടുള്ള നാരികൾ
ശത്രുക്കളുടെ മുൻപെത്തി നാണംവിട്ടൊററ വസ്ത്രമായ്
ചെറുദുഃഖങ്ങളിൽ തമ്മിലാശ്വസിപ്പിച്ചിരുന്നവർ
ശോകവിഹ്വലമാരായിട്ടന്യോന്യം നോക്കി മന്നവ!

ഇപ്രകാരം ശോകമയമായ ഒരു രംഗത്തെ പൂർണ്ണമായ താദാത്മ്യത്തോടുകൂടി വർണ്ണിച്ചു ഫലിപ്പിക്കണമെങ്കിൽ കവിവേധസ്സായ വ്യാസമഹർഷിതന്നെ വേണം. മുൻപു ഈ സ്ത്രീകൾ ഗൃഹങ്ങളിൽ എങ്ങിനെയിരുന്നു എന്നും, അവക്കു ഇപ്പോൾ നേരിട്ട കഷ്ടതയുടെ രൂപം എന്തെന്നും ഈ പ്രകൃതത്തിൽ വായനക്കാരുടെ മനസ്സിൽ ഗാഢമായി പതിയത്തക്കവിധം നിപുണതയോടുകൂടി പ്രതിപാദിച്ചിട്ടുണ്ടു്. അനാഥകളായിത്തീൎന്ന അസംഖ്യം സ്ത്രീകൾ ഗൃഹങ്ങളിൽ നിന്നിറങ്ങി കൂട്ടത്തോടെ തലമുടിയഴിച്ചിട്ടും ഉച്ചത്തിൽ വിലപിച്ചും ഏകവസ്ത്രകളായും പോൎക്കളത്തിലേക്കു പുറപ്പെടുന്ന ആ യാത്രയുടെ രൂപം ഹൃദയമുള്ളവൎക്കു വിചാരിക്കാവുന്നതല്ല. സമരാങ്കണത്തിന്റെ ഭയങ്കരത്വം ഓരോ സ്ത്രീയുടേയും വിലാപം മൃതന്മാരുടെ ദേഹം എന്നിവയൊക്കെ ഈ പർവ്വത്തിൽ നിപുണതയോടുകൂടി വർണ്ണിച്ചിരിക്കുന്നു.

ദൂരെനിന്നു, പോൎക്കളത്തെയും അവിടെ കൂട്ടംകൂട്ടമായി വന്നുചേൎന്നിരിക്കുന്ന സ്ത്രീകളേയും ഗാന്ധാരി ദിവ്യചക്ഷുൎവൈഭവംകൊണ്ടു കാണുകയും അവരുടെ വിലാപം കേൾക്കുകയും ചെയ്യുന്നു. പിന്നീടു ആ സങ്കടാവസ്ഥ അടുത്തു നില്ക്കുന്ന ശ്രീകൃഷ്ണനോടു പറയുന്നു. ഓരോ സ്ത്രീയുടേയും വിലാപം, നേരിട്ടുള്ള അവരുടെ വിലാപത്തിന്റെ രീതിയിലല്ല, ഗാന്ധാരി പറയുന്ന വിധമായിട്ടാണു പ്രതിപാദിച്ചിരിക്കുന്നതു്. ഗാന്ധാരി പോൎക്കളത്തിൽ പോകുന്നില്ല.

എന്നുരച്ചിട്ടു ഗാന്ധാരി കുരുക്കളുടെ ശോകങ്ങളും
ദൂരാൽ കണ്ടു ദിവ്യദൃക്കാലവിടത്തിങ്കൽ നില്പവൾ.

ഗാന്ധാരി ദൂരെ പൂർവ്വസ്ഥാനത്തുതന്നെ നില്ക്കുന്നതേയുള്ളു. ദിവ്യചക്ഷുസ്സുകൊണ്ടു സമരാങ്കണത്തിന്റെ സ്ഥിതിയും അവിടെ നടക്കുന്ന കഥയും അറിയുന്നതാണു്. ഗാന്ധാരീവിലാപം തന്നെയാണു സ്ത്രീവിലാപപർവം. ദുര്യോധനദർശനം ദുശ്ശാസനദർശനം വികർണ്ണാദിദർശനം അഭിമന്യുദർശനം കർണ്ണദർശനം ആവന്ത്യജയദ്രഥാദിദർശനം ശല്യഭീഷ്മദ്രോണദർശനം ഭൂരിശ്രവസ്സോമദത്തശകുനിദർശനം കാംബോജരാജദർശനം കൃഷ്ണശാപം എന്നിവയാണു വിലാപപർവത്തിലെ അദ്ധ്യായങ്ങൾ.

എന്നീ യുദ്ധഭൂജസ്ത്രീകളാക്രോശിക്കുന്നു മാധവ (സ്ത്രീ. അ. 24.) എന്നു കാണുക. ഗാന്ധാരി പറയുന്നവിധമാണു മററു സ്ത്രീകളുടെ വിലാപവും വർണ്ണിച്ചിരിക്കുന്നതു എന്നു ഇതിൽനിന്നു ഗ്രഹിക്കാം.

വായനക്കാർ സ്ത്രീകളോടുകൂടി പോർക്കളത്തിൽ പോകുകയോ വിലാപം കേൾക്കുകയോ ചെയ്യുന്നില്ല. തത്സംബന്ധമായ കഥ ഗാന്ധാരി സ്വസ്ഥാനത്തിരുന്നു ഭഗവാനോടു പറയുന്നതു കേൾക്കുന്നു. അത്രമാത്രം. എന്നാൽ പ്രസ്തുതഭാഗം വായിക്കുമ്പോൾ തങ്ങൾ ഉഗ്രതരമായ രണാങ്കണത്തിൽ നില്ക്കുന്നതായും സ്ത്രീകളുടെ ദയനീയമായ വിലാപരവം തങ്ങളുടെ കാതിൽ ആഴത്തിൽ വന്നു അലയടിക്കുന്നതായും തോന്നും. ഗാന്ധാരി കൃഷ്ണനോടു പറയുന്നതു തങ്ങൾ കേൾക്കുന്നതേയുള്ളു എന്ന പ്രതീതിതന്നെ അവർക്കു ഉണ്ടാകുന്നില്ല. അതു കവിയുടെ മഹത്തായ ഒരു കല്പനാസാമർത്ഥ്യം കൊണ്ടാകുന്നു. ഇപ്രകാരം ഒരു വിലാപം ഒരു സാഹിത്യത്തിലും കാണുകയില്ല. പില്ക്കാലത്തു ഉണ്ടായിരിക്കുന്ന രഘുവംശാദി മഹാകാവ്യങ്ങളിലെ വിലാപങ്ങൾക്കു സ്ത്രീപർവ്വമാണു മാർഗ്ഗദർശകം.

## ശാന്തി അനുശാസനം.

ശാന്തിപർവ്വത്തിൽ 14732- പദ്യങ്ങൾ അന്തർഭവിച്ചിട്ടുണ്ട്. അതിലെ അദ്ധ്യായസംഖ്യ മേലിൽ പറയും. ഈ പർവ്വത്തെ സംബന്ധിച്ച ചില വിവരങ്ങൾ ഇവിടെ പറയേണ്ടതുണ്ട്. ചില വിവരങ്ങൾ മേലിൽ പ്രതിപാദിക്കുന്നതായിരിക്കും. ഭാരതത്തിലെ പ്രാധാന്യം ഏറിയ ഒരു പർവ്വമാകുന്നു. ശാന്തി. ആത്മശാന്തിയേയും മുക്തിയേയും പ്രദാനം ചെയ്യുന്നതിനു സമർത്ഥമായവിധം അതിൽ ധർമ്മം ഉപദേശിക്കുന്നു. അതുകൊണ്ടു അതിനു ശാന്തി എന്നു നാമം കല്പിച്ചതായി വിചാരിക്കാം.

ശാന്തിപർവ്വത്തിൽ മൂന്നുവിധം ധർമ്മങ്ങൾ ഉപദേശിച്ചിരിക്കുന്നു. (1) ആത്മധർമ്മം (2) വർണ്ണാശ്രമധർമ്മം (3) സാധാരണധർമ്മം. ഇവയിൽ ആദ്യത്തേതു മുഖ്യം. മോക്ഷധർമ്മാനുശാസനം ആത്മധർമ്മത്തെ പ്രചുരമാകുന്നു. ആത്മജ്ഞാനം ഉപദേശിക്കുന്നതിനാണു ഈ പർവ്വം ഭാരതത്തിൽ നിബന്ധിച്ചതെന്നു വിചാരിക്കണം. ഈ പർവ്വത്തിൽ അനേകം ഗീതകളുണ്ടു്. ശാസ്ത്രത്തിൻെറ ആത്മജ്ഞാനമുഖ്യതയെ ദ്യോതിപ്പിക്കുന്ന പദമാണു ഗീത. ഉപനിഷത്സാരമാണു ഗീതയിലെ പ്രതിപാദ്യം. സംസ്കൃതത്തിൽ ഉപനിഷത്തു എന്ന പദം സ്ത്രീലിംഗമാകയാൽ അതിനെ അടിസ്ഥാനപ്പെടുത്തി ഗീതപദം സ്ത്രീലിംഗപ്രത്യയം ചേർത്തു ഗീതയെന്നു വ്യവഹരിക്കുന്നു.

ഭാരതത്തിൽ അനേകം ഗീതകളുണ്ടു്. സാക്ഷാൽ ഭഗവന്മുഖാരവിന്ദമകരന്ദമായ ഭഗവദ്ഗീതയുടെ മുൻപിൽ മററു ഗീതകൾ പൂർണ്ണചന്ദ്രൻെറ സമീപത്തു നക്ഷത്രങ്ങൾപോലെ ക്ഷുദ്രപ്രകാശങ്ങളായിവന്നു. എങ്കിലും അവയും വിജ്ഞേയങ്ങളും, വിശിഷ്ടങ്ങളും ആയ ശാസ്ത്രങ്ങളാകുന്നു. എന്ന വസ്തു

ത മറക്കത്തക്കതല്ല. ഭഗവദ്ഗീതയിൽ ഉപദേശിക്കാത്ത പല തത്വങ്ങളും അവയിൽനിന്നു ഗ്രഹിക്കുവാൻകഴിയും. ഗീതയിൽ സൂചിപ്പിക്കുകയോ ചുരുക്കുകയോ ചെയ്തിരിക്കുന്ന പല കാൎയ്യങ്ങളും അവയിൽ സവിസ്തരം പ്രതിപാദിച്ചിട്ടുണ്ട്. ഗീതകൾക്കു ഉപദേഷ്ടാവിന്റെ പേരിലാണു പ്രസിദ്ധി.

ഉതത്ഥ്യഗീത, (രാജധർമ്മം)വാമദേവഗീത,ഋഷഭഗീത, ഷൾജ്ജഗീത, പിംഗളഗീത, മങ്കിഗീത, ബോദ്ധ്യഗീത, ഹാരീതഗീത, വൃത്രഗീത പരാശരഗീത, ഹംസഗീത. എന്നിവയാണു ശാന്തിപൎവ്വത്തിലെ ഗീതകൾ. ഇവയിൽ ഏററവും വലിയതാണു പരാശരഗീത. അതിൽ (291-299) ഒൻപതു അദ്ധ്യായങ്ങൾ അടങ്ങിയിരിക്കുന്നു. ഋഷഭഗീതയിൽ (125-128) നാലദ്ധ്യായങ്ങൾ ഉണ്ട്. മൂന്നു (92-94) അദ്ധ്യായങ്ങളൊട്ടുകൂടിയതാണു വാമദേവഗീത. ഇവയുടെ പ്രതിപാദ്യസ്വരൂപാദികളെക്കുറിച്ചു ഇവിടെ പറയുന്നതിനു വിസ്തരഭയം അനുവദിക്കുന്നില്ല. എന്നാൽ മുഖ്യമായ പരാശരഗീതയെക്കുറിച്ചു ഒരു വാക്കു പറയാം.

“ശ്രേയസ്സെന്തത്ര ചൊൽക മേ” എന്നു ധർമ്മപുത്രൻ ഭീഷ്മനോടു ചോദിച്ചു. അതിനു ഉത്തരമായി ജനകൻ പരാശരമുനിയോടു ചെയ്ത ചോദ്യവും ഉത്തരവും ഭീഷ്മൻ പറഞ്ഞു.

ഇതിൽ നിന്നോടു പറയാം പണ്ടു പാരം പുകഴ്ന്നവൻ
യോഗ്യൻ പരാശരനൊടു ജനകൻ ചെയ്ത ചോദ്യമേ
ശ്രേയസ്സെന്തൊന്നു സൎവ്വൎക്കിഹത്തിങ്കൽ പരത്തിലും
കൈക്കൊണ്ടിടേണ്ടതെന്താണെന്നതങ്ങുന്നരുളേണമേ
പിന്നെത്തപസ്സുടയവൻ ധർമ്മക്രമമറിഞ്ഞവൻ
നൃപന്നനുഗ്രഹം ചാൎത്തു മുനിയിങ്ങനെ ചൊല്ലിനാൻ

ജനകൻ പരാശരനോടു എന്തു ചെയ്താൽ ഉഭയ ലോകങ്ങളിലും ശ്രേയസ്സു കിട്ടുമെന്നു ചോദിച്ചു.

ശ്രേയസ്സു ധർമ്മം ചെയ്യാമൊമീ ലോകത്തിൽ പരത്തി ലും
അതിലുംമേലെയൊന്നില്ലെന്നല്ലോ ചൊല്ലു മനീഷി കഠം.

എന്നു, ധർമ്മത്തെ പ്രശംസിച്ചുകൊണ്ടു പരാശരൻ ഉപദേശം തുടങ്ങുന്നു.

ഇന്ദ്രിയാർത്ഥാശ്വാഢ്യമന്തോരഥമാം രഥമാണ്ടവൻ
ജ്ഞാനക്കടിഞ്ഞാണു പിടിച്ചെത്തുന്നോനാണു ബുദ്ധിമാൻ
സേവ കൊററരറാന കൊള്ളാമാശ്രയിച്ച മനസ്സിനാൽ
വിപ്രൻ കയ്യാൽ തുല്യനാലേ തമ്മിലൊക്കുന്നതല്ലടോ
ദുർല്ലഭായുസ്സു നേടീട്ടു കുറയ്ക്കൊല്ലാ ധരാപതേ!
വളർത്തുവാൻ നോക്കിടേണം പുണ്യകർമ്മത്തിനാൽ നരൻ.

എന്നിപ്രകാരം സാരവത്തുകളായ അനേകം ഉപദേശങ്ങൾ പരാശരഗീതയിൽ ഉണ്ടു്. ഇന്ദ്രിയാർത്ഥങ്ങൾ കുതിരകൾ, മനസ്സു രഥം, ജ്ഞാനം കടിഞ്ഞാണു എന്നു പ്രഥമ പദ്യം രൂപകമാണു്. ഇന്ദ്രിയവികാരങ്ങളെ തോന്നിയപോലെ വിടാതെ വിവേകജ്ഞാനംകൊണ്ടു നിയന്ത്രിക്കണം എന്നു സാരം. ഹസ്തചരണാദ്യവയവങ്ങളുടെ സമതകൊണ്ടു രണ്ടുപേർ തുല്യരാകുകയില്ലെന്നു ദ്വിതീയപദ്യം ഉത്തരാർദ്ധത്തിന്റെ സാരം. ആയുസ്സു ദുർല്ലഭം. ഭാഗ്യംകൊണ്ടു അതു കൈവന്നവൻ പാപകർമ്മങ്ങൾ ചെയ്തു അതു നശിപ്പിക്കരുതു്. സല്ക്കർമ്മങ്ങൾകൊണ്ടു വർദ്ധിപ്പിക്കണം. എത്ര സാരവത്തായ ഉപദേശം? ഇതാണു ഗീതകളുടെ സ്വഭാവം.

ഭാരതത്തിൽ മുഖ്യമായി പ്രതിപാദിക്കുന്ന ഒന്നാണു വർണ്ണാശ്രമധർമ്മം. അനേകം സന്ദർഭങ്ങളിൽ ചുരുക്കിയും വിസ്തരിച്ചും അതു വീണ്ടും വീണ്ടും ഉപദേശിച്ചിട്ടുണ്ടു്. ശാന്തിപർവ്വം 62 മുതൽ 66 വരെ അദ്ധ്യായങ്ങളിൽ അതിനെ

പ്പററി വിസ്തരിച്ചു പറയുന്നു. ഓരോ വർണ്ണത്തിൻേറയും ആശ്രമത്തിൻേറയും ധർമ്മങ്ങളെ പ്രത്യേകം പ്രത്യേകം വിസ്തരിച്ചു ഉപദേശിച്ചിരിക്കുന്നു. ജനങ്ങൾക്കു വർണ്ണാശ്രമധർമ്മങ്ങളെക്കുറിച്ചു, ഭക്ത്യാദരങ്ങൾ പ്രാബല്യേന നിലനിന്നിരുന്ന കാലത്താണു ഭാരതം നിർമ്മിച്ചിരിക്കുന്നതു എന്നു ഈ സംഗതി വെളിപ്പെടുത്തുന്നു. വർണ്ണാശ്രമധർമ്മങ്ങൾക്കു ഭാരതസാമ്രാജ്യത്തിൽ അനാദികാലം മുതൽക്കു പ്രാധാന്യം കിട്ടിയിട്ടുണ്ടു്. അതു തേഞ്ഞുമാഞ്ഞു കുറവു ഏററുകൊണ്ടാണെങ്കിലും ഇക്കാലത്തും നിലനില്ക്കുന്നു. ധർമ്മശാസ്ത്രങ്ങൾ പുരാണേതിഹാസാദികൾ എന്നിവയെല്ലാം വർണ്ണാശ്രമധർമ്മങ്ങളെ താങ്ങിനില്ക്കുന്നവയാണു്. അതുകൊണ്ടു അവ നാമാവശേഷമാകുവാനിടയില്ല.

ജാത്യാദിഭേദമില്ലാതെ സർവ്വസമുദായക്കാരും ആദരിക്കേണ്ടതാണു സാധാരണ ധർമ്മം. തത്സംബന്ധങ്ങളായ അനേകം തത്വങ്ങൾ ആചാരവിധി (അ. 193) ശ്രീസന്നിധി (അ. 227) എന്നീ അദ്ധ്യായങ്ങളിലടങ്ങിയിരിക്കുന്നു. അനുശാസനത്തിലെ 'ആയുഷ്യാ'ദ്ധ്യായത്തേയും ഇവയുടെ കൂട്ടത്തിൽ ഗണിക്കണം. ആയുസ്സു ആരോഗ്യം ധനം യശസ്സു ഉഭയലോകങ്ങളിലും ശ്രേയസ്സു ലോകമാന്യത മുതലായവ വേണമെന്നാഗ്രഹിക്കാത്തവർ കാണുമെന്നു തോന്നുന്നില്ല. അവർ ആദരപൂർവ്വം അനുഷ്ഠിക്കേണ്ട കാര്യങ്ങളാണു ഈ അദ്ധ്യായങ്ങളിൽ ഉപദിഷ്ടങ്ങളായിരിക്കുന്നതു്. ധർമ്മം വൈദ്യം മുതലായ ശാസ്ത്രങ്ങളാണു ഈ ഉപദേശങ്ങൾക്കൊക്കെ പരമമായ അടിസ്ഥാനം. വ്യാഘ്രഗോമായു സംവാദം ഉഷ്ട്രഗ്രീവോപാഖ്യാനം ശ്വമഹർഷി സംവാദം പവന ശാല്മലീ സംവാദം ഗൃദ്ധ്രഗോമായു സംവാദം തുലാധരജാജലി സംവാദം എന്നിങ്ങനെ പല ഉപാഖ്യാനങ്ങളേയും പ്രകൃതത്തിൽ സ്മരിക്കേണ്ടതുണ്ടു്. ശ്വമഹർഷി സംവാദവും കൃതഘ്നോപാ

ഖ്യാനവും സാരംകൊണ്ടുഒന്നുതന്നെ. രണ്ടിലേയും കഥാകല്പനത്തിനുചാതുൎയ്യം ഉണ്ടു്. ഒരു മഹർഷിയുടെ അനുഗ്രഹംനിമിത്തം ഉത്തരോത്തരം ബലം നേടി ശത്രുപീഡയിൽനിന്നു രക്ഷപ്പെട്ട ഒരു ശ്വാവു്, ഒടുവിൽ ആ മുനിയെ ദ്രോഹിക്കുവാൻ ചെല്ലുകയും തൽഫലമായി പഴയ നികൃഷ്ടസ്ഥിതിയെ പ്രാപിക്കുകയും ചെയ്തു. ഇതാണു ശ്വഋഷിസംവാദത്തിലെ കഥ. കൃതഘ്നന്റെ മാംസം രാക്ഷസന്മാരും ഭക്ഷിക്കുകയില്ലെന്നും അവന്റെ പാപത്തിനു നിഷ്കൃതിയില്ലെന്നും കൃതഘ്നോപാഖ്യാനം ഉപദേശിക്കുന്നു.

ആപ്പാപിയെ നുറുക്കിട്ടു ദസ്യുക്കൾക്കപ്പൊഴേകിനാർ
ആപ്പാപിയെത്തിന്നിടുവാൻ ദസ്യുക്കൾ നിനയാതെയായ്

ക്രവ്യാദരും നരപതേ! തിന്നുകില്ലാ കൃതഘ്നനെ
ബ്രഹ്മഘ്നന്നും മദ്യപന്നും കള്ളനും വ്രതഹാവിനും
രാജൻ നിഷ്കൃതി കല്പിപ്പൂ കൃതഘ്നന്നില്ല നിഷ്കൃതി
മിത്രദ്രോഹി കൃതഘ്നൻ താൻ നൃശംസൻ പുരുഷാധമൻ

ക്രവ്യാദർക്കും മററുകൃമി-കൾക്കുമമട്ടഭക്ഷ്യനാം.

(ശാന്തി-172) കൃതഘ്നന്റെ മാംസം ദസ്യുക്കളും രാക്ഷസന്മാരും കൃമികളുംകൂടി ഭക്ഷിക്കുന്നതല്ല. അത്രയ്ക്കു മഹാപാപിയാണു അവൻ. എല്ലാത്തരം പാപം ചെയ്യുന്നവൎക്കും പ്രായശ്ചിത്തം വിധിച്ചിട്ടുണ്ടു്. എന്നാൽ മിത്രദ്രോഹിയായ കൃതഘ്നന്നുമാത്രം പ്രായശ്ചിത്തം ഇല്ല. അത്രവലിയതാണു അവന്റെ പാപം. ഇത്തരം അനേകം അനേകം ഉൽകൃഷ്ടതത്വങ്ങളെ പ്രതിപാദിക്കുന്നവയായ കഥകൾ പലതും ശാന്തിയിലുണ്ടു്. അവ ഏതുതരക്കാരായ ജനങ്ങളുടേയും ആത്മസംസ്കൃതിയെ പോഷിപ്പിക്കുന്നവയാണു്.

കാവ്യത്തിൽ ശാന്തിപർവ്വത്തിലെ ചില ഉപാഖ്യാനങ്ങളെ ഞാൻ സ്മരിക്കുകയും സൂചിപ്പിക്കുകയും ചെയ്തിട്ടുണ്ടു്.

"ശുകൻ മകൻതൻ വിരഹത്തിലുള്ളം" (സ. 12 ശ്ലോ. 34) എന്ന ഭാഗത്തിൽ സൂചിപ്പിച്ചിരിക്കുന്ന വ്യാസന്റെ പുത്രവിരഹകഥ 334-ാമദ്ധ്യായത്തിൽ വിവരിക്കുന്നു.

യംപ്രവ്രജന്തമനുപേതമപേത കൃത്യം
ദ്വൈപായനോ വിരഹകാതര ആജുഹാവ

(സ്ക. 1 അ. 1) എന്നു ഭാഗവതത്തിൽ ഈ കഥയുടെ സൂചനാ ഉണ്ടു്. കാവ്യത്തിലെ 'പൊൻകിടമോ പൊൻമയമാം കിടം' (സ. 5. ശ്ലോ 110) എന്നതിലെ കീടപദം അനുശാസനത്തിലെ കീടോപാഖ്യാനകഥ (117-118-119)യെ സൂചിപ്പിക്കുന്നതാണു്. അതിൽ ശ്രീവേദവ്യാസമഹർഷി ഒരു കീടത്തിനു ധർമ്മോപദേശം ചെയ്യുകഥ പ്രതിപാദിക്കുന്നു. പത്തൊൻപതാം സർഗ്ഗത്തിന്റെ ആദിയിൽ നാരദന്റെ മാഹാത്മ്യം വർണ്ണിച്ചിരിക്കുന്നതു ശാന്തിപർവ്വത്തിലെ ഇരുന്നൂററിമുപ്പതാമദ്ധ്യായത്തെ അടിസ്ഥാനമാക്കിയാകുന്നു.

ശിവസഹസ്രനാമം (അ. 17) വിഷ്ണുസഹസ്രനാമം (അ. 149) എന്നിവ അനുശാസനത്തിലെ മുഖ്യങ്ങളും ഭക്തിമയങ്ങളും ആയ ഭാഗങ്ങളാകുന്നു. ഇവയെ അത്യന്തം പാവനങ്ങളും പാപനാശകരങ്ങളും പുണ്യപ്രദങ്ങളും ഈശ്വരാനുഗ്രഹമൂലങ്ങളും ആയിട്ടാണു ഗണിച്ചുവരുന്നതു്.

ഭഗവദ്ഗീതാ ശ്രീമത്സഹസ്രനാമാദികൾ
ഭഗവാൻ വേദവ്യാസൻ ഭാരതമിതിലാക്കി.

എന്നു, തുഞ്ചത്തെഴുത്തച്ഛൻ സഹസ്രനാമത്തിന്റെ മാഹാത്മ്യം പാടിയിരിക്കുന്നു. സഹസ്രനാമം ജപിക്കുകയും ജപിപ്പിക്കുകയും ചെയ്യുക സാധാരണമാണു്. സുഖക്കേടുപിടിപെട്ടു മരിക്കുന്നതിനു കിടക്കുന്നവരെ സഹസ്രനാമം ജപിച്ചു കേൾപ്പിക്കാറുണ്ടു്. അതു മുക്തിപ്രദമെന്നു വിശ്വസിക്കുന്നു.

ഈശ്വരന്റെ ആയിരം പൎയ്യായപദങ്ങൾ പറയുന്നതാണു സഹസ്രനാമസ്തോത്രം. സാധാരണമായി കേൾക്കുമ്പോൾ അവയ്ക്കു അൎത്ഥമില്ലെന്നു തോന്നിയേക്കാം. ഓരോപദവും ഗംഭീരമായ അൎത്ഥത്തെ വഹിക്കുകയും ഈശ്വരന്റെ ധൎമ്മത്തെ പ്രത്യേകം ദ്യോതിപ്പിക്കുകയും ചെയ്യുന്നു എന്നു ഓൎമ്മിക്കേണ്ടതാകുന്നു. എല്ലാ പദങ്ങളുടേയും അൎത്ഥം മനസ്സിലാകുന്നവൎക്കു മാത്രമേ ഈശ്വരന്റെ മാഹാത്മ്യം ഗ്രഹിക്കുന്നതിനു കഴിയുകയുള്ളു. പദങ്ങൾക്കു സാധാരണമായി ജനങ്ങൾ ധരിച്ചിരിക്കുന്ന അൎത്ഥം ശുഷ്കമാണ്. ആചാൎയ്യന്മാരുടെ ഗംഭീരമായ ഭാഷ്യം നോക്കാതെ അവയുടെ ഭാവപുഷ്ടിയും ശരിയായ അൎത്ഥവും ഗ്രഹിക്കാവുന്നതല്ല. വിഷ്ണുസഹസ്രനാമത്തിന്റെ പ്രൌഢിയും ഗാംഭീൎയ്യവും അറിയണമെന്നുള്ളവർ ശ്രീശങ്കരാചാൎയ്യർ അതിനു നിൎമ്മിച്ചിരിക്കുന്ന ഭാഷ്യം പഠിക്കുന്നതു നന്നായിരിക്കും. "നിഗമാദികൾപോലുമതിനാൽ വന്ദിക്കുന്നു" (ഭാരതം കിളിപ്പാട്ടു) എന്ന വിധം ഭാരതത്തിനു മേന്മകൈവന്നതു അതിൽ സഹസ്രനാമാദികൾ നിബന്ധിച്ചതു കൊണ്ടാകുന്നു.

അനുശാസനത്തിൽ 8000 പദ്യങ്ങൾ ഉണ്ട്. അതിലെ അദ്ധ്യായസംഖ്യ മേലിൽ പറയും. ഈ പൎവ്വത്തെക്കുറിച്ചു കൂടുതൽ വിവരങ്ങൾ മേലിൽ പ്രതിപാദിച്ചുകൊള്ളാം.

അശ്വമേധത്തിൽ 103 അദ്ധ്യായങ്ങളും 3320 പദ്യങ്ങളും അടങ്ങിയിരിക്കുന്നു. അതിൽ അശ്വമേധികം അനുഗീത വൈഷ്ണവധൎമ്മം എന്നു മൂന്നു ഉപപൎവങ്ങൾ ഉണ്ട്. ബഭ്രുവാഹനന്റെ എതിൎപ്പ്, അൎജ്ജുനന്റെ മരണം, ഉജ്ജീവനം എന്നീ ഭാഗങ്ങൾ ഇതിൽ രസഭൂയിഷ്ഠങ്ങളായിരിക്കുന്നു. കാവ്യം നാലാം സൎഗ്ഗത്തിൽ എട്ടു മുതൽ നാല്പത്തിയൊന്നുവരെ പദ്യങ്ങളിൽ വിവരിക്കുന്ന കഥയ്ക്കു അശ്വ

മേധപർവത്തിലെ എഴുപത്തിയൊൻപതും എൺപതും അദ്ധ്യായങ്ങളാണ അടിസ്ഥാനം.

മഹാഭാരതയുദ്ധത്തിൽ നീ ശാന്തനവരാജനേ
അധർമ്മത്താൽകൊന്നു പാർത്ഥ! പ്രായശ്ചിത്തമതിന്നിതാം
വീര നീ പൊരുതുന്നേരമല്ലാ വീഴ്ത്തതു ഭീഷ്മനേ
ശിഖണ്ഡിയോടൊത്തവനെയാശ്രയിച്ചാണു കൊന്നു നീ
അതിന്നു ശാന്തിചെയ്യാതെ ഭവാൻ ജീവൻ ത്യജിക്കുകിൽ
ആപ്പാപകർമ്മംകൊണ്ടിട്ടു നരകത്തിൽപ്പെട്ടും ദ്രുഢം
പുത്രകൽനിന്നു നിശ്ശേരോറാരിതു കല്പിച്ച ശാന്തിയാം
വസുക്കൾ വസുധാപാല! ഗംഗയും ഹേ മഹാമതേ!

ഇത്യാദി ഭാഗമാണ "ശാന്തനപ്രിയസരിത്തു" (സ- 4) എന്നാരംഭിക്കുന്ന പദ്യത്തിലെ കഥയ്ക്കു മൂലം. ഗംഗയുടെ സമ്മതത്തോടുകൂടി വസുക്കൾ ശപിച്ചതാണ അർജ്ജുനന്നു ഈ സ്ഥിതി വരുവാൻ കാരണം. ബഭ്രുവാഹനയുദ്ധാദികഥകളെ ഞാൻ കാവ്യത്തിൽ പ്രതിപാദിച്ചിരിക്കുന്നതിന്നു മൂലത്തിലെ ക്രമത്തിൽനിന്നു അല്പം വ്യത്യാസമുണ്ട്.

## അനുഗീത.

മഹാഭാരതത്തിലെ ആത്മജ്ഞാനോപദേശകങ്ങളായ ശാസ്ത്രങ്ങളുടെ കൂട്ടത്തിൽ അനുഗീത ഒരു മുഖ്യസ്ഥാനം അവകാശപ്പെടുന്നു. ഭഗവദ്ഗീതയുടെ പ്രാധാന്യം അതിന്നു സിദ്ധിച്ചിട്ടുണ്ടെന്നു പറയാവുന്നതല്ല. എങ്കിലും ജാജ്ജ്വല്യമാനമായ ഒരു ആത്മശാസ്ത്രപ്രദീപമാണ അനുഗീതയെന്നതു സമ്മതിക്കുകതന്നെവേണം. ഭാരതത്തിലെ ശാസ്ത്രങ്ങളുടെ കൂട്ടത്തിൽ ഭഗവദ്ഗീത കഴിഞ്ഞാൽ പിന്നെ അനുഗീത പ്രഥമഗണനീയം എന്നാണ എൻ്റെ അഭിപ്രായം.

അശ്വമേധപർവ്വത്തിൽ അനുഗീത നിബന്ധിച്ചിരിക്കുന്നു. അതു പതിനഞ്ചാമത്തെ അദ്ധ്യായത്തിൽ തുടങ്ങുകയും അൻപത്തിയൊന്നാമത്തേതിൽ മുഴുവനാകുകയും ചെയ്യുന്നു. മുപ്പത്തിയാറു, ഭഗവദ്ഗീതയിലുള്ളതിലിരട്ടി അദ്ധ്യായങ്ങൾ അതിൽ ഉണ്ടു്. അശ്വമേധം പതിനഞ്ചാമദ്ധ്യായത്തിൽ അഞ്ചാമത്തെ ശ്ലോകം മുതൽ ഇരുപത്തിയെട്ടാമത്തതുവരെ അനുഗീതയുടെ അവതാരിക. അതിനുശേഷം ശാസ്ത്രത്തിലെ പ്രധാനഭാഗം തുടങ്ങുന്നു. ഭഗവദ്ഗീതയിലെ ആദ്യം മുതൽ രണ്ടാമദ്ധ്യായം പത്താം പദ്യംവരെ ഭാഗത്തോടു ഈ പ്രകൃതത്തെ ഉപമിക്കാം. അനുഗീതയിലും വക്താവും ശ്രോതാവും, ഭഗവാൻ ശ്രീകൃഷ്ണനും അർജ്ജുനനും ആകുന്നു. ഇടയ്ക്കു ഉപാഖ്യാനം യാതൊന്നും ഇല്ല. ആദ്യം മുതൽ അവസാനംവരെ അർജ്ജുനന്റെ ചോദ്യം അനുസരിച്ചു ഭഗവാൻ ജ്ഞാനം ഉപദേശിക്കുന്നു. ഇതു ഭഗവദ്ഗീതയുടെ സ്വഭാവം. അനുഗീതയിൽ ഇടയ്ക്കു ഉപാഖ്യാനങ്ങൾ ഉണ്ടു്. അവയുടെ സ്ഥിതിയനുസരിച്ചു വക്താവും ശ്രോതാവും മാറി മാറി വരുന്നു. എങ്കിലും മുഖ്യനായ ഉപദേഷ്ടാവും ശ്രോതാവും ഭഗവാനും അർജ്ജുനനും തന്നെ.

ഭഗവദ്ഗീതയുടെ പ്രൌഢിയും ഗാംഭീര്യവും കാര്യങ്ങൾ ചുരുക്കിപ്പറയുന്നതിനു കെല്പും അനുഗീതയ്ക്കു ഇല്ല. ഗീതയിൽ അല്പം ചില പദ്യങ്ങൾകൊണ്ടോ, ഒരു അദ്ധ്യായംകൊണ്ടോ ചുരുക്കി ഉപദേശിക്കുന്ന തത്വം അനുഗീതയിൽ അനേകം പദ്യങ്ങളും അദ്ധ്യായങ്ങളുംകൊണ്ടു പ്രതിപാദിച്ചിരിക്കുന്നതു കാണാം. ഉദാഹരണത്തിനു മുപ്പത്തിയാറു, മുപ്പത്തിയേഴ, മുപ്പത്തിയെട്ടു, മുപ്പത്തിയൊൻപതു എന്നീ അദ്ധ്യായങ്ങൾ നോക്കുക. ഇവയിൽ യഥാക്രമം തമോഗുണം, രജോഗുണം, സത്വഗുണം എന്നിവയേയും, ഗുണത്രയത്തേയും കുറിച്ചു നിരൂപണം ചെയ്തിരിക്കുന്നു. ഭഗവദ്ഗീതയിൽ പ

തിനാലാമത്തെ അദ്ധ്യായത്തിൻെറ വിപുലമായ വിവരണമാണ അനുഗീതയിലെ ഈ ഭാഗം. തത്വനിർവ്വചനം, (അ-35) തത്വസംഗ്രഹം,(അ. 33) അദ്ധ്യാത്മകഥനം,(അ. 267) യോഗവിചാരം (അ. 19) എന്നീ ഭാഗങ്ങളേയും ഉദാഹരിക്കാം. ആകപ്പാടെ വിചാരിച്ചാൽ ഭഗവദ്ഗീതയെ വിപുലമായ രീതിയിൽ പ്രതിപാദിച്ചിരിക്കുന്നതാണ അനുഗീതയെന്ന സിദ്ധിക്കും. ബുദ്ധിബലം അല്പം കുറഞ്ഞവരെയാണ, അനുഗീതയ്ക്കു അധികാരികളായിക്കരുതിയിരിക്കുന്നതു്. ആകൃതിയ്ക്കും പ്രകൃതിയ്ക്കും അനുഗീതയിൽ കാണുന്ന വ്യത്യാസത്തിന ഇതാണ കാരണം.

അനുഗീതയിലെ ഒരു പ്രധാനഭാഗമാകുന്നു ബ്രാഹ്മണഗീത. ഇതു ഇരുപതാമദ്ധ്യായത്തിൽ തുടങ്ങി മുപ്പത്തിനാലാമത്തേതിൽ അവസാനിക്കുന്നു. പിന്നീട ഇതിലുള്ള ഒരു മുഖ്യഭാഗം, മുപ്പത്തിയഞ്ചാമദ്ധ്യായത്തിൽ തുടങ്ങി അവസാനംവരെ നില്ക്കുന്ന ഗുരുശിഷ്യസംവാദമാകുന്നു. അനുഗീതയിലെ കഴമ്പായിരിക്കുന്ന ഭാഗം ഇതു രണ്ടും ചേൎന്നതു (ഇരുപതാമദ്ധ്യായം മുതലുള്ളതു) എന്നു അഭിപ്രായപ്പെടണം.

ഹസ്തിനപുരത്തിൽ ഭഗവാനും പാണ്ഡവന്മാരും ഒരുമിച്ചു വിനോദിച്ചു രസിച്ചുകൊണ്ടു കുറച്ചുകാലം താമസിച്ചു. അന്നു ഒരിക്കൽ ശ്രീകൃഷ്ണനോടു അൎജ്ജുനൻ ഇപ്രകാരം പറഞ്ഞു.

അറിഞ്ഞേൻ ഞാൻ മഹാബാഹോ! യുദ്ധം തുടരുമപ്പോഴേ
മാഹാത്മ്യം ദേവകീപുത്ര! നിൻെറയൈശ്വരരൂപവും
സൌഹൃദാൽ ഭഗവാൻ മുന്നം ചൊല്ലിത്തന്നതു കേശവ!
ഇനിയെല്ലാം നരവ്യാഘ്ര! ഭ്രഷ്ടബുദ്ധിയ്ക്കു കെട്ടുപോയ്
ഇനിക്കു കൌതുകം വീണ്ടുമുണ്ടിന്നാപ്പൊരുൾതോറുമേ
ഭവാൻ ദ്വാരകപൂകിടുമേറെ വൈകാതെ മാധവ!

"സമരാങ്കണത്തിൽവെച്ചു എനിക്കു ഉപദേശിച്ചുതന്ന ഗീതാതത്ത്വങ്ങൾ ഞാൻ മറന്നു. ബുദ്ധിശൂന്യതയാണു അതിന്നു കാരണം. അതു എനിക്കു ഒന്നുകൂടി ഉപദേശിച്ചുതരണം. കേൾക്കുവാൻ ആഗ്രഹമുണ്ട്." ഭഗവാൻ ഇപ്രകാരം ഉത്തരം പറഞ്ഞു. "അന്നു ഞാൻ പറഞ്ഞുതന്നവയും ഗുഢങ്ങളുമായ ആത്മതത്ത്വങ്ങൾ നീ മറന്നതു നന്നായില്ല.

ഉണ്ടാകയില്ലിനിയ്ക്കിന്നു വീണ്ടുമാസ്മൃതിയങ്ങിനെ
നൂനം ശ്രദ്ധിച്ചിടാത്തോൻ നീ ദുർമ്മേധസ്സാണു
പാണ്ഡവ!

അതൊട്ടുക്കിണിയും ചൊല്ലാൻ പററുകില്ലാ ധനഞ്ജയ!
ആ ധർമ്മം പോരുമേ. ബ്രഹ്മപദത്തെയറിയിക്കുവാൻ
അതൊട്ടുക്കിനിയും ചൊല്ലാൻ പററിടുന്നതുമല്ലെടോ
പരം ബ്രഹ്മത്തിനെച്ചൊന്നേനപ്പോഴം യോഗമാണ്ടു
ഞാൻ

ഇതിഹാസം മാത്രമോതാമക്കാര്യത്തിൽ പുരാതനം.

അന്നു ഞാൻ യോഗനിഷ്ഠനായിരുന്നുകൊണ്ടാണു നിനക്കു ബ്രഹ്മതത്ത്വം ഉപദേശിച്ചതു്. അന്നത്തെ മനഃസ്ഥിതി എനിക്കു ഇന്നില്ല. അതുകൊണ്ടു അന്നു ഉപദേശിച്ച തത്ത്വം ഇന്നു പറയുന്നതിന്നു സാധിക്കുകയില്ല. ഇതിഹാസം പറയാം. അതിൽനിന്നും തത്ത്വം വെളിപ്പെടും. ഇപ്രകാരമാണു അനുഗീതയുടെ ആരംഭം.

ബ്രാഹ്മണഗീതയിലെ ബ്രാഹ്മണനും ബ്രാഹ്മണിയും ഗുരുശിഷ്യസംവാദത്തിലെ ഗുരുവും ശിഷ്യനും ആരാണെന്നു ചോദിച്ചതിന്നു ഭഗവാൻ ഇപ്രകാരം സമാധാനം പറഞ്ഞു.

എന്മനം ബ്രാഹ്മണനറികെൻബുദ്ധി ബ്രാഹ്മണി
ക്ഷേത്രജ്ഞനെന്നു ചൊന്നോനും ഞാൻതാനാണു
ധനഞ്ജയ!

(അ. 34)

ജ്ഞാനാഗ്നിരു മഹാബാഹോ! മനസ്സാം ശിഷ്യനോക്ക് മേ
നിൻപ്രീതിയാൽ ഗുഹ്യമിതു പറഞ്ഞേൻ ഞാൻ
ധനഞ്ജയ!

*        *        *        *        *

ഈയദ്ധ്യാത്മം കേട്ടു നന്നായാചരിക്കുക സുവ്രത!
ഈ ധർമ്മം നീ നല്ലവണ്ണം ചെയ്തീടിലരികർശന!
സർവ്വപാപങ്ങളും വിട്ടു കേവലം മോക്ഷമേററിടും
മുന്നം ഞാനിതുതാൻ ചൊന്നേൻ യുദ്ധകാലത്തുടർച്ച
യിൽ

മഹാബാഹോ! മനം വെയ്ക്കുകതുകൊണ്ടിട്ടിതിങ്കൽ നീ.
ബ്രാഹ്മണഗീതയിലെ ബ്രാഹ്മണൻ മനസ്സും, ബ്രാഹ്മണി ബു
ദ്ധിയും ആണ്. ഗുരുശിഷ്യസംവാദത്തിൽ ഗുരു ഭഗവാൻ,
പരമാത്മാവ്. ശിഷ്യൻ മനസ്സ്. ഇതിൽനിന്നു പരമാ
ത്മാവിന്റെയും ബുദ്ധിയുടേയും മനസ്സിന്റെയും ബ്രഹ്മത
ത്ത്വപരമായ ഒരു സംഭാഷണം, വിചാരം ആണു, അനുഗീത
യെന്നു വരുന്നു. ഭഗവദ്ഗീതയ്ക്കും ഈ തത്ത്വം സംബ
ന്ധിക്കും. ആത്മമനസ്സുകളുടെ സംഭാഷണമാണു ഗീത.
യോഗനിഷ്ഠയിൽ വർത്തിക്കുമ്പോൾ മനസ്സു അത്യന്തം
നിർമ്മലവും സത്ത്വമയവും ആയിത്തീരും. അപ്പോൾ അ
തിനുള്ള ശക്തിയും പ്രഭാവവും ഒന്നു വേറെയാണ്. അതു
മററൊരു സന്ദർഭത്തിൽ സംഭവിക്കുന്നതല്ല. യുദ്ധാരംഭത്തി
ൽ ഉപദേശിച്ച ബ്രഹ്മതത്ത്വം (ഗീത) പിന്നീടു ഓർമ്മയി
ല്ലാതെയായി എന്നു ഭഗവാൻ അരുളിച്ചെയ്തതിനു ഈ വ
സ്തുതയാണു അടിസ്ഥാനം. ഒരു സമയത്തു ഉണ്ടായിക്കാണു
ന്ന മനശ്ശക്തി പിന്നീടൊരിക്കൽ ഉണ്ടാകുന്നില്ലെന്നതു സാ
ധാരണക്കാരെ സംബന്ധിച്ചു സംഭവിച്ചു കാണാറുണ്ടു്. അ
നുഗീതോപദേശത്തിനു സന്ദർഭം സൃഷ്ടിക്കുന്നതിനുവേണ്ടി
ഭഗവാനും അർജ്ജുനനും, മുൻപു ഉപദേശിച്ചതും ഗ്രഹിച്ചതു

മായ തത്വം മാന്നതായിപ്പറഞ്ഞു എന്നു മാത്രമേ പ്രകൃതത്തിൽ അവരുടെ വാക്കിന്ന അർത്ഥം ഗ്രഹിക്കേണ്ടതുള്ളു.

അനുഗീതോപദേശത്തിന്ന നിർമ്മിച്ച സന്ദർഭത്തിന്ന വൈചിത്ര്യവും ശുദ്ധിയും കറവായിരിക്കുന്നു. അതുകൊണ്ടാണു മുൻപു ഉപദേശിച്ച ഗീത, വക്താവിന്നും ശ്രോതാവിന്നും ഓർമ്മയില്ലെന്നു പറയേണ്ടിവന്നതു്. ഇതിഹാസവും ശാസ്ത്രവും പ്രതിപാദിക്കുമ്പോൾ സന്ദർഭശുദ്ധിയുടെ കാര്യത്തിൽ ഗാഢമായി ശ്രദ്ധപതിപ്പിക്കുകയെന്നതു മഹർഷിയുടെ സ്വഭാവമാണു്. അതിന്ന ഈ പ്രകൃതത്തിൽ കോട്ടം തട്ടിക്കാണുന്നു.

ഭഗവദ്ഗീതയാണു അനുഗീതക്കു അടിസ്ഥാനം എന്നു വ്യക്തമായല്ലോ. എന്നാൽ രണ്ടു ഗീതകൾക്കും വ്യത്യാസമുണ്ടു്. അവയിൽ ചിലതിനെപ്പററി മുൻപു പറഞ്ഞിട്ടുണ്ടു്. ഗീതയിലില്ലാത്ത പല വിഷയങ്ങളേയും അനുഗീതയിൽ സവിസ്തരം പ്രതിപാദിച്ചിരിക്കുന്നു. ദശഹോതൃവിധാനം (അ. 21.) സപ്തഹോതൃവിധാനം (അ. 22.) പഞ്ചഹോതൃവിധാനം (അ. 23–24.) ചാതുർഹോതൃവിധാനം (അ. 25.) ഗൃഹസ്ഥാശ്രമവിധി (അ. 45.) ബ്രഹ്മചര്യവാനപ്രസ്ഥസന്യാസവിധി. (അ. 46.) എന്നിവ ഗീതയിൽ പറയാത്ത വിഷയങ്ങളാകുന്നു. ഗീതയിൽ ചുരുക്കിയുപദേശിച്ചിരിക്കുന്ന തത്വങ്ങളുടെ സവിസ്തരമായ പ്രതിപാദനമാണു ആത്മൈക്യകഥനം, യോഗവിചാരം, തത്വനിർവ്വചനം, തത്വസംഗ്രഹം, ഗുണനിരൂപണം, ഇന്ദ്രിയജയം മുതലായവ. അനുഗീത എത്രയും പ്രൌഢവും ഗംഭീരവും ആയ ഒരു ശാസ്ത്രമാകുന്നു എന്നു, ഇവിടെ സ്മരിച്ച അതിലെ വിഷയങ്ങളുടെ സ്വഭാവത്തിൽ നിന്നു ഊഹിക്കുവാൻ കഴിയും.

ഗീതയെന്നപോലെ അനുഗീതയും വേദാന്ത ശാസ്ത്രത്തിന്റെ അമൂല്യസമ്പത്താകുന്നു. ഇവ രണ്ടും എല്ലാവരും വായി

ച്ചിരിക്കണം. ഗീതവായിച്ചിരിക്കുന്നസ്ഥിതിക്കു അനുഗീത പഠിക്കുന്നതു് അനാവശ്യമെന്നു വിചാരിക്കാവുന്നതല്ല. അ പ്രൌഢബുദ്ധികൾക്കു ഗീതയെക്കാൾ അനുഗീത ഉപയോഗ പ്രദമായിരിക്കും. അനുഗീതയെ വിസ്മരിക്കുക എന്നതു ആ ൎക്കും ഒരു വലിയ നഷ്ടമായിക്കലാശിക്കും എന്നു ശങ്കകൂടാതെ പറയാം.

ഗീത സമരാങ്കണത്തിൽവെച്ചും, അനുഗീത രാജധാനി യിൽ വെച്ചും ഉപദേശിക്കുന്ന ശാസ്ത്രം. ഒന്നു ഉള്ള ചുട്ടു വി വശനായിരിക്കുന്ന അൎജ്ജുനന്റെ സങ്കട പരിഹാരത്തിനാ യി, യോഗനിഷ്ഠനായി സ്ഥിതി ചെയ്തുകൊണ്ടു ഭഗവാൻ പറ ഞ്ഞുകൊടുക്കുന്നതു്, മറേറതു പ്രത്യേകം ആവശ്യമെന്നുമി ല്ലാതെയിരിക്കുന്ന ഒരു സാധാരണ സന്ദർഭത്തിൽ സാധാര ണനിലയിൽ നിന്നുകൊണ്ടു വെടിയുടെ മട്ടിൽ പറയുന്നതും കേൾക്കുന്നതും. ഒന്നു പ്രൌഢബുദ്ധികൾക്കും മറേറതു ബുദ്ധി ബലം കുറയുന്നവൎക്കും വേണ്ടി രചിച്ചിരിക്കുന്നതു്. ഒന്നു യജ മാനനെങ്കിൽ മറേറതു അതിന്റെ പുറകേ പോകുന്ന ശി ഷ്യൻ. ഇപ്രകാരം പല കാൎയ്യങ്ങളിലും ഗീതാനുഗീതകൾക്കു വ്യത്യാസമുണ്ടു്. അതു രണ്ടു ശാസ്ത്രങ്ങളിലും തെളിഞ്ഞു കാ ണാം. ഗീത ഭീഷ്മപൎവ്വത്തിലേയും, അനുഗീത അശ്വമേധ ത്തിലേയും മുഖ്യമായ ഉപപൎവ്വമാകുന്നു എന്ന കാൎയ്യത്തിലും, രണ്ടിലേയും ഉപദേഷ്ടാവും ശ്രോതാവും ഭിന്നന്മാരല്ലെന്നുള്ള തിലും ഇവ സമങ്ങളാകുന്നു.

തുഞ്ചത്താചാൎയ്യൻ സ്വാസഹജവും ഗംഭീരവുമായ ശൈ ലിയിൽ അനുഗീതയെ കടാക്ഷിച്ചിട്ടുണ്ടു്. മൂലത്തിലെ മൎമ്മ ങ്ങൾ പലതും ചുരുക്കി അതിൽ ഉപദേശിച്ചിരിക്കുന്നു.

ഞാനെന്നുമൻപോടെനിക്കെന്നുമുള്ളോരഭി-
മാനം കളക നാടേയൊന്നു വേണ്ടതും

യുഷ്മദസ്മൽപദ ഭ്രാന്തികൊണ്ടേററവും
കശ്മലം മാനുഷർക്കുള്ളിലുണ്ടാകുന്നു

*   *   *   *

പുത്രമിത്രാർത്ഥകളത്ര ദേഹങ്ങളിൽ
നിത്യമല്ലെത്രയും വ്യർത്ഥമെന്നോർത്തുടൻ
നിത്യവിരക്തമായ് സത്യമായ് നിത്യമായ്
തത്വാർത്ഥമാകുമാത്മാവുമാചാര്യനും
താനുമൊന്നായ് തെളിഞ്ഞാശു കാണാംസ്തുതം
താനൊഴിഞ്ഞന്യമൊന്നില്ല കേളന്നേരം.

(അദ്ധ്യ.) എന്നിങ്ങനെയുള്ള ഗംഭീരങ്ങളായ സൂക്തികൾ മൂലത്തിലെ തത്വമർമ്മങ്ങളുടെ ഭാവപരിമളം ഏററവും ഹൃദ്യമായ നിലയിൽ വഹിക്കുന്നവയാണ്.

ക്ഷേമേന്ദ്രൻ മുപ്പത്തിയേഴ പദ്യങ്ങളിൽ അനുഗീത സംഗ്രഹിച്ചിരിക്കുന്നു. മൂലത്തിലെ സാരമർമ്മങ്ങൾ സംഗ്രഹത്തിൽ ചോർന്നുപോകാതെയിരിക്കുന്നതിനു ആചാര്യൻ ശ്രദ്ധവെച്ചിട്ടുണ്ട്. ഗംഭീരതത്വങ്ങളെ കവിതാസുരഭിലവും ലളിതവും ആയ ഭാഷയിൽ പ്രതിപാദിച്ചു ഫലിപ്പിക്കുന്നതിനു ഈ മഹാകവിക്കുള്ള സഹജമായ വൈദഗ്ദ്ധ്യം പ്രകൃതത്തിലും പരിലസിക്കുന്നതായി അനുഭവപ്പെടും.

അസ്മിന്നസത്യസംഘാതേ ഭൂതാനാംപാഞ്ചഭൗതികേ
ഗുണൈർനിബദ്ധഃ പക്ഷീവ ജീവസ്തിഷ്ഠതി പഞ്ജരേ
അഹങ്കാരൈകസാരാണാം ദേഹിനാം വിസ്മൃതാത്മനാം
ചക്രവൽ പരിവർത്തന്തേ സുഖദുഃഖക്ഷയോദയാഃ

ഇത്യാദി പദ്യങ്ങളെ ഉദാഹരണത്തിനു ഉദ്ധരിക്കാം.

വിചിത്രഃ കില സർഗ്ഗോയമഹങ്കാരാദപിനിർഗ്ഗതഃ
തസ്മിന്നേവ ലയം യാതി ശാന്തേ പുഷ്പചയോയഥാ.

ജന്മാന്തരശതാഭ്യാസാദന്തരംഗതാമാഗതഃ
അഹങ്കാരസ്സുമനസോ ലീലയാ കേന ഭേദ്യതേ
അവിദ്യാതാനവേനൈവ ശനൈസ്സന്ന്യസ്തകർമ്മണഃ
വികല്പ ദന്ദ്വവിരതൈരജ്ഞാനാലോകഃ പ്രജായതേ.

എന്നിങ്ങനെ ലളിതമധുരഗംഭീരങ്ങളായ പദ്യങ്ങൾകൊണ്ടു അലങ്കൃതമാണു ക്ഷേമേന്ദ്രന്റെ അനുഗീത.

കാവ്യം നാലാംസർഗ്ഗത്തിൽ ഒരു പദ്യംകൊണ്ടുഞാൻ അനുഗീതയെ സ്മരിച്ചിട്ടുണ്ടു്.

ഗീത മുൻപു ഹരി ചൊന്നതാകവേ
ചേതസോ ഗളിതയാകമൂലമായ്
സ്ഫീത ശോകവശനായ ജിഷ്ണുവ-
പ്രീതനാക്കിയനുഗീതയാൽ വിഭു.

അനുഗീതാശാസ്ത്രം ഉണ്ടാകുവാൻ ഇടയായതെങ്ങിനെയെന്നു ഈ പദ്യത്തിൽ സൂചിപ്പിച്ചിരിക്കുന്നു.

ആശ്രമവാസം, മൌസലം, മഹാപ്രസ്ഥാനം, സ്വർഗ്ഗാരോഹണികം എന്നീ പർവ്വങ്ങളിൽ യഥാക്രമം 42-1506, 8-320, 3-320, 5-209, അദ്ധ്യായങ്ങളും ശ്ലോകങ്ങളും അടങ്ങിയിരിക്കുന്നു. ആശ്രമവാസം, പുത്രദർശനം, നാരദാഗമനം എന്നിവ ആശ്രമ വാസത്തിലെ ഉപപർവ്വങ്ങളാകുന്നു. ശേഷം പർവ്വങ്ങളിൽ ഉപപർവ്വങ്ങളില്ല. കാവ്യത്തിലെ ഓരോ സർഗ്ഗത്തിലെയും കഥകളെക്കുറിച്ചു മേലിൽ വിവരിക്കുന്നതായിരിക്കും. അതിൽനിന്നു പ്രസ്തുതപർവ്വങ്ങളിലെകഥാസ്വഭാവം മനസ്സിലാക്കാം. മഹാഭാരതത്തിന്റെ ഒടുവിൽ, സ്വർഗ്ഗാരോഹണിക പർവ്വത്തിനു ശേഷം, ഭാരതശ്രവണവിധി

എന്നു ഒരു അദ്ധ്യായം കാണുന്നുണ്ടു്. ഭാരതം കേൾക്കുന്നതിനുള്ള ചടങ്ങുകളെക്കുറിച്ചു അതിൽ പറയുന്നു.

ഭാരതം—ഉപക്രമം.

മഹാഭാരതം ഒന്നു മുതൽ അറുപത്തിരണ്ടുവരെ അദ്ധ്യായങ്ങൾ ഗ്രന്ഥത്തിന്റെ അവതാരികയാകുന്നു. അനുക്രമണിക പർവ്വസംഗ്രഹം പൌഷ്യം ജരൽകാരുവിന്റെ വിവാഹം ആസ്തികന്റെ ജനനം ശൃംഗിയുടെശാപം പരീക്ഷിത്തിന്റെ ചരമം ജനമേജയന്റെ സർപ്പസത്രം വ്യാസാഗമനം എന്നിങ്ങനെ ആരംഭത്തിൽ പ്രതിപാദിക്കേണ്ടവയായ അനേകം കഥകൾ അറുപതു അദ്ധ്യായങ്ങളിൽ വിവരിച്ചിരിക്കുന്നു.

സുഖാസീനാനഭ്യഗച്ഛൽ ബ്രഹ്മർഷീൻ സംശിത വ്രതാൻ
വിനയാവനതോ ഭൂത്വാ കദാചിൽ സൂതനന്ദനഃ.

(ആദി. അ. 1) എന്നു സൂതന്റെ നൈമിഷാരണ്യപ്രവേശത്തോടുകൂടി അവതാരിക തുടങ്ങുന്നു. ശൌനകസൌതി സംവാദം മഹാഭാരത നിർമ്മാണകഥനം പർവ്വാനുക്രമണിക ഭാരതമാഹാത്മ്യപ്രതിപാദനം എന്നിവ ഒന്നാം അദ്ധ്യായത്തിൽ അടങ്ങിയിരിക്കുന്നു. അറുപത്തിമൂന്നാമദ്ധ്യായത്തിൽ ആണു പ്രധാനമായ കഥ ആരംഭിക്കുന്നതു്.

പൂരോർവ്വംശമഹം ധന്യം രാജ്ഞാമമിതതേജസാം
പ്രവക്ഷ്യാമി പിതൃണാം തേ തേഷാം നാമാനി തേ ശൃണു.

(ആദി. അ. 63) എന്നു പൂരുവംശത്തിന്റെ കഥ പറയുന്നു. വിഷ്ണു ബ്രഹ്മാവു മരീചി കാശ്യപൻ വിവസ്വാൻ മനു ഇളൻ പുരൂരവസ്സു് ആയുസ്സു് നഹുഷൻ യയാതി എന്നിവർ പാണ്ഡവന്മാരുടെ പൂർവ്വപിതാക്കന്മാർ. ഇവർ യഥാക്രമം ആദ്യം പറഞ്ഞയാളിൽ നിന്നു അടുത്തയാൾ ഉണ്ടായി. യയാതിക്കു ദേവയാനിയിൽ ജനിച്ച പുത്രന്മാർ യദുവും തുർവ്വസുവും. ഇവരിൽ യദുവിന്റെ വംശക്കാർ യാദവന്മാർ, ദ്രുഹ്യ

ൻ അനു പൂരു എന്നു മൂന്നു പുത്രന്മാർ ശർമ്മിഷ്ഠക്കു ഉണ്ടായതിൽ, പ്രസിദ്ധനായ പൂരു രാജാവായി. തദ്വംശഗാമികളായതുകൊണ്ടു പാണ്ഡവന്മാരെ പൌരവന്മാരെന്നു് പറയുന്നു. ഇങ്ങനെ പാണ്ഡവന്മാരുടെ പൂർവ്വപരമ്പര. ഇവരുടെ ചരിതം സവിസ്തരം ആദിപർവ്വത്തിൽ പ്രതിപാദിക്കുന്നു. സ്വർഗ്ഗാരോഹണപർവ്വം അഞ്ചാമദ്ധ്യായത്തിൽ ധർമ്മപുത്രാദികൾ സ്വർഗ്ഗത്തിൽ പ്രവേശിച്ചു പൂർവ്വരൂപം കൈക്കൊള്ളുന്നതിനെ പ്രതിപാദിച്ചുകൊണ്ടു കഥയവസാനിക്കുന്നു.

ഭവനം ച മഹേന്ദ്രസ്യ കുബേരസ്യ ച ധീമതഃ
വരുണസ്യ തഥാ ലോകാൻ വിവിശുഃ പുരുഷർഷഭാഃ.

എന്നതാണു കഥാസംബന്ധമായ ഒടുവിലത്തെ പദ്യം. പിന്നീടു സർപ്പസത്രം മുഴുവനാക്കി, അതിൽ സംബന്ധിച്ചവരെയെല്ലാം പിരിച്ചുവിട്ടു, ജനമേജയൻ തക്ഷശിലയിൽ നിന്നു ഹസ്തിനപുരത്തിലേക്കു പോയി. അഞ്ചാമദ്ധ്യായത്തിൽ ആദ്യത്തെ ഇരുപത്തിയൊൻപതു പദ്യങ്ങൾ പ്രധാന കഥയുടെ പരമമായ അവസാന ഭാഗത്തെ പ്രതിപാദിക്കുന്നവയാണു്. അനന്തരം മുപ്പത്തിമൂന്നു വരെ പദ്യങ്ങൾകൊണ്ടു സർപ്പസത്രസമാപനകഥ പറഞ്ഞു അവതാരികളുപസംഹരിക്കുന്നു. ഭാരതശ്രവണ മാഹാത്മ്യം ഫലശ്രുതി ഭാരതശ്രവണ വിധി മുതലായവയെ പിന്നീടു എൺപത്തിയാറുവരെ പദ്യങ്ങൾകൊണ്ടു പറയുന്നു.

ഏതൽപിതാപാ സർവ്വം തു സർവ്വവേദാർത്ഥവിൽഭവേൽ
പൂജനീയശ്ച സതതം മാനനീയോ ഭവേൽപിജഃ.

എന്ന ഫലശ്രുതിയാണു ഒടുവിലത്തെ പദ്യം. ഭാരതത്തെക്കുറിച്ചു ആദിപർവ്വത്തിൽ അവതാരികയിൽ മുൻപു പറഞ്ഞിരിക്കുന്ന ചില കാര്യങ്ങൾ ഈ പ്രകൃതത്തിൽ ആവർത്തിച്ചിട്ടുണ്ടു്.

ഈ അദ്ധ്യായത്തിൽ, എഴുപത്തിമൂന്നുമുതൽ എഴുപ

ത്തിയാരുവരെ പദ്യങ്ങളിൽ ഭാരതകഥാസാരസംഗ്രഹം അട ങ്ങിയിരിക്കുന്നു. ഈ പദ്യ ചതുഷ്ടയം ധർമ്മമാഹാത്മ്യ പ്ര തിപാദകമാകുന്നു. അതു ഇവിടെ ചേർക്കാം.

മാതാപിതൃസഹസ്രാണി പുത്രദാരശതാനി ച
സംസാരേഷ്വനുഭൂതാനി യാന്തി യാസ്യന്തി ചാപരേ.
ഹർഷസ്ഥാനസഹസ്രാണി ഭയസ്ഥാനശതാനി ച
ദിവസേദിവസേ മൂഢമാവിശന്തി ന പണ്ഡിതം.
ഊർദ്ധ്വബാഹുർവ്വിരൗമ്യേഷ ന കശ്ചിച്ഛൃണോതി മേ
ധർമ്മാദർത്ഥശ്ച കാമശ്ച സകിമർത്ഥം ന സേവ്യതേ.

ന ജാതു കാമാന്നഭയാന്നലോഭാ-
ദ്ധർമ്മം ത്യജേജ്ജീവിതസ്യാപി ഹേതോഃ
നിത്യോ ധർമ്മസ്സുഖദുഃഖേ ത്വനിത്യേ
ജീവോ നിത്യോ ഹേതുരസ്യ ത്വനിത്യഃ.

സംസാരത്തിൽ സ്ഥിരമായി യാതൊന്നുമില്ല. എല്ലാം വന്നും പോയും കൊണ്ടിരിക്കും. എത്രയോ മാതാക്കന്മാരും പിതാക്കന്മാരും മററു ബന്ധുക്കളും ഉണ്ടായിട്ടുണ്ട്? ചിലർ പോകുന്നു ചിലർ അടുത്തു പോകും; ഇത്രമാത്രം വ്യത്യാസം. സുഖദുഃഖങ്ങൾ തുടരെത്തുടരെ സംഭവിച്ചുകൊണ്ടിരിക്കും. മൂ ഢന്മാർ അവയ്ക്കു അധീനന്മാരായിത്തീരുന്നു. അവയൊന്നും നിത്യാനിത്യവസ്തുക്കളെ തിരിച്ചറിഞ്ഞു, പ്രാപഞ്ചിക വിഭ വങ്ങൾ ക്ഷണഭംഗുരങ്ങളെന്നു വിശ്വസിക്കുന്ന ഒരുവനു ഉണ്ടാ കുന്നില്ല. മൂന്നാം ശ്ലോകം പൂർവ്വാർദ്ധം ലോകസ്വഭാവത്തെ കാണിക്കുന്നു. 'ധർമ്മത്തിങ്കൽ നിന്നു അർത്ഥാദികൾ സംഭവി ക്കുന്നു' എന്നു ഞാൻ കയ്യുപൊക്കി ഉച്ചത്തിൽ പറയുന്നു. എ ന്നാലും അതു കേൾക്കുവാൻ ആരും ഉണ്ടാകുന്നില്ലല്ലോ. ക ഷ്ടം! ഈ പദ്യം അല്പം ഭേദത്തോടുകൂടി ജ്ഞാനവാസി ഷ്ഠത്തിലും ഉപയോഗിച്ചിട്ടുണ്ട്. 'ന കശ്ചിച്ഛൃണോതി മാം' എന്നു ദ്വിതീയപാദത്തിനു പാഠാന്തരം. ആചാര്യന്മാർ വേ

ങ്ങളു ഉപദേശിച്ചാൽ കേൾക്കുന്നതിന്ന് ആരും ഉണ്ടാകുകയില്ല എന്നതു, വളരെ മുമ്പിനാലെ ഉണ്ടായി നില നിന്നു വരുന്ന ഒരു ലോകസ്വഭാവമാകുന്നു. പറയുന്നവന്നു 'ന കശ്ചന ശൃണോതി മാം' എന്നു നിരാശ തന്നെ അനുഭവം. അത്യന്തം സാരവത്തായ ഒന്നാണു ഒടുവിലത്തെ പദ്യത്തിലടങ്ങിയിരിക്കുന്ന ഉപദേശം. കാമക്രോധലോഭങ്ങളാലൊ കഷ്ടിൽ യാതൊന്നുംകൊണ്ടു ധർമ്മത്തെ ഉപേക്ഷിക്കരുതു്. അധർമ്മം പ്രവർത്തിച്ചാൽ ജീവിതത്തിന്നു രക്ഷ കിട്ടുമെന്ന അവസ്ഥ വന്നുപോയെന്നക്കാം. അങ്ങിനെ വന്നാൽ ജീവിതത്തെ ഉപേക്ഷിക്കണം. ധർമ്മത്തെ വെടിയരുതു്. എന്തെന്നാൽ അതാണു സർവ്വോൽകൃഷ്ടം. ധർമ്മം, തദനുഷ്ഠാനം കൊണ്ടു സിദ്ധിക്കുന്ന ഫലം, നിത്യവും ജീവിതത്തിലുണ്ടാകുന്ന സുഖദുഃഖങ്ങൾ അല്പങ്ങളും അസ്ഥിരങ്ങളും ആകുന്നു. നിത്യവും അമൂല്യവുമായ ഒന്നിനെ, ക്ഷുദ്രവും ക്ഷണഭംഗുരവുമായ കാര്യത്തിന്നുവേണ്ടി നശിപ്പിക്കരുതു്. ധർമ്മത്തെ സംബന്ധിച്ചു മഹർഷിക്കു ഉപദേശിക്കുവാനുള്ളതെല്ലാം ഈ പദ്യത്തിൽ അന്തർഭവിച്ചിരിക്കുന്നു. "ധർമ്മേ മതിർഭവതു വഃ" എന്ന ഗംഭീരമായ ഉപദേശം പ്രാരംഭഭാഗത്തു നിബന്ധിച്ചിരിക്കുന്നതും, "യതോ ധർമ്മസ്തതോ ജയഃ" എന്നതു മറന്നുപോകാതെയിരിക്കുവാനെന്നപോലെ, വായനക്കാരെ കൂടെക്കൂടെ ഓർമ്മിപ്പിക്കുന്നതും ആയ ഒരു വിശേഷാന്തരമായ ധാർമ്മികമഹാസാഹിത്യം, ഇവിടെ ഉദ്ധരിച്ച നാലു പദ്യങ്ങളോടും, വിശേഷേണ "ന ജാതു കാമാൽ" എന്നതിനോടും കൂടിയാണു അഭ്യസിക്കേണ്ടതു്. ഇവയെ ഭാരതത്തിന്റെ മകുടങ്ങളായി കല്പിക്കാം. അധർമ്മം ചെയ്യുവാൻ തുടങ്ങുമ്പോൾ "നിത്യോ ധർമ്മഃ സുഖദുഃഖേ ത്വനിത്യേ" എന്ന തത്വം എല്ലാവരും ഓർമ്മിക്കണം. എന്നാൽ അതു ചെയ്യുവാൻ മനസ്സുവരുന്നതല്ല.

ഭാരതത്തിന്നു ജയം എന്നു ഒരു പേർ പ്രസിദ്ധമായിട്ടുണ്ടു്.

ജയോ നാമേതിഹാസോയം ശ്രോതവ്യോ ജയമിച്ഛതാ
രാജ്ഞാ രാജസുതൈശ്ചൈവ ഗർഭിണ്യാചൈവയോഷിതാ.

(സ്വർഗ്ഗാ. അ. 5) ശ്രോതാക്കൾക്കു ജയത്തെ പ്രദാനം ചെയ്യുന്നു. അതാണു ഭാരതത്തിനു ഈ പേർ സിദ്ധിക്കുവാൻ കാരണം. പരല്പേരു പ്രകാരം 'ജയ'ത്തിനു പതിനെട്ടു എന്നു സംഖ്യ വരുന്നു. ഈ മഹാഗ്രന്ഥത്തിൽ പതിനെട്ടു പർവ്വങ്ങൾ ഉണ്ടു്. ഗീതയിലെ അദ്ധ്യായസംഖ്യയും ഇതത്രെ. ഭാരതയുദ്ധം നടന്ന ദിവസം പതിനെട്ടു്. യുദ്ധത്തിൽ പങ്കെടുത്ത അക്ഷൌഹിണികൾ പതിനെട്ടു്. യുദ്ധത്തിനു ശേഷം വൃഷ്ണിവംശം നശിക്കുന്നതിനുവേണ്ടി വന്ന വർഷം രണ്ടു പതിനെട്ടു. പതിനെട്ടിന്റെ ഈ പ്രാധാന്യമാണു ജയ നാമത്തിനു ഹേതു എന്നു ചിലർ പറയുന്നു. ഈ അഭിപ്രായം സ്വീകരിക്കാവുന്നതാണു്. ഗീത പ്രഥമ പദ്യത്തിലെ ജയ (സംജയ) പദം അതിൽ പതിനെട്ടദ്ധ്യായമെന്നു ദ്യോതിപ്പിക്കുന്നു. "ജയമിച്ഛതാ"എന്നതിലെ ജയം സർവ്വോപരി മുഖ്യം.

വൈശമ്പായനൻ ജനമേജയ രാജാവിനോടു സർപ്പസത്രത്തിൽവെച്ചു പറഞ്ഞ ഭാരത കഥ അവിടെ അപ്പോൾ ഉണ്ടായിരുന്ന സൂതൻ കേട്ടു പഠിച്ചു. അനന്തരം സൂതൻ പല പുണ്യ പ്രദേശങ്ങളിലും സഞ്ചരിച്ചു നൈമിഷാരണ്യത്തിൽ ചെന്നു ചേന്നു. അതു, അപ്പോൾ അവിടെ മുനികൾ പന്ത്രണ്ടുകൊല്ലംകൊണ്ടു അവസാനിക്കുന്ന ഒരു യാഗം ചെയ്യുന്ന കാലത്താണു്. അവിടെയുണ്ടായിരുന്ന ശൌനകാദി മുനികൾ ആവശ്യപ്പെട്ടതനുസരിച്ചു സൂതൻ അവരോടു താൻ വൈശമ്പായനമുഖത്തുനിന്നു കേട്ട ഭാരതകഥ പറയുന്നു. ഇങ്ങനെ നൈമിഷാരണ്യവാസികളായ മുനികളോടു സൂതൻ പറയുന്ന കഥയാണു നമ്മൾ കേൾക്കുന്ന ഭാരതം. ഇക്കാലത്തു സർപ്പസത്രം കഴിഞ്ഞിട്ടു പല മാസങ്ങൾ ആയിരിക്കുന്നു. "ജനമേജയൻ പറഞ്ഞു, വൈശമ്പായനൻ പറഞ്ഞു, സൂതൻ

പറഞ്ഞു, ശൌനകൻ പറഞ്ഞു.” എന്നിങ്ങനെ ആവൎത്തിച്ചാവൎത്തിച്ചു ഭാരതത്തിൽ കാണുന്നുണ്ടല്ലോ. അതിനു ഈ കഥാകഥനരീതിയാണു അടിസ്ഥാനം. പുരാണങ്ങൾ ഈ രീതിയിലാണു നിൎമ്മിച്ചിരിക്കുന്നതു്. അവയിൽ ഭഗവൽകഥാവക്താവു എന്ന നിലയിൽ സൂതനു മുഖ്യതയുണ്ടു്. കഥകൾ പറയുവാൻ അധികാരികളായ വൎഗ്ഗക്കാരാണു സൂതന്മാർ. അവർ ബ്രാഹ്മണ സദസ്സിലിരിക്കാം. കേരളത്തിലെ ചാക്യാന്മാർ സൂതന്മാരുടെ സ്ഥാനമാണുള്ളതു്.

വാഗ്മിത്വം പുരാണകഥാശാസ്ത്രപാണ്ഡിത്യം മുതലായവ സൂതന്മാർ ഉണ്ടായിരിക്കേണ്ട ഗുണങ്ങളാകുന്നു.

പുരാണസംഹിതാഃപുണ്യാഃ കഥാധൎമ്മാൎത്ഥസംശ്രിതാഃ[8]
ഇതിവൃത്തം നരേന്ദ്രാണാമൃഷീണാം ച മഹാത്മനാം.

(ആദി. അ. 1) എന്നു ഭാരതത്തിലും,

ത്വയാഖലുപുരാണാനിസേതിഹാസാനി ചാനഘ!
ആഖ്യാതാന്യപ്യധീതാനി ധൎമ്മശാസ്ത്രാണിയാന്യുത.

(പ്രഥമസ്കന്ധം. അ. 1) എന്നു ഭാഗവതത്തിലും സൂതനെക്കുറിച്ചു പറഞ്ഞിരിക്കുന്നു. ഇതാണു പുരാണങ്ങളിൽ സൂതനു ലഭിച്ചിരിക്കുന്ന ബന്ധത്തിന്റെ സ്വഭാവം.

ജനമേജയനും ശൌനകനും ചോദ്യത്തിന്റെയും വൈശമ്പായനനും സൂതനും ഉത്തരത്തിന്റെയും കൎത്താക്കന്മാരാകുന്നു. അവരെ കൂടാതെ ചോദ്യോത്തരകൎത്തൃത്വം വഹിക്കുന്ന അനേകം പാത്രങ്ങൾ പ്രധാന കഥയേയും ഉപാഖ്യാനങ്ങളേയും ശാസ്ത്രങ്ങളേയും പ്രതിപാദിക്കുന്ന സന്ദൎഭങ്ങളിലുണ്ടു്. അവയ്ക്കെല്ലാം പരമമായ അടിസ്ഥാനം ജനമേജയ വൈശമ്പായനന്മാരുടെ ചോദ്യോത്തരങ്ങളാണു്. ഇവരുടെ ചോദ്യോത്തരരൂപേണ ഭാരതം നിബന്ധിച്ചിരിക്കുന്നു.

ആദ്ധ്യാത്മികം ആധിദൈവികം ആധിഭൌതികം എന്ന മൂന്ന ശാഖകളിലും അന്തർഭവിക്കുന്ന തത്വങ്ങളെല്ലാം ഭാരതത്തിൽ പ്രതിപാദിതങ്ങളായിട്ടുണ്ട്. തത്സംബന്ധങ്ങളായ സർവ്വവിഷയങ്ങളേയും ഗാഢമായി സ്പർശിക്കുന്നവയാണ ഭാരതത്തിലെ ചോദ്യങ്ങളും ഉത്തരങ്ങളും. ഏതു നിലയിൽ ജീവിക്കുന്നവർക്കുമുണ്ടാകുന്ന അജ്ഞതയേയും സംശയങ്ങളെയും സമൂലം ഛേദിക്കുന്നവയാണ ഭാരതത്തിലെ ചോദ്യങ്ങളും സമാധാനങ്ങളും. ചോദ്യോത്തരരൂപേണ കഥയേയോ ശാസ്ത്രത്തേയോ പ്രതിപാദിക്കുക എന്നതു ഭാരതീയരായ മഹർഷിമാരുടെ ഒരു സമ്പ്രദായമാകുന്നു. തങ്ങൾ സ്വയം വായനക്കാരുടെ മുൻപിൽനിന്ന പറയുന്ന രീതി അവർ കൈക്കൊണ്ടിട്ടില്ല. അറിയുവാനും അറിയിക്കുവാനും ഉള്ള കാര്യങ്ങളെ അവർ തങ്ങളുടെയും വായനക്കാരുടെയും ഇടയ്ക്കു ആരെയെങ്കിലും നിർത്തി അവരുടെ മുഖത്തു നിന്ന പുറപ്പെടുവിക്കുന്നു. പുരാണേതിഹാസാദികളും ശാസ്ത്രങ്ങളും ഈ രീതിയിൽ നിർമ്മിതങ്ങളാകുന്നു. ഈ രീതി ഭാരതീയാചാര്യന്മാർക്കു മാത്രമേയുള്ളു. കിളിയെക്കൊണ്ടു കഥപറയിക്കുന്ന രീതിക്കും ഇതാണ അടിസ്ഥാനം.

ഇവിടെ ഒരു സംഗതി പ്രത്യേകം പറയേണ്ടതായിട്ടുണ്ട്. ഓരോ പർവ്വത്തിലെയും അദ്ധ്യായശ്ലോകസംഖ്യ ഞാൻ കൊടുത്തിട്ടുണ്ടല്ലൊ. അതിനെ സംബന്ധിച്ചു ഭിന്നാഭിപ്രായത്തിനവകാശമുണ്ടാകും. നിശ്ചയം. ശ്ലോകം, ശ്ലോകാംശം, അദ്ധ്യായം എന്നിവ പലതും പ്രക്ഷിപ്തമെന്ന കരുതി ചില പണ്ഡിതന്മാർ ഉപേക്ഷിക്കുന്നു. മററു ചിലർ അവയെത്തന്നെ സ്വീകരിക്കുന്നു. മുദ്രിതങ്ങളായ മഹാഭാരത ഗ്രന്ഥങ്ങളെ എല്ലാത്തിനേയും സംബന്ധിക്കുന്ന ഒന്നാണ ഈ കാര്യം. താളിയോല ഗ്രന്ഥങ്ങളുടെ നിലയും ഏതത്ഭിന്നമല്ല. അവയിലും പാഠാദികളിൽ യോജിപ്പോടുകൂടിയ രണ്ടെണ്ണം കാണുവാൻ പ്രയാസമുണ്ട്. രണ്ടു മുദ്രാലയങ്ങളിൽനിന്ന പ്രസിദ്ധപ്പെട്ട

ത്തിയിരിക്കുന്ന രണ്ടു പുസ്തകങ്ങൾ ഒത്തുനോക്കിയാൽ, അവയ്ക്കു വലിയ വ്യത്യാസമുണ്ടെന്നു എളുപ്പം ഗ്രഹിക്കുവാൻ കഴിയും.

### മഹാഭാരതം ഗ്രന്ഥങ്ങൾ പാഠം.

പൂനയിൽ ഭണ്ഡാർക്കാരുടെ സ്ഥാപനത്തിൽനിന്നു മഹാഭാരതം പാഠാദിപരിഷ്കാരത്തോടുകൂടി പ്രസിദ്ധപ്പെടുത്തുന്നുണ്ടല്ലോ. പണ്ഡിതന്മാർ ചേന്നു ബഹുദേശങ്ങളിലായ അനേകം താളിയോലഗ്രന്ഥങ്ങളും മുദ്രിതപുസ്തകങ്ങളും ഒത്തുവെച്ചു പരിശോധിച്ചു കഴിയുന്നതും ശുദ്ധപാഠത്തോടുകൂടി പ്രസിദ്ധപ്പെടുത്തുന്നതാണു ഈ ഗ്രന്ഥം. മുൻപു കുംഭകോണത്തുനിന്നും മററും പ്രസിദ്ധപ്പെട്ടുത്തിയിരിക്കുന്ന പുസ്തകങ്ങൾ വെച്ചു ഒത്തുനോക്കിയാൽ പ്രസ്തുത ഗ്രന്ഥത്തിൽ എത്രയ്ക്കു വ്യത്യാസമുണ്ടെന്നു തെളിയും. പല പാഠങ്ങളെയും പദ്യങ്ങളെയും വ്യത്യാസപ്പെടുത്തിയും പരിത്യജിച്ചും ഭണ്ഡാർക്കാരുടെ സ്ഥാപനക്കാർ ഭാരതത്തിനു വലിയ മാററം വരുത്തിയിട്ടുണ്ടു്. സാക്ഷാൽ മഹാഭാരതം തന്നെയോ ഇതു എന്നു അതു വായിക്കുന്നവക്കു വലിയ സംശയം ഉണ്ടാകും. അത്രയ്ക്കു ഭീമതരമാണു അവർ വരുത്തിയിരിക്കുന്ന മാററം. വിശ്വോത്തരമായ മഹാഭാരതത്തെ സംബന്ധിച്ചു പൂനയിലെ പണ്ഡിതസംഘം ചെയ്യുന്നഅപരിമിതമായ പരിശ്രമത്തെ എത്രയ്ക്കു അഭിനന്ദിച്ചാലും മതിയാകുന്നതല്ല. എന്നാൽ പാഠാപപാഠസ്വീകാരപരിത്യാഗവിഷയത്തിൽ അവർഉപയോഗിക്കുന്ന സ്വാതന്ത്ര്യം അത്രതന്നെ ശ്ലാഘ്യമല്ല. ഏതായാലും അവർ പാഠങ്ങളും പ്രക്ഷിപ്തങ്ങളെന്നു തോന്നിയിരിക്കുന്ന ഭാഗങ്ങളും എല്ലാം പുസ്തകത്തിൽ ഭംഗിയായി ചേർത്തടിച്ചിട്ടുണ്ടെന്നു കാണുന്നതു സന്തോഷകരമാകുന്നു.

ശ്രീവ്യാസമഹർഷി നിർമ്മിച്ച മഹാഭാരതത്തിനു അതിന്റെ ആദികാലത്തെ രൂപത്തിൽ നിന്നു വ്യത്യാസം വന്നിട്ടു

ണ്ടെന്നു സമ്മതിക്കുന്നു. അതു ചില പാശ്ചാത്യപണ്ഡിതന്മാർ പറയുന്നതുപോലെ ഇടയ്ക്കു ഓരോ കാലത്തു കവികൾ അതിൽ കൂടുതൽ അംശങ്ങൾ എഴുതിച്ചേർത്തതുകൊണ്ടു ഉണ്ടായതല്ല. അല്പജ്ഞന്മാരായ എഴുത്തുകാരും മുദ്രാലയക്കാരും ആണ അപപാഠാദിരൂപമായ വ്യത്യാസത്തിനു കാരണക്കാർ. പ്രക്ഷിപ്താംശങ്ങളും കാണും.

ഭാരതം ആദിപൎവ്വം രണ്ടാമദ്ധ്യായത്തെ അടിസ്ഥാനമാക്കിയാണ ഞാൻ മുൻപു അദ്ധ്യായശ്ലോകസംഖ്യ പ്രതിപാദിച്ചതു്. ഔത്തരാഹന്മാർ പ്രസിദ്ധപ്പെടുത്തിയിരിക്കുന്ന പുസ്തകത്തിൽ പറയുന്ന സംഖ്യയോടു അതു യോജിക്കുന്നില്ല. തുഞ്ചത്തെഴുത്തച്ഛൻ കിളിപ്പാട്ടിന്റെ ആദിപൎവ്വത്തിൽ കൊടുത്തിരിക്കുന്ന സംഖ്യയ്ക്കു മൂലഗ്രന്ഥത്തിലേതിൽ നിന്നു വ്യത്യാസമുണ്ടു്. ഈ അഭിപ്രായം വിശദമാക്കാം. മൂലം ആദിപൎവ്വത്തിൽ 227 അദ്ധ്യായങ്ങളും 8884 പദ്യങ്ങളും ഉണ്ടെന്നു മുൻപു പറഞ്ഞുവല്ലൊ.

> അദ്ധ്യായാനാം ശതേ ദ്വേ തു സംഖ്യാതേ പരമർഷിണാ
> സപ്തവിംശതിരദ്ധ്യായാ വ്യാസേനോത്തമതേജസാ.
> അഷ്ടൌ ശ്ലോകസഹസ്രാണി അഷ്ടൌ ശ്ലോകശതാനിച
> ശ്ലോകാശ്ച ചതുരാശീതി മുനിനോക്താ മഹാത്മനാ.

എന്ന മൂലമാണ അതിനടിസ്ഥാനം. ഈ ഭാഗം,

> ഇരുന്നൂററിരുപത്തേഴ- ണ്ടദ്ധ്യായമിതിലിങ്ങനെ
> പരമർഷി പ്രവരനാം വേദവ്യാസൻ ചമച്ചതാം
> ശ്ലോകങ്ങളെണ്ണായിരവുമെണ്ണൂറും പുനരാവിധം
> എൺപത്തിനാലും ചൊല്ലീട്ടുണ്ടാമഹാത്മാവു മാമുനി

എന്നു കുഞ്ഞിക്കുട്ടൻ തമ്പുരാൻ ഭാഷപ്പെടുത്തിയിരിക്കുന്നു.

എഴുത്തച്ഛന്റെ ഭാഷ ഇപ്രകാരമാണ്.

ഇരുനൂററിരുപത്തെട്ടദ്ധ്യായമുണ്ട ചൊൽകിൽ
സരസമെണ്ണായിരത്തിൽപ്പുറം തൊള്ളായിര-
ത്തെൺപത്തിനാലു പദ്യമുൺപക്ഷം മനോഹരം

(ഭാരതം കിളിപ്പാട്ട്.) ഈ കണക്കനുസരിച്ച ആദിപർവ്വം മൂലത്തിൽ ഒരു അദ്ധ്യായവും നൂറു പദ്യങ്ങളും കൂടതലാണ്. ചില താളിയോലഗ്രന്ഥങ്ങളിൽ ഇരുനൂററിരുപത്തെട്ട് എന്ന പദത്തിന് 'ഇരുനൂറെറാരുപത്തെട്ട്' എന്ന പാഠം കാണുന്നു.

ആദിപർവ്വം 196-ാമദ്ധ്യായം ഒടുവിലത്തെ പദ്യം, 197-198-എന്നീ അദ്ധ്യായങ്ങൾ എന്നിവ, മുദ്രിതമായ ഔത്തരാഹ ഗ്രന്ഥത്തിൽ ഇല്ല. കേരള ഗ്രന്ഥത്തിൽ ഉണ്ട്. ആദിപർവ്വം 202-ാമദ്ധ്യായം 10-ാം ശ്ലോകം മുതൽ 203-ാമദ്ധ്യായവും അച്ചടിച്ച മൂലഗ്രന്ഥത്തിൽ ഇല്ല. താളിയോലഗ്രന്ഥത്തിൽ ഉണ്ട്. ആദിപർവ്വം 222-ാമദ്ധ്യായം 2 മുതൽ 22 വരെ ശ്ലോകങ്ങൾ മുദ്രിതഗ്രന്ഥത്തിൽ ഇല്ല. താളിയോലയിൽ ഉണ്ട്. ആദിപർവ്വം 224-മുതൽ 228-വരെ അഞ്ച് അദ്ധ്യായങ്ങൾ പുസ്തകത്തിലില്ല. ഓലയിൽ ഉണ്ട്. ആദിപർവ്വം ഹരണാഹരണപർവ്വത്തിൽ മുദ്രിതഗ്രന്ഥത്തിലും ഓലയിലും വലിയ വ്യത്യാസം കാണുന്നു. ആദിപർവ്വം 233-ാമദ്ധ്യായം 18- മുതൽ പദ്യങ്ങൾ പുസ്തകത്തിൽ ഇല്ലാത്തവയും ഓലയിൽ ഉള്ളവയും ആകുന്നു.

ആശ്വമേധികത്തിലെ വൈഷ്ണവ ധർമ്മപർവ്വം (അ. -96-118) ദാക്ഷിണാത്യന്മാരുടെ ഗ്രന്ഥങ്ങളിൽ മാത്രമേയുള്ളു. ഔത്തരാഹഗ്രന്ഥങ്ങളിൽ അതില്ല. എങ്കിലും അതു മുദ്രണം ചെയ്തു പ്രകാശിപ്പിച്ചിട്ടുണ്ട്. കുഞ്ഞിക്കുട്ടൻ തമ്പുരാൻ അതു തർജ്ജമ ചെയ്യാതെ ഉപേക്ഷിച്ചിരിക്കുന്നു. എഴുത്തച്ഛനും അതു സംഗ്രഹിച്ചിട്ടില്ല. ക്ഷേമേന്ദ്രനും അതു

പരിത്യജിച്ചുകാണുന്നു.

സുദർശനം തഥാഖ്യാനം
വൈഷ്ണവം ധർമ്മമേവ ച

(ആദി. അ. 2.) എന്നു മൂലത്തിലും, "വൈഷ്ണവധർമ്മം ഹയമേധകർമ്മാനന്തരം" എന്നു കിളിപ്പാട്ടിലും പർവസംഗ്രഹത്തിൽ വൈഷ്ണവധർമ്മത്തെ സ്മരിച്ചിട്ടുണ്ട്. ആ സ്ഥിതിക്കു ആ ഭാഗം പ്രക്ഷിപ്തമല്ലെന്നും ഭാരതത്തിൽ ഉള്ളതു തന്നെയെന്നും വിശ്വസിക്കുകയാണു യുക്തം.

കുഞ്ഞിക്കുട്ടൻ തമ്പുരാൻെറ ഭാഷയ്ക്കു അടിസ്ഥാനം ഔത്തരാഹന്മാരുടെ പുസ്തകമാകുന്നു. അതിൽ ആദിപർവ്വത്തിൽ 246 അദ്ധ്യായം കാണുന്നു.

കൽക്കത്തായിൽനിന്നു മഹാനുഭാവനായ പ്രതാപചന്ദ്രറായി ഭാരതം മൂലം ആദ്യമായി മുദ്രണം ചെയ്തു പ്രസിദ്ധപ്പെടുത്തിയ കാലത്തു, അതു ജ്ഞാനപ്രകാശികയെന്നു പേരായ ഒരു ചെറിയ വ്യാഖ്യാനത്തോടുകൂടി കോഴിക്കോട്ടു കേളപ്പൻ മുദ്രാലയത്തിൽനിന്നു ക്രി. വ. 1891-ൽ, അച്ചടിച്ചു പ്രസിദ്ധപ്പെടുത്തിയിട്ടുണ്ട്. ഇതിൽ ആദിപർവ്വത്തിൽ 172 അദ്ധ്യായമേയുള്ളു.

പരിക്രമ്യ തതഃ സർവേ ത്രയോപി ഭരതർഷഭ!
രേണിയേ നദീകൂലേ സഹിതാസ്സമുപാവിശൻ.

എന്നതാണു അതിൽ ആദിപർവ്വത്തിലെ അവസാനപദ്യം. "ഇതി ശ്രീമഹാഭാരതേ ശതസാഹസ്ര്യാം സംഹിതായാം വൈയാസിക്യാം ആദിപർവ്വണി ഖാണ്ഡവദാഹഃ ദ്വാസപ്തത്യധികശതതമോദ്ധ്യായഃ. സമാപ്തമാദിപർവ്വഃ 172." എന്നു പർവ്വത്തിൻെറ അവസാനഭാഗത്തു എഴുതിയിട്ടുണ്ട്. "അദ്ധ്യായാനാം ശതേ ദ്വേ തു" എന്നിങ്ങനെ അതിൽതന്നെ പർവ്വാരംഭത്തിൽ അദ്ധ്യായസംഖ്യ പറഞ്ഞിരിക്കുന്നതിനോടു ഈ സംഖ്യ യോജിക്കുന്നില്ല. അനേകം അദ്ധ്യായങ്ങളും ശ്ലോകങ്ങളും ഇതിൽ വിട്ടിരിക്കുന്നു.

ഭാരതത്തിൽ ആകെ പതിനെട്ടു പർവ്വങ്ങളും, രണ്ടായിരം അദ്ധ്യായങ്ങളും, നൂറായിരം (ലക്ഷം) ഗ്രന്ഥങ്ങളും അടങ്ങിയിരിക്കുന്നു.

പർവ്വവും മൂവ്വാറതിൽ ഗ്രന്ഥവും നൂറായിരം
ദിവ്യമിതദ്ധ്യായവുമുണ്ടൊരു രണ്ടായിരം.

എന്നു കിളിപ്പാട്ടിൽ പറയുന്നുണ്ടു്.

അദ്ധ്യായാനാം സഹസ്രേ ദ്വേ പർവ്വണാം ശതമേവ ച
ശ്ലോകാനാം തു സഹസ്രാണി നവതിശ്ചദശൈവച
തതോഷ്ടാദശഭിഃ പർവ്വൈസ്സംഗൃഹീതം മഹർഷിണാ

(ആദി. അ. 62.) എന്ന മൂലവും ഇവിടെ സ്മരിക്കുന്നതു നന്നായിരിക്കും. ഇവിടെ 'പർവ്വണാംശതം' എന്നു പറഞ്ഞിരിക്കുന്നതു ഉപപർവ്വങ്ങളെയും, "അഷ്ടാദശഭിഃ പർവ്വൈഃ" എന്നതു പ്രധാന പർവ്വങ്ങളേയും ഉദ്ദേശിച്ചാകുന്നു. ഭാരതത്തിൽ ഒരു ലക്ഷം ഗ്രന്ഥങ്ങൾ അന്തർഭവിച്ചിരിക്കുന്നു എന്നതു സർവ്വസമ്മതമാകുന്നു. അക്കാര്യത്തിൽ ആർക്കും എതിരഭിപ്രായമില്ല.

"സംഗ്രഹാദ്ധ്യായം (പർവ്വം) വിത്തായും, പൌലോമാസ്തികങ്ങൾ മുരടായും, സംഭവം കൊമ്പുകളുടെവിസ്താരമായും, സഭാരണ്യങ്ങൾ ചുള്ളികളായും, അരണിപർവ്വം രൂപമായും, വിരാടോദ്യോഗങ്ങൾ കാതലായും, ഭീഷ്മപർവ്വം വലിയ കൊമ്പായും, ദ്രോണപർവ്വം ഇലകളായും, ശല്യപർവ്വം സുഗന്ധമായും, കർണ്ണപർവ്വം വെളുത്ത പുഷ്പങ്ങളായും, സ്ത്രീപർവ്വൈഷികപർവ്വങ്ങൾ വിശ്രാമമായും, ശാന്തിപർവ്വം വലിയ ഫലങ്ങളായും, അശ്വമേധം അമൃതരസമായും, ആശ്രമം സ്ഥാനസംശ്രയമായും, മൌസലം ശ്രുതിസംക്ഷേപമായും, വിശിഷ്ടന്മാരായ ബ്രാഹ്മണരാൽ (ദ്വിജ ശബ്ദത്തിനു പക്ഷി എന്നു അർത്ഥം കൂടി ഗ്രഹിക്കുന്നതു യുക്തമായിരിക്കും) സേവിക്കപ്പെട്ടതും, നാശമില്ലാത്തതും ആയ ഭാരതമാകുന്ന വൃക്ഷം, ജന്തുക്കൾക്കു മേ

ഷം എന്നതുപോലെ എല്ലാ കവിശ്രേഷ്ഠന്മാൎക്കും ഉപകാരമായിത്തീരും." (ജ്ഞാനപ്രകാശിക) ഓരോ പൎവ്വത്തിനും ഭാരതത്തിൽ കല്പിതമായിരിക്കുന്ന സ്ഥാനം എന്തെന്നു ഈ ഭാഗത്തിൽ നിന്നു ഗ്രഹിക്കാം.

സൎവ്വേഷാം കവിമുഖ്യാനാ-
മുപജീവ്യോ ഭവിഷ്യതി.

എന്നു(മൂലം)പറഞ്ഞിരിക്കുന്നതാണു കാവ്യത്തിലെ,

ഭാരതം കവികൾക്കേകാ-
എന്നും, ധാരം വേദമനുത്തമം.

ഭാരതാഭിധ പീയൂഷ-പൂരലീലാരസോത്സുകൻ
അരവൻ സൎവ്വവിശ്രേഷ്ഠഹീരമായ് കീൎത്തിനേടിടും.

(സ.-37.) എന്നും ഉള്ള പദ്യങ്ങൾക്കു അടിസ്ഥാനം.

## ഉപാഖ്യാനങ്ങൾ.

---

ഭാരതത്തിൽ ഉപാഖ്യാനങ്ങൾക്കു പ്രധാന സ്ഥാനം കൊടുത്തിരിക്കുന്നു. ഗ്രന്ഥത്തിനു ഇത്രയ്ക്കു ദൈൎഘ്യംവരുത്തിയതു ഉപാഖ്യാന സമുദായമാകുന്നു. ആയിരം ഉപാഖ്യാനങ്ങൾ അതിൽ ഉണ്ടെന്നാണു പ്രസിദ്ധി. ഓരോ തത്വം അല്ലെങ്കിൽ ധൎമ്മം ഉപദേശിക്കുമ്പോൾ അതു എളുപ്പം മനസ്സിലാകുന്നതിനു ഉദാഹരണമായിപ്പറയുന്ന പഴയ കഥയാണു ഉപാഖ്യാനം അധികം എണ്ണവും. അതിനു പുരാണങ്ങളിലും ഇതിഹാസങ്ങളിലും മുഖ്യതയുണ്ടു്. ഭാഗവതാദിപുരാണങ്ങളെ ഉദാഹരണത്തിനു സ്മരിക്കാം. വാല്മീകി രാമായണത്തിലും അനേകം ഉപാഖ്യാനങ്ങൾ ഉണ്ടു്. യയാതിചരിതവും മററും രാമായണത്തിലുള്ളതാകുന്നു. എന്നാൽ ഭാരതത്തിലെന്നതുപോലെ അത്രയേറെ ഉപാഖ്യാനങ്ങൾ വേറെയൊരു ഗ്രന്ഥത്തിലും ഇല്ല.

ഇതിന്നുദാഹരണമായ്
ച്ചൊല്ലാരുണ്ടിപ്പഴങ്കഥ.

എന്ന മുഖവുരയോടുകൂടി ഉപാഖ്യാനം ആരംഭിക്കുന്നു. അധികം എണ്ണത്തിൻെറയും ആരംഭത്തിൽ ഈ വാക്യം ഒരേ രൂപത്തിൽ കാണാം. അങ്ങനെയല്ലാത്തവയും ഉണ്ടു്.

ഉപാഖ്യാനങ്ങളെ ആകൃതി വലിപ്പം അനുസരിച്ചു (1) ബൃഹത്തു(2) മദ്ധ്യമം (3)ലഘുഎന്നു മൂന്നായിതരംതിരിക്കാം യയാതം ശാകുന്തളം രാമോപാഖ്യാനം നളോപാഖ്യാനം മാതലിവരാന്വേഷണം ഗാലവോപാഖ്യാനം അംബോപാഖ്യാനം മുതലായവയെ ഒന്നാമത്തെ ഇനത്തിൽ ഉൾപ്പെടുത്താം. അവയിൽ അനേകം അദ്ധ്യായങ്ങൾ ഉണ്ടായിരിക്കും. ഒരു ദീർഘ കഥ പൂർണ്ണമായും സവിസ്തരമായും പ്രതിപാദിച്ചിരിക്കുകയും ചെയ്യും. വിവിധരസങ്ങളുടെ നിവേശനംകൊണ്ടു ആസ്വാദ്യതയും കൂടുതലുണ്ടായിരിക്കും. ഇവയിൽ ആകൃതിപുഷ്ടി രസോൽക്കർഷം മുതലായവകൊണ്ടു രാമോപാഖ്യാനം നളോപാഖ്യാനം അംബോപാഖ്യാനം മുതലായവ മുഖ്യങ്ങളാകുന്നു. കഥാകല്പനത്തിൻെറ ഭംഗികൊണ്ടു ഗാലവോപാഖ്യാനം അംബോപാഖ്യാനം എന്നിവയത്രേ അഗ്രഗണനീയങ്ങൾ. വിദുളോപാഖ്യാനം കൃതഘ്നോപാഖ്യാനം കീടോപാഖ്യാനം സാവിത്ര്യുപാഖ്യാനം മുതലായവ മദ്ധ്യമവർഗ്ഗത്തിൽ ഗണിക്കേണ്ടവയാകുന്നു. ഷോഡശരാജകത്തിലെ കഥകളെ മൂന്നാമത്തെ വിഭാഗത്തിൽ ഉൾപ്പെടുത്തണം. ഈ ഇനത്തിലുള്ളവ ഓരോ അദ്ധ്യായംകൊണ്ടു അവസാനിക്കുന്നു. ഉപാഖ്യാനങ്ങളുടെ മേന്മ അവ ഉപദേശിക്കുന്ന തത്ത്വങ്ങളുടെ വൈശിഷ്ട്യത്തിലാണു സ്ഥിതിചെയ്യുന്നതു്. കഥയുടെ കല്പനാ ചാതുര്യാദി ഗുണങ്ങളിലല്ല. എന്നാൽ കല്പനാ ഭംഗിതികഞ്ഞിരിക്കുന്ന ഉപാഖ്യാനങ്ങളും ഉണ്ടു്.

(1) പഴയ പുരാണകഥകൾ (2) ജനങ്ങൾ തലമുറ തലമുറകളായി പറഞ്ഞുവരുന്നവ. (3) തൽകാലാവശ്യത്തിനായി

നിർമ്മിക്കുന്നവ (4) തത്വങ്ങളെ അടിസ്ഥാനമാക്കിയുള്ളവ എന്നിങ്ങനെ വേറെയും ഉപാഖ്യാനങ്ങൾക്കു നാലു വിഭാഗങ്ങൾ കല്പിക്കാം. പല സന്ദർഭങ്ങളിലും ആവൎത്തിച്ചു പറയുന്ന വിശ്വാമിത്രോപാഖ്യാനവും യയാതിചരിതവും മററും പഴയ പുരാണ കഥകളാകുന്നു. ഹംസകാകീയം, കർണ്ണനെ അാക്ഷേപിക്കുന്നതിനു തൽക്കാലം ഉണ്ടാക്കിച്ചേൎത്തതാണു്. അതിലെ കാക്ക കർണ്ണൻതന്നെ. കൃതഘ്നോപാഖ്യാനം ദീർഘസൂത്രകഥ എന്നിവയും തൽകാലത്തെ ആവശ്യത്തിനു കവി ഉണ്ടാക്കിച്ചേൎത്തതെന്നു വിചാരിക്കണം.

പഞ്ചതന്ത്രത്തിലും മററും കാണുന്നതുപോലെയുള്ള ഒന്നാണു ദീർഘ സൂത്രകഥ. ദീർഘദർശി ഉല്പന്നമതി ദീർഘസൂത്രൻ എന്നു മൂന്നു മത്സ്യങ്ങളുടെ കഥ ഈ ഉപാഖ്യാനത്തിൽ പറയുന്നു.

> വരാവതു തടപ്പോനം വന്നാൽ കൈക്കൊണ്ടുപോനമേ
> രണ്ടുപേരും സുഖം നേടും ദീർഘസൂത്രൻ നശിച്ചിടും.

(ശാന്തി അ. 127.) എന്നതാണു ഈ കഥ പഠിപ്പിക്കുന്ന മുഖ്യപാഠം. മുൻകൂട്ടിയാലോചിച്ചു ആപത്തുകൾ വരാതെ സൂക്ഷിക്കുന്നവനും, അവ വന്നാൽ ആത്മരക്ഷയ്ക്കു വേണ്ടതു ചെയ്യുന്നവനും സുഖം ഉണ്ടാകും. ദീർഘസൂത്രവുംകൊണ്ടിരിക്കുന്നവൻ നശിക്കും. ലോകവ്യവഹാരത്തിൽ ഏർപ്പെട്ടുകഴിയുന്നവർ പ്രത്യേകം ആദരിക്കേണ്ടതാണു ഈ തത്വം. കൃതഘ്നോപാഖ്യാനം വായിക്കുന്നവർ കൃതഘ്നന്മാരാകുന്നതല്ല. അതു യ്ക്കു അതു അവരുടെ മനസ്സിനെ വശീകരിക്കുന്നതാണു്.

ദേവന്മാർ അസുരന്മാർ ഈശ്വരന്മാർ രക്ഷസ്സുകൾ മൃഗങ്ങൾ പക്ഷികൾ കീടങ്ങൾ മത്സ്യങ്ങൾ ഋഷികൾ പ്രാപഞ്ചികന്മാർ എന്നിങ്ങനെ ഏതെല്ലാംതരം ജീവികൾ ലോകത്തിലുണ്ടോ അവയെയൊക്കെ ഭാരതത്തിലെ ഉപാഖ്യാനങ്ങളിൽ കഥാപാത്രങ്ങളായി കാണുവാൻകഴിയും. അതുയല്ല;

വൃക്ഷലതാസമുദ്രശൈലസരിദാദികൾക്കും സ്ഥാനമുണ്ട്. അതിലെ മുഖ്യകഥയോടോ ഉപാഖ്യാനത്തോടോ ബന്ധമില്ലാത്ത ഒരു ജീവിയെ കാണുവാൻ പ്രയാസം. അതുപോലെ ലോകത്തിലെ എല്ലാ ദേശങ്ങളെക്കുറിച്ചും ഭാരതത്തിൽ പ്രതിപാദനം കാണാം. ഈ നിലയിൽ ഭാരതം സർവ്വലോകങ്ങളുടെയും ദേശങ്ങളുടെയും ജീവികളുടെയും ചരിത്രംഎന്നു പറയണം.

ഭാരതത്തിന്റെ മാഹാത്മ്യത്തെ വർദ്ധിപ്പിച്ചിരിക്കുന്നതു, അതിൽ അവിടെയവിടെ നിബന്ധിച്ചിരിക്കുന്ന മഹാശാസ്ത്രങ്ങളും ധർമ്മ തത്വങ്ങളും ആകുന്നു. ശാസ്ത്രങ്ങളിൽ (1) ഭഗവദ്ഗീത (2) സനത്സുജാതീയം (3) അനുഗീത (4) ശാന്തിപർവ്വത്തിലെ മോക്ഷധർമ്മ പർവ്വം എന്നിവ മുഖ്യങ്ങൾ. ധർമ്മോപദേശങ്ങളിൽ വിദുരവാക്യവും; മോക്ഷ ധർമ്മപർവ്വത്തിൽ ചെറിയവയും വലിയവയും ആയ അനേകം ഗീതകൾ അടങ്ങിയിട്ടുണ്ട്. അവയെപ്പററി മുൻപു പറഞ്ഞിട്ടുള്ളതാകുന്നു. ഭഗവദ്ഗീതയുടെ രീതിയിലാണു അവ നിർമ്മിച്ചിരിക്കുന്നതു്. എന്നാൽ അവയ്ക്കു തമ്മിൽ വളരെ വ്യത്യാസമുണ്ട്. ആത്മജ്ഞാനത്തിന്റെ ബഹുമുഖങ്ങളും സൂക്ഷ്മങ്ങളും ആയ അംശങ്ങളെക്കുറിച്ചു സവിസ്തരം സോദാഹരണം പ്രതിപാദിക്കുന്ന പ്രസ്തുത ഗീതകളിൽ ഓരോന്നും ഓരോ വിലയേറിയ രത്നമാകുന്നു. അവ എല്ലാവരും വായിച്ചു പഠിച്ചിരിക്കേണ്ടവയാണെന്നു ശങ്കകൂടാതെ പറയാം. ലൌകികവും ആത്മീയവും ആയ ജ്ഞാനത്തെയും ധർമ്മത്തെയും കുറിച്ചു ആർക്കും മനസ്സിലാകത്തക്കവണ്ണം ഭംഗിയായി പ്രതിപാദിക്കുന്ന കഥകൾ മോക്ഷധർമ്മപർവ്വത്തിൽ അനേകം ഉണ്ട്. ജ്ഞാനത്തിന്റെ പരമാവസ്ഥയിലെത്തിയവരായ ജനകശുക വ്യാസയാജ്ഞവല്ക്യപരാശരാദികളുടെ ചരിത്രം പലതും ഈ പർവ്വത്തിൽ നിന്നു പഠിക്കാം. ഭാരതത്തിന്റെ വിലയേറിയ സമ്പത്തുകളാ

ണ ഈ ശാസ്ത്രങ്ങൾ. അവയിൽ ഗീതയ്ക്കും സനത്സുജാതീയത്തിനും വിശേഷമഹാശാസ്ത്രങ്ങളുടെ കൂട്ടത്തിൽ മുഖ്യസ്ഥാനം അനേകം ശതവർഷങ്ങൾക്കു മുൻപു ലഭിച്ചുകഴിഞ്ഞിരിക്കുന്നു. ലോകത്തിലെ ആത്മതത്വചിന്തകന്മാരെ അവ എത്രമാത്രം ആകർഷിച്ചു ആനന്ദവിവശന്മാരാക്കിയിട്ടുണ്ടെന്നു പറയാവുന്നതല്ല.

മഹാഭാരതം ഒരു ഗ്രന്ഥമല്ല, അനേകം ഗ്രന്ഥങ്ങൾ അടങ്ങിയ ഒരു ഗ്രന്ഥശാലയാകുന്നു എന്നു, ഒരു പണ്ഡിതൻ അഭിപ്രായപ്പെട്ടുകേട്ടിട്ടുണ്ടു്. പ്രത്യക്ഷരം വാസ്തവമായ ഒന്നാകുന്നു ഈ അഭിപ്രായം. മഹാകാവ്യങ്ങളും മദ്ധ്യമകാവ്യങ്ങളും ലഘുകാവ്യങ്ങളും ആയികണക്കാക്കാവുന്നവയാണു് അതിലെ മുൻപു പറഞ്ഞ മൂന്നുതരം ഉപാഖ്യാനങ്ങൾ. ഇവിടെപ്പറഞ്ഞ ശാസ്ത്രങ്ങൾ ഓരോന്നും പ്രത്യേകം ഗ്രന്ഥമാണു്. അവയ്ക്കു അങ്ങിനെ ഒരു നില ലോകത്തിൽ കിട്ടിയിരിക്കുന്നു. ഇതിൽ നിന്നു അനേകം മഹാകാവ്യങ്ങളുടെയും മദ്ധ്യമ കാവ്യങ്ങളുടെയും ലഘുകാവ്യങ്ങളുടെയും ശാസ്ത്രങ്ങളുടെയും ഒരു കലവറയാണു ഭാരതം എന്നു വന്നുകൂട്ടുന്നുണ്ടല്ലൊ. ഈ സ്ഥിതിക്കു അതിനെ ഒരു മഹാഗ്രന്ഥശാലയെന്നു പറയുന്നതിലെന്താണു അതിശയം വിചാരിക്കുവാനുള്ളതു്?

ലോകത്തിലെ അന്യഭാഷകളിലെ ഏററവും വലിയ ഒരു ഗ്രന്ഥം എടുത്തുനോക്കിയാൽ ഗാത്രപുഷ്ടികൊണ്ടോ പ്രതിപാദ്യമഹിമാവുകൊണ്ടോ അതിനു ഭാരതത്തിലെ ഒരു ഉപപർവ്വത്തിന്റെ സാമ്യം കൂടി ഉണ്ടായിരിക്കയില്ല. പ്രധാന പർവ്വസാമ്യ കഥയെപ്പററിപ്പിന്നെ ചിന്തിക്കേണ്ടതില്ലല്ലൊ. അങ്ങിനെയുള്ള അസംഖ്യം ഉപപർവ്വങ്ങളും മഹാപർവ്വങ്ങളും ആണു ഭാരതത്തിലുള്ളതു്. അതുകൊണ്ടു ഭാരതത്തിന്റെ സാമ്യം പോയിട്ടു, അതിന്റെ വളരെയകലെ നില്ക്കുന്നതിനുപോലും അർഹത സിദ്ധിച്ചിരിക്കുന്ന ഗ്രന്ഥങ്ങൾ അന്യഭാഷകളിൽ

ഇല്ലെന്ന നിശ്ചയമാണ്. സംസ്കൃതത്തിൽ ഭാരതത്തിൻെറസാമ്യമില്ലെങ്കിലും സാമീപ്യം വഹിക്കുന്നതിന്ന അർഹതയുള്ള ഗ്രന്ഥങ്ങൾ കണക്കില്ലാതെയുണ്ട്. അത്തരം മഹാഗ്രന്ഥങ്ങൾ അതിൽ മാത്രമേയുള്ളു.

ഏതു കാൎയ്യത്തിനും ഗുണദോഷമയങ്ങളായ രണ്ടു അംശങ്ങൾ ഉണ്ടായിരിക്കും. അവയെ രണ്ടിനെയും കുറിച്ചു സമഗ്രവും ഗഹനവുമായി പ്രതിപാദിക്കുന്ന എന്നതു ഭാരതത്തിൻെറ മേന്മയാകുന്നു. അതു വായിക്കുന്നവൎക്ക് ഏതു ധൎമ്മത്തിൻെറയും രണ്ടു വശങ്ങളെക്കുറിച്ചും ശരിയായ അറിവു സമ്പാദിക്കുവാൻ കഴിയും. ദൈവത്തെയും പുരുഷകാരത്തെയും കുറിച്ചു അനുശാസനത്തിൽ (അ. 6.) പ്രതിപാദിച്ചിരിക്കുന്നതു ഉദാഹരണത്തിന്ന ഗ്രഹിക്കാം. ദൈവപൌരുഷങ്ങളിൽ ശ്രേഷ്ഠമേതെന്നു യുധിഷ്ഠിരൻ ചോദിക്കുന്നതിന്ന സമാധാനം ഈ അദ്ധ്യായത്തിൽ അടങ്ങിയിരിക്കുന്നു. യുക്തിയുക്തമായും സോദാഹരണമായും ഈ പ്രകൃതത്തിൽ പൌരുഷത്തെ പ്രശംസിച്ചിരിക്കുന്നതു ശ്രദ്ധിക്കേണ്ടതാണ്.

തൻകൎമ്മഫലമില്ലെങ്കിലെല്ലാംനിഷ്ഫലമായ് വരും
ലോകം ദൈവത്തിനെപ്പാൎത്തിട്ടുദാസീനത്വമേല്ക്കൊലാ
മാനുഷക്രിയ ചെയ്യാതെ ദൈവത്തെപ്പിന്തുടൎന്നവൻ
പാഴിൽ മാഴ്കും ക്ലീബപതിയൊത്തൊരംഗനപോലവേ

* * *

പൌരുഷം ചെയ്കിലത്രതാൻ ദൈവത്തെപ്പിന്തുടൎന്നിടും
ഒന്നും ചെയ്യാഞ്ഞിലോ ദൈവമാൎക്കുമൊന്നും കൊടുത്തിടാ.

'എല്ലാം ദൈവം തരും' എന്നു പറഞ്ഞു വേണ്ടതു പ്രവൎത്തിക്കാതെയിരിക്കുന്നവൻെറ അനുഭവം ഏതുവിധമായിരിക്കുമെന്നിവിടെ പറയുന്നു. നിഷ്ക്രിയനായിരിക്കുന്നവനു ആഹാരാദികൾകൂടിപോലും നിവൃത്തിയില്ലാതെ കഷ്ടപ്പെടേണ്ടതായിവരും.

പുരുഷനരുധനെന്നാലും സ്ത്രീകൾ ഭോഗങ്ങളാണെന്നും
പരമിഹ മതിയാകാ കർമ്മമെന്ന്യേ ഉൗജിപ്പാൻ
സുവിഹിതമിഹ ദൈവം കാത്തുപോന്നീടുമത്ഥം
മഹിതപുരുഷനെന്നും വേലചെയ്യൂ ഉൗജിക്കൂ.

ദൈവത്തെപ്പോലെതന്നെ, പക്ഷേ അതിനേക്കാൾ പുരുഷകാരം മുഖ്യമെന്നു ഈ ഭാഗത്തിൽ നിന്നുഗ്രഹിക്കണം. ഇതുപോലെ ക്ഷമാദിഗുണങ്ങളെപ്പററി, രണ്ടു വശങ്ങളെ അസ്പദമാക്കിയും ഭാരതത്തിൽ ചിന്തിച്ചിട്ടുണ്ട്. ക്ഷമയുടെഗുണങ്ങൾ, അതു അസ്ഥാനത്തു ഉപയോഗിച്ചാലുണ്ടാകുന്ന ദോഷങ്ങൾ, അതു എപ്പോൾ വേണം എന്നിവയെക്കുറിച്ചു ചിന്തിക്കുന്ന ഭാഗം എല്ലാവരും പഠിക്കേണ്ടതാണു്. ഹിംസ അഹിംസ സത്യം അസത്യം മാംസഭക്ഷണം ത്യാഗം ഭോഗം അത്ഥം ദാരിദ്ര്യം മുതലായവയെക്കുറിച്ചെല്ലാം യുക്തിയുക്തമായും തത്വഗർഭമായും സോപാഖ്യാനമായും പ്രതിപാദിക്കുന്ന ഭാഗങ്ങൾ പ്രത്യേകം ശ്ളാഘ്യങ്ങളാകുന്നു. ഗുണം ചിലപ്പോൾ ദോഷമാകുമെന്നും അതെപ്പോഴൊക്കെയെന്നും സൂക്ഷ്മമായി ഗ്രഹിച്ചിരിക്കേണ്ട സംഗതികളാണു്. ഔചിത്യം നോക്കാതെയുപയോഗിച്ചാൽ സത്യാഹിംസാദി ഗുണങ്ങൾകൂടി അയോഗ്യമാകും. വേണ്ടസ്ഥാനത്തു പ്രയോഗിച്ചാൽ അധർമ്മവും ധൎമ്മമായിത്തീരും. ഈവക തത്വമർമ്മങ്ങൾ, ഭാരതത്തിൽ സുവിശദവും സുവിശാലവും ആയി ഉപദേശിക്കുന്നു, ഇതു മററു ഗ്രന്ഥങ്ങൾക്കില്ലാത്ത ഗുണമാകുന്നു.

ദോഷങ്ങൾ എത്ര നികൃഷ്ടങ്ങളും ഭയങ്കരങ്ങളും ആയാലും യാതൊരു സങ്കോചവും കൂടാതെയും അല്പവും മറയ്ക്കാതെയും

അവയെ തുറന്നു പറയുകയെന്നതു മഹർഷിയുടെ ഒരു സ്വഭാവമാകുന്നു. അതു ഭാരതത്തിൽ പല സന്ദർഭങ്ങളിലും തെളിഞ്ഞുകാണാം. കർണ്ണപർവ്വം (അ. 40.) നോക്കുക. മദ്ര രാജ്യത്തിലെ സ്ത്രീപുരുഷന്മാരുടെ അതിഗർഹ്യങ്ങളായ ദുർവ്യാപാരങ്ങളെപ്പറ്റി ഇതിൽ പ്രതിപാദിക്കുന്നു. മറ്റൊരു നാട്ടിലും ഇല്ലാത്ത ദുരാചാരങ്ങൾ അവിടെ വളരെയുണ്ടെന്നു പ്രകൃതത്തിൽ വെളിപ്പെടുത്തിയിട്ടുണ്ട്. അതിൽനിന്നു ഒരു ഭാഗം:-

അച്ഛനമ്മ മകൻ പിന്നെ ശ്വശ്രൂശ്വശുരമാതുലർ
ഭ്രാതാവു മക്കൾ ജാമാതാ നപ്തൃമററുള്ള ബാന്ധവർ
വയസ്യർ മററതിഥികൾ ദാസീദാസരുമൊത്തുതാൻ
ജ്ഞാതാജ്ഞാതസ്ത്രീപുമാന്മാരിടചേൎന്നു യഥേഷ്ടമേ
സക്തു മത്സ്യാശനാശിഷ്ടരവർക്കുള്ള ഗൃഹങ്ങളിൽ
കള്ളുംകുടിച്ചു ഗോമാംസംതിന്നാൎത്തീടും ചിരിച്ചിടും
പാടുമെന്നല്ലസഭ്യങ്ങൾ തോന്നിവാസം തുടൎന്നിടും
തമ്മിൽച്ചൊല്ലും തോന്നിവാസമവരിൽ ധൎമ്മമെങ്ങിനെ?

*　　　　*　　　　*　　　　*

മദ്രന്മാരോടു സംസൎഗ്ഗം ചെയ്യുകിൽ പതിതനാം നരൻ. കർണ്ണൻ, ശല്യന്റെ മദ്രനാടിനെക്കുറിച്ചു ആക്ഷേപിക്കുന്നതാണു ഈ ഭാഗം. അച്ഛൻ അമ്മ സഹോദരി മകൾ ജാമാതാവ് എന്നീവക ചിന്തയൊന്നുമില്ലാതെ ഗോമാംസംതിന്നും കള്ളുകുടിച്ചും തുള്ളിച്ചാടി പൂരപ്പാട്ടുപാടി തോന്നിയതു കാണിക്കുന്നവരാണു മദ്രകന്മാർ. യാതൊരു വിദ്യാഭ്യാസവും ലഭിക്കാത്ത ജനങ്ങൾ ചില ദേശങ്ങളിലുണ്ടായിരുന്നുവെന്നും, അവർ വിശപ ഗർഹ്യങ്ങളായ അധൎമ്മങ്ങൾ പ്രവൎത്തിച്ചിരുന്നു എന്നും കർണ്ണശല്യസംവാദകഥയിൽനിന്നു ഗ്രഹിക്കാം.

## ഭാരതവും പുരാണങ്ങളും.

പുരാണങ്ങൾ പലതിനും ഭാരതം അടിസ്ഥാനമായിനില്ക്കുന്നു. ഭാഗവതത്തിലെ അനേകം അദ്ധ്യായങ്ങൾക്കു ഭാരത

മാണു അവലംബം. അത്രയല്ല ഭാഗവതകഥയുടെ മൂലമായി ബ്ഭവിച്ചിരിക്കുന്ന പരീക്ഷിച്ചരിതം തന്നെ ഭാരതത്തിൽ നിന്നു ഗ്രഹീതമാകുന്നുവല്ലൊ. അതിൽനിന്നു സ്വീകരിച്ചിരിക്കുന്ന കഥകൾക്കു ഭാഗവതത്തിൽ ഭക്ത്യാനുസരണം (ഭഗവന്മാഹാത്മ്യപ്രകാശനത്തിനു യുക്തമായവിധം) വ്യത്യാസം വരുത്തിയിട്ടുണ്ടു്. കഥകൾക്കു അപ്രകാരം വ്യത്യാസം വരുത്തിയതു ഭക്തിപ്രധാനമായ ഭാഗവതത്തെ സംബന്ധിച്ചിടത്തോളം സർവ്വഥാ സമുചിതമെന്നു അനുഭവസിദ്ധമാകുന്നു. ഭാഗവതം പ്രഥമ സ്കന്ധത്തിലെ ഏഴ് എട്ടു ഒൻപതു മുതലായ അദ്ധ്യായങ്ങൾ നോക്കിയാൽ ഈ വസ്തുതഗ്രഹിക്കാം. പരീക്ഷിത്തിന്റെ ജനനത്തെയും സഞ്ജീവനത്തെയും കുറിച്ചു ഭാരതത്തിലും ഭാഗവതത്തിലും പറയുന്നകഥകൾക്കു അല്പം വ്യത്യാസമുണ്ടു്. രണ്ടും ഭക്തിയെ വർദ്ധിപ്പിക്കുന്നവതന്നെയാകുന്നു. ഭാഗവതം ഏകാദശത്തിൽ ഭഗവാൻ ഉദ്ധവർക്കു ചെയ്യുന്ന ധർമ്മോപദേശത്തിനു ശാന്ത്യനുശാസനങ്ങളിലെ ഭീഷ്മോപദേശത്തിന്റെ ദൂരഗതമായ ഒരു സാമ്യം ഉണ്ടു്. ഏകാദശം പതിനാറാമദ്ധ്യായത്തിലെ വിഭൂതിവർണ്ണനം ഭഗവദ്ഗീത പത്താമദ്ധ്യായത്തിന്റെ ഒരു പകർപ്പു ആകുന്നു. ഇപ്രകാരം വിചാരിച്ചാൽ ഭാഗവതത്തിലെ പല ഭാഗങ്ങൾക്കും ഭാരതം അടിസ്ഥാനം എന്നു തെളിയും.

ഭക്തി ജ്ഞാനം ധർമ്മം എന്നിവയെ ഒരുപോലെ ഇണക്കിച്ചേർത്തു അത്യുന്നതമായ സാഹിത്യംകൊണ്ടു അഭേദ്യമായ ഒരു ഭംഗി വരുത്തി അങ്ങിനെ നിർമ്മിച്ചിരിക്കുന്ന ഗ്രന്ഥങ്ങളാണു ഭാഗവതവും ഭാരതവും; എങ്കിലും രണ്ടിന്റെയും രൂപത്തിനും സ്വഭാവത്തിനും പ്രധാനമായ വ്യത്യാസമുണ്ടു്. ഭാഗവതത്തിൽ എല്ലാത്തിനേയുംകാൾ ഭക്തി മുൻപിട്ടുനിന്നു പ്രകാശിക്കുന്നു. ജ്ഞാനധർമ്മങ്ങൾക്കു അതിനെക്കാൾ താഴെയാണു സ്ഥാനം. "ഭക്ത്യാ ഭാഗവതം ജ്ഞേയം" എന്നു പ

ണ്ഡിതന്മാർ പറയുന്നതിന്റെ രഹസ്യം ഇതാണ്. ഭാരതത്തിൽ ധർമ്മവും ജ്ഞാനവും മുഖ്യങ്ങൾ. അതിൽ ഭക്തിയുടെ മുഖ്യത കൊടുത്തതു മതിയായില്ല. ഭാരതം നിർമ്മിച്ചിട്ടും മഹർഷിക്കു മനസ്സിനു നിർവൃതിയില്ലാതെ വന്നതും, പിന്നീടു ഭാഗവതം നിർമ്മിച്ചതും അതുകൊണ്ടു തന്നെയാണല്ലോ. പ്രൌഢി ഗാംഭീര്യം സ്വാരസ്യം മുതലായ ഗുണങ്ങളുടെ നിരുപമമായ പൌഷ്കല്യംകൊണ്ടു ഭാരതത്തിലേതിനെക്കാൾ വളരെ ഉയൎന്നതാണു ഭാഗവതത്തിലെ സാഹിത്യത്തിന്റെ നില. അതു ഉന്നതിയുടെ പാരമ്യത്തെ പ്രാപിച്ചിരിക്കുന്നതാകുന്നു. തന്നിമിത്തം ഭക്തിയും ഉന്നതമായ സഹൃദയത്വവും സാഹിത്യസംസ്കൃതിയും ലഭിച്ചിരിക്കുന്നവൎക്കു മാത്രമേ ഭാഗവതത്തിലെ കവിത ഹൃദയംഗമമായി അനുഭവപ്പെടുകയുള്ളു.

## ആവൎത്തനം.

പാഠം ശ്ലോകം ഉപാഖ്യാനം ആശയം അലങ്കാരം എന്നിവയെല്ലാക്കെ ഭാരതത്തിൽ കണക്കില്ലാതെ ആവൎത്തനം സംഭവിച്ചിട്ടുണ്ട്. ഗീതയിലെ അനവധി പാഠങ്ങളും പദ്യങ്ങളും ഭാരതം ഇതരഭാഗങ്ങളിൽ കാണുവാൻ കഴിയും. വിശ്വാമിത്രോപാഖ്യാനം രാമോപാഖ്യാനം ഭാർഗ്ഗവോപാഖ്യാനം വൃത്രവധം മുതലായവ അപ്രകാരം ആവൎത്തിച്ചിരിക്കുന്ന ഉപാഖ്യാനങ്ങളാകുന്നു. ഷോഡശരാജകത്തിലെ പല കഥകളും ചുരുക്കിയും വിസ്തരിച്ചും വേറെ സന്ദർഭങ്ങളിൽ പ്രതിപാദിക്കുന്നുണ്ട്. ശൈലം മേഘം അശോകം മത്സ്യം പഞ്ചേന്ദ്രിയങ്ങൾ സൂര്യാദിഗ്രഹങ്ങൾ സമുദ്രം ഇന്ദ്രൻ ചക്രം വൃത്രൻ കൎണ്ണികാരം കാലൻ തിര്യ്ക്ക് വണിക്കു കൂർമ്മം വഞ്ചി മൃഗം സിംഹം സർപ്പം മുതലായവയെ സംബന്ധിച്ചു ബഹുരൂപത്തിൽ നിർമ്മിതങ്ങളായിരിക്കുന്ന അലങ്കാരങ്ങൾ പല സന്ദർഭത്തിലും കണക്കില്ലാതെ ആവൎത്തിച്ചിരിക്കുന്നു. ഭാരതം

പോലെയുള്ള ഒരു മഹാഗ്രന്ഥത്തിൽ ഈ മാതിരി ആവൎത്തനങ്ങൾ സംഭവിക്കുന്നതിലല്ല, സംഭവിക്കാതെയിരുന്നാലാണു അത്ഭുതം. എങ്കിലും ഉപാഖ്യാനങ്ങളുടെ ആവൎത്തനം ചുരുക്കാമായിരുന്നു എന്നു തോന്നുന്നു.

## വൎണ്ണനം.

കഥാരംഗങ്ങളുടെ വിപുലത, പാത്രങ്ങളുടെ സന്ദൎഭോചിതമായ സംഭാഷണ ശൈലി, ധൎമ്മോപദേശത്തിന്റെ കുശലത, അല്പം ചില പദങ്ങൾ ഉപയോഗിച്ചു രസത്തെയും ഭാവത്തെയും അതിന്റെ അത്യുച്ച ശൃംഗത്തിൽ എത്തിക്കുന്ന സ്വഭാവം, സുഗമങ്ങളും സുന്ദരങ്ങളും അൎത്ഥഗൎഭങ്ങളും ആയ പദങ്ങൾ, വിവക്ഷിതത്തെ ഭംഗിയായി പ്രകാശിപ്പിക്കുന്നവയും അചുംബിതങ്ങളും ചിന്താമധുരങ്ങളും ആയ അലങ്കാരങ്ങളുടെ സമ്പത്തു എന്നിവ ഭാരതത്തിലെ സാഹിത്യത്തിന്റെ മുഖ്യഗുണങ്ങളാകുന്നു. ഈ ഗുണങ്ങൾ ഇത്രക്കു തികഞ്ഞു മററതെങ്കിലും കൃതിയിൽ കാണുമോ എന്നു സംശയമാണു്. ഭാരതത്തിലെ ഓരോ ഭാഗവും വായിക്കുമ്പോൾ വായനക്കാൎക്കു തങ്ങൾ ആ കഥാരംഗത്തിൽ പാത്രങ്ങളോടൊപ്പം സന്നിഹിതന്മാരായി അവിടെ നടക്കുന്ന സംഭവങ്ങൾ മുഴുവനും കാണുന്നതായി തോന്നും. പിന്നെ ഒരിക്കലും മായാത്ത വിധം ആ രംഗം മനസ്സിൽ പതിഞ്ഞിരിക്കും. കവിവേധസ്സായ മഹൎഷിയുടെ രംഗവിധാന കൌശലത്തിന്റെയും, സംഭാഷണ ശൈലീമാഹാത്മ്യത്തിന്റെയും, രസനിവേശന പാടവത്തിന്റെയും അത്ഭുതജനകമായ പ്രഭാവമാണു അതിനു കാരണം. ഏതു രംഗത്തെ വൎണ്ണിക്കുന്നതായാലും അതിന്റെ നിസ്സാരമായ അംശംപോലും വിടാതെ, അടുക്കിനു കടുകിട തെററു പററാതെ, ആ പരിപൂൎണ്ണമായ രൂപത്തിൽ പകൎത്തിവെയ്ക്കും. ഇതാണു മഹൎഷിയുടെ സ്വഭാവം. ഈ കാരണംകൊണ്ടു ഭാരതത്തിലെ രംഗങ്ങൾക്കു അന്യാദൃശമായ

വിസ്തൃതി സംഭവിക്കുന്നതിന്ന ഇടയായി. ഇത്രയും വിപുലങ്ങളും എന്നാൽ അതുപോലെ തന്നെ സജീവങ്ങളും സുന്ദരങ്ങളുമായ കഥാരംഗങ്ങൾ, ഭാരതത്തിലല്ലാതെ മറെറാരു സാഹിത്യത്തിലും കാണുകയില്ല. ഭീഷ്മാദി പർവ്വങ്ങളിലെ യുദ്ധവർണ്ണനങ്ങൾ നോക്കുക.

അക്ഷയപാത്രംപോലെ അക്ഷയാശയവിഭവസമ്പന്നമാണു മഹർഷിയുടെ ഹൃദയഭണ്ഡാഗാരം. എത്ര ധാരാളം മുതല്ല അതിൽ നിന്നു എടുത്തു വാരിക്കോരിച്ചിലവു ചെയ്താലും അതിൽ യാതൊരു കുറവും ഉണ്ടായതായി തോന്നുകയില്ല. സന്ദർഭോചിതങ്ങളായ ആശയങ്ങൾ ലോഭമില്ലാതെ അക്ലിഷ്ടവും ശാന്തമധുരവും ആയ ഒരു രീതിയിൽ ഒഴുകിക്കൊണ്ടിരിക്കും. യുദ്ധം സ്വയംബരം ധർമ്മോപദേശം എന്നിവ ഭാരതത്തിൽ അനേകം സന്ദർഭങ്ങളിൽ ആവത്തിച്ചുവരുന്ന കഥകളാണു്. ഭാരതത്തിൽ ചുരുക്കം ചില പവ്വങ്ങൾ ഒഴിച്ചാൽ മററുള്ളവയിലൊക്കെ യുദ്ധങ്ങൾ വർണ്ണിച്ചിരിക്കുന്നതായിക്കാണാം. യുദ്ധക്കളത്തിലേക്കിറങ്ങിയാൽ അവിടെ നിന്നു എളുപ്പം മാറുന്ന സ്വഭാവം മഹർഷിക്കില്ല.

ഭാരതത്തിൽ യുദ്ധവർണ്ണനത്തിന്ന അസ്സാദൃശമായ ഒരു പ്രാധാന്യം കൊടുത്തിരിക്കുന്നു. "യുദ്ധരംഗത്തിലേക്കു ഇറങ്ങുകയെന്നതു കവിക്കു അത്യന്തസാഹസകരമായ കാര്യമാണു്. അങ്ങിനെ ചെന്നു ചേന്നാൽ പിന്നീടു അവിടെ നിന്നു വിട്ടുമാറുന്നതിന്ന വൈമനസ്യമുണ്ടെന്നു തോന്നും. എത്ര വർണ്ണിച്ചാലും അലംഭാവം വരുകയില്ല. ഇതാണു മഹർഷിക്കു യുദ്ധത്തോടുള്ള അഭിരുചിയുടെ സ്വഭാവം..... യുദ്ധത്തിന്റെ അടിമുതൽ സർവ്വാംശങ്ങളേയും, ഒന്നും വിടാതെ, ക്രമത്തിന്ന തത്തൽഭാവങ്ങളെ പ്രകാശിപ്പിച്ചുകൊണ്ടു ഭംഗിയായി പ്രതിപാദിച്ചു ഫലിപ്പിക്കുന്നതിന്ന മഹർഷിക്കു പാടവമുണ്ടു്. നായകപ്രതിനായകന്മാർ സമരോചിതമായ വേഷം അണി

യുന്നതും,വാഹനത്തിൽ കയറി രണാങ്കണത്തിൽ എത്തുന്നതും, വീരവാദം പറയുന്നതും, പരസ്പരം നിന്ദിക്കുന്നതും, അമ്പു എടുക്കുന്നതും, തൊടുക്കുന്നതും,വിടുന്നതും,ആ സമയത്തു വിവിധങ്ങളായ ഭാവ വികാരങ്ങൾ പ്രകാശിപ്പിക്കുന്നതും, ശത്രുവിന്റെ മേൽ ആയുധം പതിക്കുന്നതും, അയാൾ അത്തു തടയുന്നതും, ഭടന്മാർ മരിച്ചുവീഴുന്നതും,ബന്ധുക്കൾ വിലപിക്കുന്നതും, എന്നുവേണ്ട യുദ്ധത്തോടു സംബന്ധമുള്ള സർവ്വകാര്യങ്ങളേയും സൂക്ഷ്മമായ ഒരു അംശം കൂടി ഉപേക്ഷിക്കാതെ മഹർഷി തന്റെ വിപുല ഗംഭീരമായ ശൈലിയിൽ വർണ്ണിക്കുന്നു. വീരനിബന്ധനത്തിനു ഉദ്ധതങ്ങളായ പദങ്ങളും ആശയങ്ങളും കവിക്കു ആവശ്യമില്ല. അവയെ വർജ്ജിക്കണമെന്നു മഹർഷിക്കു നിർബന്ധമുണ്ടോ എന്നു തോന്നും.

നോദേചല്ലക്ഷ്മണ മുക്തമാര്ഗ്ഗണഗണ-
ച്ഛേദോച്ഛലച്ഛോണിത-
ച്ഛത്രച്ഛന്നദിഗന്തമന്തകപുരം
പുത്രൈർവൃതോ യാസ്യതി.

എന്നിങ്ങനെ ഉദ്ധതപദനിബദ്ധങ്ങളായ വാക്യങ്ങൾ കേട്ടാൽ മഹർഷി രണ്ടു ചെവിയും പൊത്തിക്കൊണ്ടു അവിടെ നിന്നു ഓടും. അത്രക്കു അദ്ദേഹത്തിനു ഔദ്ധത്യത്തോടു വൈമുഖ്യമുണ്ട്. സരളമധുരമായ അനുഷ്ടുപ്ച്ഛന്ദസ്സിൽ പ്രൌഢഗംഭീരങ്ങളായ ആശയങ്ങൾ ഭംഗിയായി കല്പിച്ചു വീരത്തെ അതിന്റെ പരമ പദത്തിൽ എത്തിക്കുന്നതിനു മഹർഷിക്കു നിഷ്പ്രയാസം സാധിക്കും.” എന്നു ഞാൻ എന്റെ ‘വാല്മീകി’യിൽ (അ. 9) വാല്മീകിയെക്കുറിച്ചു പറഞ്ഞിരിക്കുന്നതു വ്യാസമുനിക്കും പൂർണ്ണമായി യോജിക്കും. അതിൽ നിന്നു ഒരു ഭാഗം കൂടി ഇവിടെ ഉദ്ധരിക്കാം. “യുദ്ധവർണ്ണനത്തിന്റെ കാര്യത്തിൽ മഹാഭാരതം രാമായണത്തെ ജയിച്ചുനില്ക്കുന്നതായി അനുഭവപ്പെടും. ഭാരതത്തിൽ ഒന്നോരോ

ണ്ടോ ഒഴിച്ചു ശേഷം പർവ്വങ്ങളിൽ ഒക്കെ യുദ്ധത്തിൻെറ വർണ്ണനം ഉണ്ടു്. അതു സർവ്വവ്യം വിപുലവും രസമയവുമായിരിക്കുന്നു. യുദ്ധവർണ്ണനത്തിൽ ഭാരതകർത്താവിനുള്ള സപക്ഷപാതമായ അഭിരുചിയും സാമർത്ഥ്യവും കണ്ടാൽ അദ്ദേഹം കഴിഞ്ഞ ജന്മത്തിൽ സമരാങ്കണത്തിൽ തന്നെ ജീവിതം നയിച്ചു കൂട്ടിയ ഒരു വീരക്ഷത്രിയപുംഗവനെന്നു ആക്കും തോന്നും. അത്രയുമല്ല അത്ഭുതാവഹവും വേറെ ഒരു കവിക്കും സാധിക്കാത്തതും ആയ സമര വർണ്ണനവൈദഗ്ദ്ധ്യം ഭാരതകർത്താവു മിക്ക പർവ്വങ്ങളിലും വിശേഷണ ഭീഷ്മ ദ്രോണ കർണ്ണ ശല്യസൗപ്തികങ്ങളിലും പ്രകാശിപ്പിച്ചിരിക്കുന്നു." (അ. 9) ഭാരതം ഒരു യുദ്ധപ്രധാനമായ ഇതിഹാസമെന്നു പറയാം. അത്രയുമല്ല അതിൽ യുദ്ധത്തിനു പ്രാധാന്യം സിദ്ധിച്ചിരിക്കുന്നു. തന്നിമിത്തം വീരത്തിനു അതിൽ സുപ്രചുരമായ ഒരു സ്ഥാനം കിട്ടിയിട്ടുണ്ടു്. സ്ഥൂലദൃഷ്ട്യാ നോക്കുന്ന ഒരാറം ഭാരതത്തിലെ അംഗിയായ രസം വീരം എന്നു അഭിപ്രായപ്പെട്ടും. അത്രയുമല്ല അതു യുദ്ധപ്രധാനമായ ഇതിഹാസമാണു്. ഭാരതത്തിലെ പ്രധാനമായ രസം ശാന്തം തന്നെയാകുന്നു. അതിനെപ്പററി മേലിൽ പ്രതിപാദിക്കും. രണ്ടാംസ്ഥാനമേ വീരത്തിനു കല്പിതമായിട്ടുള്ളു.

## കഥാമർമ്മം.

ഭീഷ്മരുടെ ബ്രഹ്മചര്യവ്രതവും സപ്ഛന്ദമൃത്യുത്വവും, പാണ്ഡുവിൻെറ മൃഗയാലോലുപതയും ശാപവും, ധൃതരാഷ്ട്രൻെറ ജാത്യന്ധത, കുന്തിയ്ക്കു സിദ്ധിച്ച മന്ത്രോപദേശം എന്നിവയും ഭാരതത്തിൻെറ മർമ്മങ്ങളായി നില്ക്കുന്ന കഥാംശങ്ങളാകുന്നു. പിന്നീടുള്ള പല സംഭവങ്ങാക്കും ഇവ നിമിത്തമാണു അടിസ്ഥാനവും ഉപപത്തിയും ലഭിച്ചിരിക്കുന്നതു്. ഇവയില്ലെങ്കിൽ ഭാരതകഥയുടെ ആകൃതിക്കും പ്രകൃതിക്കും വലിയ മാററം വരും. അത്രയുമല്ല പ്രാധാന്യം ഇവ മർമ്മങ്ങാക്കുണ്ടു്

ഇവ കഥയുടെ ബീജങ്ങളോ മർമ്മങ്ങളോ അടിസ്ഥാനമോ അഥവാ എല്ലാം കൂടിപ്പരിലസിക്കുന്ന അംശങ്ങളോ ആകുന്നു. കഥാകല്പനത്തിൽ മഹർഷിയുടെ വിശേഷാത്തരമായ പാടവവും ദീർഘദർശിത്വവും പ്രതിഭാവിലാസവും പ്രസ്തുത കഥാംശങ്ങളെ കല്പിച്ചു നിവേശിപ്പിച്ചതിലാണു സ്ഥിതിചെയ്യുന്നതു്. ഭീഷ്മർ രാജ്യം ത്യജിച്ചു. ബ്രഹ്മചര്യം സ്വീകരിച്ചു. ചിത്രാംഗദവിചിത്രവീര്യന്മാർ അകാലമരണത്തിനു അധീനന്മാരായി. പാണ്ഡു മൃഗയാഭ്രാന്തനായിത്തീൎന്നു. തന്നിമിത്തം ശപ്തനും സ്ത്രീസമാഗമം ഉപേക്ഷിക്കേണ്ടവനും ആയി വന്നു. ധൃതരാഷ്ട്രൻ അന്ധനായി. ഇതൊക്കെ യുക്തിയുക്തമായി ചെയ്തിരിക്കുന്ന കല്പനങ്ങളാണു്. ഇവയിൽ ഓരോ കല്പനം കൊണ്ടും വലിയ പ്രയോജനം ഉണ്ടു്. ഇവയിൽ ഏതെങ്കിലും ഒന്നു സംഭവിച്ചില്ലെന്നു വരട്ടെ. അപ്പോൾ കഥയൊക്കെ മാറും. ഭീഷ്മർ രാജ്യം ഉപേക്ഷിക്കുകയൊ ബ്രഹ്മചര്യം സ്വീകരിക്കുകയൊ സ്വച്ഛന്ദമൃത്യുവാകുകയൊ ചെയ്തില്ലെന്നു വരുന്നു എങ്കിൽ, അതായതു് അവകാശാനുസരണം രാജാവാകുന്നു എങ്കിൽ, എന്തായിരിക്കും കഥ? അപ്പോൾ ഭാരതത്തിൻെറ ആകൃതി അടി മുതൽ മുടിവരെ മാറുകതന്നെ വേണം. ദുർവ്വാസസ്സുമഹർഷി കുന്തിക്കു മന്ത്രം ഉപദേശിച്ച കഥയ്ക്കും പ്രാധാന്യം കൊടുക്കണം. അതു കർണ്ണൻെറയും യുധിഷ്ഠിരാദികളുടെയും ജനനത്തിനു അടിസ്ഥാനമായി നില്ക്കുന്നു. മന്ത്രപ്രഭാവത്തെ കാണിക്കുന്നതിനും ഉപയോഗപ്പെടുന്നു.

യുധിഷ്ഠിരാദികൾ യമധർമ്മാദിദേവന്മാരുടെ പുത്രന്മാരെന്നു കല്പിച്ചതു്, അവരിൽ ദിവ്യത്വവും തന്നിമിത്തം ദുഷ്ടന്മാരെ നിഗ്രഹിച്ചു ലോകത്തിൽ ധർമ്മപ്രതിഷ്ഠ ചെയ്യുന്നതിനു സാമൎത്ഥ്യവും നിവേശിപ്പിക്കുന്നതിനാകുന്നു. ഭർത്തൃമതിയായകുന്തിയ്ക്കു ദേവന്മാരുമായി സമാഗമിക്കണമെങ്കിൽ

അതിന്ന തക്ക കാരണം വേണം. ഋഷിശാപം നിമിത്തം പാണ്ഡുവിന്ന സ്ത്രീസമാഗമം വൎജ്ജിക്കേണ്ടതായിവന്നു. ദുൎവ്വാസസ്സിന്റെ അനുഗ്രഹശക്തികൊണ്ടു കുന്തിക്കു ഇഷ്ടമുള്ള ദേവനെ സ്വാധീനത്തിൽ വരുത്തുന്നതിന്ന കഴിവും ഉണ്ടായി. പുത്രലാഭേഛുവായ പാണ്ഡു, കുന്തിക്കു യഥേഷ്ടം ദേവന്മാരെ വരിക്കുന്നതിന്ന അനുവാദം കൊടുത്തു. അങ്ങിനെ ചെയ്യാതെ പാണ്ഡുവിന്നു വേറെ ഗതിയില്ല. ഇപ്രകാരം കുന്തി യഥേഷ്ടം ധൎമ്മാദി ദേവന്മാരെ മന്ത്രശക്തികൊണ്ടു വരുത്തി യുധിഷ്ഠിരാദി പുത്രന്മാരുടെ ജനനിയായിബ്ഭവിച്ചു. പിതാക്കന്മാരുടെ യോഗ്യത തികച്ചും കൈവന്നതുകൊണ്ടു അവൎക്കു ദുഷ്ടനിഗ്രഹത്തിന്നും ധൎമ്മാനുഗ്രഹത്തിന്നും വേണ്ട പ്രഭാവം കിട്ടി. അതുകൊണ്ടു മന്ത്രോപദേശാദി കല്പനങ്ങൾ എല്ലാം യുക്തിയുക്തങ്ങളും സപ്രയോജനങ്ങളും കഥാഭംഗിക്കു അടിസ്ഥാനങ്ങളും ആയി ശോഭിക്കുന്നു എന്നു അഭിപ്രായപ്പെടണം. പാണ്ഡവന്മാരെ, മനുഷ്യന്റെ അല്ലെങ്കിൽ പാണ്ഡുവിന്റെ പുത്രന്മാരെന്നു വരുത്തിയിരുന്നുവെങ്കിൽ അവൎക്കു ഈ ദിവ്യങ്ങളായ യോഗ്യതകളും പ്രഭാവങ്ങളും കിട്ടുന്നതല്ല. കഥാകല്പനത്തിന്റെ ഈ അടിസ്ഥാനപരമായ ചാതുൎയ്യം വേറെ സാഹിത്യങ്ങളിൽ കാണാവുന്നതല്ല. കുന്തി ദേവസമാഗമം ധൎമ്മമോ അധൎമ്മമോ എന്ന വിഷയത്തെക്കുറിച്ചു പാണ്ഡുവുമായി ദീൎഘമായി ആലോചിക്കുകയും ധൎമ്മമെന്നു ഒടുവിൽ തീൎച്ചപ്പെടുത്തുകയും ചെയ്ത കഥ കൂടി അസംഗതമെങ്കിലും ഇവിടെ ഓൎമ്മിപ്പിക്കേണ്ടതുണ്ടു്. ഈ വിചാരത്തിൽ ധൎമ്മത്തിന്റെ പല രഹസ്യങ്ങളെയും വെളിപ്പെടുത്തിയിരിക്കുന്നു.

ധൃതരാഷ്ട്രരെ അന്ധനാക്കിയതു യുക്തിപൂൎവ്വമായ ഒരു കല്പനം എന്നു സമ്മതിക്കണം. ദുൎയ്യോധനന്നു തന്റെ കുനയപ്രവൎത്തനങ്ങളെ യാതൊരുതടവും കൂടാതെ മുൻപോട്ടു നയിക്കുന്നതിന്ന സാധിച്ചതു പിതാവിന്റെ അന്ധതകൊണ്ടാകുന്നു.

ജ്ഞാനിയും ഭക്തനും ധർമ്മജ്ഞനുമാണു ധൃതരാഷ്ട്രൻ. സഹോദര പുത്രന്മാരായ പാണ്ഡവന്മാരോടു വളരെ വാത്സല്യവും ധൃതരാഷ്ട്രനുണ്ടു്.

ധന്യോസ്മ്യനുഗൃഹീതോസ്മി കൃതാർത്ഥോസ്മി ഹാ
മതേ!
പൃഥാരണിസമുൽഭൂതൈസ്ത്രിഭിഃ പാണ്ഡവ വഹ്നിഭിഃ

എന്നു പറഞ്ഞിരിക്കുന്നതു നോക്കുക. ഇതു ധൃതരാഷ്ട്രന്റെ യഥാർത്ഥമനഃസ്ഥിതിയാണു്. ദുര്യോധനനോടുള്ള അതിരററ വാത്സല്യമാണു ധൃതരാഷ്ട്രന്റെ മുഖ്യദോഷം. പുത്രന്റെ അഭിപ്രായങ്ങൾ അധർമ്മങ്ങളും ആപല്ക്കരങ്ങളും എന്നു അറിയാം. പാണ്ഡവന്മാരോടു നീതി പ്രവർത്തിക്കണമെന്നു ആഗ്രഹവുമുണ്ടു്. എന്നാൽ അസ്ഥാനഗതമായ സ്നേഹാധിക്യം കൊണ്ടു അതൊക്കെ വിഫലമായിവന്നു. ധൃതരാഷ്ട്രൻ തപോവൃത്തിയിൽ ഏർപ്പെട്ടു പാർത്തകാലത്തും ദുര്യോധനാദികളെയോർത്തു സങ്കടപ്പെടാറുണ്ടു്.

ദുര്യോധനനും കക്ഷികളും.

സ്വതേ കുബുദ്ധിയും കുനയിയും അഹങ്കാരിയും ഗുരുജനങ്ങളെ ധിക്കരിച്ചു തോന്നിയതു ചെയ്യുന്നവനുമായ ദുര്യോധനൻ. കർണ്ണന്റെയും ശകുനിയുടേയും ഉപദേശങ്ങളും സഹകരണങ്ങളും 'മർക്കടസ്യ സുരാപാന'മായി പരിണമിച്ചു. സ്വകക്ഷിയിലുള്ളവർക്കു കൂടി ദുര്യോധനനോടു് വൈരവും വെറുപ്പുമാണു്. ഭീഷ്മാദികൾ അതു പലപ്പോഴും വിശദമാക്കിയിട്ടുണ്ടു്.

ദുര്യോധനന്റെ ഏററവും മുഖ്യമായ ഒരു ഗുണം സ്വാഭിമാനമാകുന്നു. അതു് ദൂഷിച്ചിട്ടില്ലെന്നു പറയുവാൻ പാടില്ല. എങ്കിലും ചിലപ്പോൾ ശ്ലാഘ്യമായിട്ടുണ്ടു്. യുദ്ധത്തിൽ തോൽവി നിശ്ചയമെന്നു വന്നപ്പോൾ ദുര്യോധനന്റെ മനസ്സിനു അല്പം പക്വതയും ജ്ഞാനോദയവും സംഭവിക്കുന്ന

ത്തിനിടയായി. കൃപൻ, പാണ്ഡവന്മാരുമായി സന്ധിചെയ്യുന്നതിന്നു ദുൎയ്യോധനനോടു ഉപദേശിച്ചു എന്നു പറഞ്ഞുവല്ലോ. അപ്പോഴത്തെ ദുൎയ്യോധനന്റെ സമാധാനം അഭിമാനത്തിന്നും ധൎമ്മബോധത്തിന്നും യുക്തമായിരിക്കുന്നു.

കാലോചിതം സന്ധിയെന്നു ഞാനോൎക്കുന്നില്ലൊരിക്കലും
നമുക്കില്ലാ ക്ലൈബ്യകാലം പൊരുതേണ്ടുന്നകാലമാം
പലയജ്ഞങ്ങളും ചെയ്തേൻ കൊടുത്തേൻ ബ്രാഹ്മണൎക്കു ഞാൻ
കാമമേറെറൻ ശ്രുതം കേട്ടേൻ നിന്നേൻ ശത്രുതലയ്ക്കലും
ഭൃത്യരെപ്പോററി ഞാൻ താത കേററി ദീനജനത്തിനെ
ഇന്നു ഞാൻ പാണ്ഡവരോടിമ്മട്ടരയ്ക്കാ ദ്വിജോത്തമ!

(ശല്യ. അ. 5) പ്രകൃതത്തിൽ ദുൎയ്യോധനൻ സ്വന്തം ഗുണങ്ങളെ പുകഴ്ത്തുന്നു. ഈ വിധം യോഗ്യനായ ഞാൻ പാണ്ഡവന്മാരോടു സന്ധിക്കു ഒരുങ്ങുകയില്ല. 'ദ്വിജോത്തമ' പദം അൎത്ഥഗൎഭമാകുന്നു. ബ്രാഹ്മണനായ അങ്ങേ ക്ഷത്രധൎമ്മത്തെക്കുറിച്ചു ആലോചിക്കാത്തതുകൊണ്ടാണു ഇപ്രകാരം പറയുന്നതു് എന്നു ഭാവം. ദുൎയ്യോധനന്റെ വാക്കു് എത്രമാത്രം അൎത്ഥഗൎഭവും ധൎമ്മാനുസരണവുമായിരിക്കുന്നു എന്നു നോക്കുക.

ഇനിയ്ക്കുവേണ്ടിച്ചത്തോരാശ്ശൂരർ ചത്തതുമോൎത്തിനി
ആക്കടം വീട്ടുവാൻ നോക്കും രാജ്യത്തിൽ കൊതിയില്ലമേ
വയസ്യസോദര പിതാമഹ നാശം വരുത്തി ഞാൻ
ജീവനെക്കാത്തിരുന്നീടിലെന്നെ നിന്ദിക്കുമേ ജനം
എന്തുമട്ടാകുമാരാജ്യം ബന്ധുമിത്ര സുഹൃജ്ജനം
ഇല്ലാതെയായ്പ്പാണ്ഡവനെക്കൂപ്പിനിൽക്കുമിനിയ്ക്കിനി
ഈ ഞാനീമട്ടു ലോകൎക്കു പരാഭവമണച്ചവൻ
ഉടൻ നൽപ്പോരിനാൽ വാനിൽച്ചെല്ലുവൻ മറെറാന്നു ചെയ്തിടാ.

(ശല്യ. അ. 5) എനിക്ക വേണ്ടി യുദ്ധത്തിൽ മരിച്ച വീരന്മാരോട്ട എനിക്ക കടമയുണ്ട്. ഞാനും യുദ്ധം ചെയ്തു മരിക്കയാണു ന്യായം. അനേകം വയസ്യസഹോദരാദികളെ ഞാൻ കൊല്ലിച്ചു. ഇനി ഞാൻ തനിച്ചു ജീവനെക്കാത്തു ഇരിക്കുകയോ? അതു അധർമ്മം. ഞാൻ ചെയ്കയില്ല. ഇത്രയുമൊക്കെ ലോകനാശമുണ്ടാക്കിയ ഞാൻ ഇനി പാണ്ഡവന്മാരെ ആശ്രയിച്ചു ജീവിക്കുകയാണെങ്കിൽ എന്നെജ്ജനങ്ങൾ എത്ര വെറുക്കും? ദുര്യോധനനു തന്റെ കനയത്തെയും ധർമ്മത്തെയും കുറിച്ചു അല്പമൊരു ബോധമുണ്ടായെന്നു ഈ ഭാഗം തെളിയിക്കുന്നു. 'രാജ്യത്തിൽ കൊതിയില്ല മേ' എന്നു പറഞ്ഞതു നിരാശകൊണ്ടാണ്. കൊതിയില്ലാഞ്ഞിട്ടല്ല. ജീവനിലും ദുര്യോധനനു കൊതിയുണ്ട്. യുദ്ധത്തിൽ മരിക്കുമെന്ന് പറഞ്ഞതിനു അർത്ഥമില്ല. പരാജിതനായ ദുര്യോധനൻ ദ്വൈപായനഹ്രദത്തിൽ ചെന്നു മുങ്ങിയതു ആത്മരക്ഷക്കവേണ്ടിയാണ്.

തോലുടുത്തുകൊണ്ടിനി ഞാൻ കാട്ടിലേക്ക ഗമിയ്ക്കുവൻ.

*          *          *          *

മാൻതോലുടുത്തു ഞാൻ കാട്ടിലേക്ക തന്നെ തിരിക്കുവൻ.

(ശല്യ. അ. 31.) എന്നിങ്ങനെ ദുര്യോധനൻ പറയുന്നതിനു മരണഭീതിയാണു കാരണം. മരിക്കുന്നതിനു ഭയമില്ലെന്നും മറും വീമ്പു പറയുന്നവർ, മരണസമയമടുക്കുമ്പോൾ ഭയസംഭ്രമാദി വികാരപരവശന്മാരായി ജീവരക്ഷയ്ക്കുവേണ്ടി എന്തും പ്രവർത്തിക്കുന്നതു കാണാറുണ്ട്. അതാണു ഇവിടെ ദുര്യോധനന്റെ നില.

പോക രാജേന്ദ്ര രാജാക്കൾ ചത്തു യോധർ നശിച്ചുമേ
രത്നം തീർന്നും വസ്ത്രമററുള്ളൂഴി വാഴ്ക യഥാസുഖം.

(ശല്യ. അ. 31.) എന്നിങ്ങനെ ദുര്യോധനൻ യുധിഷ്ഠിരനോട്ട പറയുന്ന വാക്കുകൾ നിർമ്മലമായ ഹൃദയത്തിൽ നിന്നല്ല, നൈരാശ്യപരിഭവ വിഷാദാദി ഗ്രസ്തമായതിൽ നിന്നാണു

പുറപ്പെടുന്നതു്. ശ്ലോകം ഉത്തരാൎദ്ധം വിപരീതലക്ഷണയാ ഒരു ശാപം പോലെയാണു്. ശൂന്യമായ ലോകത്തെ നീ ചിരകാലം ഭരിക്കാതെയിരിക്കട്ടെ എന്നു ഭാവം. ഈ സന്ദൎഭത്തിൽ ദുൎയ്യോധനനും യുധിഷ്ഠിരനും തമ്മിൽ ചെയ്യുന്ന സംഭാഷണം അത്യന്തം സാരഗൎഭവും സരസവും ധൎമ്മോപദേശപേശലവുമായിരിക്കുന്നു.

കൎണ്ണന്റെ സാരഥ്യം വഹിക്കണമെന്നു പറഞ്ഞപ്പോൾ വിസമ്മതിച്ചു ക്രുദ്ധനായ ശല്യനെ സന്ദൎഭോചിതമായ വാക്കുകൊണ്ടു പ്രീണിപ്പിച്ചു ദുൎയ്യോധനൻ സ്വവശവൎത്തിയാക്കിത്തീൎത്തു. പടയിൽ പരാജിതന്മാരായ ഭടന്മാരെ വേണ്ടവിധം ഹിതം ഉപദേശിച്ചു സമരോത്സുകരാക്കുന്നു. ഇതെല്ലാം ദുൎയ്യോധനനു സന്ദൎഭോചിതമായ വാഗ്വിലാസം സ്വാധീനമെന്നു വ്യക്തമാക്കുന്നു. ദുൎയ്യോധനന്റെ പതിമൂന്നു കൊല്ലത്തെ ഭരണം കൊണ്ടു നാട്ടുകാൎക്കു വളരെ വെറുപ്പും സങ്കടവും ഉണ്ടായി.

പാപമന്ത്രികളൊന്നിച്ചു പാപി രാജ്യം ഭരിക്കുകിൽ
ദുൎയ്യോധനൻ ഗുരുദ്രോഹി മിത്രാചാരാദി വിട്ടവൻ.

(ആര. അ. 9.) ഇത്യാദി പദ്യങ്ങൾ നോക്കുക.

ദുൎയ്യോധനന്റെ മുഖ്യദോഷം അസൂയയാകുന്നു. രാജസൂയത്തിൽ സംബന്ധിച്ചു് ധൎമ്മപുത്രന്റെ ഐശ്വൎയ്യം കണ്ടപ്പോൾ അതു വളൎന്നു പരമകാഷ്ഠയെ പ്രാപിച്ചു. എങ്ങിനെയെങ്കിലും പാണ്ഡവന്മാരുടെ സമ്പത്തു കൈയ്ക്കലാക്കണമെന്നു നിശ്ചയിച്ചു. അതിന്റെ ഫലമാണു ദ്യൂതകളി. ഭീഷ്മവിദുരാദികളായ ആചാൎയ്യന്മാരുടെ വാക്കു ലംഘിച്ചു തോന്നിയതു പ്രവൎത്തിച്ചതിനു ദുൎയ്യോധനൻ പിന്നീടു പല സന്ദൎഭങ്ങളിലും പശ്ചാത്തപിച്ചിട്ടുണ്ടു്. കാലം തെറ്റിയുണ്ടായതാകയാൽ ആ പശ്ചാത്താപം വിഫലമായിത്തീൎന്നു.

മഹാകവി ഭാരവി കിരാതാൎജ്ജുനീയം മഹാകാവ്യത്തിൽ (സ. 1.) ദുൎയ്യോധനനെ രാഷ്ട്രതന്ത്രജ്ഞനും നിപുണനും

ആയ ഭരണകർത്താവായി വർണ്ണിച്ചിരിക്കുന്നു. അത്യന്തം ശ്ലാഘ്യവും അനുകരണീയവുമാണു ദുര്യോധനന്റെ ഭരണം എന്നു അതിൽ സമർത്ഥിച്ചിട്ടുണ്ട്. അനുഗ്രഹീതസാഹിത്യകാരനായ എം. രാജരാജവർമ്മ തമ്പുരാൻ അവർകൾ എം. ഏ. നിർമ്മിച്ചിരിക്കുന്ന 'സുയോധനൻ' എന്ന സുമനോഹരമായ ഗദ്യകാവ്യത്തിൽ ദുര്യോധനന്റെ യോഗ്യതകളെ വിശദമായി പ്രതിപാദിച്ചിരിക്കുന്നു.

ഭയങ്കരനും കൃത്രിമിയും വഞ്ചകനും ആണു ശകുനി. കുലം മുടിക്കുന്നവൻ എന്ന അർത്ഥത്തിൽ ഈ പദം ഒരു ശൈലിയായിത്തീർന്നിട്ടുണ്ട്.

ചുററും ശകുനിയെക്കണ്ണ് സേവിപ്പൂ ശകുനിവ്രജം
എന്മക്കളെ മുടിപ്പാനാണിവൻ ചൂതു പഠിച്ചതും
ഇവനീവലുതാം വൈരമുണ്ടാക്കീ പാണ്ഡുപുത്രരോട്
എൻ മക്കൾക്കും കൂട്ടരോടൊത്ത തനിക്കും മരണത്തിനായ്
ശസ്ത്രത്താൽ വെന്ന ലോകങ്ങളെന്മക്കൾക്കെന്നവണ്ണമേ
ഈ ദുഷ്ടനും വിഭോ ശസ്ത്രജിതലോകങ്ങൾ കിട്ടുമേ
അവിടേയുമിവൻ ഭ്രാതാക്കന്മാരോടെന്റെ മക്കളെ
മധുസൂദന തെററിക്കില്ലല്ലോ വക്രഋജുക്കളെ,

(സ്ത്രീ. അ. 24) എന്ന ഗാന്ധാരിയുടെ വിലാപം നോക്കുക. അതു ഏററവും നിന്ദാദ്യോതകമായിരിക്കുന്നു. പരലോകത്തു വെച്ചും ഇവൻ പാണ്ഡവ കൌരവന്മാരെ പിണക്കി തെററിച്ചേക്കും. എന്തെന്നാൽ ശകുനി വക്രനാണ്. മററവർ ഋജുബുദ്ധികളും.

ഹിതോപദേശവിദ്വേഷീ ശകുനിഃ പശ്യ ഭക്ഷ്യതേ
ശിവാഭിരശിവാചാരോ വേശ്യാഭിരിവ വിത്തവാൻ
പൃഥിവീക്ഷപിതാ ക്ഷിപ്രം ക്ഷുദ്രൈഃ കർണ്ണാന്തഗാമിഭിഃ
ഇതഃ പൂർവ്വമനേനൈക്ഷി നോ ബാണൈഃ കിരീടിനാ-

(ഭാരതമഞ്ജരി സ്ത്രീപർവ്വം) എന്ന പദ്യങ്ങൾ പ്രകൃതത്തിൽ ഓർമ്മയിൽ വരുന്നു. ശകുനിയെക്കുറിച്ചു പറഞ്ഞിരിക്കുന്ന

ളു എത്ര അർത്ഥവത്തായിരിക്കുന്നു.! 'അശിവാചര'പദം ശകുനിക്കും 'വിത്തവാനം' 'കർണ്ണാന്തഗാമിഭിഃ എന്നുള്ള അക്ഷരങ്ങൾക്കും ബാണങ്ങൾക്കും അരച്ചു ചേർത്തതുപോലെ യോജിക്കുന്നുണ്ടു്. "കർണ്ണാന്തഗാമിഭി"ഃ എന്നതിനു കർണ്ണനെ നശിപ്പിച്ചവ എന്നും അർത്ഥം.

കൌരവന്മാരുടെ കൂട്ടത്തിൽ വികർണ്ണൻ ധർമ്മജ്ഞനാകുന്നു. ദ്യൂതസഭാരംഗത്തിൽ വെച്ചു ദ്രൌപദിയുടെ ചോദ്യം ശരിയാണെന്നു അഭിപ്രായപ്പെട്ടതു, ദുര്യോധനസംഘത്തിൽ, വികർണ്ണൻ മാത്രമാണു്. മററുള്ളവരുടെ കുനയങ്ങളും യുക്തികളും ഈ വീരപുരുഷനു ദുസ്സഹമായിത്തോന്നി.

സാധാരണീ ച സർവ്വേഷാം പാണ്ഡവാനാമനിന്ദിതാ
ജിതേന പൂർവ്വം ചാനേന പാണ്ഡവേന കൃതഃ പണഃ
ഇയം ച കീർത്തിതാ കൃഷ്ണാ സൌബലേന പണാർത്ഥിനാ
ഏതത്സർവ്വം വിചാര്യാഹം മന്യേ ന വിജിതാമിമാം.

എന്നു (സഭ-അ-90.) വികർണ്ണൻ ന്യായവാദം ചെയ്തു. കുബുദ്ധികളായ കർണ്ണാദികൾ ഈ അഭിപ്രായത്തെ എതിർത്തു് അവർ വികർണ്ണനെ ആക്ഷേപിച്ചു. വികർണ്ണൻെറ ന്യായവാദത്തെ രാജശേഖര മഹാകവി ബാലഭാരതം നാടകത്തിൽ (അങ്കം. 2.) ഏററവും രസകരമായി പ്രതിപാദിച്ചിട്ടുണ്ടു്.

ന്യായവാദീ വികർണ്ണോത്ര ഭവതേഭ്യായദൃഷം ബഹിഃ
തദ്യൂയം ശതമേകോനം ഷട് ച സമ്പ്രതി പാണ്ഡവാഃ

എന്നു നോക്കുക. ഇന്നുമുതൽ കൌരവന്മാർ തൊണ്ണൂററിയൊൻപതും പാണ്ഡവന്മാർ ആറും ആയിരിക്കും. ഞാൻ കൌരവപക്ഷം വിട്ടു എതിർപക്ഷത്തിലേക്കു ചേരുന്നു.

തവസുതരിൽ വികർണ്ണനേറെയോഗ്യൻ
നൃവരസദസ്സിലവൻ നയം കഥിച്ചോൻ.

(സ. 8. ശ്ലോ. 12.) എന്നു കാവ്യത്തിൽ പറഞ്ഞിരിക്കു ന്നതിനു ഭാരതത്തിലെ പ്രസ്തുതഭാഗമാണു അടിസ്ഥാനം.

ശപഥം തെററിക്കുന്നതു ശരിയല്ലെന്നു വിചാരിച്ചു ഭീമൻ വികർണ്ണനെ വധിച്ചതാണു്.

കൊന്ന നിൻനന്ദനന്മാരെയൊക്കൊളും വൃകോദരൻ
ഇഷ്ടൻ വികർണ്ണനെപ്പററിയേററം ദുഃഖിച്ചു പാണ്ഡവൻ
"പോരിൽ കൊല്ലുവനെന്നായിശ്ശപഥം ചെയ്തുപോയി ഞാൻ
അതിനാൽ നിന്നെയും കൊന്നു വികർണ്ണ കാത്തു സത്യവും
ക്ഷാത്രധർമ്മം വിചാരിച്ചു വീര പോരിന്നുവന്നു നീ
വിശേഷിച്ചും മന്നവന്നും ഞങ്ങൾക്കും ഹിതമോർപ്പവൻ".

(ദ്രോണ- അ- 37) എന്നു കാണുക. വികർണ്ണവധം ഭീമനു് അത്യന്തം സങ്കടം ഉണ്ടാക്കി.

അവനുടെ നിധനം നിനയ്ക്കിലശ്രു-
ദ്രവമുളവായിടുമിന്നുമെൻെറ കണ്ണിൽ.

(സ- 8-) എന്നു ഞാൻ കാവ്യത്തിൽ പറഞ്ഞിരിക്കുന്നതി നു ദ്രോണപർവ്വത്തിലെ ഈ ഭാഗമാണു അടിസ്ഥാനം.

കൌരവകക്ഷിയിലെ ആചാര്യന്മാർ യോഗ്യത തികഞ്ഞവർതന്നെയാണു്. ഭഗവത്ഭക്തി തപസ്സ യോഗം രണ പാടവം മുതലായ ഗുണങ്ങൾകൊണ്ടു ഭീഷ്മ ദ്രോണാദികൾ അദ്വിതീയന്മാരാകുന്നു. "അർത്ഥസ്യ പുരുഷോ ദാസഃ" എന്ന ലോകസ്വഭാവം അനുസരിച്ചു അവർ ദുര്യോധന ൻെറ പക്ഷത്തിൽ നിന്നതാകുന്നു. ദ്രോണനു പുത്രവാത്സ ല്യം കൂടുതലുണ്ടു്. അശ്വത്ഥാമാവിനു ദുര്യോധനനോടുസ്സ

ഹം ഏറും. ആ പക്ഷിയിൽനിന്നു മകനെ വിട്ടു നില്ക്കുവാൻ കഴിയാത്തതുകൊണ്ടു ദ്രോണനും ദുര്യോധനപക്ഷിയായി. ദുര്യോധനന്റെ ഒരു ബന്ധുവാണു ജയദ്രഥൻ. ദ്രൌപദീഹരണത്തിനു തുനിഞ്ഞ ഇവൻ ഭാരതത്തിലെ ഒരു രാവണനാകുന്നു.

വിദുരനും സഞ്ജയനും ഭാരതത്തിലെ രണ്ടു മുഖ്യപാത്രങ്ങളാകുന്നു. ഇവർ ധൃതരാഷ്ട്രന്റെ രണ്ടു കണ്ണുകളത്രെ. വിദുരന്റെ ധർമ്മോപദേശപേശലങ്ങളായവാക്യങ്ങൾകൊണ്ടു സമുജ്ജ്വലങ്ങളായ ഭാഗങ്ങൾ ഭാരതത്തിൽ ഒട്ടേറെയുണ്ടു്. ധർമ്മമൂർത്തിയാണു വിദുരൻ. അദ്ദേഹം ധർമ്മാനുസരണമായിട്ടേ പറയുകയുള്ളു. ദുര്യോധനാദികളോടു ഉള്ളുകൊണ്ടു തൃപ്തിയില്ല. അവരുടെ കർമ്മങ്ങളാണു കാരണം. അധർമ്മം കണ്ടാൽ എതിർക്കും. ആരുടേയും മുഖം നോക്കുകയില്ല. ധർമ്മിഷ്ഠന്മാരോടു വലിയ സ്നേഹമുണ്ടു്. പാണ്ഡവന്മാരോടു അവരുടെ ധർമ്മനിഷ്ഠകൊണ്ടു വിദുരനു സ്നേഹാദരങ്ങൾ ഏറും. ധൃതരാഷ്ട്രനോടു അനേകം സന്ദർഭങ്ങളിൽ വിദുരൻ ഹിതം ഉപദേശിച്ചിരിക്കുന്നതായിക്കാണാം. ഉപദേശമെല്ലാം കാര്യമാണെന്നു ധൃതരാഷ്ട്രനു അറിയാം. എന്നാൽ പുത്രവാത്സല്യംകൊണ്ടു അനുസരിക്കുന്നതിനു കെല്പില്ല. ദുര്യോധനനും സേവന്മാർക്കും വിദുരനോടു ഇഷ്ടവും ആദരവും തീരെയില്ല. ഭഗവത്ഭക്തന്മാരിലും വിദുരൻ മുഖ്യനാണു്. വിദുരൻ ധൃതരാഷ്ട്രനു ചെയ്യുന്ന ഉപദേശങ്ങളിൽ ഏററവും പ്രധാനം ഉദ്യോഗപർവ്വത്തിലെ വിദുരവാക്യമാകുന്നു. ഒരു സന്ദർഭത്തിൽ ധൃതരാഷ്ട്രൻ വിദുരനെ ദുര്യോധനനെപ്പററി ആക്ഷേപം പറഞ്ഞതുനിമിത്തം നിഷ്കാസനം ചെയ്തു. പശ്ചാത്താപപൂർവ്വം ആളയച്ചു പിന്നെ വരുത്തി. ദുര്യോധനൻ വിദുരനെ ശകാരിച്ചു ബഹിഷ്കരിച്ച കഥ ഭാഗവതത്തിലും (സ്ക. 3. അ. 1.) പറ

യുന്നുണ്ട്. "നിർവ്വാസ്യതാമാശുപുരാച്ഛ്വാസാനഃ" എന്നു ദുര്യോധനൻ ആജ്ഞാപിച്ചു. വിദുരൻ ഭഗവന്മായയം വൈഭവത്തെപ്പററി ചിന്തിച്ചുകൊണ്ടു ഉടനെ അവിടം വിട്ടു ഇറങ്ങി പുണ്യസ്ഥലങ്ങൾ ദർശിക്കുന്നതിനു പോയി. കാവ്യം ഒന്നാം സർഗ്ഗത്തിൽ "ശുനകപ്പടിയെൻെറ ചോറു" (ശ്ലോ. 86, 87, 88, 89) എന്നു തുടങ്ങുന്ന നാലു പദ്യങ്ങളിൽ ഈ കഥ പ്രതിപാദിച്ചിട്ടുണ്ട്. കാവ്യത്തിലെ ഈ ഭാഗത്തിനു ഭാഗവതമാണു അടിസ്ഥാനം. വിദുരൻെറ തപസ്സിനെ പററിയുള്ള ചരിത്രവും മററും ഉത്തരഭാരതത്തിൽ വിവരിച്ചിട്ടുള്ളതാകുന്നു. വിദുരനും ഉപദേശങ്ങളുമില്ലെങ്കിൽ മഹാഭാരതത്തിനു ഒരു വലിയ കുറവു അനുഭവപ്പെടാതിരിക്കയില്ല. ജ്ഞാനം, ഭക്തി, ആചാര്യത്വം, ദീനാനുകമ്പ, അധർമ്മദ്വേഷം, വാഗ്മിത്വം, സുജനസ്നേഹം എന്നിങ്ങനെ അനേകം വിശിഷ്ടഗുണങ്ങളുടെ വിളഭൂമിയാണു വിദുരൻ. ലോകവ്യവഹാരം, ധർമ്മം, ആത്മതത്വം മുതലായവയെക്കുറിച്ചു ഗഹനവും വിപുലവുമായ വിജ്ഞാനം വിദുരനു ലഭിച്ചിട്ടുണ്ടെന്നു വിദുരവാക്യത്തിൻെറ ഏതംശത്തിൽ നിന്നും ഗ്രഹിക്കാം.

ജ്ഞാനംകൊണ്ടും തപസ്സുകൊണ്ടും സഞ്ജയൻ വിദുരൻെറ താഴെയല്ല. രണ്ടുപേരും തുല്യന്മാർ തന്നെയാണു്. വിദുരനെന്നപോലെ ദുര്യോധനാദികളോടു സഞ്ജയനും വെറുപ്പുണ്ടു്. ഭാരതത്തിൽ പല രംഗങ്ങളിലും സഞ്ജയനു സ്ഥാനം കൊടുത്തിരിക്കുന്നു. അവയിൽ ഉദ്യോഗാദി പർവ്വങ്ങളിലുള്ളവയാണു മുഖ്യങ്ങൾ. ധൃതരാഷ്ട്രൻെറ ആജ്ഞയനുസരിച്ചു സഞ്ജയൻ സന്ധിസംഭാഷണം ചെയ്യുന്നതിനു പാണ്ഡവന്മാരെ കാണുവാൻ പോകുന്നു. ഈ കഥ സഞ്ജയയാനപർവ്വത്തിൽ പറയുന്നു. യുധിഷ്ഠിരാദികളെ കണ്ടു തിരിയെ വന്നു കൌരവസഭയിൽ വെച്ചു പോയ വർത്തമാനം എല്ലാവരെയും സഞ്ജയൻ അറിയിക്കുന്നു. പാണ്ഡവന്മാരുടെയും കൌ

രവന്മാരുടേയും സമാഗമങ്ങളിൽ വെച്ചു സഞ്ജയൻ വിവരങ്ങൾ എല്ലാം വിസ്തരിച്ചു പ്രതിപാദിക്കുന്നു. സഞ്ജയൻെറ വാഗ്വൈഭവാദി ഗുണങ്ങളെ പ്രകാശിപ്പിക്കുന്നവയാണു ഈ ഭാഗങ്ങൾ. വേദവ്യാസമഹർഷി ദിവ്യചക്ഷുസ്സ കൊടുക്കുകയും തദനുസരണം സർവ്വ കാൎയ്യങ്ങളും അറിയുന്നതിന്നു സഞ്ജയനു പ്രഭാവം ഉണ്ടാകുകയും ചെയ്യുന്നു.

ദിവ്യചക്ഷുസ്സിനെക്കുറിച്ചു ഭാരതത്തിൽ പല സന്ദർഭങ്ങളിലും പറയുന്നുണ്ടു്. അതിൻെറ സ്വഭാവം ഇവിടെ കാണിക്കാം.

നിന്നച്ഛൻ ബുദ്ധിമാനാകും പാരാശൎയ്യന്നു കുപ്പി ഞാൻ
തൽപ്രസാദങ്ങളാലേറ്റേൻ ദിവ്യമാം ജ്ഞാനമുത്തമം

അതീന്ദ്രിയക്കണ്ണുമൂഴീപതേ! ദൂരത്തു കേൾവിയും
പരചിത്തജ്ഞാനവുമാബ്ഭൂത ഭാവി വിബോധവും
വ്യുത്ഥിതോല്പത്തി വിജ്ഞാനം ശുഭമാകാശഗാനവും
അസ്ത്രമേല്ക്കായ്കയും പോരിലാ മഹാൻെറ വരം പരം.

(ഭീഷ്മ. അ. 15) അതീന്ദ്രിയജ്ഞാനം, ദൂരശ്രവണം, പരഹൃദയജ്ഞാനം ത്രികാലജ്ഞാനം എന്നിവയൊക്കെ ദിവ്യചക്ഷുസ്സ കൈവന്നിരിക്കുന്നവരുടെ പ്രഭാവങ്ങളാകുന്നു. ദിവ്യചക്ഷുസ്സ എന്നതു ദിവ്യജ്ഞാനം തന്നെയാണു്. യോഗികൾക്കും തപസ്വികൾക്കും ദൈവാനുഗ്രഹം സിദ്ധിച്ചവൎക്കും മാത്രമേ അതുണ്ടാകുകയുള്ളു.

നൃപതേ! സഞ്ജയൻ ദിവ്യചക്ഷുസ്സു കലരുന്നവൻ
യുദ്ധം നിന്നോടു ചൊല്ലീടും പരം സൎവ്വജ്ഞനായ് വരും
വെളിവായൊളിവായിട്ടും പകലും രാവുമങ്ങിനെ
മനസ്സിലോൎത്താലാകെയുമിസ്സഞ്ജയനറിഞ്ഞിടും
മുറിയ്ക്കില്ലിവനെശ്ശസ്ത്രം ബാധിക്കില്ലാ തളർച്ചയും.

(ഭീഷ്മ. അ. 2) ദിവ്യചക്ഷുസ്സും ലഭിക്കുന്നവനു അറിയുന്നതിന്നു അസാദ്ധ്യമായിട്ടു ഒന്നുമില്ല. അതിൻെറ ബലംകൊണ്ടാണു

സഞ്ജയനു യുദ്ധം മുഴുവനും കാണുവാൻ കഴിഞ്ഞതു്. സഞ്ജയന്റെ വർണ്ണനത്തിനും ഗീതയ്ക്കും മററും ദിവ്യചക്ഷുസ്സ് അടിസ്ഥാനമാകുന്നു.

മഹർഷിയുടെയാജ്ഞയനുസരിച്ചു യുദ്ധവൃത്തം മുഴുവനും സഞ്ജയൻ ധൃതരാഷ്ട്രനെപ്പറഞ്ഞു കേൾപ്പിക്കുന്നു. ചോദിക്കുന്നതിനു ധൃതരാഷ്ട്രനും ഉത്തരം പറയുന്നതിനു സഞ്ജയനും പ്രത്യേകം പാടവം ഏറും. ഒരു നിസ്സാര വസ്തു പോലും വിട്ടുപോകുവാൻ സമ്മതിക്കുകയില്ല. അത്തരമുള്ളവയാണു ചോദ്യങ്ങൾ. എല്ലാം വളരെ വിസ്തരിച്ചു ദിവ്യചക്ഷുസ്സുകൊണ്ടോ മാംസചക്ഷുസ്സുകൊണ്ടോ കാണുന്നതുപോലെ പറയുന്നതിനു സഞ്ജയനു വാഗ്വൈഭവം ഏറും. ഇപ്രകാരം ഇവരുടെ ചോദ്യോത്തരരൂപേണയാണു യുദ്ധപർവ്വങ്ങൾ വർണ്ണിച്ചിരിക്കുന്നതു്. ഭീഷ്മം, ദ്രോണം, കർണ്ണം, ശല്യം, സൌപ്തികം എന്നിവ വിപുലങ്ങളും യുദ്ധപ്രതിപാദകങ്ങളും ആയ പർവ്വങ്ങൾ ആകുന്നു. വ്യാസമഹർഷി അനുഗ്രഹിച്ചു ദിവ്യചക്ഷുസ്സ് കൊടുത്തതു നിമിത്തം ഭഗവാൻ അർജ്ജുനനു ഉപദേശിച്ച ഗീത കേൾക്കുന്നതിനും വിശ്വരൂപം കാണുന്നതിനും സഞ്ജയനു ഭാഗ്യമുണ്ടായി. "വ്യാസപ്രസാദാച്ഛ്രുതവാൻ" (ഭഗ. അ. 18) എന്നു സഞ്ജയൻ പറയുന്നതു നോക്കുക. സഞ്ജയൻ ധൃതരാഷ്ട്രനോടു കൂടി ആശ്രമവാസം കൈക്കൊണ്ടു ഒടുവിൽ ഹിമാലയത്തിലേക്കു തപസ്സിനു പോകുന്നു. ഈ കഥ കാവ്യത്തിൽ പ്രതിപാദിച്ചിട്ടുണ്ടു്. ഭാരതത്തിൽ സഞ്ജയനെക്കൊണ്ടു സാധിച്ചിട്ടുള്ള ഏററവും മുഖ്യമായ കാര്യം യുദ്ധവർണ്ണനമാകുന്നു.

ശരദ്വാൻ എന്ന മഹർഷിക്കു ഒരു ആൺകുട്ടിയും പെൺകുട്ടിയും ഉണ്ടായി. അവരെ ചെറുപ്പത്തിലേ അദ്ദേഹം ഉപേക്ഷിച്ചു. പിന്നീടു ശന്തനു രാജാവു കണ്ടെടുത്തു വളർത്തി. ശന്തനു കൃപയോടുകൂടി രക്ഷിച്ചതുകൊണ്ടു ആൺകുട്ടി

കൃപനും പെൺകുട്ടി കൃപിയുമായി. പിന്നീടു കൃപനെ ശരദ്വാൻ ധനുർവ്വേദമഭ്യസിപ്പിച്ചു അതിൽ നിപുണനാക്കി. ദുര്യോധന പക്ഷിയിൽ, ഒരു പ്രധാനസ്ഥാനം കൃപനു ഉണ്ടു്. കൃപൻ ദുര്യോധനനു ചെയ്ത ഹിതോപദേശത്തെപ്പറ്റി മുൻപു പറഞ്ഞിട്ടുണ്ടല്ലോ. ഉത്തമനായ ആചാര്യനാണു കൃപൻ. കൃപിയെ ദ്രോണൻ വിവാഹം കഴിച്ചു. തല്പുത്രനാണു അശ്വത്ഥാമാവു്. ഉണ്ടായപ്പോഴെതന്നെ അശ്വത്തെപ്പോലെ നിലവിളിച്ചതുകൊണ്ടു ഈ പേരുണ്ടായി. കൌരവന്മാരുടെ കഥാരംഗങ്ങളിൽ വിശേഷിച്ചു യുദ്ധത്തിൽ അശ്വത്ഥാമാവിനു വലിയ പങ്കുണ്ടു്. ശൂരനും വീരകേസരിയുമാണു ദ്രൌണി. സൌപ്തികത്തിൽ അശ്വത്ഥാമാവിനും കൃപനും കൃതവർമ്മാവിനുമാണു മുഖ്യമായ പങ്കു. നേരും നെറിയും അശ്വത്ഥാമാവിനു കുറവാണു്. അതുകൊണ്ടു ബ്രഹ്മാസ്ത്രം ഉപസംഹരിക്കുവാൻ കഴിയാതെവന്നു. ഒടുവിൽ മഹർഷിശാപത്തിനു പാത്രമായി.

പാഞ്ചാലിയിൽ യുധിഷ്ഠിരാദികൾക്കു അഞ്ചു പുത്രന്മാർ ഉണ്ടായി. പ്രതിവിന്ധ്യൻ സുതസോമൻ ശ്രുതകർമ്മാവു ശതാനീകൻ ശ്രുതസേനൻ എന്നു അവരുടെ നാമങ്ങൾ. ഇവരും സമരപരാക്രമം തികച്ചു ലഭിച്ചിരിക്കുന്നവരാണു്. ഒടുവിലത്തെ യുദ്ധദിവസം രാത്രിയിൽ അശ്വത്ഥാമാവും ക്രൂട്ടുകാരും കൂടി, ഉറങ്ങിക്കിടക്കുമ്പോൾ ചെന്നു ഇവരെയും ധൃഷ്ടദ്യുമ്നനെയും വധിച്ചു. ഈ കഥ കാവ്യം ഒന്നാം സർഗ്ഗത്തിൽ (ശ്ലോകം–123.) എന്നതുംപദ്യങ്ങളിൽ സൂചിപ്പിച്ചിരിക്കുന്നു. നൂററിമുപ്പത്താം ശ്ലോകത്തിൽ സൂചിപ്പിച്ചിരിക്കുന്ന സുതസോമൻ ഭീമന്റെ പുത്രനാണു്. ധൃഷ്ടദ്യുമ്നൻ പാഞ്ചാലിയുടെ സഹോദരനും ദ്രോണന്റെ ശിഷ്യനും വീരയോദ്ധാവും ആകുന്നു. ഈ വീരനാണു ഗുരുവായ ദ്രോണനെ വധിച്ചതു്. സോമദത്തൻ എന്ന രാജാവിന്റെ പുത്രനും യോദ്ധൃവര്യനും ആണു ഭൂരിശ്രവസ്സു്. സാത്യകിയാൽ ഹനിക്കപ്പെട്ടു. ധൃതരാ

ഷ്ടന്റെ പുത്രിയായ ദുശ്ശളയുടെ ഭർത്താവും മഹാദുഷ്ടനും വഞ്ചകനും ആണു ജയദ്രഥൻ. അന്യ മഹാരഥന്മാരോടുചേൎന്നു എതിരിട്ടു അഭിമന്യുവിനെ വധിച്ചു. പിന്നീടു അൎജ്ജുനന്റെ കൈകൊണ്ടു മൃതിയെവരിച്ചു. ഈ ദുഷ്ടൻ കാട്ടിൽ വെച്ചു ദ്രൗപദിയെ അപഹരിച്ച കഥ മുൻപു സൂചിപ്പിച്ചിട്ടുണ്ടു്. ഭീഷ്മരെ വധിക്കുന്നതിനു ജനിച്ച അംബയാണു ശിഖണ്ഡി. ഒരു നീണ്ട കഥ ശിഖണ്ഡിയ്ക്കുണ്ടു്. അതു മുൻപു സ്മരിച്ച അംബോപാഖ്യാനത്തിൽ നിന്നു ഗ്രഹിക്കാം. ശൌൎയ്യവീൎയ്യപരാക്രമങ്ങൾ ശിഖണ്ഡിക്കു കുറവില്ലാതെയുണ്ടു്.

വീരകേതു ചന്ദ്രകേതു സുധന്വാവു ചന്ദ്രവർമ്മാവു ചിത്രരഥൻ വിന്ദൻ അനുവിന്ദൻ ക്ഷത്രധർമ്മൻ ജലസന്ധൻ നിരമിത്രൻ വ്യാഘ്രദത്തൻ ഭഗദത്തൻ അലംബുസൻ വിരാടരാജാവു ഉത്തരൻ കാംബോജരാജാവു പാണ്ഡ്യരാജാവു ഘടോൽക്കചൻ ശ്രുതായുധൻ അംബഷ്ഠൻ ഉലൂകൻ ശ്രുതായുസ്സ് അച്യുതായുസ്സ് സുദക്ഷിണൻ നിയതായുസ്സ് ദീർഘായുസ്സ് ഇരാവാൻ ത്രിഗർത്തകന്മാർ സംശപ്തകന്മാർ എന്നിങ്ങനെ അനേകംപേർ ഭാരതയുദ്ധത്തിൽ പങ്കുകൊണ്ടവരായിട്ടുണ്ടു്. ഇവരും വീരന്മാരാണു്. ഭീമാർജ്ജുനന്മാരുടേയോ ഭീഷ്മ ദ്രോണാദികളുടെയോ വൈഭവം ഇവൎക്കില്ല. കഥയിൽ പ്രാധാന്യവും കുറയും. എങ്കിലും ഭാരതയുദ്ധത്തിനു ഓജസ്സും പ്രൌഢിയും വളൎത്തുന്നതിനു ഇവരുടെ ചരിതങ്ങളും സഹായിച്ചിട്ടുണ്ടു്..

ബകൻ കിർമ്മീരൻ ഹിഡുംബൻ ശിശുപാലൻ ജടൻ ജരാസന്ധൻ കീചകൻ മല്ലന്മാർ എന്നിവർ ഭാരതയുദ്ധത്തിൽ പങ്കുകൊണ്ടവരല്ലെങ്കിലും, ഗണ്യന്മാരായ പ്രതിനായകന്മാരാണു്. കഥാരസത്തെ പോഷിപ്പിക്കുന്നതിനു അവരുടെ ചരിതങ്ങളും സഹായിച്ചിട്ടുണ്ടു്. ബലവീൎയ്യപരാക്രമാദികൾകൊണ്ടു പ്രതിനായകന്മാർ നായകന്മാൎക്കു തുല്യന്മാരായി

രിക്കണം. അല്ലെങ്കിൽ തദ്വിധമായ കഥ ശുഷ്കമായിരിക്കും. ഭാരതത്തിലെ പ്രതിനായകന്മാൎക്ക ഈ ഗുണങ്ങൾ ഉണ്ട്. നായകന്മാരുടെ എന്നപോലെ പ്രതിനായകന്മാരുടെ കാൎയ്യത്തിലും മഹൎഷി ആലോചനാപൂൎവ്വം പ്രവൎത്തിച്ചിരിക്കുന്നു. കീചകൻ രാവണന്റെ പകൎപ്പാണെന്നു പറയാം. ബകാദികളെപ്പോലെയുള്ള പ്രതിനായകന്മാരെ വേറെകാണുവാൻ ബുദ്ധിമുട്ടുണ്ട്.

## നായികമാർ.

കുന്തി, പാഞ്ചാലി, ഗാന്ധാരി, സുഭദ്ര. എന്നിവർ ഭാരതത്തിലെ നായികമാരിൽ പ്രമുഖകൾ. ഇവർ എല്ലാവരും പതിവ്രതാരത്നങ്ങളും ധീരകളും വിജ്ഞാനസമ്പന്നകളും ഭഗവത്ഭക്തകളും ആകുന്നു. കുന്തി കാനീനനായ കൎണ്ണനെ പെററു വീണ ഉടനെ ഉപേക്ഷിച്ചു. അതു ഒരു കുട്ടത്തകുയ്യായി. ഏതു ദേശത്തും കുലടകൾ അങ്ങിനെ ചെയ്യാറുണ്ട്. കോപശീലനായ ദുൎവ്വാസസ്സുമുനിയെ പരിചരണം കൊണ്ടു സന്തുഷ്ടനാക്കി മന്ത്രോപദേശം വാങ്ങിയതു കുന്തിയുടെ സ്വഭാവഗുണത്തിനു നല്ല ലക്ഷ്യമാണ്. മാദ്രിക്കു ഒരു മന്ത്രം തന്റെ അപേക്ഷാനുസരണം കൊടുത്തതും സൌശീല്യത്തിനു ദൃഷ്ടാന്തമായി ഗണിക്കണം. ശാപാനന്തരം കുന്തി പാണ്ഡുവിന്റെ അടുത്തു വളരെ കരുതലോടുകൂടിയേ പെരുമാറിയിട്ടുള്ളു. വികാരോദ്ദീപകമായ യാതൊരു കാൎയ്യവും ചെയ്തിട്ടില്ല. മാദ്രീപുത്രന്മാരെ ധൎമ്മപുത്രാദികളെക്കാൾ കൂടുതലായി കുന്തി സ്നേഹിച്ചു. വിദുരോപാഖ്യാനത്തെക്കുറിച്ചു മേലിൽ പ്രതിപാദിക്കും. അതിലെ വിദുല കുന്തിയും പുത്രൻ ധൎമ്മപുത്രനും എന്നു വിചാരിക്കണം. പതിവ്രതാശിഖാരത്നമാണു പാഞ്ചാലി. അഞ്ചു ഭൎത്താക്കന്മാരെ വരിച്ചതു സ്ത്രീധൎമ്മത്തിനു യുക്തമോ എന്ന ശങ്കയ്ക്കു (ആദി) വൈവാഹികപൎവ്വത്തിൽ (അ. 211. 212. 213. 214.) സമാധാനം പറയുന്നുണ്ട്. ഈ സ

ന്ദർഭത്തിൽ വേദവ്യാസമഹർഷി പാഞ്ചാലിയുടെ പൂർവ്വ ജന്മ കഥ പാഞ്ചാലരാജാവിനെപ്പറഞ്ഞുകേൾപ്പിക്കുന്നു. മഹർഷിയുടെ ഉപദേശം അനുസരിച്ചാണു ദ്രുപദരാജാവു പാഞ്ചാലിയെ പാണ്ഡുവന്മാരെക്കൊണ്ടു വിവാഹം ചെയ്യിക്കുന്നതു്.

ഭാരതത്തിലെ പ്രധാനനായിക പാഞ്ചാലിയാണു്. അനേകം കഷ്ടതകൾ പാഞ്ചാലി അനുഭവിച്ചിട്ടുണ്ടു്. അവയിൽ മുഖ്യം ദ്യൂതരംഗത്തിൽവെച്ചു ഉണ്ടായ വസ്ത്രാക്ഷേപമാണു്. വനത്തിൽ വെച്ചും വിരാടനഗരത്തിൽവെച്ചും പാഞ്ചാലിക്കു വളരെ കഷ്ടതകൾ ഉണ്ടായി. ഭഗവൽഭക്തികൊണ്ടു എല്ലാകഷ്ടതകളെയും ജയിച്ചുനിന്നു. പാഞ്ചാലി ഭീമനോടു സങ്കടം പറയുന്നതായ ഒരു ഭാഗം വിരാടപർവ്വത്തിൽ (അ 18-19-20)ഉണ്ടു്. ഏതുശിലാഹൃദയത്തെയും അത്യാർദ്രമാക്കി ചെയ്യുന്നതാണു ആ പ്രകൃതം. ഇത്രയ്ക്കു ഹൃദയാവർജ്ജകമായ ഒരു ഭാഗം ഭാരതത്തിൽ തന്നെ വേറെയുണ്ടോ എന്നു സംശയമാണു്. അശ്രുധാര ചൊരിയാതെ അതു ആരും വായിക്കുന്നതല്ല. ഭീമന്റെ സാന്ത്വനവും (അ.21)അതു പോലെ ഹൃദയംഗമമായിട്ടുണ്ടു്. പാഞ്ചാലിയുടെ ധർമ്മസമുജ്ജ്വലങ്ങളായ വാക്യങ്ങൾ ഭാരതത്തിൽപല സന്ദർഭങ്ങളെയും സജീവങ്ങളും സുന്ദരങ്ങളും ആക്കിയിരിക്കുന്നവയാണു്. അഞ്ചു ഭർത്താക്കന്മാരെയും രഞ്ജിപ്പിക്കുന്നതിലും ഹിതാനുസരണം നയിക്കുന്നതിലും സാമർത്ഥ്യത്തോടുകൂടി ഗൃഹഭരണകാര്യങ്ങൾ നിർവഹിക്കുന്നതിലും വൈഭവം പാഞ്ചാലിക്കു പ്രത്യേകം ഉണ്ടു്. പാതിവ്രത്യ സൗശീല്യാദിഗുണങ്ങൾകൊണ്ടു ഒരു മാതൃകാസ്ത്രീരത്നമാണു പാഞ്ചാലി. ഈ വീരനായികയുടെ ചരിതം ഇല്ലെങ്കിൽ പാണ്ഡവകഥയ്ക്കു ഓജസ്സും സൌന്ദര്യവും ലഭിക്കുന്നതല്ല.

പാഞ്ചാലിയുടെ മഹാമനസ്കതയെ പ്രകാശിപ്പിക്കുന്ന ഒരു കഥ ഭാഗവതത്തിൽ (സ്ക.-1 -അ. 7.) ഉണ്ടു്. പുത്രഹന്താവായ അശ്വത്ഥാമാവിനെ അർജ്ജുനൻ പിടിച്ചുകെട്ടിക്കൊണ്ടുവന്നു മുൻപിൽ നിർത്തി അപ്പോൾ,

മാ രോദീരസ്യ ജനനീ ഗൌതമീ പതിദേവതാ
യഥാഹം മൃതവത്സാൎത്താ രോദിമ്യശ്രുമുഖീ മുഹുഃ.

എന്ന പറഞ്ഞു, പാഞ്ചാലി ഗുരുപുത്രനെ വിട്ടയച്ചു. "ഞാൻ പുത്രമരണംകൊണ്ടു കഠിനമായ ദുഃഖം അനുഭവിക്കുന്നു. അങ്ങിനെ ഒരു സങ്കടം ദ്രോണപത്നിയായ കൃപി അനുഭവിക്കുന്നതിന്ന ഇടയാകരുതു്." ഈ അഭിപ്രായം എല്ലാവരും സമ്മതിച്ചു. ഇതാണു് നിൎമ്മലമായ മഹാമനസ്കതയുടെ സ്വഭാവം. അതു കൈവന്നവർ ശത്രുക്കൾക്കുകൂടി ഗുണമല്ലാതെ ദ്രോഹം ചെയ്യുന്നതല്ല. പുണ്യവതികളായ ഭാരത സ്ത്രീകൾക്കു ജന്മസിദ്ധമാണു ഈ സ്വഭാവം.

ഒരു സന്ദൎഭത്തിൽ പാഞ്ചാലി പരുഷമായി ഇപ്രകാരം പറഞ്ഞു.

ഇനിക്കു ഭൎത്താക്കളില്ലാ മക്കളില്ലില്ല സോദരൻ
ഭ്രാതാവില്ല ഗോവിന്ദ താതനും പ്രഭുവല്ലിവ.

(സൌപ്തികം. അ. 16). ഈ വാക്കു കണക്കിന ഫലിച്ചു. പിന്നീട്ട പുത്രന്മാരും സോദരനും മരിച്ചു സങ്കടം അനുഭവിക്കുന്നതിന്ന ഇടയായതിന്റെ അടിസ്ഥാനം ഈ വാക്കാണു. "മഹിയിൽ സുതരില്ല" (സ. 1. ശ്ലോ. 138.) എന്ന പദ്യത്തിൽ ഞാൻ അതു സ്മരിച്ചിരിക്കുന്നു. പരുഷവാക്കു നിശ്ശേഷം വൎജ്ജിക്കണം.

നിസ്തുല്യയായ പതിവ്രതയും തപസ്വിനിയും ആണു ഗാന്ധാരി. വിവാഹാനന്തരം, സ്വന്തം കണ്ണു കെട്ടി സ്വയം ആന്ധ്യം വരിച്ചു അന്ധനായ ധൃതരാഷ്ട്രനെ സേവിച്ച പതിയായിരുന്നതു ഗാന്ധാരിയുടെ മഹത്വത്തിന്നു ഒരു ലക്ഷ്യമാകുന്നു. ശാപംകൊണ്ടു ലോകം മുഴുവനും ഭസ്മീകരിക്കുവാൻ കഴിയും. അത്രയ്ക്കു തപശ്ശക്തി ഗാന്ധാരിക്കു ഉണ്ടു്. ഭഗവാൻ ശ്രീകൃഷ്ണന്റെ വംശത്തെക്കൂടി ഗാന്ധാരി ശപിച്ചു. ഭസ്മമാക്കി എന്ന പറഞ്ഞാൽ അതിന്റെ കാൎയ്യം ഊഹിക്കാമല്ലൊ.

പാണ്ഡവന്മാർക്കു നാശത്തിന്നൊക്കൊല്ലാനീയൊരിക്കലും
മഹാഭാഗേ! ശക്തയാം നീ പാരിടം സചരാചരം
തപോബലാൽ ക്രോധദീപ്തനേത്രത്താൽ ചുടുവാനമേ

(ശല്യ. അ. 63.) എന്നു ഭഗവാൻ ഗാന്ധാരിയോടു പറയുന്നതു പ്രത്യക്ഷരം സത്യമാകുന്നു. പുത്രന്റെ ഭാവി, ദീർഘദർശിനിയും തപസ്വിനിയും ആയ ഗാന്ധാരി മുൻപേതന്നെ മനസ്സുകൊണ്ടു കണ്ടിട്ടുണ്ട്. പുത്രനു ഗാന്ധാരി ഉപദേശിച്ച ഹിതമൊന്നും ഫലവത്തായില്ല.

ധരിച്ചാലും സൌബലേയി! ഞാൻ ചൊല്ലുന്നതു സുവ്രതേ!
നിന്നെപ്പോലില്ലിങ്ങുലകിൽ സീമന്തിനിയൊരാൾ ശുഭേ!
അറിവില്ലേ രാജ്ഞിയെന്റെ മുൻപിൽ സഭയിൽ വെച്ചു നീ
ധർമ്മാർത്ഥമൊത്തിടും വാക്യം രണ്ടു പക്ഷത്തിനും ഹിതം
പറഞ്ഞതില്ലേ കല്യാണി! ചെയ്തീലായതു നിൻ സുതർ
ജയാർത്ഥി ദുര്യോധനനോടോതീ പരുഷവാക്കു നീ
മൂഢ നീ കേളെന്റെ വാക്കു ധർമ്മമെങ്ങുവിടെജ്ജയം
അതു നിന്റെ വാക്കിപ്പോഴൊത്തുവന്നതാണു നൃപാത്മജേ!

(ശല്യ. അ. 63.) യുദ്ധത്തിൽ ജയാർത്ഥിയായ ദുര്യോധനൻ അമ്മയുടെ അടുത്തു ചെന്നു അനുഗ്രഹത്തിനു അപേക്ഷിച്ചു. അപ്പോൾ "ധർമ്മമുള്ളിടത്തു ജയം ലഭിക്കട്ടെ" എന്നു ഗാന്ധാരി അനുഗ്രഹിച്ചു. പാണ്ഡവപക്ഷത്താണു ധർമ്മം. അതുകൊണ്ടു ധർമ്മപുത്രാദികൾ ജയിച്ചു. എതിർകക്ഷികൾ അധർമ്മം കൊണ്ടു തോററു. ഗാന്ധാരിയുടെ ഈ അനുഗ്രഹകഥയാണു ഇവിടെ സൂചിപ്പിച്ചിരിക്കുന്നതു്. ഒടുവിൽ ഗാന്ധാരി ധൃതരാഷ്ട്രനോടു കൂടി ആശ്രമവാസം കൈക്കൊ

ണ്ടു മുക്തയായി. തപസ്സുകന്ത്യാദി വൈഭവം കൊണ്ടു പാഞ്ചാലിയേയും കുന്തിയേയും കാറ്റിൽ പറത്തുന്നതാണു ഗാന്ധാരിയുടെ നില.

നായകന്മാർ പ്രതിനായകന്മാർ അവരുടെ കക്ഷികളിൽ നില്ക്കുന്നവർ മദ്ധ്യസ്ഥന്മാർ ഋഷികൾ ദേവന്മാർ ഈശ്വരന്മാർ എന്നിപ്രകാരം പലവർഗ്ഗങ്ങളിൽ ഉൾപ്പെടുന്നവരായി അസംഖ്യം പാത്രങ്ങൾ ഭാരതത്തിൽ ഉണ്ട്. വേറെ ഒരു സാഹിത്യത്തിലും ഇത്രയധികം പാത്രങ്ങൾ കാണുകയില്ല. ഓരോ പാത്രത്തിനും മററു പാത്രങ്ങളെക്കാൾ വിശേഷമായിപ്പറയത്തക്കതായിട്ടു ഒരു പ്രത്യേകത (സ്വഭാവത്തിനു വ്യത്യാസം) ഉണ്ടായിരിക്കും. ഒന്നുപോലെയിരിക്കയില്ല മററൊന്നു. കൃഷ്ണനെപ്പോലെയല്ല ബലഭദ്രൻ. ദുര്യോധനനെപ്പോലെയല്ല ദുശ്ശാസനൻ. അർജ്ജുനനെപ്പോലെയല്ല ഭീമൻ. കർണ്ണനെപ്പോലെയല്ല ശല്യൻ. ഇപ്രകാരം സ്വഭാവത്തിനു പ്രത്യേകധർമ്മം സൃഷ്ടിക്കുന്നതിലും അതു അങ്ങേയററം വരെ അവരിൽ അഭംഗമായി നിലനിർത്തുന്നതിലും മഹർഷി അത്ഭുതജനകമായ പാടവം കാണിച്ചിട്ടുണ്ട്. ഇത്രയധികം പാത്രങ്ങളുള്ള ഒരു കൃതിയിൽ അതു വേറെയൊരു കവിക്കും സാദ്ധ്യമല്ല. ഭാരതത്തിലെ പാത്രങ്ങൾ ലോകത്തിൽ ഉള്ളവയും വായനക്കാരുടെ മനസ്സിൽ നിന്നു മാഞ്ഞുപോകാത്തവയും ആണു. ലോകവ്യവഹാരത്തിലും അവയ്ക്കു ഉററസ്ഥാനം കിട്ടിയിരിക്കുന്നു. ഈ പാത്രനിർമ്മാണവൈഭവത്തെ എത്ര ശ്ലാഘിച്ചാലും മതിയാകുന്നതല്ല.

### രാമായണവും ഭാരതവും.

---

വാല്മീകിരാമായണത്തെ അനുകരിച്ചു നിർമ്മിച്ചിരിക്കുന്ന പല ഭാഗങ്ങളും ഭാരതത്തിലുണ്ട്. രാമായണത്തോടു മഹർഷിക്കുള്ള നിസ്സീമമായ ഭക്ത്യാദരോല്ക്കർഷത്തിന്റെ ഫലമാണു ഭാരതത്തിലെ രാമോപാഖ്യാനം. സഭാശ്വമേധ പർവ്വങ്ങളിലെ ദിഗ്വിജയം, രാമായണം ഉത്തരകാണ്ഡത്തി

ലെ രാവണ ദിഗ്വിജയത്തിന്റെ അനുകരണമാകുന്നു. അയോദ്ധ്യാകാണ്ഡത്തിലെ കച്ചിദ്ധ്യായത്തെ അനുകരിച്ചു രചിച്ചിരിക്കുന്നതാണു സഭാപവ്വത്തിലേതു്. രാമായണത്തിലെ നായകവനവാസ കഥയുടെ ദൂരഗതമായ അനുകരണമാണു പാണ്ഡവ വനവാസം. രാമായണത്തിലെ പല പദ്യങ്ങളെയും പാഠഭേദങ്ങളോടുകൂടിയും അല്ലാതെയും ഭാരതത്തിൽ കാണാം. എന്റെ 'വാല്മീകി' നോക്കുക. അനേകം സന്ദർഭങ്ങളിൽ വ്യാസമഹർഷി ശ്രീ. വാല്മീകിയെ ആചാര്യനായി കൈക്കൊണ്ടിട്ടുണ്ടെന്നു ഇതിൽ നിന്നൊക്കെ ഗ്രഹിക്കാം. ഭാരതത്തിലും ഹരിവംശത്തിലും വാല്മീകി രാമായണത്തിലെ പദ്യങ്ങൾ സ്മരിച്ചിട്ടുണ്ടെന്നുകൂടി പറയേണ്ടതുണ്ടു്.

പണ്ടു വാല്മീകിയിശ്ശ്ലോകം പാടിക്കേട്ടിട്ടുണ്ടു ഭൂമിയിൽ
പെണ്ണുങ്ങളെക്കൊന്നിടൊല്ലെന്നല്ലേ നീ ചൊല്ലിവാനര!

(ദ്രോണ. അ. 143.) എന്നു കാണുക. രാമായണ കഥയെ അടിസ്ഥാനമാക്കിക്കല്പിതങ്ങളായ അലങ്കാരങ്ങൾ ഭാരതത്തിൽ പല ഭാഗങ്ങളിലും ഉണ്ടു്. മേലിൽ അവയ്ക്കു ഉദാഹരണങ്ങൾ കാണിക്കാം. ഹരിവംശത്തിലും രാമായണസ്മരണമുണ്ടു്. അതു മേലിൽ വിശദമാക്കാം

## ഭാരതവും കേരളവും.

---

ഭാരതത്തിൽ ദ്രാവിഡ (പാണ്ഡ്യ)ദേശത്തെയും കേരളത്തെയും പല സന്ദർഭങ്ങളിലും സ്മരിക്കുന്നുണ്ടെന്ന വസ്തുത ഇവിടെ പ്രത്യേകം പ്രതിപാദിക്കേണ്ടതാകുന്നു. സഭാപർവ്വത്തിൽ സഹദേവന്റെയും അശ്വമേധത്തിൽ അർജ്ജുനന്റെയും ദിഗ്വിജയങ്ങളെ വിപുലമായ രീതിയിൽ വർണ്ണിക്കുന്നുണ്ടു്. ആ സന്ദർഭത്തിൽ സഹദേവൻ ദ്രാവിഡദേശ

ത്തു വന്നതായും രാജാക്കന്മാരെ ജയിച്ചതായും പറയുന്നു. സഭാപർവ്വത്തിൽ (അദ്ധ്യാ. 78.) പാണ്ഡ്യകേരള രാജാക്കന്മാരെ സ്മരിക്കുന്നതു നോക്കുക.

പാണ്ഡ്യവൎയ്യാ ഏതൈവ പാണ്ഡ്യശ്ശംഖാംസ്താവത ഏവ ച
ചന്ദനാഗരുചാനന്തം മുക്താ വൈഡൂൎയ്യചിത്രിതാഃ
ചോളശ്ച കേരളശ്ചോഭൌ ദദതുഃ പാണ്ഡവായ വൈ.

പാണ്ഡ്യചോള കേരളരാജാക്കന്മാർ യുധിഷ്ഠിരന്റെ രാജസൂയത്തിൽ സംബന്ധിച്ചിരുന്നതായും ചന്ദനാദി വിശിഷ്ടദ്രവ്യങ്ങൾ അവർ രാജാവിനു കാഴ്ചവെച്ചതായും ഈ ഭാഗത്തിൽനിന്നു ഗ്രഹിക്കാം. താമ്രപർണ്ണിയിലെ മുത്തും മലയത്തിലെ ചന്ദനവും ദാക്ഷിണാത്യന്മാരുടെ മുഖ്യങ്ങളാണ്. അവയെ പ്രകൃതത്തിൽ സൂചിപ്പിച്ചിരിക്കുന്നു. "പാണ്ഡ്യഃ പാടീരകൂടാൻ മരിച പുരുചയാൻ കേരളേന്ദ്രോ രാജഃ" എന്നു രാജസൂയം പ്രബന്ധത്തിൽ മേല്പത്തൂർ ഭട്ടതിരി പറഞ്ഞിരിക്കുന്നു. ഈ നാട്ടിൽ ധാരാളമുണ്ടാകുന്ന കുരുമുളകാണു കേരളരാജാവു കൊണ്ടുപോയതെന്നു ഭട്ടതിരി പറഞ്ഞിരിക്കുന്നതു ഉചിതമായിട്ടുണ്ട്. "മാളവർ ചോളന്മം കേരളർ പാണ്ഡ്യന്മം" എന്നു എഴുത്തച്ഛൻ ഗാനം ചെയ്യുന്നതും ഓർമ്മിക്കേണ്ടതാണ്. അൎജ്ജുനദിഗ്വിജയത്തിൽ നിന്നുകൂടി ഒരു ഭാഗം നോക്കാം.

തതഃ സമുദ്ര തീരേണ വംഗാൻ പുണ്ഡ്രാൻ സകേരളാൻ
തത്ര തത്ര ച ഭൂരീണി മ്ലേച്ഛസൈന്യാന്യനേകശഃ
വിജിഗ്യേ ധനുഷാ രാജൻ ഗാണ്ഡീവേന ധനഞ്ജയഃ.

(അശ്വ. അ. 83.) അൎജ്ജുനൻ കേരളത്തിൽ വന്നതായും ഏതദ്ദേശവാസികളായ മ്ലേച്ഛന്മാരെ ജയിച്ചതായും ഈ ഭാഗം വ്യക്തമാക്കുന്നു. മ്ലേച്ഛപദം വൎണ്ണാശ്രമധൎമ്മ ബഹിഷ്കൃതന്മാരായ വൎഗ്ഗക്കാരെ കുറിക്കുന്നതായിരിക്കണം.

കന്യാകുമാരിയെക്കുറിച്ചു ഒരു സന്ദർഭത്തിൽ ഭാരതത്തിൽ സ്മരിച്ചിരിക്കുന്നു.

പിന്നെസ്സമുദ്രതീരത്തിൽ കന്യാതീർത്ഥത്തിൽ മുങ്ങ
ണം
അതു വെള്ളം തൊട്ടവോനുള്ള പാപമാകെ നശിച്ചിടും.

(ആദി. അർജ്ജുന വനവാസപർവ്വം.) ഇതിൽനിന്നു പൌരാണികകാലത്തുതന്നെ കന്യാകുമാരി പ്രസിദ്ധമായ പുണ്യസ്ഥലമായി ബ്ഭവിച്ചിരിക്കുന്നതായി തീർച്ചയാക്കാം. ദാക്ഷിണാത്യദേശങ്ങളെയും കേരളത്തെയും കുറിച്ചു ഒരു വിധം സൂക്ഷ്മമായ അറിവു ഭാരതകർത്താവിനു ഉണ്ടായിരുന്നു എന്നു ഉദ്ധൃതഭാഗത്തുനിന്നു നിശ്ചയിക്കാം.

പാണ്ഡ്യരാജാവു പാണ്ഡവപക്ഷത്തുനിന്നു യുദ്ധം ചെയ്തതായിക്കാണുന്നു. വീരകേസരിയാണു ഈ രാജാവ്. പതിമൂന്നാം സർഗ്ഗത്തിൽ (ശ്ലോ. 55.) "നലമാളിന താമ്രപർണ്ണിതൻ" ഇത്യാദിപദ്യത്തിൽ ഞാൻ പാണ്ഡ്യരാജാവിനെ സ്മരിച്ചിരിക്കുന്നു. അതിനു പാണ്ഡ്യന്റെ സമരകഥയാണു അടിസ്ഥാനം.

പാണ്ഡവപക്ഷത്തിൽനിന്നു കേരളീയരും ഭാരതയുദ്ധത്തിൽ പങ്കുകൊണ്ടു. യുധിഷ്ഠിരകക്ഷിയിൽ ചേർന്നതു അവരുടെ ധർമ്മനിഷ്ഠകൊണ്ടാണെന്നു വിചാരിക്കാം.

ധൃഷ്ടദ്യുമ്നൻ താൻ ശിഖണ്ഡി ദ്രൌപദേയർ പ്രഭദ്രകർ
ചേകിതാനൻ സാത്യകിയും ദ്രാവിഡപ്പടയോടുമേ
കൂടിപ്പെരുംവ്യൂഹമിട്ടു പാണ്ഡിചോഴിയർ കേരളർ.

ദ്രാവിഡദേശക്കാരെല്ലാം പാണ്ഡവകക്ഷിയിൽനിന്നു. അവരുടെ വേഷം നോക്കുക.

മാർ വിരിഞ്ഞോർ കൈക്കറ നീണ്ടോർ പൊക്കക്കാർ
കണ്ണു നീണ്ടവർ

മുടിവെച്ചോർ പൽചുവന്നോർ മത്തഹസ്തിപ്രവിക്രമർ
നാനാനിറം വസ്ത്രമുള്ളോർ ഗന്ധചൂർണ്ണങ്ങൾ പൂശി
യോർ
വാൾതൂക്കിക്കയർകയ്യേല്ക്കാരെണ്ടാർ കൊമ്പനേയും തടുപ്പ
വർ.

(കർണ്ണ. അ. 12) ദ്രാവിഡരുടെ ശൌര്യവീര്യ പരാക്രമ വേഷാദി സ്വഭാവങ്ങളെ ഈ വർണ്ണനം വെളിപ്പെടുത്തുന്നു. ഭീഷ്മപർവ്വത്തിൽ(ജംബൂ ഖണ്ഡനിർമ്മാണപർവ്വം അ.9) അനേകം ദേശങ്ങളെ സ്മരിക്കുന്ന സന്ദർഭത്തിൽ "ദ്രവിഡാഃ കേരളാഃ പ്രാച്യാഃ" എന്നു കേരളത്തിന്റെ പേരും ഉൾപ്പെടുത്തിയിട്ടുണ്ട്. കർണ്ണാടകം മാഹിഷകം ചോളം മൂഷകം കുന്തളം കൊങ്കണം മാളവം എന്നിങ്ങനെ പല രാജ്യങ്ങളുടെയും സ്മരണ പ്രകൃതത്തിൽ അടങ്ങിയിരിക്കുന്നു.

## പദപ്രയോഗം.

ഭാവഗംഭീരങ്ങളും പ്രസന്നങ്ങളും സുഗമങ്ങളും സുസ്ഥാനത്തു നിബദ്ധങ്ങളും ആയിരിക്കും എന്നതു, ഭാരതത്തിലെ പദങ്ങളെ സംബന്ധിച്ചു പറയേണ്ട പ്രത്യേക ഗുണമാകുന്നു. സന്ദർഭത്തിനു സമുചിതങ്ങളും അർത്ഥവത്തുക്കളും ലളിതങ്ങളും ആയ പദങ്ങൾ മഹർഷിയെ സ്വയംപ്രാപിക്കുന്നു. അവയ്ക്കു ക്ലിഷ്ടതയോ ശുഷ്കതയോ കാണുന്നതല്ല. വിചാരിക്കുംതോറും ഭാവം കൂടുതൽ കൂടുതൽ കിട്ടിക്കൊണ്ടിരിക്കും. ഉദ്ധതവും കലുഷവും ആയ പദപരമ്പരയുടെ പ്രവാഹം ഭാരതത്തിൽ ഒരിടത്തും അനുഭവപ്പെടുന്നതല്ല. പ്രസന്നം, മധുരം, എന്നാൽ സരസവും ഗംഭീരവും; ഇതാണു സർവ്വത്ര അതിൽ കാണുന്ന പദങ്ങളുടെ രീതി. സാധാരണമായി ജനങ്ങൾ വ്യവഹാരത്തിനു ഉപയോഗിക്കുന്ന പദങ്ങളും ശൈലികളും ഭാരതത്തിൽ സമഗ്രമായി പ്രതിബിംബിച്ചിരിക്കുന്നതു കാണാം.

ഗണപതിയെക്കൂടി അർത്ഥഗ്രഹണത്തിനു ക്ലേശിപ്പിച്ചി

രിക്കുന്ന ഭാഗങ്ങൾ ഭാരതത്തിൽ ഉണ്ടെന്നു പ്രസിദ്ധമാകുന്നു. അങ്ങിനെയുള്ളവ സാധാരണക്കാൎക്കു ദുൎഗ്രഹങ്ങളായിരിക്കും എന്നതിനു സംശയമില്ല. "ഉപാരൈമൈശ്ശ്രുത കാകീയൈ:" ഇത്യാദി ഭാഗങ്ങളുടെ അൎത്ഥത്തിനു കുഞ്ഞിക്കുട്ടൻ തമ്പുരാന്റെ ഭാഷയിൽ പിശകു പററിയിട്ടുണ്ടു്. "വായ്നല്ലാൾ മിഴി കേൾക്കുവോൾ കതിർ മകൻ വിട്ടമ്പതാം പൈതലായ്" (കൎണ്ണ—അ. 90) ഇത്യാദി പദ്യങ്ങൾക്കു മൂലത്തിന്റെ ക്ലിഷ്ടത തികച്ചുമുണ്ടു്.

ഭാരത, പരന്തപ, മഹാദ്യുതേ, അരിന്ദമ, മധുസൂദന എന്നിങ്ങനെ അനേകം പദങ്ങൾ ഭാരതത്തിൽ പാദപൂരണത്തിനുവേണ്ടി ഉപയോഗിക്കുക സാധാരണമാണു്. 'പവൈതുഹി'കളും കണക്കില്ലാതെ ഉപയോഗിക്കപ്പെട്ടിട്ടുണ്ടു്. എന്നാൽ അവ തത്തൽസ്ഥാനങ്ങളിൽ അൎത്ഥവത്തുകളാണെന്നു ചിന്താശീലന്മാൎക്കു ഗ്രഹിക്കുവാൻ കഴിയും. കുലോന്നതിയെ പ്രകാശിപ്പിക്കേണ്ടിവരുന്നിടത്തു ഭാരത എന്നും, പ്രതാപംകൊണ്ടു ശത്രുവിനെ നശിപ്പിക്കുന്നവൻ എന്ന ഭാവം ദ്യോതിപ്പിക്കേണ്ടി വരുന്ന സന്ദൎഭത്തിൽ പരന്തപ എന്നും പദങ്ങൾ പ്രയോഗിക്കുന്നു. ദ്യുത്യുല്ക്കൎഷം ഉണ്ടെന്നു കാണിക്കേണ്ടിയിടത്തു മഹാദ്യുതേ എന്ന പദം നിവേശിപ്പിക്കുന്നു. ഇപ്രകാരം ഇതരപദങ്ങളെക്കുറിച്ചും വിചാരിക്കേണ്ടതാണു്. കേവലം വിടവടക്കുന്നതിനു വേണ്ടി അവയെ പ്രയോഗിച്ചിരിക്കുന്നു എന്നു പറയുന്നതു ശരിയല്ല. സാധാരണസന്ദൎഭങ്ങളിൽപോലും പദപ്രയോഗം അൎത്ഥവത്താകണമെന്നു മഹൎഷിക്കു കഠിനമായ നിൎബ്ബന്ധമുണ്ടു്. വിശിഷ്ടസന്ദൎഭങ്ങളിലും ശാസ്ത്രങ്ങളിലും അതിന്റെ കാൎയ്യം പ്രത്യേകം പറയേണ്ടതില്ല. നീലകണ്ഠാദികളായ ആചാൎയ്യന്മാരുടെ വ്യാഖ്യാനങ്ങൾ നോക്കിപ്പഠിക്കുന്നുവെങ്കിൽമാത്രമേ ഭാരതത്തിലെ പദങ്ങളുടെ ഭാവഗാംഭീൎയ്യം ഗ്രഹിക്കുവാൻ സാധിക്കയുള്ളൂ. ഭാരത പാരായണക്കാർ അങ്ങിനെതന്നെ

ചെയ്യണം

ഒരു പദത്തെ കളയുക പോകട്ടെ അതിന്റെ സ്ഥാനത്തുനിന്നും ഇളക്കി മറ്റൊരിടത്തു വെയ്ക്കുക എന്ന കാൎയ്യംപോലും ഭാരതത്തെ സംബന്ധിച്ചു സാധിക്കുന്നതല്ല. അങ്ങിനെ ചെയ്താൽ അത്രയ്ക്കു വൈകൃത്യം മുഴച്ചുനില്ക്കുന്നതായിരിക്കും. വേണ്ടസ്ഥാനത്തു ചിന്താപൂൎവ്വം നിവേശിപ്പിച്ചിരിക്കുന്നവയാണു അതിലെ പദങ്ങൾ. ഈ മേന്മ ശാസ്ത്രങ്ങളിൽ അധികം പരിചയിക്കുന്തോറും അനുഭവപ്പെടും. ഉദാഹരണത്തിനു ഉദ്ധരിച്ചു കാണിക്കുന്ന പല പദ്യങ്ങളെക്കുറിച്ചും ചിന്തിക്കുന്നതായാൽ ഈ വസ്തുത എളുപ്പം ഗ്രഹിക്കുവാൻ കഴിയും. പ്രൗഢതയും അൎത്ഥപുഷ്ടിയും തികഞ്ഞ പദങ്ങളെ സ്ഥാനം അറിഞ്ഞു നിവേശിപ്പിക്കുന്നതിനു ഭാരതത്തിൽനിന്നാണു കവികൾ പഠിക്കേണ്ടതു്. പദങ്ങളുടെ ഭാവം പ്രഭാവം ഔചിത്യം സ്വാരസ്യം മുതലായവ, ഈ ഗ്രന്ഥത്തെ ആശ്രയിച്ചു പഠിച്ചു നൈപുണ്യം നേടിയിരിക്കുന്നവരാണു സുപ്രസിദ്ധന്മാരായ മഹാകവികൾ. അതുകൊണ്ടാണു അവരുടെ കൃതികൾക്കു ഇന്നു അനുഭവപ്പെടുന്ന മേന്മ കൈവന്നിരിക്കുന്നതു്. ഋഷിസൂക്തങ്ങളുടെ സ്വാരസ്യവും പ്രൗഢിയും പ്രഭാവവും പവിത്രതയും നൂതനത്വവുമൊക്കെ വേറെയൊന്നു തന്നെയാണു്. ആ വക ഗുണങ്ങളുടെ ഭണ്ഡാഗാരമാകുന്നു ഭാരതം.

## അലങ്കാരം.

ഭാരതത്തിലെ അലങ്കാരപ്രയോഗത്തെക്കുറിച്ചും ഒന്നുരണ്ടു വാക്കു പറയേണ്ടിയിരിക്കുന്നു. എല്ലാ അലങ്കാരങ്ങൾക്കും അതിൽ സ്ഥാനമുണ്ടു്. എങ്കിലും ഉപമയ്ക്കാണു മുഖ്യത. ലോഭമില്ലായ്ക അനുരൂപതാധൎമ്മത്തിന്റെ പരമമായ ഐക്യം നൂതനത്വം മുതലായവ ഭാരതത്തിലെ ഉപമകളുടെ മുഖ്യഗുണങ്ങളാകുന്നു. പ്രഥമശ്രവണത്തിൽ തന്നെ വിവക്ഷി

തമായ ആശയം വായനക്കാരുടെ ഹൃദയത്തിൽ ആഴത്തിൽ പതിപ്പിക്കുന്നതിന ശക്തിയേറിയവയാണ അതിലെ ഉപമകൾ. ക്ഷീണിച്ചു അശക്തി ബാധിച്ചിരിക്കുന്നവരെ അക്കൂട്ടത്തിൽ കാണുകയില്ല. ഉപമ കഴിഞ്ഞാൽ പിന്നീട രൂപകത്തിനും സ്വഭാവോക്തിക്കുമാണ അടുത്ത സ്ഥാനം. നാനാർത്ഥപദനിബന്ധങ്ങളായ ശ്ലേഷവക്രോക്ത്യാദികൾ കുറവാണ്. മിക്കപ്പോഴും ഉപമകൊണ്ടാണ മഹർഷി കൈകാര്യം ചെയ്തു കാണുന്നതു്. ശാസ്ത്രത്തിന്റെയും ലോകത്തിന്റെയും പ്രകൃതിയുടെയും സ്വഭാവം സർവ്വവും സൂക്ഷ്മമായി ഗ്രഹിച്ചിരിക്കുന്നവനും പ്രതിഭാപ്രഭാവം തികഞ്ഞവനും ആണ മഹർഷിയെന്നു, ഭാരതത്തിലെ ഉപമകൾ ഭംഗിയായി വെളിപ്പെടുത്തുന്നു. സന്ദർഭാനുസരണം ഇപ്രകാരം അലങ്കാരങ്ങൾ ഉപയോഗിച്ചിരിക്കുന്ന ഒരു കവിയെ വേറെ കണ്ടുകിട്ടുവാൻ പ്രയാസം.

(1) വേദം (2) പുരാണം (3) ആത്മജ്ഞാനം (4) ജ്യോതിഷം വൈദ്യം (5) പ്രകൃതി (6) ലോകവ്യവഹാരം എന്നിവയെ അടിസ്ഥാനമാക്കി ആറു വിധം ഉപമകൾ ഭാരതത്തിലുണ്ടെന്നു കാണാം. യാഗ (ഹോമ)ത്തെയും തദുപകരണങ്ങളെയും കൊണ്ടു കല്പിതങ്ങളായ ഉപമകൾ അനേകം സന്ദർഭങ്ങളിൽ ഉപയോഗിച്ചിട്ടുണ്ട്. യുദ്ധത്തെ യജ്ഞമാക്കി പല സന്ദർഭങ്ങളിലും പ്രതിപാദിച്ചിരിക്കുന്നു. യജ്ഞംപോലെ വിശുദ്ധമാണ യുദ്ധം എന്നും അതു ചെയ്തു മരിക്കുന്നവക്ക സ്വർല്ലോകപ്രാപ്തി ലഭിക്കുമെന്നും മഹർഷി പ്രകടമായി ഉപദേശിക്കുന്നു. "ഹതോ വാ പ്രാപ്സ്യസി സ്വർഗ്ഗം" (ഭ. ഗീ. അ. 2.) എന്നും മററുമുള്ള വാക്യങ്ങൾ നോക്കുക.

ഉദ്യോഗപർവ്വത്തിൽ (അ. 141) ഗംഭീരമായ ഒരു ശസ്ത്രയജ്ഞവർണ്ണനം ഉണ്ട്.

ധാർത്തരാഷ്ട്രസ്യ വാർഷ്ണേയ ശസ്ത്രയജ്ഞോ ഭവിഷ്യതി

അസ്യ യജ്ഞസ്യ വേത്താ ത്വം ഭവിഷ്യസി ജനാർദ്ദന!
ആദ്ധ്വര്യവം ച തേ കൃഷ്ണ ക്രതാവസ്മിൻ ഭവിഷ്യതി
ഹോതാ ചൈവാത്ര ബീഭത്സുഃ സന്നദ്ധഃ സ കപിദ്ധ്വജഃ
ഗാണ്ഡീവം സ്രുക് തഥാജ്യം ച വീര്യം പുംസാം ഭവി
ഷ്യതി
ഐന്ദ്രം പാശുപതം ബ്രാഹ്മം സ്ഥൂണാകർണ്ണം ച മാധവ
മന്ത്രാസ്തത്ര ഭവിഷ്യന്തി പ്രയുക്താസ്സവ്യസാചിനാ

*　　　*　　　*　　　*

ക്രുശ്മാണ്ഡമണ്ഡാമേവ ച വിമലാരഥപങ്ക്തയഃ
യൂപാ സമുപകല്പന്താമസ്മിൻ യജ്ഞേ ജനാർദ്ദന!

ഇപ്രകാരം യുദ്ധസംബന്ധങ്ങളായ എല്ലാ കാൎയ്യങ്ങളും യജ്ഞാംഗങ്ങളായി കല്പിച്ചു പിന്നീടു അതിൻെറ അവസാനത്തെയും അവഭൃഥത്തെയും പറയുന്നു.

യദാ ദ്രോണം ച ഭീഷ്മം ച പാഞ്ചാല്യൌ പാതയിഷ്യ
തഃ
തദാ യജ്ഞാവസാനം തദ് ഭവിഷ്യതി ജനാർദ്ദന!

ധൃഷ്ടദ്യുമ്നൻ ദ്രോണരേയും ശിഖണ്ഡി ഭീഷ്മരേയും പതിപ്പിക്കുന്നതോടുകൂടി യുദ്ധയജ്ഞം അവസാനിക്കും. പിന്നീടു അവഭൃഥസ്നാനമായി. അതെങ്ങിനെ നിർവഹിക്കുന്നു എന്നു നോക്കുക.

സ്നുഷാശ്ച പ്രസ്നുഷാശ്ചൈവ ധൃതരാഷ്ട്രസ്യ സം
ഗതാഃ
ഹതേശ്വരാ ഹതപുത്രാ ഹതനാഥാശ്ച കേശവ!
രുദന്ത്യസ്സഹ ഗാന്ധാര്യ്യാ ശ്വഗൃദ്ധ്രകുരരാകുലേ
സ യജ്ഞേസ്മിന്നവഭൃഥോ ഭവിഷ്യതി ജനാർദ്ദന!

ധൃതരാഷ്ട്രൻെറ സ്നുഷമാരും പ്രസ്നുഷമാരും ബാഷ്പം ചൊരിഞ്ഞു ശവാചിതമായ സമരാങ്കണത്തിൽ ചെന്നു വിലപിക്കുന്നതു അവഭൃഥം. ഈ പ്രകൃതം സ്ത്രീപൎവ്വത്തിലെ ക

ഥത്തെ സൂചിപ്പിക്കുന്നു. ഋഷീശ്വരനായ കവിയ്ക്കു യജ്ഞകർമ്മങ്ങളോടുള്ള നിരുപമമായ ആദരത്തെ പ്രകാശിപ്പിക്കുന്നവയാണു ഈ മാതിരി ഭാഗങ്ങൾ. രാമായണത്തിലും യുദ്ധത്തെ യജ്ഞമായി കല്പനം ചെയ്തുകൊണ്ടുള്ള വർണ്ണനങ്ങൾ ഉണ്ടു്. "ഇഷ്ടാ സംഗ്രാമയജ്ഞേന" ഇത്യാദി പദ്യങ്ങൾ നോക്കുക.

അനേകം അതിമനോഹരങ്ങളായ അലങ്കാരങ്ങളുടെ മഹാഖനിയാകുന്നു ഭാരതം. പില്ക്കാലത്തു അനേകം കവിവര്യന്മാർ അതിലെ അലങ്കാരങ്ങൾ കണക്കില്ലാതെ സ്വീകരിച്ചു രൂപഭേദം വരുത്തിയും അല്ലാതെയും ഉപയോഗിച്ചിരിക്കുന്നതായി അവരുടെ കൃതികളിൽനിന്നു ഗ്രഹിക്കാം. വേണ്ടസമയത്തു സമുചിതങ്ങളായ അലങ്കാരങ്ങൾ വന്നു ഭാരതഭാരതിയെ സേവിച്ചുകൊള്ളും. അതിനു മഹർഷി അല്പവും ക്ലേശിക്കേണ്ടതായിട്ടില്ല. ഭാരതത്തിലെ അലങ്കാര സഹസ്രങ്ങൾ അപ്രകാരം സ്വയംവന്നു വേണ്ട സ്ഥാനത്തു പ്രവേശിച്ചു പ്രകാശിക്കുന്നവയാകുന്നു. അവയുടെ ഭാവഭംഗ്യാദി ഗുണങ്ങളെ കാണിക്കുന്നതിനു അവയിൽനിന്നു ചില ഭാഗങ്ങൾ സ്ഥാലീപുലാകന്യായേന ഇവിടെ ഉദ്ധരിക്കാം.

ആനക്കഴുത്തിൽ തലകൾപോയുള്ള ഗജയോധികൾ
കാണായി വന്മലകളിൽ കൊമ്പററ മരമട്ടിലായ്.

(ഭീ. പ. അ. 62) ആനയ്ക്കു മലയുടേയും ഭടന്മാർക്കു മരത്തിന്റെയും തലകൾക്കു കൊമ്പുകളുടേയും സാമ്യം കല്പിച്ചിരിക്കുന്നു.

വാനിലിരുൾപോലെ മുഖ്യൻ മഹാസത്വബലാഢ്യനേ
തിമിമിയെക്കൂരമിന്നട്ടു പാർത്ഥന്മാർ കൊന്നതെങ്ങിനേ?

(ദ്രോണ. അ. 9.) തിമിരെതിരെളിയുടെ ബലോല്കർഷത്തേയും ചെറുമത്സ്യങ്ങൾ പാണ്ഡവന്മാരുടെ അത്യല്പതയേയും

ഭംഗിയായിദ്യോതിപ്പിക്കുന്നു. മത്സ്യങ്ങളെ സംബന്ധിക്കുന്ന ഉപമകൾ ഭാരതത്തിൽ അനേകം ഉണ്ടെന്നു മുൻപു സൂചിപ്പിച്ചതു ഇവിടെ ഓൎമ്മിക്കുന്നതു കൊള്ളാം.

കുരുക്കൾക്കു പെരുമ്പോരുണ്ടായി പാണ്ഡവരോടതിൽ
ഭീഷ്മാർത്ഥമാമിഷത്തിന്നായ് ശ്യേനങ്ങൾക്കു കണക്കിനേ.

(ഭീഷ്മ. അ. 115) പരുന്തുകൾ മാംസത്തിന വേണ്ടിയെന്നതുപോലെ ഭീഷ്മരുടെ കാൎയ്യത്തിന പാണ്ഡവന്മാരും കൌരവന്മാരും തമ്മിൽ എതിൎത്തു.

ഞങ്ങളെസ്സേവിച്ചു ഞങ്ങൾക്കപ്രിയം ചെയ്യുയാം ഭവാൻ

അങ്ങു തേൻപുരളും കത്തിപ്രായനെന്നറിവില്ലമേ.

മനസ്സിനകത്തു് ദുഷ്ടത; പുറമെ സ്നേഹമുണ്ടെന്നു ഭാവം. അത്തരക്കാരെ 'തേൻപുരളും കത്തി'കൾക്കു തുല്യന്മാരായി കല്പിച്ചിരിക്കുന്നു. എത്ര ഭംഗിയായ ഉപമ?

ബൽഹീകരാജൻ കോപിച്ചു തേരാളി ദ്രൌപദേയരേ
അഞ്ചിന്ദ്രിയങ്ങളെ മനംപോലെതിൎത്തുവിളങ്ങിനാൻ.

മനസ്സു പഞ്ചേന്ദ്രിയങ്ങളെ എന്നപോലെ ബാൽഹീക രാജാവു ദ്രൌപദിയുടെ അഞ്ചു പുത്രന്മാരോടു എതിൎത്തു. ആത്മജ്ഞാനമാണു ഇവിടെ ഉപമയ്ക്കു അടിസ്ഥാനം.

ഇന്ദ്രിയാണാം ഹി ചരതാം യന്മനോനുവിധീയതേ
തദസ്യ ഹരതി പ്രജ്ഞാം വായുർനാവമിവാംഭസി.

(ഭഗ. അ. 2) എന്നു കാണുക. 'മനോ ദുൎന്നിഗ്രഹം ചലം' (ഭഗ. അ. 6.) ഇത്യാദി വാക്യങ്ങൾ ഓൎമ്മിക്കുന്നതു കൊള്ളാം. മനസ്സിന ഇന്ദ്രിയവികാരങ്ങളെ ജയിക്കുന്നപോലെ, ബാൽഹീകന ദ്രൌപദീപുത്രന്മാരെ ജയിക്കുന്നതിന ക്ലേശം അധികം ഉണ്ടെന്നു വ്യഞ്ജിപ്പിച്ചിരിക്കുന്നു.

ക്രോധാമർഷമിയന്നിട്ടു പോരിൽ പാൎത്ഥനൊടേററവർ

തിരിപ്പില്ലിപ്പോഴമാഴിപക്കാപ്പുഴകരംപോലവേ.

എന്നും,

വേദാൽ നാസ്തികരെപ്പോലെയസത്തുക്കളൊഴിക്കയാം.

എന്നും, (ദ്രോണ. അ. 101)

അക്രമം വല പൊട്ടിച്ചു ചാട്ടം മത്സ്യങ്ങരം പോലവേ
സൈന്യം പിളന്തു കയറിക്കാണായീ കൃഷ്ണരപ്പോഴേ.

എന്നും പ്രയോഗിച്ചിരിക്കുന്ന ഉപമകളും ഭാവ ഗർഭങ്ങളായിട്ടുണ്ട്. അർജ്ജുനന്റെ ഗാംഭീര്യത്തെയും പ്രഭാവത്തെയും എതിരാളികളുടെ അല്പതയേയും ആദ്യത്തെ ഉപമ ദ്യോതിപ്പിക്കുന്നു. രണ്ടാമത്തേതു മുനിക്കു വേദനിന്ദകന്മാരോടുള്ള വെറുപ്പിനെയാണു കാണിക്കുന്നതു്. മൂന്നാമത്തെ പദ്യത്തിലെ കൃഷ്ണർ ശ്രീകൃഷ്ണനെന്നും അർജ്ജുനനെന്നും അത്ഥം.

വ്യാഘ്രസിംഹങ്ങളുടയ പർവ്വതങ്ങരം കടക്കവേ
വണിക്കുകരം കണക്കാഴിക്കാണായ് മൃത്യുജരാതിഗർ.

(ദ്രോണ. അ. 101.) ആപൽസ്ഥാനങ്ങരം അപായം കൂടാതെ കടന്ന വണിക്കുകളുടെ സ്ഥിതി ഉപമ വ്യഞ്ജിപ്പിക്കുന്നു.

മുൻ കാണാത്തതു കാൺമുകല്ലിഴഞ്ഞീടും പ്രകാരമേ

(ദ്രോണ. അ. 103) കല്ലു ഇഴയുന്നതു, മുൻപു ഉണ്ടാകാത്തതു ഉണ്ടാകുന്നതിനു ഉദാഹരണം. ഇതിനു നല്ല പുത്തമ ഉണ്ടു്.

ഇതാ വില്ലാളിയാം ദ്രോണൻ പോരിൽസാത്യകിയാലഹോ
കളിപ്പൂ ചരടിട്ടോരുപക്ഷിയാൽ ബാലർപോലവേ.

സാധാരണമായി കാണുന്നതാണു ഈ ഉദാഹരണത്തിൽ പറയുന്ന ബാലന്മാരുടെ കളി.

മുടിയെന്ന്യേ തലപ്പാവു വെച്ചുഭ്രസ്യശിരസ്സുകരം
താടി നീണ്ടുഴിയാൽ ചിന്നീപിറകരം ഖഗോപമം

(ദ്രോണ. അ. 119) യവനന്മാരെപ്പററി പറയുന്നതാണു ഈ പദ്യം. അവക്കു തലമുടിയില്ല തലപ്പാവും നീണ്ട താടിയും

ഉണ്ട്. നാലാം പാദത്തിലെ ഉപമ അനേകം സന്ദർഭങ്ങളിൽ ഉപയോഗിച്ചിരിക്കുന്ന ഒന്നാണ്. ആശ്രയവും ബലവും തീരെയില്ലാതെയായത്ര എന്ന ഭാവം.

കർണ്ണനെയും മയിൽപ്പീലിവെച്ച ചിത്രശരൊല്ക്കരം
മരത്തിൽ പക്ഷികൾ കണക്കേറി ഭീമനിൽ മുററമേ

(ദ്രോണ. അ. 13) ഉപമയുടെ സ്വാരസ്യം സഹൃദയന്മാർ ചിന്തിച്ചു നോക്കേണ്ടതാകുന്നു. സ്വഭാവോക്തിക്ക ഒരു ഉദാഹരണം.

വൻപാമ്പൊക്കും ധൂളിയേററ തുമ്പിക്കൈകൊണ്ടു കുംഭികൾ
ഉറക്കത്തിൽ ശ്വാസമിട്ടു തണുപ്പിച്ചിതു ഭൂമിയെ.
ശുക്കം വലിച്ചാനകളൊട്ടേറെശ്ശോഭിച്ചു ഭൂമിയിൽ
ചീററുന്ന പാമ്പുമായ് ചിന്നിവീണ കുന്നുകൾ പോലവേ
കുളമ്പിനാൽ സമനിലം വിഷമാകാരമാക്കിനാർ
ഹേമയോക്ത്രശ്വങ്ങളാം നകം സടയിൽച്ചാർച്ചുമങ്ങിനെ

ഉറങ്ങുന്ന ഗജാളികളുടെ സ്ഥിതിയെ പ്രകൃതത്തിൽ വർണ്ണിച്ചിരിക്കുന്നു.

അമരനായകദിഗ്ഗുഹയിങ്കൽനി-
ന്നമലരശ്മി സടാങ്കുരപിഞ്ജരൻ
തിമിരകുംഭികുലം പിളർപ്പോൻ മുറ-
യ്ക്കുദിതനായുദയാദ്രി ഹരീശ്വരൻ.
ഹര വൃഷാങ്കശിരോടെതിർകാന്തിയായ്
സ്മരശരാസനഭംഗി കലർന്നവൻ
വരവധൂസ്മിതസുന്ദരനായവൻ
പരമുയർന്നിതു താൻ കുമുദപ്രിയൻ.

(ദ്രോണ. അ. 185) 'അമരനായകേ'ത്യാദി പദ്യത്തിലെ രൂപകവും വിശേഷിച്ചു അതിലെ ദ്വിതീയ പാദകവും സ

മായിരിക്കുന്നു.

ദോഷംചെയ്യും വിട്ടയച്ചാലിവൻ ക-
ണ്ണൊഴിച്ചോരക്കുഷ്ഠരോഗം കണക്കേ.
മന്ത്രൌഷധ ക്രിയകളാൽ ദേഹെൽ വ്യാധിയെയാം
വിധം.

(കൎണ്ണ. അ. 17)

തിരിച്ചെത്തിക്കൊണ്ടിതേറെസ്സംശപ്തകരെയർജ്ജുനൻ
വക്രാതിവക്രഗതിയാൽ മംഗലഗ്രഹമെന്നതിരി.

(കൎണ്ണ. അ. 19) വൈദ്യവും ജ്യോതിഷവും ആണു ഇവിടെ അലങ്കാരങ്ങൾക്കു അടിസ്ഥാനം. "വാതവ്യാധ്യശ്മരീ കുഷ്ഠ" എന്നു, കുഷ്ഠത്തെ മഹാവ്യാധിയായി ഗണിച്ചിരിക്കുന്നു എന്നു ഓർമ്മിക്കേണ്ടതാകുന്നു.

പോരിൽ ക്രുദ്ധാന്തകനൊക്കുമാ വൈകർത്തന കർണ്ണനെ
രോഗത്തെമന്ത്രൌഷധികൾ പോലെയൊരു പാണ്ഡുസൃ
ഞ്ജയർ.

പാരിടം ചോരവിലിയെശ്ശോഭിച്ചീടുന്നു ഭാരത!
മഴക്കാലത്തിന്ദ്രഗോപം നിറഞ്ഞോരൂഴിപോലവേ.
പെരുത്തു ചെഞ്ചായമിട്ട വെള്ള വസ്ത്രങ്ങൾ ചാത്തി
യോൾ
യുവതിപ്പെണ്ണിനെപ്പോലെയായിത്തീർന്നിതു ഭൂമിയും

പ്രഥമ പദ്യത്തിലെ അലങ്കാരത്തിനു മന്ത്രവും മരുന്നും അടിസ്ഥാനം. രോഗമെന്നപോലെ കർണ്ണനും നശിക്കും എന്നു ഭാവം.

ഇതാ ഹരിപ്പാൻ ചെല്ലുന്നിതാന തേരശ പാണികൾ
യുധിഷ്ഠിരനെ രത്നത്തെയർത്ഥിമാർ പോലെ കൌര
വർ.

യുധിഷ്ഠിരനെ രത്നത്തിന്റെയും കൌരവന്മാർക്ക് യാചകന്മാരു

ടെയും സാദൃശ്യം കല്പിച്ചിരിക്കുന്നു. ധർമ്മപുത്രന്റെ ശ്രേഷ്ഠതയും കൌരവന്മാരുടെ അല്പതയും പ്രകൃതത്തിൽ വ്യഞ്ജിക്കുന്നുണ്ട്.

മൊട്ടുഴിഞ്ഞ ശരം വിട്ടിട്ടാ വൻപട പിളർന്നടൻ
വെള്ളത്തിൽ വല പൊട്ടിച്ച മീൻ മട്ടിൽ പോന്നു മാരുതി,

(കർണ്ണ. അ. 77) മുൻപു ഈ ഉപമ ഉപയോഗിച്ചിട്ടുണ്ട്. 'വല പൊട്ടിയ്ക്കു'ന്നതിന്നു തടസ്സം നീക്കി എതിരാളിയെ ജയിക്കുക എന്നു അർത്ഥം. മീനും വലയും മഹർഷിക്കു പ്രത്യേകം പ്രീതിയുള്ളവയാണ്.

അമ്പോറൽ ചട്ടപോയ് കത്തിക്കൊള്ളും മട്ടായിതാബ്ബലം
ചോരയൊടിപ്പൂത്തു നില്ക്കുമശോകക്കാടുപോലവേ.

(കർണ്ണ. അ. 81) ചോരയൊഴുകുന്ന സൈന്യത്തിന്നും പൂത്ത അശോകക്കാടിന്നും സാമ്യം ഹൃദ്യമായി യോജിക്കുന്നു.

കത്തിയമ്പെയ്തിന്നു നിന്റെ തല വീഴ്ത്തുന്നുണ്ടു ഞാൻ
വടിവീശിയെറിഞ്ഞിട്ടു മരത്തിൻ കായു പോലവേ.

(ശല്യ. അ. 28) വടികൊണ്ടെറിഞ്ഞു മാമ്പഴം മുതലായവ വീഴിക്കുന്നതുപോലെയെന്നു ഭാവം.

വീര്യവാന്മാരവർ പരം പീഡിപ്പിച്ചാശരോത്തമൻ.
പഞ്ചഗ്രഹാക്രാന്തചന്ദ്രമട്ടിലായി യുഗക്ഷയേ.

(ഭീഷ്മ. അ. 100) ഇവിടെ പാണ്ഡവ പുത്രന്മാരായ അഞ്ചുപേർക്ക് അഞ്ചു ഗ്രഹങ്ങളുടെ സാദൃശ്യം കല്പിച്ചിരിക്കുന്നു.

കാമക്രോധഗ്രാഹമുള്ള പഞ്ചേന്ദ്രിയ ജലപ്പുഴ
ജന്മദുർഗ്ഗം കടന്നാലും ധൃതിയെത്തോണിയാക്കി നീ.

(ഉദ്യോഗ. അ. 40) പഞ്ചേന്ദ്രിയങ്ങളെ പുഴയായും കാമാദികളെ ഗ്രാഹങ്ങളായും, ജന്മത്തെ ദുർഗ്ഗമായും ധൃതിയെ തോണിയായും കല്പിച്ചിരിക്കുന്നു. അലങ്കാരം രൂപകം.

തലയ്ക്കുമേൽ പിടിച്ചുള്ള പൊന്നിൻകുട വിളങ്ങിതേ,
കത്തിക്കാളുന്ന വഹ്നിക്കു നിജ മണ്ഡലമാം വിധം.

(അരണ്യ. അ. 229) പൊന്നിൻ കുടയ്ക്കും അഗ്നിയുടെ പ്രഭാമണ്ഡലത്തിനും സാദൃശ്യം.

നര ചിന്നം വെള്ളമോട്ടമരയന്നനിരപ്പടി
പരന്നിട്ടും വളഞ്ഞിട്ടുമിടറീട്ടുമിടയ്ക്കിടെ
നരപ്പടം പുതച്ചങ്ങുന്മത്തയേപ്പോലെ പോയിനാൾ.

(അരണ്യ. അ. 109) പരന്നും വളഞ്ഞുമിടറിയുമുള്ള ഗംഗയുടെ ഗതി ഉന്മത്തയുടെ പോക്കിനു തുല്യമെന്നു സമർത്ഥിച്ചിരിക്കുന്നതു നല്ല മനോധർമ്മമായിട്ടുണ്ട്. നരയെ പുതപ്പാക്കിയതും ഹൃദ്യമായിരിക്കുന്നു.

അതസീപുഷ്പസങ്കാശഃപീതവാസാ ജനാർദ്ദനഃ
വ്യഭ്രാജത സഭാമദ്ധ്യേ ഹേമ്നീവോപഹിതോ മണിഃ.

(ഉദ്യോ. അ. 94.) പാണ്ഡവദൂതനായിച്ചെന്ന ഭഗവാൻ കൌരവസഭയിൽ ഇങ്ങിനെ ശോഭിച്ചു എന്നു ഈ പദ്യത്തിൽ പറയുന്നു. മഞ്ഞപ്പട്ടിനു സ്വർണ്ണത്തിന്റെയും ഭഗവാനു നീലനിറമായ രത്നത്തിന്റെയും സാദൃശ്യം. ഉപമ കണക്കിലേറെ ഇണങ്ങിയിരിക്കുന്നു.

പാർശ്വയാൽ താഴമെന്നോടുചൊല്ലീടായ്കിതു പാർത്ഥനീ
തന്മെയ്യ്ടക്കിസ്സ്വാപാനമാക്കമാനയൊടാം വിധം.

(ദ്രോണ. അ. 198.) വലിയ ആളുകരം അല്പന്മാരുടെ മുൻപിൽ താഴ്മവഹിച്ചു അവരെ അനുസരിക്കുന്നതു ആന ശരീരം താഴ്ത്തിമടക്കിക്കൊടുത്തു ആളുകളെ പുറത്തു കയറുന്നതിനു അനുവദിക്കുന്നതുപോലെയാണ്. ഭയം കൊണ്ടല്ല അങ്ങിനെ ചെയ്യുന്നതു എന്നു ഭാവം.

ശോഭിക്കുന്നു ദുസ്സഹന്റെ ഹേമമ്പുതറച്ചിതാ
മുളച്ചു പൂത്ത പൂക്കൊന്ന നിരന്നമലഃപാലവേ
പൊന്മാലയാലും ശോഭിച്ചു പൊന്നിൻ ചട്ടയിനാലുമേ

ചത്തിട്ടും ദുസ്സഹൻ തിയ്യാൽ ശോണശൈലം കണക്കിന്നെ.

(സ്ത്രീ. അ. 19.) ഈ ഉപമകളുടെ സ്വാരസ്യം പ്രഥമശ്രവണത്തിൽതന്നെ വായനക്കാരുടെ ഹൃദയത്തിൽ പതിയുന്നതാണ്.

ശരദംഷ്ട്രോധനുർവക്ത്രഃ ഖഡ്ഗജിഹ്വോ ദുരാസദഃ
നരസിംഹഃ പിതാതേദ്യ പാഞ്ചാല്യേന നിപാതിതഃ.

(ഭീഷ്മ- അ. 13.) ഇവിടെ ശരാദികൾ കൊണ്ടു ദംഷ്ട്രാദികൾ കല്പിച്ചു ഭീഷ്മനു സിംഹത്തിന്റെ യോഗ്യത വരുത്തിയിരിക്കുന്നു.

അർജ്ജുനസ്യ ഇമേ ബാണാ നേമേ ബാണാശ്ശിഖണ്ഡിനഃ
കൃന്തന്തി മമ ഗാത്രാണി മാഘമാസേ ഗവാമിവ,

(ഭീഷ്മ- അ. 119.) ഞണ്ടിന്റെ കുഞ്ഞു അതിന്റെ അമ്മയെ എന്നപോലെ ഈ ബാണങ്ങൾ എന്റെ ശരീരത്തെ തുളയ്ക്കുന്നു. ഞണ്ടിനു ഗർഭമായാൽ കുട്ടികൾ അമ്മയുടെ ശരീരത്തിൽ പൃഷ്ഠഭാഗം തുരന്നു ദ്വാരമുണ്ടാക്കിപ്പുറത്തേക്കു പോകണം. അല്ലാതെ ബഹിർഗ്ഗമനമാർഗ്ഗമില്ല. അങ്ങിനെ വഴിയുണ്ടാക്കുന്നതിനുവേണ്ടി അതു തുരക്കുന്നതിനു ശക്തി കൂടുതലുണ്ടായിരിക്കും. അതിനു വേദനക്കൂടും. അതോടെ തള്ള മരിക്കും. അർജ്ജുനന്റെ ബാണങ്ങൾ ശരീരത്തിൽ തുളഞ്ഞു കേറുമ്പോൾ വേദനയധികമുണ്ടെന്നു ഈ ഉപമ ദ്യോതിപ്പിക്കുന്നു.

കർണ്ണന്റെയാച്ചോരയണിഞ്ഞദേഹം,
ഭക്താനുകമ്പീ ഭഗവാനാം ദിനേശൻ
അംശുക്കളാൽ തൊട്ടു രക്താഭനായി-
ക്കുളിപ്പാനായ് പശ്ചിമാബ്ധിക്കിറങ്ങി.

(കർണ്ണ. അ. 94.) കർണ്ണന്റെ രക്താർദ്രമായ ദേഹം രശ്മികൾകൊണ്ടു സ്പർശിച്ചിട്ടു കുളിക്കാനാണോ എന്നു തോന്നും ആദിത്യൻ പശ്ചിമാർണ്ണവത്തിൽ ഇറങ്ങി. അസ്തമിച്ചു എന്നു സാരം.

ഒരു ഗംഭീരമായ രൂപകം താഴെ ചേൎക്കുന്നു.

ഘോരം വിൽക്കട്ടുള്ളതായി വേൽമുള്ളുകൾ കലൎന്നതായ്
ഗദാപരിഘമാൎഗ്ഗാഢ്യം തേരാനമരമുള്ളതായ്
ആളശ്വ വള്ളിയുള്ളൊന്നിൽ കേറിട്ടന്നോൻ പുകഴ്ന്നവൻ.

(ശല്യ. അ. 24.) സൈന്യത്തെ കാടായികല്പിച്ചിരിക്കുന്നു.

സൂൎയ്യകാന്തം ചെടിയിവകളിൽ തിയ്യുളവാം വിധം
കലകൾക്കുള്ള കൂട്ടത്തിൽ നിന്നു ജന്തു ജനിപ്പതാം.

(ശാന്തി. അ. 321.) എന്ന ഉപമകൊണ്ടു ജന്തുക്കളുടെ ഉല്പത്തിയെങ്ങിനെയെന്നു ഉപദേശിക്കുന്നു.

പിന്നെ ദുഃഖോദകം ഘോരം ചിന്താ ശോകപ്പെരുങ്കയം
വ്യാധിമൃത്യുമഹാഗ്രാഹം വൻഭയോരഗ സങ്കുലം
തമഃ കൂൎമ്മം രജോമീനം പ്രജ്ഞയാലേ കടക്കുമേ
സ്നേഹപങ്കം ജരാദുൎഗ്ഗം ജ്ഞാനദീപമരിന്ദമ!
കൎമ്മാഗാധം സത്യതീരം വ്രതസ്ഥിതമരിന്ദമ!
ഹിംസാവേഗത്തുള്ളലൊത്ത നാനാരസ സമാകരം
ഭൂരിപ്രീതി മഹാരത്നം ദുഃഖ ജ്വര സമീരണം.

എന്നിങ്ങനെ സംസാരത്തെ കടലായികല്പിച്ചിരിക്കുന്നതു നോക്കുക. സംസൃതിയുടെയും കടലിന്റെയും അംഗങ്ങളെ ഇതിൽ ഇണക്കിയിരിക്കുന്നതിൽ നിന്നു് ചിന്താശീലന്മാൎക്കു പല തത്വങ്ങളും പഠിക്കുവാനുണ്ടാകും. ഈ വിധം നീണ്ടവയും വിജ്ഞാനപ്രദങ്ങളും ആയ രൂപക കല്പനങ്ങൾ ഭാരതത്തിൽ ധാരാളമുണ്ടു്. അതു അതിന്റെ ഒരു പ്രത്യേക സ്വഭാവമാണു്.

ശീലത്താൽ കടൻ തന്റെ വീട്ടിൽ ചെല്ലുംപ്രകാരമേ
യോഗജ്ഞരാകം മനസ്സാലേ പ്രാജ്ഞനാഗ്ഗതിയെത്തിടും.

(ശാന്തി. അ. 299.) ഉദാഹരണം വിവക്ഷിതത്തെ ഭംഗി

യായി സമത്ഥിക്കുന്നു. കുരുടന്മാർ സഹായത്തിനു ആളില്ലെ ങ്കിലും പരിചയം കൊണ്ടു താനേ ഉദ്ദേശിക്കുന്ന സ്ഥലത്തു ചെ ല്ലുന്നതു കാണാറുള്ളതാണല്ലോ.

ശരീരം പുരമാണങ്ങു ബുദ്ധിയാണുടയോരവൾ
തന്റെ ബുദ്ധിയ്ക്കുടമ്പെഴും മനസ്സാണർത്ഥചിന്തകൻ
ഇന്ദ്രിയങ്ങൾ മനം പൌരരവൎക്കായ് വേലയേററമാം.

(ശാന്തി. അ. 254.) ഇവിടെ ശരീരത്തെ പുരമായി വൎണ്ണി ച്ചു അംഗങ്ങൾ യോജിപ്പിച്ചിരിക്കുന്നു.

നിലനോക്കാൻ പാത്ഥനെയ്തുകൊന്ന മത്തഗജത്തിനെ
പൊക്കിപ്പിടിച്ചു നില്പായീ ഭീമൻ പരപുരഞ്ജയൻ
മഹൌഷധിയെഴും ശൈലം ഹനുമാനെന്നവണ്ണമേ.

(ദ്രോണ. അ. 139.) എന്നതിന്നും,

പോരിൽ ഞാൻ കൊന്നുവിട്ടോൻ പോയ്ച്ചേരും
സംയമിനിക്കു നീ
രാമാനുജൻ ലക്ഷ്മണൻ കൊന്നിന്ദ്രജിത്തു കണക്കിനേ.

(ദ്രോണ. അ. 142-.) എന്നതിന്നും രാമായണ കഥ ആശ്ര യം. ഹനുമാൻ പർവ്വതം കുത്തിയെടുത്തു കൊണ്ടുവന്നതും ല ക്ഷ്മണൻ ഇന്ദ്രജിത്തിനെ വധിച്ചതും ആയ കഥകളെ ഇവി ടെ സ്മരിച്ചിരിക്കുന്നു.

അഭിമന്യോസ്തതസ്യൈസ്തസ്സ ഘോരം യുദ്ധമവത്തത
ശരീരസ്യ യഥാ രാജൻ വാത പിത്ത കഫൈസ്ത്രിഭിഃ.

(ഭീഷ്മ. അ. 84.) എന്ന പദ്യത്തിൽ ഉപമയ്ക്കു വൈദ്യം അടിസ്ഥാനം. വാതാദികളായ ത്രിദോഷങ്ങളെ ശത്രുക്കളായി കല്പിച്ചിരിക്കുന്നു.

പാർത്ഥൻ കൈകൊണ്ടെയ്തു ഗാണ്ഡീവോത്ഥപ്പൊ
ന്നണിയമ്പുകൾ
ക്രൌഞ്ചത്തിലരയന്നങ്ങൾപോലെ ചെന്നേറുകർണ്ണനി
ൽ.

(ദ്രോണ. അ. 139.) അൎജ്ജുനന്റെ ശരങ്ങൾ ഏതുവിധം കൎണ്ണനെ പ്രാപിച്ചു എന്ന ഉപമ വിശദമാകുന്നു.

ഒടുങ്ങാതുള്ള കാലിംഗപ്പടയേയും കടന്നവൻ
പാൎത്ഥൻ ധനഞ്ജയനുടെയടുത്തെത്തി മഹാഭുജൻ
വെള്ളത്തിൽ നീന്തിക്കയറിക്കരയെത്തിയവണ്ണമേ
ആ നരവ്യാഘ്രനെക്കണ്ടിട്ടാശ്വസിച്ചിതു സാത്യകി.

(ദ്രോണ- അ. 141.) ഈ ആശ്വാസത്തിന്റെ ഗുണം അനുഭവിച്ചുതന്നെ അറിയണം.

മഥിച്ചീടുന്നിന്ദ്രിയങ്ങൾ ബുദ്ധ്യാ യത്നിച്ചടക്കണം.
ഏങ്ങും ചാടും കുട്ടികളെയച്ഛനെന്നോണമാത്മവാൻ.

(ശാന്തി. അ. 250.) എത്ര സ്വാഭാവികവും സുഗ്രഹവും എന്നാൽ അത്യഗംഭീരവും ആയ ഉദാഹരണം; കുട്ടികൾക്കെന്നപോലെ ഇന്ദ്രിയങ്ങൾക്കു ചാപല്യം സഹജം എന്നും, ആത്മശക്തിയുള്ളവനേ അവയെ നിയന്ത്രിക്കുന്നതിനു സാധിക്കുകയുള്ളു എന്നും ഭാവം.

മത്സ്യഘാതി കുമത്സ്യം പോലാദ്യം മനമടക്കണം.

(ശാന്തി. അ. 240.) മത്സ്യം പിടിക്കുന്നവൻ കുമത്സ്യത്തെയെന്നപോലെ മനസ്സിനെ അടക്കണം. കുമത്സ്യം ചാടിപ്പോകുന്നമത്സ്യം.

തൃഷ്ണക്കെട്ടിൽ ജഗത്തെല്ലാം ചുററുന്ന ചക്രരീതിയിൽ
താമരത്തണ്ടിലെല്ലാടം നൂലുനില്ക്കും പ്രകാരമേ
തൃഷ്ണാ നൂലുണ്ടനാദ്യന്തം നിൽപൂ ദേഹത്തിലെപ്പൊഴും
വസ്ത്രത്തിൽ തൂശിയാൽ നൂലു തുന്നല്കാർ കോൎത്തിടും വിധം
സംസാരനൂലിനെത്തൃഷ്ണത്തൂശിയാൽ കോൎത്തണപ്പതാം.

(ശാന്തി. അ. 217.) തൃഷ്ണയും സംസാരവും തമ്മിലുള്ള അഭേദ്യബന്ധത്തെ ഉദാഹരണം സുഗ്രഹമാകുംവണ്ണം പ്രതിപാ

ദിക്കുന്നു. സംസ്കൃതിക്കു തൃഷ്ണ അടിസ്ഥാനം എന്നു ഭാവം.

പ്രജ്ഞാപ്രാസാദമേറീട്ടു മാൾകാത്തോൻ മാഴ്കുമാൾകളെ
കുന്നാണ്ടോൻ താഴെ നില്പോരെപ്പോലോക്കും പ്രജ്ഞയാലവൻ.

(ശാന്തി. അ. 151) പ്രജ്ഞാശാലിയായിരിക്കുന്നവൻ പ്രജ്ഞാശൂന്യനായി ക്ലേശിക്കുന്നവനെ എങ്ങിനെ വിചാരിക്കുന്നു എന്നു പറയുന്നു.

സർവ്വവിധങ്ങളായ ശാസ്ത്രങ്ങളുടേയും ലോകവ്യവഹാരങ്ങളുടേയും പ്രകൃതിവിലാസങ്ങളുടേയും ധർമ്മങ്ങളെ അടിസ്ഥാനമാക്കി സന്ദർഭത്തിനു ഏററവും ഇണക്കി കല്പിതങ്ങളായിരിക്കുന്ന ഉപമാദ്യലങ്കാരങ്ങൾ ശതക്കണക്കിനല്ല സഹസ്രക്കണക്കിനു ഭാരതത്തിൽ കാണാം. അവയിൽ നിന്നു അനേകം തത്വങ്ങൾ പഠിക്കുന്നതിനുണ്ടു്. പ്രൌഢിയും ആഡംബരവും പ്രകടിപ്പിക്കുന്നതിനുവേണ്ടി അലങ്കാരം നിബന്ധിക്കുന്ന സ്വഭാവം മഹർഷിക്കു തീരെ ഹിതമുള്ള ഒന്നല്ല. ഏതു അലങ്കാരത്തിനും അതിൻെറ ഉദ്ദേശത്തെ പരിപൂർണ്ണമായി സാധിക്കുന്നതിനു സാമർത്ഥ്യം ഉണ്ടായിരിക്കും. അർത്ഥവത്തുകളായ ഉദാഹരണങ്ങൾ സ്ഥാനം അറിഞ്ഞു നിവേശിപ്പിച്ചു കാര്യം കാണുന്നതിനു മഹർഷിക്കു ഒരു വിരുതു വേറെയുണ്ടു്. അതു മററാർക്കും കിട്ടുന്നതല്ല.

കഥാവസ്തുവിനെ പ്രതിപാദിക്കുമ്പോഴും ശാസ്ത്രതത്വങ്ങൾ ഉപദേശിക്കുമ്പോഴും സ്വീകരിക്കുന്ന അലങ്കാരങ്ങൾക്കു തമ്മിൽ വ്യത്യാസമുണ്ടു്. ആദ്യത്തെ ഇനത്തിൽ ഉൾപ്പെടുന്നവയ്ക്കു ഭംഗിയും സ്വാരസ്യവും കൂടുതലായിരിക്കണം. ഗഹനങ്ങളും ദുർഗ്രഹങ്ങളും ആയ തത്വങ്ങൾ വായനക്കാർക്കു എളുപ്പം മനസ്സിലാകുന്നതിനുവേണ്ടി ഉപയോഗിച്ചിരിക്കുന്നവയാണു രണ്ടാമത്തെ വർഗ്ഗത്തിൽ ഉൾപ്പെടുന്നവ. മുൻപു ഉദ്

ിച്ചിരിക്കുന്ന ഭാഗത്തിൽ നിന്നു അവയ്ക്കു ഉദാഹരണങ്ങൾ ഗ്രഹിക്കാം. ഉദാഹരണങ്ങളുടെ നിലയാണു അവയ്ക്കുള്ളതു്. അവയിൽ ആശയങ്ങൾക്കു ഗാംഭീര്യം ഏറും. വിചാരശീലന്മാർക്കു അവയും ഹൃദ്യങ്ങളായിത്തന്നെ അനുഭവപ്പെടും. ഗീത വിദുരവാക്യം അനുഗീത ശാന്ത്യനുശാസനപർവ്വങ്ങൾ മുതലായവയിലെ അലങ്കാരങ്ങൾ ഇത്തരത്തിലുള്ളവയാണു്. "വാസു നാഥമിവാംഭസി" (അ. 2.) "വാസാംസി ജീർണ്ണാനി യഥാ വിഹായ" (അ. 2.) "കൂർമ്മോംഗാനീവ സർവ്വശഃ" (അ. 2.) "യാ നിശാ സർവ്വഭൂതാനാം" (അ. 2.) എന്നിങ്ങനെ അനേകം അലങ്കാരങ്ങളെ ഭഗവദ്ഗീതാദിഭാഗങ്ങളിൽ നിന്നു ഉദ്ധരിക്കുവാൻ കഴിയും. കൂർമ്മത്തെയും അംഗങ്ങളെയും സംബന്ധിച്ചുള്ള ഉപമ വേദാന്തികൾക്കു വളരെ പ്രത്യേകതയുള്ളയൊന്നാണു്. അതു ഭാരതത്തിൽ അനേകം തവണ ഉപയോഗിച്ചിട്ടുണ്ടു്.

അലങ്കാരങ്ങളുടെയും ആശയങ്ങളുടെയും ആവർത്തനം കാണുന്നതു ആ സ്ഥാനത്തു് അതു മാത്രമേ യോജിക്കുകയുള്ളു എന്നു വരുമ്പോളാകുന്നു. അങ്ങിനെയുള്ള സന്ദർഭങ്ങളിൽ മുൻപു ഉപയോഗിച്ചിട്ടുണ്ടെന്ന കാരണത്താൽ മഹർഷി ഒരു അലങ്കാരത്തേയോ ആശയത്തേയോ ദൂരെത്തള്ളുന്നതല്ല. സന്ദർഭത്തിനു ഏതു ഹിതമോ അതവിടെ ചേർക്കും. മഹർഷിയുടെ ദൃഷ്ടി സന്ദർഭശുദ്ധിയിലാണു ഗാഢമായിപ്പതിഞ്ഞിരിക്കുന്നതു്. അല്ലാതെ, അതു മുൻപു ഉപയോഗിച്ചിരിക്കുന്നതോ അല്ലാത്തതോ എന്നുള്ള ശുഷ്കവും ബാലിശവുമായ കാര്യത്തിലല്ല. ആവർത്തിച്ചുപയോഗിച്ചിരിക്കുന്ന അലങ്കാരങ്ങളെയും തത്സന്ദർഭങ്ങളെയും പററി ചിന്തിച്ചാൽ ഈ വസ്തുത എളുപ്പം മനസ്സിലാകും. ആശയാലങ്കാരാദികളുടെ ജീവൻ സന്ദർഭശുദ്ധിയാണു്. അതിൽ പൗരാണിക കവികളെ വിശേഷിച്ചു ഭാരത കർത്താവിനെപ്പോലെ ഉ

ഷ്ടിവെച്ചു പ്രവൎത്തിച്ചിരിക്കുന്ന കവികരം ചുരുക്കമാണു്. കാളിദാസാദി കവികരംക്കു ഇക്കായ്യത്തിൽ നല്ല നിപുണത ലഭിച്ചിട്ടുണ്ടു്. അതിനു കാരണം അവർ പൌരാണിക സാഹിത്യം ശ്രദ്ധിച്ചു പഠിച്ചു മമ്മം ഗ്രഹിച്ചു പ്രവൎത്തിച്ചതാകുന്നു. ഇന്നെന്നല്ല ഏതു കാലത്തും ഏതാദൃശങ്ങളായ സാഹിത്യ കലാ മമ്മങ്ങരം അറിഞ്ഞു പ്രവൎത്തിക്കുന്നതിനു നൈപുണ്യം വേണമെന്നാഗ്രഹിക്കുന്നവർ പൌരാണിക കൃതികരം സശ്രദ്ധം പഠിക്കണം.

സൂക്ഷ്മം ചിന്തിച്ചാൽ ഭാരതത്തിൽ സാലങ്കാരങ്ങളായവയേക്കാരം നിരലങ്കാരങ്ങളായ പദ്യങ്ങളാണു ഭാവപുഷ്ടിയും രസോല്ക്കർഷവുംകൊണ്ടു മുന്നില്ക്കുന്നതെന്നു തെളിയും. പക്ഷേ ഇതു രുചിഭേദം കൊണ്ടു തോന്നുന്ന ഒരു അഭിപ്രായമായേക്കാം. എന്നാലും പറയത്തക്ക അലങ്കാരമൊന്നും നിവേശിപ്പിക്കാതെ, അർത്ഥപുഷ്ടങ്ങളായ പദങ്ങളെക്കൊണ്ടു രസത്തെ അതിന്റെ പൂർണ്ണനിലയിൽ എത്തിക്കുന്നതിനു മഹർഷിക്കു ജന്മസിദ്ധമായ ഒരു പാടവം ഉണ്ടെന്നു സഹൃദയന്മാർ സകൗതുകം സമ്മതിക്കും. ഈ മേന്മ പൌരാണിക കവികരംക്കു ഒക്കെയുള്ളതാകുന്നു.

ജാമദഗ്ന്യം രണേ രാമം യോഽയുദ്ധ്യദപസംഭ്രമഃ
നഹതോ ജാമദഗ്ന്യേന സ ഹതോദ്യ ശിഖണ്ഡിനാ.

(ഭീഷ്മ. അ. 13.) ഇവിടെ ശ്ലോകത്തിന്റെ തൃതീയപാദം ഭാവത്തിനു എത്രക്കു പുഷ്ടിയെ ജനിപ്പിച്ചിരിക്കുന്നു എന്നു നോക്കുക. പരശുരാമനെക്കൂടി തോല്പിച്ച വീരകേസരിയെ ഒരു ഷണ്ഡൻ വധിച്ചു എന്നു സാരം.

തതഃകുമുദനാഥേന കാമിനീഗണ്ഡപാണ്ഡുനാ
നേത്രാഹ്ലാദേന ചന്ദ്രേണ മാഹേന്ദ്രീ ദിഗലംകൃതാ.

(ദ്രോണ. അ. 185) സാധാരണമായി പറയുന്ന ചന്ദ്രൻ ഉദിച്ചു എന്ന കായ്യം എത്ര ഹൃദയംഗമമായി പ്രതിപാദിച്ചിരിക്കുന്നു എന്നു കാണുക. വിശേഷിച്ചു ഒരു അലങ്കാരം ഇതിൽ

ഉപയോഗിച്ചിട്ടുണ്ടെന്നു പറയുവാനില്ല. 'കാമിനീഗണ്ഡപാണ്ഡു'വിന്റെ രമണീയതയും 'മാഹേന്ദ്രി' യുടെ തലയെടുപ്പും സഹൃദയന്മാരെ പ്രത്യേകം രസിപ്പിക്കും.

സർവ്വാസ്ത്രവിനയോപേതം ശാന്തം ദാന്തം മനസ്വിനം
ഹതം ശാന്തനവം ശ്രുത്വാ മന്യേ ശേഷം ഹതം ബലം.

(ഭീഷ്മ. അ. 14) ശ്ലോകം ചതുർത്ഥപാദത്തിന്റെ ഭാവഗാംഭീര്യം നോക്കുക. മഹാവീരനായ ഭീഷ്മർ തോററു വീണു. ഇനിയുണ്ടോ മററുള്ളവർ ജയിക്കുവാൻ പോകുന്നു? അവരെ ഹതന്മാരെപ്പോലെയേ ഞാൻ വിചാരിക്കുന്നുള്ളു. ഈ സന്ദർഭത്തിൽ,

ഹനൂമത്യൃദ്ധിതപ്രാണേ
ജീവന്തോപി മൃതാ വയം.

(വാല്മീകി. രാ. യു. കാ. സ. 74) എന്ന കവിവാക്യം ഓർമ്മയിൽ വരുന്നു. ഇവിടെ ഉദ്ധരിച്ച പദ്യങ്ങളിൽ പറയത്തക്ക അലങ്കാരം യാതൊന്നും ഇല്ല. എങ്കിലും അവയിലെ ഭാവം ഗംഭീരവും മധുരവുമായിരിക്കുന്നു. ഭാരതത്തിൽ അധികം ഭാഗങ്ങളിലും ഈ മാതിരി പദ്യങ്ങളാണു അന്തർഭവിച്ചിരിക്കുന്നതു്. അലങ്കാരം നിവേശിപ്പിക്കാതെ കാവ്യത്തെ ജീവചൈതന്യധന്യമാക്കുന്നതിനു പ്രതിഭാപ്രഭാവം തികഞ്ഞ കവികൾക്കേ സാധിക്കുകയുള്ളു. "നിരാഭരണ സുന്ദര ശ്രവണമുഗ്ധപാശം മുഖം". (ഉത്ത. നാ. എന്നു മഹാകവി ഭവഭൂതി പറഞ്ഞിരിക്കുന്നതുപോലെ നിരലങ്കാരമായ സൌന്ദര്യത്തിന്റെ ആസ്വാദ്യതയൊന്നു വേറെയാകുന്നു. ഭാരതത്തിന്റെ കലാചൈതന്യത്തെ അപരിമിതമായ നിലയിൽ പരിപോഷിപ്പിച്ചിരിക്കുന്നതു അതിന്റെ ജന്മസിദ്ധമായ ആ അകൃത്രിമ സൌന്ദര്യമാകുന്നു. പദം മിതം; ഭാവം; ഗംഭീരം; രസം അകലുഷം; അലങ്കാരം, സ്വസ്ഥാന ഭാസുരം, സൌന്ദര്യം ദിവ്യം; എന്നിതാണു ഭാരത

ത്തിൻെറ സ്വഭാവം. അതിൻെറ കലാമാഹാത്മ്യം പ്രസ്തുത ഗുണങ്ങളെ ആശ്രയിച്ചു നില്ക്കുന്നു. ഏതദ്വിധങ്ങളായ ഗുണങ്ങളുടെ പുഷ്ടികൊണ്ടു ഭാരതത്തോടു അടുത്തു നില്ക്കുന്നതിനു കെല്പുള്ള കൃതികളുടെ സംഖ്യ വളരെ ചെറിയതാകുന്നു.

## സദുപദേശങ്ങൾ.

സാധാരണമായി ജനങ്ങളുടെ വ്യവഹാരങ്ങളിൽ ഉപയോഗിക്കുന്നവയും ഉപയോഗിക്കാവുന്നവയും, ആയ ലോകോക്തികളും, ഉപദേശങ്ങളും, അടങ്ങിയ പ്രകൃതങ്ങൾ ഭാരതത്തിൽ കണക്കില്ലാതെയുണ്ട്. അവയിത്രയധികം മറെറാരു ഗ്രന്ഥത്തിലും കാണുകയില്ല. പ്രാചീനകാലത്തു സംസ്കൃതത്തിൽ നടപ്പുള്ള ശൈലികളുടെയും പഴഞ്ചൊല്ലുകളുടെയും ഒരു നിധിയാണു ഭാരതം. ഏതു സന്ദർഭത്തിലും ഉപയോഗിക്കാവുന്ന അത്തരം വാക്യങ്ങൾ ആരും പഠിച്ചിരിക്കേണ്ടവയാണ്. അവയുടെ ഓജസ്സും, തേജസ്സും സന്ദർഭങ്ങളുടെ ശക്തിയേയും ഭംഗിയേയും കാന്തിയേയും വർദ്ധിപ്പിക്കുന്നു.

നഷ്ടം സമുദ്രേ പതിതം നഷ്ടം വാക്യമശൃണ്വതി
അനാത്മനി ശ്രുതം നഷ്ടംനഷ്ടം ഹുതമനഗ്നികം.

(ഉദ്യോഗ. അ. 39.) വസ്തുക്കളും വാക്കും ശ്രുതവും ഹുതവും എപ്പോൾ നഷ്ടമാകുന്നു എന്നു പറയുന്നു. ദ്വിതീയപാദത്തിലെ ഉപദേശം എത്ര സാരവത്തായിരിക്കുന്നു!

ദുഃഖാർത്തേഷു പ്രമത്തേഷു നാസ്തികേഷ്വലസേഷു ച
ന ശ്രീർവ്വസത്യദാന്തേഷു യേ ചോത്സാഹവിവർജ്ജിതാഃ.

(ഉദ്യോഗ. അ. 39.) ദുഖാർത്താദികളിൽ ലക്ഷ്മി സ്ഥിതി ചെയ്യുന്നതല്ല. ഇവരുടെ കൂട്ടത്തിൽ നാസ്തികനും സ്ഥാനം ഉണ്ട്.

സുഖാർത്ഥിനഃ കുതോവിദ്യാ നാസ്തി വിദ്യാർത്ഥിനസ്സുഖം
സുഖാർത്ഥീ വാ ത്യജേദ്വിദ്യാം വിദ്യാർത്ഥീ വാ ത്യജേൽ

സുഖം.

(ഉദ്യോഗ. അ 40.) എത്ര സാരവത്തായ ഉപദേശം! വിദ്യാർത്ഥനവും, സുഖവും, ശത്രുക്കളാകുന്നു. ആധുനിക വിദ്യാർത്ഥികൾ ഈ തത്വം അറിയുന്നതു നന്നായിരിക്കും.

ശ്രദ്ധാവാൻ ലഭതേ ജ്ഞാനം
തല്പരഃ സംയതേന്ദ്രിയഃ

എന്നു ഭഗവദ്ഗീത ഉപദേശിക്കുന്നതു നോക്കുക. ശ്രദ്ധ, താല്പര്യം, ഇന്ദ്രിയസംയമനം എന്നു മൂന്നു ഗുണങ്ങൾ വിദ്യാർത്ഥികൾക്കു ഉണ്ടായിരിക്കണം. എങ്കിൽ മാത്രമേ ജ്ഞാനസമ്പാദനം സാധിക്കുകയുള്ളു.

അത്യന്തം ഗംഭീരവും ചിന്താമധുരവും ആയ ഒരു ഉപദേശം നോക്കുക.

ധൃത്യാ ശിശ്നോദരം രക്ഷേൽ പാണിപാദം ച ചക്ഷുഷാ
ചക്ഷുഃശ്രോത്രേ ച മനസാ മനോ വാചം ച കർമ്മണാ.

(ഉദ്യോഗ. അ. 40.) പ്രഥമപാദം അത്യന്തം സാരവത്താകുന്നു. ശിശ്നോദരങ്ങളെ നിയന്ത്രിക്കുന്നതിനു വളരെ ബുദ്ധിമുട്ടുണ്ട്. ജ്ഞാനസിദ്ധമായ ധൈര്യം കൊണ്ടു അതു നിർവ്വഹിക്കണം.

സ്ത്രീയഃശ്രിയോ ഗൃഹസ്യോക്താസ്താസ്സംരക്ഷ്യാ വിശേഷതഃ
പിതുരന്തഃ പുരം ദദ്യാന്മാതുർ ദദ്യാന്മഹാനസം
ഗോഷുചാത്മസമം ദദ്യാൽ സ്വയമേവ കൃഷിം വ്രജേൽ

(ഉദ്യോഗ. അ. 38.) സ്ത്രീയാണു ഗൃഹത്തിനു ലക്ഷ്മി. അതുകൊണ്ടു അവളെ നല്ലതുപോലെ രക്ഷിക്കണം. അന്തഃപുരത്തിന്റെ മേൽനോട്ടം പിതാവിനും അടുക്കളയുടേതു അമ്മയ്ക്കും കൊടുക്കണം. പശുക്കളെ തങ്ങളെപ്പോലെ നോക്കണം. താൻ തന്നെ കൃഷികാര്യങ്ങൾ ശ്രദ്ധിച്ചു അന്വേഷിക്കണം. മററാ

രെയും ഏല്പിച്ചാൽ പോര. 'മാതൃർദത്യാന്മഹാനസം' 'സ്വയമേവ കൃഷിം വ്രജേൽ' എന്നിവ ആരും എന്നും ആദരിക്കേണ്ട തത്ത്വങ്ങളാകുന്നു. ഇന്നത്തെ രാഷ്ട്രനേതാക്കന്മാർ ഉച്ചത്തിൽ ഘോഷിക്കുന്ന കൃഷിക്കാര്യം എത്രയോ ശതവർഷങ്ങൾക്കു മുൻപു ഭാരതീയാചാര്യന്മാർ ഉപദേശിച്ചിരിക്കുന്ന ഒന്നാണെന്നു നോക്കുക.

നൈതൽ ബ്രഹ്മ ത്വരമാണേന ലഭ്യം.

ഓടിച്ചെന്നാൽ എടുത്തുംകൊണ്ടു പോരാവുന്ന ഒന്നല്ല ബ്രഹ്മം.

ലോഭഃ പ്രജ്ഞാനമാഹന്തി പ്രജ്ഞാഹന്തിഹതാഹ്രിയം
ഹ്രീർഹതാ ബാധതേ ധർമ്മം ധർമ്മോ ഹന്തി ഹതഃ ശ്രിയം.

ലോഭം സർവ്വനാശങ്ങൾക്കും മൂലം. അതു ഉപേക്ഷിക്കണം.

ധന പ്രാധാന്യത്തെപ്പററി ഇപ്രകാരം ഉപദേശിക്കുന്നു.

ധനമാഹുഃ പരം ധർമ്മം ധനേ സർവ്വം പ്രതിഷ്ഠിതം
ജീവന്തി ധനിനോ ലോകേ മൃതാ യേത്വധനാനരാഃ.

(ഉദ്യോഗ. അ. 71) അധനന്മാർ മൃതതുല്യന്മാരാകുന്നു എന്നു സാരം.

വൃത്തേ നഹി ഭവത്യാര്യോ
ന ധനേന ന വിദ്യയാ.

(ഉദ്യോഗ. അ. 90.) സുവൃത്തം തന്നെ ഉൽകൃഷ്ടം. വിദ്യയും ധനവും അതിനേക്കാൾ താഴെനില്ക്കുന്നു.

യത്ര സൂക്തം ദുരുക്തം ച സമം സ്യാന്മധുസൂദന!
ന തത്ര പ്രലപേൽപ്രാജ്ഞോ ബധിരേഷ്വിവ ഗായനഃ.

നല്ലവാക്കു പറഞ്ഞാലും ചീത്തവാക്കു ഉപയോഗിച്ചാലും വിശേഷമില്ലാത്തിടത്തു ബുദ്ധിമാൻ ഉപദേശിക്കുന്നതിനു പോകരുതു്. അവന്റെ വാക്കു പൊട്ടന്റെ മുൻപിൽ പാട്ടുപോലെയാകും.

ന കർത്തവ്യാ ഹി നിർബ്ബന്ധോ

നിർബ്ബന്ധോ ഹി ക്ഷയോദയഃ.

(ഉദ്യോഗം അ. 123.) നിർബ്ബന്ധം നന്നല്ല. അതു നാശം വരുത്തിവയ്ക്കും.

ധർമ്മാദധർമ്മോ ബലവാൻ
സമ്പ്രാപ്ത ഇതി മേ മതിഃ.

(ഭീഷ്മ. അ. 14.) വൃദ്ധന്മാർ അനയങ്ങളായ കാര്യങ്ങൾ ലോകത്തിൽ നടക്കുന്നതു കാണുമ്പോൾ സാധാരണമായി പറയാറുള്ളതാണു ഈ വാക്ക്. ഇപ്പോൾ ധർമ്മത്തിനല്ല അധർമ്മത്തിനാണു ബലം.

അതിക്രാന്തസുഖാഃ കാലാഃ പര്യുപസ്ഥിതദാരുണാഃ
ശ്വഃ ശ്വഃ പാപിഷ്ഠദിവസാഃ പൃഥിവീഗതയൌവനാ.

(ആദി. അ. 137.) അങ്ങോട്ടു ചെല്ലുംതോറും ലോകത്തിൽ പാപം വർദ്ധിച്ചു വരും. ലോകത്തിന്റെ ഭാഗ്യം എല്ലാം നശിച്ചു. ഇതും വൃദ്ധന്മാർ ഉപദേശിക്കാറുള്ള വാക്യമാണ്.

ന ചാസ്ത്രേണ ന ശൌര്യേണ തപസാ മേധയാ ന ച
ന ധൃത്യാ ന പുനസ്ത്യാഗാന്മൃത്യോഃ കശ്ചിദ്വിമുച്യതേ.

(ഭീഷ്മ. അ. 14.) മരണം യാതൊന്നുകൊണ്ടും തടുക്കപ്പെടാവുന്നതല്ല. അതു വരേണ്ടകാലത്തു വരുകതന്നെ ചെയ്യും. ശൌര്യവീര്യപരാക്രമത്യാഗധർമ്മാദികൾ എത്ര ശ്രേഷ്ഠങ്ങളെങ്കിലും മരണത്തിന്റെ മുമ്പിൽ ദുർബ്ബലങ്ങളാകുന്നു.

ഈ വിധം വിലയേറിയ അസംഖ്യം അസംഖ്യം ഉപദേശങ്ങളാണു ഭാരതത്തിൽ അടങ്ങിയിരിക്കുന്നതു്. ഓരോ വിധം കഷ്ടതയിൽ അകപ്പെട്ടു വിവശന്മാരായി കഴിയുന്നവർക്കു മനസ്സിനു ശാന്തിയേയും സമാധാനത്തെയും സന്തോഷത്തെയും അവ പ്രദാനം ചെയ്യുന്നു. അവയിൽ സാധാരണക്കാരായ ലൌകികന്മാർ അറിഞ്ഞു ആദരിക്കേണ്ടവ ഒട്ടേറെയുണ്ട്. ആരോഗ്യം ഐശ്വര്യം സുഖം ആയുസ്സ മുതലായവയെ

നിലനിൎത്തുന്നതിനു പ്രസ്തുത തത്വോപദേശങ്ങൾ അറിഞ്ഞു തദനുസരണം ജീവിതം നയിക്കാതെ സാധിയ്ക്കയില്ല. ദേശകാല സമുദായ ജാത്യാദിവ്യത്യാസം കൂടാതെ ശ്രേയോഭിലാഷികളായ ജനങ്ങൾ പഠിച്ചു ആദരിക്കേണ്ടവയാണു അവ സൎവ്വവും. അവയെക്കുറിച്ചു ദിങ്മാത്രം പ്രതിപാദിക്കുകയേ ഇവിടെ ചെയ്തിട്ടുള്ളു എന്നുകൂടിപ്പറഞ്ഞു കൊള്ളട്ടെ.

## ഭാരതവും ഭാരതീയസംസ്കാരവും.

---

ഭാരതീയസംസ്കാരത്തിൻെറ പുരാതനവും പൂൎണ്ണവും ആയ രൂപത്തെ പ്രകാശിപ്പിക്കുന്ന ഗ്രന്ഥങ്ങളിൽ രണ്ടെണ്ണത്തിനു അഗ്ര്യസ്ഥാനം ലഭിക്കുവാൻ അവകാശമുണ്ട്. ഒന്നു വാല്മീകിരാമായണം. രണ്ടു മഹാഭാരതം. ഇവയിൽ ഒന്നാമത്തേതിനെ കുറിച്ചു ഞാൻ എൻെറ 'വാല്മീകി' എന്ന ഗ്രന്ഥത്തിൽ പറഞ്ഞിരിക്കുന്ന അഭിപ്രായം ഇവിടെ ഉദ്ധരിക്കാം. അതു മുഴുവനും നല്ലതുപോലെ ഭാരതത്തിനും യോജിക്കും. "പൗരസ്ത്യസമുദായ ചരിത്രത്തെ പ്രതിപാദിക്കുന്ന രേഖകളിൽ ഏററവും പഴയതു എന്ന നിലയിൽ രാമായണത്തിനു സിദ്ധിച്ചിരിക്കുന്ന വില ഇത്രയെന്നു തീൎച്ചപ്പെടുത്താവുന്നതല്ല. ഭാരതത്തിൻെറ പൂൎവ്വചരിത്രം നിൎമ്മിച്ചിരിക്കുന്ന ഗ്രന്ഥകാരന്മാർ രാമായണത്തെ മുഖ്യലക്ഷ്യമായി സ്വീകരിച്ചിരിക്കുന്നു എന്ന വസ്തുത ചരിത്രദൃഷ്ടിയിൽ അതിനു സിദ്ധിച്ചിരിക്കുന്ന മേന്മയെ വിളിച്ചു പറയുന്നു. പ്രസ്തുത മഹാഗ്രന്ഥത്തെവിസ്മരിച്ചുകൊണ്ടു വിരചിക്കുന്ന ഒരു ഭാരതീയ ചരിത്രം അപൂൎണ്ണവും അടിസ്ഥാനരഹിതവും ഏറെക്കുറെ നിഷ്പ്രയോജനവും ആയിത്തീരുമെന്നു അഭിപ്രായപ്പെടാം. അതിപ്രാചീനമായ ചരിത്രരേഖയെന്ന നിലയിൽ താദൃശമായ ഒരു വൈശിഷ്ട്യമത്രെ രാമായണത്തിനു ലഭിച്ചിരിക്കുന്നതു്."

അ. 10) രാമായണത്തിനു ചരിത്രസംബന്ധമായി സിദ്ധി

ച്ചിരിക്കുന്ന ഈ പ്രാധാന്യം തികച്ചു ഭാരതത്തിനും കൈവന്നിട്ടുണ്ട്. സൂക്ഷ്മം വിചാരിച്ചാൽ ഈ മേന്മകൊണ്ടു രാമായണത്തെക്കാൾ മേലെയാണു ഭാരതത്തിൻെറ സ്ഥിതിയെന്നു തെളിയും. അത്രയുമല്ല അതു ചരിത്രകാരന്മാർക്ക് ഗ്രാഹ്യങ്ങളായ തത്വങ്ങളുടെ സൂക്ഷ്മാംശങ്ങളെയും സ്പർശിച്ചിട്ടുണ്ട്. ഭാരതം ഒരു രാജ്യത്തിൻെറയൊ സാമ്രാജ്യത്തിൻെറയോ മാത്രമല്ല ലോകത്തിൻെറ മുഴുവൻ ചരിത്രമാകുന്നു. സൃഷ്ട്യാരംഭം മുതൽ സംഭവിച്ചിരിക്കുന്ന ലോകത്തിൻെറ സ്വഭാവസ്ഥിതിഗതിവിഗതികളെ അതു വിവരിക്കുന്നു. അനേകസഹസ്രം സഹസ്രാബ്ദങ്ങളുടെ ലോകചരിതം അതിൽ പ്രതിബിംബിച്ചിരിക്കുന്നതായി കാണാം. മനുഷ്യസമുദായത്തിൻെറയും പൌരസ്ത്യസംസ്കൃതിയുടേയും ലോകചരിത്രത്തിൻെറയും ഏതെങ്കിലും ഒരു അംശം അതിൽ പ്രതിപാദിക്കാതെ വിട്ടുപോയതായി കാണുവാൻ ബുദ്ധിമുട്ടുണ്ട്. ഈ ഇതിഹാസ മണിദർപ്പണത്തിൽ നിഴലിച്ചു തിളങ്ങുന്ന ഭാരതീയ സംസ്കൃതിയുടെ രൂപത്തെക്കുറിച്ചു ഇവിടെ സമഗ്രമായി ചിന്തിക്കുക ശക്യമല്ല. അതിൻെറ ചില പ്രധാനാംശങ്ങളെ കഴിയുന്നതും ചുരുക്കിടിങ്ങ് മാത്രം വെളിപ്പെടുത്താം.

ധർമ്മം, ജ്ഞാനം, ഭക്തി, യോഗം, തപസ്സു എന്നിവ പൌരസ്ത്യ സംസ്കാരത്തിനു അടിസ്ഥാനങ്ങളാകുന്നു എന്നു മുൻപു പറഞ്ഞിട്ടുണ്ട്. തന്മൂലങ്ങളായ അസംഖ്യം ശാസ്ത്രങ്ങളും ആചാരങ്ങളും ഭാരതകാലത്തിനു മുൻപു ഉണ്ടായി പ്രചാരപ്രാബല്യം കൈക്കൊണ്ടു നിലനിന്നിരുന്നു. അവയുടെ ഒരു വിധം തൃപ്തികരമായ അഭിവൃദ്ധിയും ആ കാലത്തു കൈവന്നിട്ടുണ്ടെന്നു പറയണം. ഭാരതം നിർമ്മിക്കപ്പെടുന്നതിനു അനേകശതം ശതാബ്ദങ്ങൾക്കു മുൻപു അവ ഉണ്ടായി വളർച്ചയേയും പ്രതിഷ്ഠയേയും പ്രാപിച്ചു എന്നു ഊഹിക്കാം. അവയുടെ സ്വരൂപം ഭാരതത്തിൽ പ്രകാശിതമായിരിക്കുന്നു.

ആദ്ധ്യാത്മികം, ആധിദൈവികം, ആധിഭൗതികം എന്ന മൂന്നു മാർഗ്ഗങ്ങളെ ആദരിക്കുന്ന ചിന്തയും ശാസ്ത്രസമുച്ചയവും പരിഷ്കാരവും അവകൊണ്ടു കരുപ്പിടിച്ചു. ജീവിത പ്രസ്ഥാനവും സ്വച്ഛമായി വികസിച്ചു പ്രതിഷ്ഠ നേടിയ കാലത്താണു ഭാരതം നിർമ്മിച്ചതെന്നു ശങ്ക കൂടാതെ വിശ്വസിക്കാം. ഇവിടെ സ്മരിച്ച മാർഗ്ഗങ്ങളിൽ ആദ്യത്തേതു സർവ്വപ്രാമുഖ്യം. അതിന്റെ ജന്മദന്മാരും പോഷകന്മാരും സ്ഥാപകന്മാരും സർവ്വസംഗപരിത്യാഗികളും വിശ്വാചാര്യന്മാരും ആയ ഋഷികളാകുന്നു. അവരുടെ ഹിതത്തെ സർവ്വസമുദായങ്ങളും ആദരിച്ചു വന്നു. ഭാരതത്തിൽ അനേകം ഋഷികളുടെ ചരിത്രവും ഉപദേശങ്ങളും അദ്ധ്യാത്മ ശാസ്ത്രങ്ങളും അന്തർഭവിച്ചിട്ടുണ്ട്. അവയെ അടിസ്ഥാനമാക്കി ഭാരതകാലത്തു ആത്മവിദ്യയ്ക്കു ഉന്നതി ലഭിച്ചിരുന്നു എന്നു വിചാരിക്കാം. അന്നു വിദ്യകളുടെ നിർമ്മാതാക്കളും രക്ഷകന്മാരും ഗുരുക്കന്മാരും ഋഷികളായിരുന്നു.

അശൂന്യനരത്നസ്യ ചോഭയോ-
ർവ്വശിന്ധ്വാംബുധരാശ്ച യോനയഃ.

(കുമാരസംഭവം സ. 4) എന്നു കാളിദാസ മഹാകവി പറയുന്നതനുസരിച്ചു ക്ഷേമപ്രദാന നിപുണമായ അനുഗ്രഹാസ്ത്രത്തിനും, ഞൊടിക്കിടയിൽ ലോകം പൊടിഭസ്മമാക്കുന്നതിനു കരുത്തുകൂടിയ ശാപാശനിയ്ക്കും ആ മഹർഷിജനമേഘങ്ങൾ ഇരിപ്പിടങ്ങളായിരുന്നു. അതുകൊണ്ടു നിസ്സാരന്മാർ മുതൽ സാർവ്വഭൗമന്മാർ വരെ സർവ്വജനങ്ങളും അവരെ ഭയപ്പെടുകയും സ്നേഹിക്കുകയും ആരാധിക്കുകയും ചെയ്തുപോന്നു. അവർ രാജവംശങ്ങളുടെ ആചാര്യന്മാരും പുരോഹിതന്മാരും ആയിരുന്നു. രാജാക്കന്മാരെ കനയങ്ങളിൽ നിന്നു അവർ വേൾക്കുക സാധാരണമാണ്. അവരുടെ തപഃപ്രഭാവോപാഖ്യാനാദി ചരിതം കൊണ്ടു ഭാസുരമാണു ഭാരതം.

"ലോകാസ്സമസ്താസ്സുഖിനോ ഭവന്തു" എന്നല്ലാതെ വേറെ ഒരു ആഗ്രഹം ഋഷികൾക്കു ഉണ്ടായിരുന്നില്ല. അവരുടെ പ്രവൃത്തികളിൽ നിന്നു ഈ വസ്തുത ഗ്രഹിക്കാം. ഒരു ജീവിയ്ക്കു സങ്കടമുണ്ടായി എന്നറിഞ്ഞാൽ അവിടെ ഒരു യോഗി വേഗം എത്തിച്ചേരും. ദുഃഖത്തിനു പരിഹാരമാർഗ്ഗം ഉപദേശിച്ചു കൊടുക്കും. ഇതാണു അവരുടെ സ്വഭാവം. ഭാരതത്തിൽ പ്രതിപാദിതങ്ങളായിരിക്കുന്ന വ്യാസാദി മുനികളുടെ ചരിത്രങ്ങളിൽ നിന്നു ഈ വസ്തുത തെളിയും. അവരുടെ തപസ്സിനും യോഗത്തിനും ആചാര്യത്വത്തിനും പൌരോഹിത്യത്തിനും ശാപത്തിനും അനുഗ്രഹത്തിനും സർവ്വത്തിനും ഒരേ ഒരു ഉദ്ദേശമേയുള്ളു. ലോകം നന്നാകണം, ധർമ്മം നില നിൽക്കണം. നിഷ്കാമന്മാരും നിസ്സംഗന്മാരും 'സമലോഷ്ടാശ്മകാഞ്ചന'ന്മാരും ആയ അവരുടെ ഉപദേശങ്ങൾക്കു ഭാരതകാലത്തു സർവ്വത്ര ബഹുമതി ലഭിച്ചിരുന്നു. അവരുടെ ആജ്ഞയെ കടുകിട പോലും ലംഘിക്കുന്നതിനു ദേവന്മാക്കും കരുത്തുണ്ടായിരുന്നില്ല. ആ ഋഷികളുടെ സർവ്വാധിപത്യം, ആത്മജ്ഞാനമാർഗ്ഗത്തിനു പരമമായ അഭിവൃദ്ധിയും പ്രചാരവും സമ്പാദിച്ചു കൊടുത്തു. ആധുനിക ചരിത്രകാരന്മാർ കേവലം ഉദരംഭരികളായ പുരോഹിതന്മാരുടെയും ബ്രാഹ്മണപക്ഷപാതികളുടെയും നിലയിലാണു അവരെക്കുറിച്ചു പ്രതിപാദിച്ചു കാണുന്നതു്. അവരുടെ ചിന്താസരണി ദയനീയമായവിധം അധഃപതിച്ചിരിക്കുന്നു. കഷ്ടം!

ഭാരതകാലത്തു ആധിദൈവിക പ്രസ്ഥാനത്തിനും അഭിവൃദ്ധി ലഭിച്ചിരുന്നു. ത്രിമൂർത്തികൾ ദിക്പാലന്മാർ സാധാരണ ദേവന്മാർ ദേവി എന്നിവരുടെ ചരിത്രങ്ങളെയും ഉപാസനകളെയും വിവരിക്കുന്ന പല ഭാഗങ്ങളും സ്തോത്രങ്ങളും ഭാരതത്തിൽ ഉണ്ടു്. അവ ഭക്തിമാർഗ്ഗത്തിന്റെ വികാസത്തെയും സ്വച്ഛതയേയും കാണിക്കുന്നവയാണു്. ഭാരത

കഥയുടെ കഴമ്പു ശ്രീകൃഷ്ണചരിതമാകുന്നു. വിഷ്ണുഭക്തിയ്ക്കു ഭാരതത്തിൽ മുഖ്യതയുണ്ടു്. അശ്വമേധപർവ്വം 96-മുതൽ 118-വരെ അദ്ധ്യായങ്ങളിൽ വിഷ്ണുധർമ്മങ്ങളെ കുറിച്ചു സുവിപുലമായി പ്രതിപാദിക്കുന്നു. യുധിഷ്ഠിരനു ഭഗവാൻ ഉപദേശിക്കുന്നതാണു ഈ ഭാഗം. ശിവന്റെയും ഇതരദേവന്മാരുടെയും മാഹാത്മ്യത്തെ ഭാരതം അനാദരിച്ചിട്ടില്ല. ആരാധിക്കുകയേ ചെയ്തിട്ടുള്ളു. അർജ്ജുനൻ തപസ്സുചെയ്തു പാശുപതാസ്ത്രം വാങ്ങിയെന്ന പ്രധാന കഥയിൽതന്നെ ശിവനു നല്ലപങ്കു് ഉണ്ടു്. കിരാതസ്വരൂപിയായ ശ്രീ പരമേശ്വരനോടുള്ള എതിർപ്പിനെ അർജ്ജുനന്റെ കാടത്തത്തോടു ചെയ്യുന്ന പോരാട്ടമായി ചിലർ വ്യാഖ്യാനിക്കുന്നു. അബദ്ധവും അടിസ്ഥാനമില്ലാത്തതും ആണു് അവരുടെ അഭിപ്രായം. ത്രിപുരോപാഖ്യാനവും ശിവമാഹാത്മ്യ പ്രതിപാദകമാകുന്നു. ശൈവ വൈഷ്ണവാദി മതകലഹങ്ങൾ ഭാരതകാലത്തു ഉണ്ടായിരുന്നില്ല. എല്ലാവരും എല്ലാ ദേവന്മാരെയും ഭക്തിപൂർവ്വം ഭജിച്ചു വന്നു. ദേവാലയങ്ങളും വിഗ്രഹാരാധനയും അന്നു് ഉന്നതിയെ പ്രാപിച്ചിരുന്നു. ഉല്പാതങ്ങളെക്കുറിച്ചു വിവരിക്കുന്ന സന്ദർഭങ്ങളിൽ വിഗ്രഹങ്ങൾക്കു വൈകൃത്യം നേരിടുന്നതായി പറയുന്നു. നരബലിയും ദുർദ്ദേവതാരാധനവും ഭാരതകാലത്തു ഉണ്ടായിരുന്നു. ക്ഷുദ്രദേവതാപ്രീതിക്കു നരബലി ചെയ്യുന്നവനാണു ജരാസന്ധൻ. എന്നാൽ സംസ്കാര സമ്പന്നന്മാർ അതിനെ ശക്തിപൂർവം വർജ്ജിച്ചിരുന്നു.

മുൻപു സ്മരിച്ച വൈഷ്ണവധർമ്മ പർവ്വത്തിന്റെ ആരംഭത്തിൽ അസംഖ്യം ആചാര്യന്മാരെയും അവരുടെ ധർമ്മങ്ങളെയും കുറിക്കുന്നുണ്ടു്. അവ അതതാചാര്യന്മാരാൽ നിർമ്മിതങ്ങളായ ധർമ്മാദി ശാസ്ത്രങ്ങളാകുന്നു. പണ്ടു ആചാര്യന്മാർ ബഹുമുഖങ്ങളായ ധർമ്മങ്ങളെക്കുറിച്ചു എത്ര വിപുലവും അഗാധവും ആയി ചിന്തിച്ചിട്ടുണ്ടെന്നു ഈ ഭാഗത്തിൽ

നിന്നു ഉപദേശിക്കുവാൻ കഴിയും. മനു, കാശ്യപൻ, വസിഷ്ഠൻ, ഗർഗ്ഗൻ, ഗൌതമൻ, ഗോപാലൻ, പരാശരൻ, മൈത്രേയൻ, മഹേശ്വരൻ, നന്ദി, ബ്രഹ്മാവു, കൌമാരന്മാർ, ധൂമായനൻ, കാണ്ഡ വൈശ്വാനരന്മാർ, ഭാർഗ്ഗവൻ, യാജ്ഞവല്ക്യൻ, മാർക്കണ്ഡേയൻ, ഭാരദ്വാജൻ, ബൃഹസ്പതി, കണി, കണിബാഹു, വിശ്വാമിത്രൻ, സുമന്തു, ജൈമിനി, ശകുനൻ, പുലസ്ത്യൻ, പുലഹൻ, പാവകൻ, അഗസ്ത്യൻ, മൌൽഗല്യൻ, ശാണ്ഡില്യൻ, ശലഭായനൻ, ബാലഖില്യൻ, ശംഖൻ, ലിഖിതൻ, പ്രജാപതി, യമൻ, മഹേന്ദ്രൻ, വ്യാഘ്രൻ, വ്യാസൻ, വിഭണ്ഡകൻ, നാരദൻ, കപോതൻ, വിദുരൻ, ഭൃഗു, ആംഗിരസ്സ്, ക്രൌഞ്ചൻ, മൃദംഗൻ സൂര്യൻ, ഹാരീതകൻ, പിശംഗൻ, കതപായൻ, ഉദ്ദാലകൻ ഔശനസൻ, വൈശമ്പായനൻ എന്നിവരാണു പ്രകൃതത്തിൽ സ്മൃതന്മാരായിരിക്കുന്ന ആചാര്യന്മാർ. ഇവരിൽ മനു പരാശരൻ, ശംഖൻ, ലിഖിതൻ, യമൻ, യാജ്ഞവല്ക്യൻ, വസിഷ്ഠൻ, അംഗിരസ്സു മുതലായവർ സുപ്രസിദ്ധന്മാരായ ധർമ്മശാസ്ത്ര പ്രവർത്തകന്മാരാകുന്നു. അവരുടെ ഗ്രന്ഥങ്ങൾ പ്രമാണമായി ആചരിക്കപ്പെട്ടു വരുന്നവയാകുന്നു. അവരിൽ പലരുടെയും ഗ്രന്ഥങ്ങൾ പില്ക്കാലത്തു നഷ്ടപ്പെട്ടുവെന്നു വിചാരിക്കണം. "ശ്രുതാ മേ മാനവാ ധർമ്മാഃ"(അശ്വ. അ. 96) എന്ന വാക്യത്തിൽ നിന്നു ധർമ്മപുത്രൻ ഈ ആചാര്യന്മാരുടെ ശാസ്ത്രങ്ങൾ പഠിച്ചിട്ടുണ്ടെന്നു തെളിയുന്നു. അക്കാലത്തു നാടുവാഴുന്ന രാജാക്കന്മാർ അവയൊക്കെ പഠിക്കുക പതിവാണെന്നു ഈ പ്രകൃതത്തെ ആസ്പദമാക്കി വിശ്വസിക്കാം. ഭാരതകാലത്തു അവയ്ക്കു വേണ്ടവിധം പ്രചാരം കൈവന്നിരുന്നു. മനു, ശംഖൻ, ലിഖിതൻ മുതലായ അനേകം ആചാര്യന്മാരുടെ നാമങ്ങളും അഭിപ്രായങ്ങളും ഭാരതത്തിൽ പല സന്ദർഭങ്ങളിലും സ്മരിച്ചിട്ടുള്ളതാകുന്നു. മനുവിന്റെ ശാസ്ത്രത്തിനു ആണു അക്കാലത്തു പരമമായ പ്രാമാണ്യമുണ്ടായിരുന്നതു്.

മനപാദികളായ ആചാൎയ്യന്മാർ എല്ലാവരും ഭാരതകാലത്തിനു മുൻപു ജീവിച്ചിരുന്നവരാണെന്നു പറയുന്നതായാൽ ആ അഭിപ്രായത്തെ ആധുനികന്മാർ സമ്മതിക്കുകയില്ലെന്നുള്ളതു തീർച്ചതന്നെ. എന്നാൽ ഒരു കാൎയ്യം സന്ദേഹരഹിതമായിപ്പറയാം. ധർമ്മശാസ്ത്ര പ്രവൎത്തകന്മാരിൽ ഏററവും മുഖ്യന്മാരും പ്രാമാണികന്മാരും ആയ യമൻ,പരാശരൻ, വസിഷ്ഠൻ മുതലായവർ ഭാരതകാലത്തിനു മുൻപു ജീവിച്ചിരുന്നു എന്നും അവരുടെ ശാസ്ത്രങ്ങൾക്കു അന്നത്തേക്കു പ്രാമാണ്യവും പ്രതിഷ്ഠയും ലഭിച്ചുകഴിഞ്ഞു എന്നതുമാണു ആ സംഗതി. അല്ലെങ്കിൽ മനപാദികളുടെ നാമങ്ങളും, മതങ്ങളും, ഭാരതത്തിൽ കടന്നു കൂടുന്നതിനു ഇടയില്ല. ഭാരതീയരുടെ ധർമ്മാനുഷ്ഠാനത്തിനു പ്രമാണമായിബ്ഭവിച്ചിരിക്കുന്ന അനേകം ശാസ്ത്രങ്ങൾ ഉണ്ടായി .സംസ്കൃതിയുടെ മഹത്വത്തെയും പരിശുദ്ധിയേയും അടിസ്ഥാനത്തെയും ഉറപ്പിച്ചതു ഭാരതകാലത്തിനു വളരെ മുൻപാണെന്നുള്ളതു് അഭിമാനജനകമായിരിക്കുന്നു. ഭാരതത്തിൽ സൂചിപ്പിക്കുകയോ വിവരിക്കുകയോ ചെയ്തിരിക്കുന്ന തത്വങ്ങൾക്കു മൂലമായി നില്ക്കുന്ന ശാസ്ത്രങ്ങൾ അവയാകുന്നു. അവയിൽ നഷ്ടങ്ങളെന്നു വിചാരിക്കുന്ന പല ഗ്രന്ഥങ്ങളും ഗവേഷണകല വികാസദശയെ പ്രാപിക്കുന്ന കാലത്തു കണ്ടുകിട്ടുന്നതിനു ഇടയായേക്കാം. അതെങ്ങിനെയിരുന്നാലും അവ പഠിപ്പിക്കുന്ന തത്വാചരങ്ങൾക്കു ഭാരതം ആകരം എന്നു കാണുന്നതു ഭാഗ്യം തന്നെ.

രാമായണകാലത്തു ധർമ്മം പരമമായ ഉന്നത നിലയിൽ സ്ഥിതി ചെയ്തിരുന്നു. എന്നാൽ പിന്നീടു അതിനു സാരവത്തായ ക്ഷീണവും ഇടിച്ചിലും തട്ടി. അതിൻെറ സ്വഭാവം ഭാരതത്തിൽനിന്നു ഗ്രഹിക്കുന്നതിനു സാധിക്കും. സങ്കൎയ്യം രാമായണത്തിൻെറ കാലത്തു കുറവായിരുന്നു. പി

ക്കാലത്തു അതു ഉണ്ടായിവരുന്നു. അനുലോമങ്ങളും പ്രതിലോമങ്ങളും ആയ അനേകം സങ്കരവർഗ്ഗങ്ങളെക്കുറിച്ചു ഭാരതത്തിൽ പറയുന്നുണ്ടു്. അനുലോമസാങ്കര്യം നിഷിദ്ധമായി ഗണിക്കപ്പെട്ടിട്ടില്ല. ചില ദേശക്കാർ ദുരാചാര നിരതന്മാരാണു്.

ആധിഭൌതിക കാര്യങ്ങളിലും ആചാര്യന്മാർ അവരുടെ അഗാധമായ ചിന്ത ചെലുത്തിയിട്ടുണ്ടു്. പഞ്ചഭൂതങ്ങൾ, അവയ്ക്കു മൂലമായി നില്ക്കുന്ന തത്വങ്ങൾ, അവയുടെ ഗുണം ശക്തി പ്രഭാവം എന്നിവയെക്കുറിച്ചു ഭാരതത്തിൽ പല സന്ദർഭങ്ങളിലും പ്രതിപാദിക്കുന്നുണ്ടു്. ജഗത്തിന്റെ ഉല്പത്തിസ്ഥിതി പ്രളയം എന്നിവയെപ്പററിയും വിശദമായി ചിന്തിച്ചിരിക്കുന്നു. അവയെപ്പററി ചിന്തനം ചെയ്യുമ്പോൾ അക്കാലത്തു പ്രാബല്യത്തിൽ ഇരുന്നിട്ടുള്ള അനേകം മതങ്ങളെയും തത്വങ്ങളെയും സ്മരിക്കുന്നതായും കാണാം. മനുഷ്യർക്കെന്നപോലെ വൃക്ഷലതാദികൾക്കും പഞ്ചേന്ദ്രിയങ്ങളും വികാരങ്ങളും ജീവനും ഉണ്ടെന്നു ഭാരതത്തിൽ യുക്തിയുക്തമായി പ്രതിപാദിച്ചിരിക്കുന്നു. വിമാനസഞ്ചാരം ഭാരതത്തിന്റെ കാലത്തുണ്ടായിരുന്നു. അതിനെപ്പററി അതിൽ പറയുന്നുണ്ടു്. കപ്പലും വാണിജ്യത്തിനുവേണ്ടി ചെയ്യുന്ന വിദേശയാത്രയും അക്കാലത്തു ദുർല്ലഭമായിരുന്നില്ല. വഞ്ചി, (കപ്പൽ) വണിക്കുകാററു കടലു എന്നിവകൊണ്ടു നാനാരൂപത്തിൽ കല്പിതങ്ങളായ ഉപമകൾ ഭാരതത്തിൽ ലോഭമില്ലാതെയുണ്ടു്. പുരംപോലെയുള്ള വലിയ കപ്പലുകളെക്കുറിച്ചു ഹരിവംശത്തിൽ പറഞ്ഞുകാണുന്നു. ശില്പം അന്നു ഉന്നതനിലയെ പ്രാപിച്ചിരുന്നു. രാജധാനികൾ സഭാഗൃഹങ്ങൾ മുതലായവ വിചിത്ര രീതിയിൽ പണി ചെയ്തുവന്നു. ദുര്യോധനനു യുധിഷ്ഠിരന്റെ സഭാഗൃഹത്തിൽവെച്ചു സംഭവിച്ച സ്ഥലജലഭ്രമം ഭാരതത്തിലെ ഒരു മുഖ്യ കഥാംശമാകുന്നു. ശാസ്ത്രവിധിയിൽ നിന്നു കടുകിടതെററാതെയാണു യാഗശാല പണിന്നവളു

ണ്ട്. ദിവ്യമായ കലാപാടവം തികഞ്ഞ ശില്പികൾ അക്കാലത്തു ദുർല്ലഭമായിരുന്നില്ല. യാഗവിവാഹോത്സവാദികൾ നടക്കുന്ന സ്ഥലങ്ങളിൽ എല്ലാ സമുദായക്കാരും കൂട്ടം കൂടുക പതിവാണ്. യഥോചിതം അന്നവസ്ത്രഗോരത്നാദിദാനം കൊണ്ടു ആഗതന്മാരെ സന്തോഷിപ്പിക്കുക സാധാരണമാണ്. അന്നദാനത്തിന്ന് മുഖ്യത കല്പിച്ചിരുന്നു.

ഗീതാദികലകൾക്കും ശാസ്ത്രങ്ങൾക്കും പരിപൂർണ്ണമായ അഭിവൃദ്ധി ഭാരതകാലത്തു സിദ്ധിച്ചിട്ടുണ്ട്. വേദം, ഉപനിഷത്തു, ഇതിഹാസം, പുരാണം, കല്പം, വ്യാകരണം ശിക്ഷ, നൃത്തം, ഗീതം, അഷ്ടാദശവിദ്യകൾ, ഷഡംഗങ്ങൾ എന്നിവയെ സഭാപർവ്വം അഞ്ചാമദ്ധ്യായത്തിന്റെ ആദിയിൽ സ്മരിച്ചിരിക്കുന്നു. ഇവയെല്ലാം അന്ന് പ്രചാരാഭിവൃദ്ധികളെ പ്രാപിച്ചിരുന്നു എന്നു വിശ്വസിക്കണം.

ഗീതം, നൃത്തം, ആട്ടം, നാട്യം. (നാടകം) എന്നിവ അക്കാലത്തു പരിഷ്കാരാഭിവൃദ്ധിയെ പ്രാപിച്ചിട്ടുള്ള കലകളാണ്. സ്ത്രീകളും, പുരുഷന്മാരും അവയിൽ ഒരുപോലെ പാടവം നേടിയിരുന്നു. എല്ലാവരും ഒരുമിച്ചു ചേർന്നു ആട്ടം, കൂത്തു, പാട്ടു, നാടകം, നൃത്തം മുതലായവയിൽ ഏർപ്പെട്ടു വിനോദിക്കുക സാധാരണമാണ്. വീണ, ഓടക്കുഴല് മുതലായവയും പാട്ടിന്ന ഉപയോഗിച്ചുവന്നു. നാരദന്റെ വീണവായന, ശ്രീകൃഷ്ണന്റെ ഓടക്കുഴൽവിളി, അർജ്ജുനന്റെ നൃത്തവൈദഗ്ധ്യം എന്നിവ പുരാണപ്രസിദ്ധങ്ങളാകുന്നു. ഹരിവംശം വിഷ്ണുപർവ്വം 89-ാമദ്ധ്യായത്തിൽ യാദവന്മാരുടെ ഛാലിക്യക്രീഡയെ വർണ്ണിക്കുന്ന ഭാഗത്തിലെയ്ക്കു ശ്രദ്ധപതിയുന്നതു നന്നായിരിക്കും. യാഗവിവാഹാദികൾ ആഘോഷിക്കുന്ന സന്ദർഭങ്ങളിൽ നൃത്തഗീതാദികലാപ്രകടനങ്ങൾ ഉണ്ടാകുക പതിവാണ്. അന്നു നാടകം പരിഷ്കാരാവസ്ഥയെ പ്രാപിച്ചിരുന്നു എന്നു (വിഷ്ണു പർവ്വം അ. 39)

ഹരിവംശത്തിൽ നിന്നും തെളിയുന്നു. പ്രദ്യുമ്നാദിയാദവന്മാർ നടത്തിയ ഒരു നാടകത്തെക്കുറിച്ചു അതിൽ പ്രതിപാദിക്കുന്നു. സാഹിത്യകലയ്ക്കും അക്കാലത്തു നല്ല അഭിവൃദ്ധി ലഭിച്ചിരുന്നു.

വൈദ്യത്തിനും ജ്യോതിഷത്തിനും അസാധാരണമായ അഭിവൃദ്ധി ലഭിച്ചിരുന്നു. അഷ്ടാംഗയുക്തമായ വൈദ്യശാസ്ത്രത്തെ ചില സന്ദർഭങ്ങളിൽ സ്മരിച്ചിട്ടുണ്ടു്.

കച്ചിദ്വൈദ്യാശ്ചികിത്സായാ-
മഷ്ടാംഗായാം വിശാരദാഃ.

(സഭാ. അ. 5) എന്നു കാണുക. വൈദ്യത്തെയും ജ്യോതിഷത്തെയും സംബന്ധിക്കുന്ന ഉപമാലങ്കാരം ഭാരതത്തിൽ ലോഭമില്ലാതെ പ്രയോഗിച്ചിട്ടുണ്ടെന്നു മുൻപു പ്രതിപാദിച്ചിട്ടുണ്ടല്ലോ. രാമായണകാലത്തേക്കാൾ കൂടുതലായി വൈദ്യത്തിനു ഭാരതകാലമായപ്പോഴേക്കും അഭിവൃദ്ധി ലഭിച്ചിരിക്കുന്നു. മന്ത്രങ്ങൾക്കും അതുപോലെ പ്രചാരമുണ്ടായിരുന്നതായി കാണുന്നു. കൃഷിയ്ക്കും പശുക്കൾക്കും മുഖ്യത കല്പിച്ചിട്ടുണ്ടു്.

കച്ചിത്തേ കൃഷിതന്ത്രേഷു ഗോഷു പുഷ്പഫലേഷു ച
ധർമ്മാർത്ഥം ച ദ്വിജാതിഭ്യോ ദീയതേ മധുസർപ്പിഷീ.

(സഭാ. അ. 5) എന്നു നോക്കുക. രാജാക്കന്മാർ കൃഷിവൃത്തിയുടെ കാര്യത്തിൽ പ്രത്യേകം ശ്രദ്ധ പതിപ്പിച്ചിരുന്നു എന്നു ഈ ഭാഗത്തിൽ നിന്നു ഗ്രഹിക്കാം. സൂത്രനിർമ്മിതങ്ങളായ ഹസ്ത്യശ്വരഥശാസ്ത്രങ്ങൾ അക്കാലത്തു അഭിവൃദ്ധിയിൽ ഇരുന്നിരുന്നു. രാജാക്കന്മാർ അവ പഠിക്കുക പതിവാണു്.

കച്ചിൽ സൂത്രാണി സർവ്വാണി ഗൃഹ്ണാസി ഭരതർഷഭ
ഹസ്തീസൂത്രാശ്വസൂത്രാണി രഥസൂത്രാണി വാ വിഭോ
കച്ചിദഭ്യസ്യതേ സമ്യഗ്ഗൃഹേ തേ ഭരതർഷഭ!
ധനുർവ്വേദസ്യ സൂത്രം വൈയന്ത്രസൂത്രം ച നാഗരം
കച്ചിദസ്ത്രാണിസർവ്വാണി ബ്രഹ്മദണ്ഡശ്ചതേനഘ:
വിഷയോഗാ സ്തഥാസർവ്വേ വിദിതാ ശത്രുനാശനാ:

(സഭ. അ. 5) എന്ന ഭാഗത്തിൽ അനേകം ശാസ്ത്രങ്ങളെ സ്മരിച്ചിരിക്കുന്നു. ഹസ്ത്യായുർവ്വേദം അശ്വായുർവ്വേദം മുതലായവയെ ആയിരിക്കണം ഇവിടെ സൂചിപ്പിച്ചിരിക്കുന്നതു എന്നു വിശ്വസിക്കാം. ധനുർവ്വേദസൂത്രം പ്രസിദ്ധമായ ധനുർവ്വേദമാകണം. ബഹുവിധങ്ങളായ യന്ത്രങ്ങളെ പ്രതിപാദിക്കുന്നതാകണം യന്ത്രസൂത്രം. വിഷയോഗങ്ങളെക്കുറിച്ചും ഭാരതീയർ അറിഞ്ഞിരുന്നു. എന്നാൽ വിഷമയങ്ങളായ ആയുധങ്ങളും മററും അത്ര ധാരാളമായി ഉപയോഗിച്ചിരുന്നുവോ എന്നു സംശയമാണു്. 'തീയുണ്ടവിട്ടമായുധ'ത്തെക്കുറിച്ചു ഒരു സന്ദർഭത്തിൽ പറഞ്ഞിരിക്കുന്നു. അതു തോക്കാകണം. അശ്വഹൃദയം അക്ഷഹൃദയം എന്നിവയെ ഭാരതത്തിൽ സ്മരിച്ചിട്ടുണ്ടു്. ഇവയും ഭാരത കാലത്തു ലബ്ധപ്രചാരങ്ങളായ വിദ്യകളായിരുന്നു. പിൽക്കാലത്തു ഇവയിൽ പലതും നശിച്ചു നാമാവശേഷമായി. കഷ്ടം ധനുർവ്വേദം മുതലായവയുടെ നാശം രാജ്യത്തിനു എങ്ങിനെ അപല്ക്കരമായിപ്പരിണമിച്ചു എന്നതു ചരിത്രത്തിൽ നിന്നു ഗ്രഹിക്കാം. ഭാരതകാലത്തു നല്ല അഭിവൃദ്ധിയെ പ്രാപിച്ചിരുന്ന ഒരു മുഖ്യ ശാസ്ത്രമാണു സാമുദ്രികം. അതിനെപ്പററി ചില സന്ദർഭങ്ങളിൽ പറയുന്നുണ്ടു്. സ്വപ്നം, ശകുനം, ഉല്പാതം മുതലായവയിൽ ജനങ്ങൾക്കു അക്കാലത്തു ഗാഢമായ വിശ്വാസമുണ്ടായിരുന്നു. ഉൽപാതങ്ങളെക്കുറിച്ചു ഭാരതത്തിൽ പല സന്ദർഭങ്ങളിലും പറയുന്നുണ്ടെന്നുള്ള വസ്തുത ശ്രദ്ധേയമാണു്. ഈ വക ശാസ്ത്രങ്ങൾ തെററു പറയുന്നവയല്ലെന്നുള്ള തത്വത്തെ ഭാരതകർത്താവു സമർത്ഥിച്ചിരിക്കുന്നു.

ലേഖ്യം, ഗണിതം, വൈദ്യം, ഹസ്തിശിക്ഷാശാസ്ത്രങ്ങൾ ധനുർവ്വേദം, ഗാന്ധർവ്വവേദം എന്നിവ വിദ്യാർത്ഥികളെ പഠിപ്പിച്ചു വന്നു. ശ്രീകൃഷ്ണനും ബലഭദ്രനും, ഇവരും സാംഗങ്ങളായ വേദങ്ങളും അറുപത്തിനാലു ദിവസങ്ങൾകൊണ്ടു പഠിച്ചതായിപ്പറഞ്ഞിരിക്കുന്നു. സഭാപർവ്വം അദ്ധ്യായം 54 നോക്കുക. ഗുരുകുലത്തിൽ പഠിച്ചു വിദ്യയഭ്യസിക്കുകയെന്നതാണു നടപ്പു്. വിദ്യകളിൽ വേദങ്ങൾക്കും അംഗങ്ങൾക്കും പ്രാധാന്യം കല്പിച്ചിരിക്കുന്നു. വിദ്യാഭ്യാസാനന്തരം ദക്ഷിണകൊടുത്തു അനുഗ്രഹം വാങ്ങി ശിഷ്യന്മാർ ഗുരുഗൃഹത്തിൽ നിന്നു പിരിയുന്നു. വ്യാകരണം പ്രധാനമായി പഠിപ്പിക്കുന്ന ശാസ്ത്രമാണു്. "ശബ്ദവ്യാകരണൈഃകൃപാൽ" (സഭ. അ. 76) എന്നു കാണുക. ശബ്ദശാസ്ത്രത്തിനു അന്നു അഭിവൃദ്ധി ലഭിച്ചിരുന്നു.

അശരണന്മാരും അവശന്മാരും ആയവരെ രാജാക്കന്മാർ പ്രത്യേകം സംരക്ഷിച്ചു പോന്നു. അന്ധന്മാർ, മൂകന്മാർ, പങ്ഗുക്കൾ, അംഗവൈകല്യമുള്ളവർ, ബന്ധുക്കളാരുമില്ലാത്തവർ എന്നിപ്രകാരമുള്ളവർ രാജാക്കന്മാരുടെ കരുണയ്ക്കു പ്രത്യേകം പാത്രമായിബ്ഭവിച്ചിരുന്നു. സ്ത്രീകളെ യാതൊരു ബുദ്ധിമുട്ടും കൂടാതെ സംരക്ഷിക്കുന്ന കാര്യത്തിലും രാജാക്കന്മാരുടെ ശ്രദ്ധ പതിഞ്ഞിട്ടുണ്ടെന്നു കാണാം.

കച്ചിൽ സ്ത്രിയസ്സാന്ത്വയസി.
കച്ചിത്താശ്ച സുരക്ഷിതാഃ.

(സഭ. അ. 5.) എന്നു നോക്കുക. സ്ത്രീകൾ സുരക്ഷിതകളും സന്തുഷ്ടകളും ആയി സ്ഥിതിചെയ്യുന്ന ഗൃഹവും, സമുദായവും രാഷ്ട്രവും, വിശേഷണ ശ്ലാഘനീയങ്ങളാകുന്നു. ഈ വസ്തുത ഭാരതീയ രാജാക്കന്മാർ വേണ്ടവിധം ധരിച്ചു ആദരിച്ചിട്ടുണ്ടു്. നഗരങ്ങളുടെയും ഗ്രാമങ്ങളുടെയും പരിപോഷണത്തിലും രാജാക്കന്മാരുടെ ശ്രദ്ധ പതിഞ്ഞിരുന്നു. ഗ്രാമങ്ങളെ

കൊണ്ടു നഗരങ്ങളും, നഗരങ്ങളെക്കൊണ്ടു ഗ്രാമങ്ങളും, ഐശ്വര്യം കൈക്കൊണ്ടു ശോഭിച്ചു.

ഭാരതകാലത്തു സ്ത്രീകളും യുദ്ധം ചെയ്തിരുന്നു. 'സ്ത്രിയോപി യസ്യാം യുദ്ധ്യേയുഃ' (സഭാ. അ. 14) എന്നു യാദവസ്ത്രീകളെക്കുറിച്ചു പറയുന്നതു നോക്കുക. സ്ത്രീ സമരത്തെക്കുറിച്ചു ജൈമിനീയാശ്വമേധത്തിലും പ്രതിപാദിക്കുന്നുണ്ടു്. അതിനെ അടിസ്ഥാനമാക്കി കേരള സ്ത്രീകളും യുദ്ധവിദഗ്ദ്ധത നേടിയിരുന്നതായി കുഞ്ചിക്കുട്ടൻ തമ്പുരാൻ കേരളം കാവ്യത്തിൽ പറഞ്ഞിരിക്കുന്നു. സ്ത്രീ ധർമ്മങ്ങളെക്കുറിച്ചു ഭാരതത്തിൽ അനേകം സന്ദർഭങ്ങളിൽ പ്രതിപാദിച്ചിട്ടുണ്ടു്

കൃഷിയുടെ അഭിവൃദ്ധിക്കു വേണ്ടതൊക്കെ ചെയ്തുകൊടുത്തു കർഷകന്മാരെ സന്തോഷിപ്പിക്കുക എന്ന കാര്യം രാജാക്കന്മാർ ശ്രദ്ധാദരങ്ങളോടുകൂടിച്ചെയ്തുവന്ന ഒന്നാകുന്നു. വിത്തു ജലം മുതലായവയുടെ കുറവുകൊണ്ടു കൃഷിക്കാർക്കു വ്യാകുലത സംഭവിക്കുന്നതിനു ഇട വരുത്തിയിരുന്നില്ല. "കച്ചിത്തുഷ്ടാഃ കൃഷീവലാഃ" എന്നു കൃഷിക്കാരെ സന്തോഷിപ്പിക്കേണ്ട കാര്യം എടുത്തുപറയുന്നു. ജനങ്ങളുടെ ആയുസ്സു ആരോഗ്യം മുതലായവയ്ക്കു അന്നവും, അതിനു കൃഷിയും ആശ്രയം. അതിൽ വ്യാപരിക്കുന്നവർ കർഷകന്മാരാകുന്നു. ഈ നിലയിൽ ലോകശ്രേയസ്സിനു മൂലം കർഷകസമുദായം എന്നു പറയണം. അവരുടെ അല്ലെങ്കിൽ കൃഷിയുടെ ഈ മാഹാത്മ്യത്തെ ഭാരതീയർ എത്രയോ സഹസ്രാബ്ദങ്ങൾക്കു മുൻപുതന്നെ അറിഞ്ഞു വേണ്ടവിധം പ്രവർത്തിച്ചുപോന്നു. കൃഷിക്കാർക്കു സങ്കടമുണ്ടാക്കരുതു് എന്നു പറഞ്ഞിരിക്കുന്നതിന്റെ രഹസ്യം ഇതാണു്.

കച്ചിദ്രാഷ്ട്രേ തടാകാനി പൂർണ്ണാനി ച ബൃഹന്തി ച
ഭാഗശോ വിനിവിഷ്ടാനി ന കൃഷിർദേവ മാതൃകാഃ.

കച്ചിന്ന ഭക്തം ബീജം ച കർഷകസ്യാവസീദതി·

എത്ര സാരവത്തായ ഉപദേശം! കൃഷിക്ക ഉപയോഗമാക ത്തക്കവണ്ണം തടാകാദികൾ ജലപൂർണ്ണങ്ങളാകണം. ആഹാ രത്തിനും, വിത്തിനും, കൃഷിക്കാക്കും കഷ്ടത നേരിടരുത് കൃഷിക്കാരെയും, അവരുടെ അവശ്യങ്ങളെയും, പൂർവ്വകാല ത്തു ഭാരതത്തിലെ ഭരണാധികാരികൾ ഏതു വിധം മാനി ച്ചിരുന്നു എന്നു ഈ മാതിരി ഭാഗങ്ങളിൽ നിന്നു വെളിപ്പെ ടുന്നു· ഇന്നു ചെല്ലപ്പാട് അധികം; പ്രവൃത്തി ചുരുക്കവും; അ തിൻെറ ദൃഷ്ടഫലമാണു എവിടെയും പടന്നു പിടിച്ചിരിക്കുന്ന ഭക്ഷ്യക്ഷാമം.

ഭടന്മാക്കും, സേനാധിപന്മാക്കും, സമയം തെററാതെ ആഹാരവും, ശമ്പളവും കൊടുക്കുക പതിവാണ്. കൊടുക്കു ന്നതിനു സമയം തെററിക്കരുതെന്നു നിർബ്ബന്ധമുണ്ട്.

കച്ചിൽ ബലസ്യ ഭക്തം ച വേതനം ച യഥോചിതം
സമ്പ്രാപ്ത കാലേ ദാതവ്യം ദദാസി ന വികർഷസി·

ഭടന്മാക്കു അങ്ങോട്ടു വേണ്ടതൊക്കെക്കൊടുക്കണം. അവരു ടെ മുതലു ഇങ്ങോട്ടു എടുക്കരുത്. തൊഴിലു ചെയ്യുന്നവരോ ടു അനുവർത്തിച്ചു വന്നതാണു ഈ നയമെന്നു വിചാരിക്കണം. പ്രാധാന്യം കൊണ്ടു ഭടന്മാരെപ്പററിപ്പറഞ്ഞു എന്നേയുള്ളൂ. യുദ്ധകാലത്തു ആളു തെററിദ്ധരിക്കാതെയിരിക്കുന്നതിനു ഭട ന്മാക്കു പ്രത്യേകം അടയാളം മുതലായവ കല്പിച്ചിരിക്കും.

ഏവം കണ്ടാലറിയണം പാണ്ഡവപ്പുകിലെന്നുതാൻ.
അടയാളങ്ങളേവക്കും പേരും ഭൂഷണമുദ്രയും
യോജിപ്പിച്ചിതു കൌരവ്യൻ യുദ്ധകാലമടുത്തതിൽ.

(ഭീഷ്മ. അ. 1) എന്നു കാണുക.

മരുമക്കത്തായക്കാരായ ഒരു വർഗ്ഗക്കാരും അക്കാലത്തു ഉണ്ടായിരുന്നതായി വിശ്വസിക്കണം.

മുതലേൽക്കാൻ മക്കളെല്ല
നിങ്ങൾക്ക മരുമക്കളൊം

(കർണ്ണ. അ. 45) എന്നു പറഞ്ഞിരിക്കുന്നു. അന്നു ജ്യേഷ്ഠം നജന്മാർ മുതലു ഭാഗം ചെയ്യുന്ന നടപ്പു ഉണ്ടായിരുന്നു. എന്നാൽ സാധാരണമായിരുന്നു ഭാഗം എന്നു തോന്നുന്നില്ല. 'വിഭാഗേ ബഹവോ ദോഷാ ഭവിഷ്യന്തി' എന്നാണു ഭാഗത്തെക്കുറിച്ചു പൊതുവെ അഭിപ്രായം.

ഭാഗം കഴിപ്പാൻ പലരുമിച്ഛിപ്പോരുണ്ടു നിത്യവും
ഭാഗിച്ചാലർത്ഥ മോഹം കൊണ്ടന്യോന്യമിടയും
ദ്ധ്വം.
സ്വന്തം മുതൽ തിരിച്ചേററാസ്വാർത്ഥക്കാരെയററുടൻ
ഛിദ്രിപ്പിക്കമമിത്രന്മാരത്രേ മിത്ര സ്വരൂപികൾ.
ഛിദ്രിച്ചാലിടയിൽ ചാടും ചിത്രം വേറിട്ടതിൽ ചിലർ
ഭാഗം കഴിച്ചോർക്ക പല ഭാഗം മുതൽ നശിക്കുമേ.
അതിനാൽ ഭ്രാതൃ ഭാഗത്തെ പ്രശംസിപ്പീല സജ്ജനം

(ആദി. അ. 29) എന്നു ഭാഗം നിമിത്തം ഉണ്ടാകുന്ന ദോഷങ്ങളെപ്പററി പറഞ്ഞിരിക്കുന്നതു യഥാർത്ഥമെന്നു ഇന്നത്തെ മിക്ക തറവാടുകളുടെയും സ്ഥിതി തെളിയിച്ചിട്ടുണ്ടു്.

എല്ലാ ഭാഷകളിലും വിദഗ്ദ്ധന്മാർ അന്നു ഉണ്ടായിരുന്നു.

സർവ്വഭാഷാവിദഗ്ദ്ധന്മാർ
പാർപ്പുറപ്പിച്ചു കൂടിനാർ,

(ആദി. അ. 211) എന്നു അവരെപ്പററി പറഞ്ഞിരിക്കുന്നു. കീടമൃഗ പക്ഷ്യാദി ഭാഷയിൽ ജ്ഞാനമുള്ളവരും ഉണ്ടായിട്ടുണ്ടു്. വേദവ്യാസമഹർഷി അങ്ങിനെയുള്ള ഒരു മഹാനാണു്.

വിവിധങ്ങളായ രാജ്യങ്ങൾ പർവ്വതങ്ങൾ നദികൾ അവയുടെ കിടപ്പ് അതിന്റെ സാധാരണവും വിശേഷവും ആയ സ്വഭാവം അവിടെയുണ്ടാകുന്ന വിശിഷ്ട ദ്രവ്യങ്ങൾ എന്നിവയെപ്പററി വിശാലവും സൂക്ഷ്മവും ആയ ജ്ഞാനം ഭാരത കാലത്തു ജനങ്ങൾക്കു ഉണ്ടായിരുന്നു. സഭാശ്വമേധപർവ്വങ്ങളിൽ ദിഗ്വിജയത്തെയും ഭീഷ്മത്തിൽ ജംബൂഖണ്ഡവിനിർമ്മാണം ഭൂമിയെന്നിവയേയും പ്രതിപാദിക്കുന്ന പർവ്വങ്ങൾ നോക്കുക. ഭീഷ്മപർവ്വത്തിലെ ആദ്യത്തെ പന്ത്രണ്ടു അദ്ധ്യായങ്ങൾ ഭൂമ്യാദി സ്വഭാവങ്ങളെ പ്രതിപാദിക്കുന്നവയാകുന്നു. സഭാപർവ്വം എഴുപത്തിയെട്ടാമദ്ധ്യായവും ഇവിടെ സ്മരിക്കേണ്ടതുണ്ട്. രാജസൂയത്തിൽ ഏതേതു ദേശക്കാരായ രാജാക്കന്മാർ സംബന്ധിച്ചു എന്നും അവർ യുധിഷ്ഠിരനു കാഴ്ചവെച്ച വിശേഷവസ്തുക്കളെന്തൊക്കെയെന്നും അതിൽ സവിസ്തരം പ്രതിപാദിച്ചിരിക്കുന്നു.

ചീനന്മാർ ശകരൌഡ്റന്മാർ ബർബ്ബരന്മാർ വനസ്ഥരും
വാർഷ്ണേയർ ഹാരഹൂണന്മാർ കൃഷ്ണർ ഹൈമവതരയരും.

നീപാനൂപരുമങ്ങുണ്ടു നില്പൂ ദ്വാരേ തടഞ്ഞവർ
അവന്നു ബലിനൽകുന്നോർ പലമട്ടിലസംഖ്യമേ.
കരിങ്കുഴുത്തുമായ്ത്തുറകാതം പോകും പുകഴ്ന്നവ
പതിനായിരമേ കാഴ്ചവെച്ചു വാച്ചഖരങ്ങളെ.
ബൽഹ്ലീചീനത്തിലുളവായ് നീണ്ടുരുണ്ടു മിനുത്തവ
മാറാലക്കുരോമം നൽപ്പുഴുനൂൽപ്പട്ടുതുല്പടം.
കമലാകാരമായ് ക്കുട്ടിമടക്കിച്ചേർത്തസംഖ്യമേ
മിനുത്ത കാർപ്പാസവസ്ത്രം പതുപ്പുള്ളാവികാജിനം
മൂർച്ചയേറും നീണ്ട വാൾ നല്പൃഷ്ടി വൻവേല്വവെണ്മഴു.

രസഗന്ധം പലതരം രത്നജാലമസംഖ്യമേ
മററും കപ്പവുമായ്ക്കാത്തുനിൽപ്പൂ ദ്വാരിതടഞ്ഞവർ.
തുഷാരർ ശകർകങ്കന്മാർ ശൃംഗിരോമശമാനുഷർ
ദൂരെമണ്ടുന്നാനകളുമർബ്ബുദം താൻ ഹയങ്ങളും.

(സഭാ—അ. 51) എന്ന ഭാഗം ഇവിടെ ദൃഷ്ടാന്തത്തിന ഉദ്ധരിക്കാം. ചീനാദി ദേശക്കാർ ഏതേതു സാധനവുമായിട്ടു ഞ രാജസൂയത്തിങ്കൽ സംബന്ധിക്കവാൻ വന്നുതെന്നു ഇതിൽനിന്നു ഗ്രഹിക്കാം. ഇതുപോലെ വേറെയും അനേകം ദേശക്കാരെപ്പററി പ്രതിപാദിക്കുന്നു.

പൂർവ്വകാലത്തു ഭാരതത്തിലും ദൂരഗതങ്ങളായ ഓരോ ദേശങ്ങളിലും വ്യവസായം എത്രയും ഉന്നതിയെ പ്രാപിച്ചിരുന്നു എന്നു പ്രകൃതത്തിൽനിന്നു ഗ്രഹിക്കാം. ഓരോ ദേശവും ഏതേതു വിശിഷ്ട വസ്തുവിന ഖ്യാതി നേടിയിരുന്നു എന്നും ഈ മാതിരി ഭാഗങ്ങൾ തെളിയിക്കുന്നു. ഭാരതത്തെ പുരസ്കരിച്ചു ചിന്തിക്കുകയാണെങ്കിൽ കൈത്തൊഴില്ല മുതലായ വ്യവസായങ്ങൾക്കു അഭിവൃദ്ധിയും പരിഷ്കാരവും പിന്നീടു ഒരു കാലത്തും അത്രയും ഉയൎന്നിട്ടില്ലെന്നു തെളിയും. കൃഷി വ്യവസായം കച്ചവടം എന്നിവ ഒരു നാട്ടിൻെറ അഭിവൃദ്ധിയുടെ മൂന്നു നട്ടെല്ലുകളാണു്. അവ പണ്ടു ശക്തിയോടു കൂടി സ്ഥിതിചെയ്തിരുന്നു എന്നു ഭാരതത്തിൽ നിന്നു അറിയുവാൻ കഴിയുന്നതു അഭിമാനജനകമാകുന്നു.

മ്ലേച്ഛന്മാർ, പാർവ്വതീയന്മാർ, യവനന്മാർ, ഏകപാദന്മാർ എന്നിങ്ങനെ അനേകം വൎഗ്ഗക്കാരെക്കുറിച്ചു ഭാരതത്തിൽ പറയുന്നുണ്ടു്. ഇവർ വൎണ്ണാശ്രമ ധർമ്മ വിരഹിതന്മാരും പ്രാകൃതന്മാരും അശുചിവൃത്തന്മാരും ആയ ജനങ്ങളെന്നു ഊഹിക്കാം. ഇവർ ഭാരതയുദ്ധത്തിൽ പങ്കെടുത്തവരാകുന്നു. കാടും മലകളും ആണു ഇവരുടെ വാസസ്ഥലങ്ങൾ.

മലവാഴുന്ന പാഷാണയോധിശ്ശൂരരെവിട്ടതേ
പാഷാണപ്പോർവിരുതരെയറിവിലിളു സാത്യകി.
പാറപ്പോരറിയാത്തുള്ള വില്ലുനെച്ചെന്നു കൊല്ലുവിൻ
കരുക്കളൊക്കെയെവ്വണ്ണം പാറപ്പോരറിയാത്തവർ.

* * * * * * *

ആനത്തലയ്ക്കൊത്ത കരിമ്പാറയാമലയാണവർ
ഉയർത്തിക്കൊണ്ടു നേരിട്ടു ശൈനേയനൊടു പോരിനായ്.

(ദ്രോണ. അ. 121) എന്നു പാർവ്വതീയന്മാരുടെ യുദ്ധത്തെ വർണ്ണിച്ചിരിക്കുന്നതു നോക്കുക. പാറകൾകൊണ്ടു യുദ്ധംചെയ്യുവാൻ വിരുതരാണു പാഷാണയോധികൾ. അസ്ത്രപ്രയോഗാദി കൊണ്ടു പരിഷ്കൃതമായ യുദ്ധസമ്പ്രദായം അവർക്കു നിശ്ചയമില്ല. ഇവർ യുദ്ധവിദഗ്ദ്ധന്മാർ തന്നെയാണ്. സംസ്കാരത്തിന്റെയും പരിഷ്കാരത്തിന്റെയും കാര്യത്തിൽ ഇവർ വളരെ താഴ്ന്ന നിലയിൽ നില്ക്കുന്നു.

ഭാരതകാലത്തു സംസ്കൃതം ഉന്നതനിലയെ പ്രാപിച്ചിരുന്നു. വേദപുരാണാദികളെ സംബന്ധിക്കുന്ന അനേകം മഹാഗ്രന്ഥങ്ങൾ അതിനു മുൻപുതന്നെ ഉണ്ടായിക്കഴിഞ്ഞു എന്നു പറയണം. അധീതിബോധാദികളെ ആശ്രയിച്ചു ആ ഗ്രന്ഥങ്ങൾ നില നിന്നു വന്നു. അപ്രകാരം അന്നു ഉണ്ടായിനിലനിന്ന അനേകം ശാസ്ത്രങ്ങളെയും തല്കർത്താക്കന്മാരെയും കുറിച്ചു മുൻപു പറഞ്ഞിട്ടുണ്ട്. ഗ്രന്ഥം എഴുതുന്ന സമ്പ്രദായം ഭാരതകാലത്തു ഉണ്ടായിരുന്നു. എന്നാൽ അതിനു പ്രചാരം വന്നിട്ടില്ല. അസ്ത്രാദ്യായുധങ്ങളിൽ ഉടമസ്ഥന്മാരുടെ പേരു എഴുതുന്ന പതിവു നടപ്പിൽ വന്നിരിക്കുന്നു.

ദ്വന്ദ്വയുദ്ധത്തിൽ അനേകം വിധം അടവുകൾ ഉപയോഗിച്ചു വന്നു. "കൈവട്ടം കെട്ടിയ പിടിതല കൊണ്ടിടി" യെന്നിങ്ങനെ "മുപ്പത്തിരണ്ടടവുകളുള്ള" യുദ്ധത്തെ വർണ്ണി

ക്കുന്നു. ദ്രോണപർവ്വം നൂററിനാല്പത്തിരണ്ടാമദ്ധ്യായം നോക്കുക. ഭീമ ജരാസന്ധന്മാരുടെ യുദ്ധത്തെ വർണ്ണിക്കുന്ന സന്ദർഭത്തിൽ (സഭ. അ. 23) പൂർണ്ണകുംഭം, ഋണാപീഡം, മുഷ്ടികം, പൂർണ്ണയോഗം എന്നിങ്ങനെ അനേകം അടവുകളെ സ്മരിച്ചു കാണുന്നു. പ്രകർഷണം, ആകർഷണം, അനുകർഷം, വികർഷണം എന്നിവയും അടവുകളുടെ ഭേദങ്ങളെന്നു വിചാരിക്കണം. ഇവയെല്ലാറ്റിനും അടിസ്ഥാനമായ ശാസ്ത്രങ്ങളും തദഭ്യാസവും അക്കാലത്തു പ്രചാരത്തിലിരുന്നതായി വിശ്വസിക്കാം.

യാഗാദികറം നടത്തുന്ന സ്ഥലങ്ങളിൽ ജനങ്ങറം കൂട്ടം കൂടുക സാധാരണമാണു്. അവിടങ്ങളിൽ വെച്ചു ഗ്രന്ഥകാരന്മാർ തങ്ങളുടെ ഗ്രന്ഥങ്ങളെ പരസ്യപ്പെടുത്തി വന്നു. മഹാഭാരതം സർപ്പസത്രത്തിൽ വെച്ചാണു വൈശമ്പായനൻ പറയുന്നതെന്നു മുൻപു പ്രതിപാദിച്ചിട്ടുണ്ടല്ലോ. വാല്മീകിരാമായണം ശ്രീരാമന്റെ അശ്വമേധകാലത്താണു പാടി പ്രസിദ്ധപ്പെടുത്തുന്നതു്. അന്നു ജനങ്ങറം വിദ്യാഭ്യാസാദി കാര്യങ്ങറംക്കു പൊതുവെ സംസ്കൃതമാണു ഉപയോഗിച്ചു വന്നതു്. അതു ജനങ്ങളുടെ പൊതു ഭാഷയായിരുന്നു. ഏറെക്കുറെ അന്നത്തെ വ്യവഹാര ഭാഷയോടു അടുത്തു നില്ക്കുന്ന ഒരു ശൈലിയാണു ഭാരതത്തിൽ കാണുന്നതു്. അതു സ്വച്ഛവും സുഭഗവും ആയിരുന്നു. ഭാരത കാലത്തു സംസ്കൃതത്തിൽ ഒരു നല്ല ഗദ്യശൈലി ഉണ്ടായി വികസിച്ചു തുടങ്ങിയതായി വിചാരിക്കണം. ചില സന്ദർഭങ്ങളിൽ ഭാരതത്തിൽ കാണുന്ന ഗദ്യം അത്യന്തം ഹൃദയംഗമവും പ്രൌഢവും ആയിരിക്കുന്നു. പ്രാകൃത(മ്ലേച്ഛ)ങ്ങളായ പല ഭാഷകളും അന്നു ഉണ്ടായിരുന്നു എന്നതിനു സംശയമില്ല. അവയെക്കുറിച്ചു അതിൽ ചില സന്ദർഭങ്ങളിൽ സ്മരിച്ചിട്ടുണ്ടു്. ആദിപർവ്വം 159-ാമദ്ധ്യായവും മററും നോക്കുക.

## ഹരിവംശം.

ഹരിവംശം ഭാരതത്തിന്റെ ഖിലമായി ഗണിക്കപ്പെട്ടുന്നു. അതുകൂടിയുണ്ടെങ്കിൽ മാത്രമേ ഭാരതം പൂർണ്ണമാകയുള്ളൂ. അതിൽ ഹരിവംശം വിഷ്ണു ഭവിഷ്യത്തു എന്നു മൂന്നു പർവ്വങ്ങളുണ്ട്. അവയിൽ യഥാക്രമം 55-128-135- അദ്ധ്യായങ്ങൾ അടങ്ങിയിരിക്കുന്നു. ഇരുപത്തിയയ്യായിരം പദ്യങ്ങൾ ഹരിവംശത്തിൽ ഉണ്ടെന്നാണ് പ്രസിദ്ധി. ശ്ലോകസംഖ്യയിൽ പക്ഷാന്തരം കാണുന്നു.

ഹരിവംശഭവിഷ്യങ്ങളുരച്ചിതു ഖിലങ്ങളിൽ
പതിനായിരവും പിന്നെ രണ്ടായിരവുമഞ്ജിതെ,
ഖിലമാം ഹരിവംശത്തിൽ ശ്ലോകം തീർത്തു മുനീശ്വരൻ.

(ആദിപർവ്വം. അ. 2) എന്നു ഭാരതം മൂലത്തിൽ പറഞ്ഞിരിക്കുന്നു. ഇവിടെ ഹരിവംശത്തെയും ഭവിഷ്യത്തിനേയും മാത്രമേ ഗണിച്ചിട്ടുള്ളൂ. വിഷ്ണുപർവ്വത്തെ സ്വീകരിച്ചിട്ടില്ല. അതിനുപാഠഭേദമല്ലാതെ വേറെ കാരണം ഉണ്ടാകുവാൻ ഇടയില്ല.

കണ്ണശ്ശമഹാകവി വിഷ്ണുപർവ്വത്തേയും സ്വീകരിച്ചിരിക്കുന്നതായി പദ്യസംഖ്യ പറഞ്ഞിരിക്കുന്നതിൽ നിന്നു വിശ്വസിക്കാം.

കണ്ടമഹാഭാരത ഗതിയും നിജ-
കനിവോടതിനെയതീവ ചുരുക്കി-
ക്കൊണ്ടൊരു നൂറായിരമൊടുമുടനേ-
ക്കൂടൊരു മുവ്വെണ്ണായിരപദ്യം
കൊണ്ടുപകഥ പൌരലോമാദിഗുണം
കലരുന്നൊരു പർവ്വങ്ങളുമെതുമൊ-
രിണ്ടൽവരാ ഹരിവംശാദികളുമി-
യററിമുടിച്ചാൻ മുനികുലതിലകൻ.

(കണ്ണശ്ശഭാരതം. പാട്ട്) എന്നതിൽ മുവ്വെണ്ണായിരം എന്നു പറഞ്ഞിരിക്കുന്നതു ഹരിവംശത്തിലെ പദ്യസംഖ്യയെ ഉദ്ദേശിച്ചാകുന്നു. ഭഗവാൻ ശ്രീകൃഷ്ണന്റെ ചരിതമാണു ഹരിവംശത്തിലെ മുഖ്യമായ പ്രതിപാദ്യം.

പാവനമാകിയ ശ്രീകൃഷ്ണൻകഥ
പല പല ഹരിവംശത്തിലുരത്താ-
നാവികളുത്തു ഭവിഷ്യൽ പുണ്യപു-
രാണേ പല കഥ ചൊന്നേൻ മററും.

എന്നു കണ്ണശ്ശഭാരതത്തിൽ ഈ വസ്തുത വ്യക്തമാക്കിയിരിക്കുന്നു.

സൂതമുഖത്തുനിന്നു മഹാഭാരതകഥ മുഴുവൻ കേട്ടതിനു ശേഷം ശൌനകൻ ഇപ്രകാരം പറഞ്ഞു,

പറഞ്ഞിതു ഭവാൻ പുണ്യം പുരാണം നല്ലവാക്കിനാൽ
മനഃ കണ്ണു സുഖം സൂത പ്രീതി ചേർപ്പൂ സുധോപമം!
അതിൽ കുരുക്കൾ തൻ ജന്മം നീ ചൊല്ലീ ലൌമഹർഷണേ
വൃഷ്ണ്യന്ധകോത്ഭവം ചൊല്ലീലതങ്ങുന്നോതിടേണമേ!

(ഹരിവംശം. അ. 1) "കുരുപാണ്ഡവന്മാരുടെ ചരിതം അങ്ങ സവിസ്തരം പ്രതിപാദിച്ചു. അമൃതസദൃശമായ അതു കേട്ടു ഞങ്ങൾ സന്തോഷിക്കുകയും ചെയ്തു. അതുകൊണ്ടു മതിയായില്ല. ശ്രീകൃഷ്ണൻ സ്വാവതാരം കൊണ്ടു വിശുദ്ധി വരുത്തിച്ച വൃഷ്ണിവംശത്തിന്റെ ഉല്പത്തി കേൾക്കുവാൻ ആഗ്രഹമുണ്ട്. അതുകൂടി പറഞ്ഞുതരണം. ശൌനകന്റെ ഈ വാക്കുകേട്ടു ഉടനെ സൂതൻ അതു സമ്മതിച്ചു.

ജനമേജയൻ വ്യാസശിഷ്യനോടു ചോദിച്ചുമാതിരി
ആദ്യംതൊട്ടേ വൃഷ്ണിവംശമതു ഞാനരചെയ്തിടാം.

ഭാരതന്മാൎക്കുള്ളൊരിതിഹാസം കേട്ടിട്ടു ഭാരതൻ
വൈശമ്പായനനോടോതീ പ്രാജ്ഞനാം ജനമേജയ
ൻ·

(ഹരിവംശം. അ. 1) മഹാഭാരതം എന്നപോലെ ഹരിവംശവും വൈശമ്പായനൻ ജനമേജയനോടു പറയുന്നവിധത്തിലാണു നിർമ്മിച്ചിരിക്കുന്നതു്.

ഭാരതകഥ മുഴുവനും കേട്ടു സന്തുഷ്ടനായ ജനമേജയനു വൃഷ്ണിവംശത്തിന്റെ ഉല്പത്തി കേൾക്കുന്നതിനു ആഗ്രഹം ഉണ്ടായി.

ഒരു കൂട്ടക്കാർകളല്ലോ വൃഷ്ണി പാണ്ഡവരങ്ങിനെ
അങ്ങവൎക്കുള്ള വംശത്തെ പ്രത്യക്ഷം കണ്ട പണ്ഡി
തൻ.

അവൎക്കെഴും കുലം ചൊൽക വിസ്തരിച്ചു തപോധന!
ആരാർവംശത്തിലവരെന്നതു കേൾപ്പാൻ കൊതി
പ്പു. ഞാൻ.

അനന്തരശേഷം ഭവാൻ മുററുമൎമ്മം ചെയ്ക മഹാമുനേ!

(ഹരി. അ. 1) ഹരിവംശത്തിലെ പ്രതിപാദ്യമെന്തെന്നു ജനമേജയന്റെ ഈ ചോദ്യത്തിൽനിന്നു ഗ്രഹിക്കാം. തദനുസരണം വൈശമ്പായനൻ വൃഷ്ണ്യന്ധകാദികളുടെ വംശം, അതിൽ ഉണ്ടായിരിക്കുന്ന മഹാപുരുഷന്മാർ അവരുടെ ചരിത്രം മുതലായവ സവിസ്തരം പറയുന്നു. അപ്രകാരം ഓരോരുത്തരുടേയും പുത്ര പൌത്രാദിപരമ്പരയെക്കുറിച്ചു പറയുന്നതാണു ഹരിവംശം. ഇതത്രേ ഹരിവംശത്തിലെ അവതാരികയുടെ സ്വഭാവം.

രാമായണത്തിൽ ഉത്തരരാമായണത്തിന്റെ സ്ഥാനം ഭാരതത്തിൽ ഹരിവംശത്തിനു കൊടുക്കാം. രാവണാദികളുടെ ഉല്പത്തി തപസ്സു പരാക്രമം മുതലായി പൂൎവ്വരാമായണത്തിനു അടിസ്ഥാനമായി നില്ക്കുന്ന കഥകൾ ഉത്തര രാമായ

ണത്തിൽ വിവരിക്കുന്നു. അതു പഠിക്കാത്ത ഒരുവനു പൂർവ്വ രാമായണം വായിക്കുമ്പോഠം അതിലെ അനേകം കാര്യങ്ങഠം ഗ്രഹിക്കുന്നതിനു ബുദ്ധിമുട്ടു നേരിടും. ഹരിവംശം വായിക്കാത്ത ഒരാഠംക്കു ഭാരതത്തിൽ സംഭവിക്കുന്ന ക്ലേശത്തിൻെറ സ്വഭാവവും ഇതുതന്നെ. ഭാരതകഥയിലെ അതിപ്രധാനപാത്രമായ ശ്രീകൃഷ്ണൻെറ കഥ ഹരിവംശത്തിലാണു് വിവരിക്കുന്നതു്. യാദവന്മാരിൽ മുഖ്യതയേറുന്നവരും കുറയുന്നവരും ആയ അനേകംപേർ ഭാരതകഥാ പാത്രങ്ങളായിട്ടുണ്ടു്. സാത്യകി കൃതവർമ്മാവു മുതലായവരുടെ നാമങ്ങഠം ഇവിടെ സ്മരിക്കാം. അവരുടെയൊക്കെ വിശദമായ ചരിത്രം ഗ്രഹിക്കുന്നതിനു ഹരിവംശസാഹായ്യം ആവശ്യമാണു്. അതുകൊണ്ടു ഉത്തരരാമായണം കൂടാതെ രാമായണം എന്നതുപോലെ, ഹരിവംശം കൂടാതെ ഭാരതം പരിപൂർണ്ണമാകുന്നതല്ലെന്നു തീർച്ചയായും പറയാം. ഭാരതം വായിക്കുന്നവർ തൽഖിലമായ ഹരിവംശവും വായിച്ചിരിക്കണം.

ജഗത്തിൻെറ സൃഷ്ടി യയാതികഥ എന്നിങ്ങിനെ ഭാരതത്തിൽ പ്രതിപാദിച്ചിരിക്കുന്ന കഥകഠം പലതും ഹരിവംശത്തിലും ഉണ്ടു്.

യദുവിന്നോ ദേവപുത്രതുല്യരാം മക്കളഞ്ചുപേർ
സഹസ്രദൻ പയോദൻ താൻ ക്രോഷ്ടാ നീലനഥാഞ്ജികൻ.

സഹസ്രദനു തനയർ മൂവ്വരത്യന്ത ധാർമ്മികർ.

എന്നിങ്ങനെ ഒരു രീതിയിൽ ഹരിവംശത്തിൽ പുത്രപൌത്രപരമ്പരയെപ്പററിപ്പറയുന്നു.

കനകന്നോ നാലുമക്കളുലകിൽപ്പേർപുകഴ്ന്നവർ
കൃതവീര്യൻ കൃതൌജസ്സും കൃതവർമ്മാവുമങ്ങിനെ.
കൃതാഗ്നിക്കാനാൽവർ കൃതവീര്യന്നർജ്ജുനനാത്മജൻ.

എന്നിപ്രകാരം പുത്രന്മാരുടേയും പൌത്രന്മാരുടേയും നാമങ്ങ

ളും അവരുടെ പ്രത്യേക യോഗ്യതകളും ചരിതങ്ങളും പറയുന്നതു അറിഞ്ഞിരിക്കേണ്ടതാകുന്നു. എന്നാൽ സാധാരണക്കാർ ഈ പുത്രപൌത്രാദിനാമങ്ങൾ അത്ര ശ്രദ്ധിച്ചു ധരിക്കാറുണ്ടോ എന്നു സംശയമാണു്. ആ വക ഭാഗങ്ങൾ ശുഷ്കങ്ങളായിരിക്കുന്നു. സരസങ്ങളായ ഉപാഖ്യാനങ്ങളും തത്വഭൂയിഷ്ഠങ്ങളായ അംശങ്ങളും ഹരിവംശപർവ്വത്തിൽ കുറവില്ലാതെയുണ്ടു്.

വൈദ്യാദിശാസ്ത്രതത്വങ്ങളെ പ്രതിപാദിക്കുന്ന പല ഭാഗങ്ങളും ഹരിവംശത്തിലുണ്ടു്.

കഫസ്ഥാനം ഹൃദയമാം പിത്തം നാഭിയിൽ നില്പതാം
ദേഹമദ്ധ്യത്തു ഹൃദയം മനസ്സിൻസ്ഥാനമാണുപോൽ.
നാഭികോഷ്ഠങ്ങൾക്കിടയിലാണു ദേവൻ ഹുതാശനൻ
മനം പ്രജാപതി കഫം സോമനാണെന്നുമോക്കണം.
പിത്തമഗ്നി ജഗത്തഗ്നീഷോമാത്മകമിതങ്ങിനെ.

എന്നു കാണുക. പ്രകൃതിവൈദ്യാദിശാസ്ത്രങ്ങൾക്കു അടിസ്ഥാനമായി നില്ക്കുന്നവയാണു ഈ ഭാഗത്തു വിവരിക്കുന്ന തത്വങ്ങൾ.

ഭഗവാന്റെ അവതാരം മുതല്ക്കുള്ള കഥകളെ പ്രതിപാദിക്കുന്നതു വിഷ്ണുപർവ്വത്തിലാകുന്നു. ഹരിവംശത്തിൽ എല്ലാംകൊണ്ടും ഏററവും വിശിഷ്ടമായ ഭാഗം ഇതാണു്. സാഹിത്യഭംഗികൊണ്ടു മഹാഭാരതത്തിലെ പല അംശങ്ങളേയും അതിശയിച്ചു നില്ക്കുന്ന ഭാഗങ്ങൾ വിഷ്ണുപർവ്വത്തിൽ ലോഭമില്ലാതെയുണ്ടു്. ഇതിൽ പറഞ്ഞിരിക്കുന്ന കഥകൾ ഭാഗവതത്തിൽ പ്രതിപാദിച്ചിരിക്കുന്നവയാണു്. എങ്കിലും പ്ര

തിപാദനരീതി മുതലായവയ്ക്കു പ്രത്യേകം ഒരു പുതുമയും ഭംഗിയും ഉണ്ട്. ഇതിനു ഗാത്രപുഷ്ടിയും ഏറും.

വിഷ്ണുപർവ്വത്തിലെ (അ. 10) വർഷവർണ്ണനം അതിമനോഹരമായ ഒരു ഭാഗമാകുന്നു.

പുതുവെള്ളം ചിതറിന കൊടുങ്കാർക്കാററടിക്കയാൽ
തലം തുടച്ചുള്ള ഭൂമി യൌവനം പൂണ്ടു മട്ടിലായ്.

* * * *

കടമ്പു പൂത്തിട്ടൊരിടം കൂണണിഞ്ഞിട്ടു മററിടം
തീപ്പിടിച്ചു പടിയ്ക്കായി നീപപ്പൂവിടരും വനം.
ഐന്ദ്രാംബുവാൽ നനഞ്ഞിട്ടും കാററിനാൽ പുത്തനാം വിധം
മണ്ണിന്നുള്ള മണം നാററി ലോകം ക്ഷുഭിത ചിത്തമായ്

* * * *

മഴകൊണ്ടിട്ടനങ്ങാതെ ചിറകൊക്കെ നനഞ്ഞുമേ
മരക്കൊമ്പു വിടാതായി ശ്രാന്തരെപ്പോലെ പക്ഷികൾ.

* * * *

തുമ്പിപൊക്കിത്തലയാത്തിടികേട്ടെത്തുമാനകൾ
ശോഭിച്ചിതതി വർഷത്താൽ മന്നാണ്ടാക്കാർ കണക്കിനേ

* * * *

ചോല ചാട്ടം കുന്നുകൾക്കും വർഷത്തിൽ കാടുകൾക്കുമേ
സസ്യം വായ്ക്കും ഭൂമികൾക്കും ലക്ഷ്മി ക്കില്ലൊരു ഭേദവും

* * * *

നഭസ്സിങ്കൽ നഭോദൃഷ്ടി ഭാസിപ്പീലാ നഭഃസ്ഥലേ
കാറാൽ വെയിൽ തണുത്തംശുവിട്ടു മട്ടെഴുമംശുമാൻ.
ഭൂവാകാശങ്ങളെത്തമ്മിൽ ചേർപ്പിതെങ്ങും നിരന്നവ
ആഴിഘോഷമെഴും കാർകൾ നീർധാരമുറിയാത്തവ.

*           *           *           *

മഹാമാരി ചൊരിഞ്ഞേററം മഹാമേഘങ്ങൾ തിങ്ങിയും
അഗാധാനന്തമായ് നിൽപ്പൂ സാഗരം പോലെയംബരം.
ധാരാനാരാചങ്ങളേന്തി മിന്നൽച്ചട്ടയണിഞ്ഞഹോ
ഇന്ദ്രചാപവുമായ് നിൽപ്പൂ പോരിന്നേററാണമംബരം

ഈ ശ്ലോകം ഓരോന്നും എത്രമാത്രം ഭാവാലങ്കാര ഭാസുരമാണെന്നു സഹൃദയന്മാർ ചിന്തിച്ചുനോക്കുന്നതു നന്നായിരിക്കും. അടിച്ചു തളിച്ചു ശുദ്ധിവരുത്തിയ സ്ഥലത്തിന്റെ ഭംഗി ഭൂമിക്കു ഉണ്ടായി എന്ന പ്രഥമ പദ്യത്തിന്റെ ഭാവം. 'ഭൂമി യൌവനം പൂണ്ട മട്ടിലായ്' എന്നതു ഹൃദ്യവും ഭാവഗർഭവുമായ പ്രയോഗമായിരിക്കുന്നു. 'മഴ കൊണ്ടിട്ടനങ്ങാതെ' എന്ന പദ്യത്തിലെ സ്വഭാവോക്തിയും 'ഉമ്പിപൊക്കി' എന്നതിലെ ഉപമയും സഹൃദയന്മാരെ രസിപ്പിക്കുന്നവയാണു്. 'ധാരാനാരാചങ്ങളേന്തി' എന്ന പദ്യത്തിൽ നിവേശിപ്പിച്ചിരിക്കുന്ന രൂപകാലങ്കാരത്തിന്റെ ഭംഗിയൊന്നു വേറെതന്നെ. ധാരനാരാചം; മിന്നലു ചട്ട; ഇന്ദ്രചാപം; ചാപം ഇവിടെ ധാരയെ നാരാചമാക്കികല്പിച്ചതാണു് അധികം ഹൃദ്യമായിരിക്കുന്നതു്.

ആ മഹോല്പാതവർഷം വന്നേററമേററുള്ള ഗോക്കളും
'ഉമ്പാ'യെന്നാർത്തു കൊണ്ടേററം സ്തംഭിച്ചിട്ടിളകാതെയായ്.
തുടകാലുമനങ്ങാതെ നിഷ്പ്രയത്നഖുരാസ്യമായ്.
രോമാഞ്ചാർദ്രവപുസ്സോടും ക്ഷാമകുക്ഷിസ്തനത്തോടും
ചത്തു ചിലതുടന്നാർത്തിപ്പെട്ടും ചിലതു വീണുപോയ്
മഴയേററക്കുട്ടിയൊത്തു ചില പയ്ക്കൾ പതിച്ചുപോയ്

കമ്പിട്ടു തിന്നാതെ തുട തളർന്നു വയറൊട്ടിയും
വിറച്ചാർത്തിപ്പെട്ടു വീണു പയ്യുകൾ വർഷം പൊറാഞ്ഞവ
പയ്യുകുട്ടികൾ മുഖം നോക്കിക്കണ്ണനെപ്പാർത്തു നില്ക്കയായ്
ദീനാസ്യരായ് കണ്ണനോടു കാക്കുകെന്നോതിടും വിധം.

(അ. 18) എന്നു അതിവൃഷ്ടി നിമിത്തം പശുക്കൾക്കു നേരിട്ട ദുരവസ്ഥ വർണ്ണിച്ചിരിക്കുന്നതു നോക്കുക. പശുക്കുട്ടികൾ 'ഉമ്പാ' എന്നാർക്കുന്നതും പശുക്കൾ കുട്ടികളെ കാല്ക്കീഴിൽ നിർത്തുന്നതും കമ്പിടുന്നതും 'രക്ഷിക്കണേ' എന്നു പറയുന്നതു പോലെ ഭഗവാന്റെ മുഖത്തേക്കു നോക്കുന്നതും സ്വഭാവോക്തി നിവേശിപ്പിച്ചു അധികം ഹൃദയംഗമമായ രീതിയിൽ മഹർഷി വർണ്ണിച്ചു ഫലിപ്പിച്ചിരിക്കുന്നു. ഗോവർദ്ധനോദ്ധാരണം വർണ്ണിച്ചിട്ടുള്ള യാതൊരു കവിയുടെ കൃതിയിലും ഈ ഭാഗം ഇത്രയും ഭംഗിയായി കാണുന്നതല്ല.

കണ്ണൻ കയ്ത്തണ്ടുകൊണ്ടേന്തും വമ്പിച്ചോരാമലക്കുട,
നീലാഭ്രപടലംകൊണ്ടു മൂടിക്കൊണ്ടു വിളങ്ങിതേ.
മയക്കമേറായ്ക്കാർകൾ ഗുഹാമുഖദൃഷ്ടിയടച്ചുമേ
കണ്ണന്റെ കയ്ത്താങ്ങി വാനിലുറങ്ങും പോലെയായ് മല.
പക്ഷിശബ്ദം നിന്നുമരം മയിൽ കൂകാത്ത കാടുമായ്
ശിഖരം ഭേദമാ ശൈലം നിന്നിതാലംബമെന്നിയേ
മറിഞ്ഞുലഞ്ഞിളകിയുമെഴും സാനുക്കളാലഹോ
ജഠരമാണ്ടോണമായ് കന്ദിർവനങ്ങൾ ശിഖരങ്ങളും
X X X X X
അക്കാർക്കൂട്ടം നിന്നിതങ്ങാമലയെച്ചുറ്റിയങ്ങിനെ
നഗരത്തിനെ മുൻപാകിപ്പൃഷ്ഠമാം നാടുപോലവേ.

(അ. 18) എന്നതും സാഹിത്യസുന്ദരമായ ഒരു ഭാഗമാകുന്നു. "ഉറങ്ങുമ്പോലെയായ് മല", "ജഠരമാണ്ടോണമായ്", "നഗരത്തിനെ മുൻപാകി" എന്ന ഭാഗങ്ങളിലെ അലങ്കാരഭംഗിയും ഭാവപുഷ്ടിയും സഹൃദയന്മാരെ അതിരില്ലാതെ രസി

ച്ചിക്കും.

ഇരുപത്താമദ്ധ്യായത്തിൽ ഭഗവാൻെറ രാസക്രീഡ വർണ്ണിച്ചിരിക്കുന്നു. അധികം ചുരുക്കിയാണു അതു പ്രതിപാദിച്ചിരിക്കുന്നതു്.

കാട്ടിൽത്താളം പിടിച്ചിട്ടു പാടിയും ചിലരങ്ങനെ
കണ്ണൻെറ ചരിതം കാട്ടിച്ചരിച്ചു വ്രജനാരികൾ
അവൻെറയാട്ടവും പാട്ടും കളിപ്പുഞ്ചിരി നോട്ടവും
രസിച്ചനുകരിച്ചങ്ങു ചരിച്ചു വ്രജനാരികൾ
വ്രജസ്ത്രീകൾ സുഖം ചുററി കണ്ണനാലംബമായവർ
വരളിപ്പോടിമേലേററാർ വരിച്ചാരവർ കണ്ണനെ

x x x x x x

ഏവം ഗോപീചക്രമൊത്തു കണ്ണൻ മണ്ഡലമാണ്ടവൻ
ശരത്തിങ്കളെഴും രാത്രികളിൽ കൊണ്ടാടിനാൻ സുഖി.

എന്ന രാസക്രീഡാവർണ്ണനം വേണ്ടതിലധികം ചുരുങ്ങിയെന്നു സമ്മതിക്കണം. എല്ലാക്കാര്യങ്ങളും കഥകളും മററൊരു കവിക്കും കഴിയാത്ത വിധം അത്രയധികം രസഭ്രയിഷ്ഠമായും സവിസ്തരമായും നൂതന രീതിയിൽ പ്രതിപാദിക്കുകയെന്നതാണു മഹാഭാരതത്തിൻെറയും ഹരിവംശത്തിൻെറയും സ്വഭാവം. ആ സ്വഭാവം ഈ പ്രകൃതത്തിൽ മഹർഷി പ്രകടിപ്പിച്ചിട്ടില്ല. എങ്കിലും ഈ ഭാഗം ശുഷ്കമല്ലെന്നു അനുഭവപ്പെടുന്നു. മഹാഭാഗവതത്തിൽ (ദശമം. അ. 29-33) അത്യാദൃശമായ ഭംഗിയോടും ഗാംഭീര്യത്തോടും പ്രൌഢിയോടും ഭക്ത്യുൽക്കർഷത്തോടും കൂടി സവിസ്തരം വർണ്ണിച്ചിരിക്കുന്ന രാസക്രീഡക്കു്, ഹരിവംശത്തിലെ ഈ ഭാഗമാണു മാർഗ്ഗദർശനം ചെയ്തിരിക്കുന്നതു്. "കണ്ണൻെറ ചരിതം കാട്ടിച്ചരിച്ചു" എന്നു ഇവിടെ സൂചിപ്പിച്ചിരിക്കുന്ന കഥയെ ഭാഗവതത്തിൽ വിസ്തരിച്ചു ഭംഗിയായി വർണ്ണിച്ചിരിക്കുന്നു.

ഭക്തി, ശൃംഗാരം, കവിത, പ്രതിപാദനകൌശല്യം മുതലായ ഗുണങ്ങൾ സർവ്വവും തികഞ്ഞു പരിശോഭിക്കുന്ന ഒന്നാണു ഭാഗവതത്തിലെ രാസക്രീഡാവർണ്ണനം. അതു പില്ക്കാലത്തു സഹൃദയന്മാരെ എത്രമാത്രം ആകർഷിച്ചിട്ടുണ്ടെന്നു, അതിനെ ഇതിവൃത്തമായി സ്വീകരിച്ചു നിർമ്മിതങ്ങളായിരിക്കുന്ന കാവ്യങ്ങളുടെ സംഖ്യ തെളിയിക്കും. മലയാളഭാഷയിലും രാസക്രീഡയെ വർണ്ണിക്കുന്നവയായി അനേകം കൃതികൾ നിർമ്മിതങ്ങളായിട്ടുണ്ട്. അവയെല്ലാം ഭാഗവതത്തോട് കടപ്പെട്ടിരിക്കുന്നു. അതിലെ രാസക്രീഡക്കു തുല്യമായ ഭക്തിശൃംഗാരങ്ങളേയും പരമോത്തമമായ കവിതാരീതിയേയും ചേർത്തിണക്കി പാകശുദ്ധി വരുത്തി അത്യന്തം ആസ്വാദ്യമാക്കിയിരിക്കുന്ന ഒരു കാവ്യം, വേറെ സംസ്കൃതത്തിൽ തന്നെയില്ലെന്നാണു പറയേണ്ടതു്. ഉത്തമമായ ശൃംഗാരത്തിന്റെ രൂപവും പ്രയോജനവും എന്തെന്നും, അതിനെയെങ്ങിനെയാണു കാവ്യത്തിൽ നിവേശിപ്പിക്കേണ്ടതെന്നും ഭാഗവതത്തിൽ നിന്നു പഠിക്കണം. ഹരിവംശത്തിൽ രാസക്രീഡയെ ചുരുക്കിയതു ഒരു ഭാഗ്യദോഷം തന്നെ. എന്നാൽ ഭാഗവതത്തിൽ ആ തെററിനു വേണ്ട വിധം പരിഹാരം ചെയ്തിട്ടുണ്ടു്.

ധേനുകവധം, പ്രലംബവധം, ഗിരിയജ്ഞം, ഗോവർദ്ധനോദ്ധാരണം, കംസവധം, കംസസ്ത്രീവിലാപം, ഗോമന്തദാഹം, രുഗ്മിണീസ്വയംബരം, പാരിജാതാപഹരണം, ഷൾപുരവധം, അന്ധകവധം, ഭാനുമതീഹരണം, ഛാലിക്യക്രീഡ, പ്രഭാവതീസ്വയംവരം, വജ്രനാഭവധം, ശംബരവധം, സന്താനഗോപാലം, ഉഷാവിവാഹം എന്നിവ, വിഷ്ണുപർവത്തിലെ ഏററവും വിശിഷ്ടങ്ങളായ ചില ഭാഗങ്ങളാകുന്നു. പ്രസാദം, രസോല്ക്കർഷം, പാകമാധുര്യം, പ്രതിപാദനഭംഗി, സന്ദർഭശുദ്ധി മുതലായ ഗുണങ്ങൾകൊണ്ടു ഇവയിൽ ഓരോന്നും

പരസ്പരം മത്സരിച്ചു നില്ക്കുന്നതായി സഹൃദയന്മാർ സകൗതുകം സമ്മതിക്കും. അത്രയ്ക്കു ശ്ലാഘ്യതയവയ്ക്കുണ്ടു്. അവയിൽ രുഗ്മിണീസ്വയംവരം (വിഷ്ണുപർവം-അ-47-60) പാരിജാതാപഹരണം (വിഷ്ണു. അ. 64-76) ഉഷാവിവാഹം (വിഷ്ണു-അ. 117-128) എന്നീഭാഗങ്ങളെ പ്രത്യേകം എടുത്താൽ ഓരോന്നും ഓരോ മഹാകാവ്യമായിപ്പരിലസിക്കുമെന്നു അഭിപ്രായപ്പെടാം. അത്രയ്ക്കു ആകൃതിക്കും പ്രകൃതിക്കും മഹത്വവും രസികത്വവും തികച്ചും അവയ്ക്കുണ്ടു്.

ഹരിവംശത്തിൽ വിസ്തരിച്ചുപറഞ്ഞിരിക്കുന്ന ഈ വക കഥകൾ പുരാണങ്ങളിൽ പ്രതിപാദിച്ചിരിക്കുന്നവയാകുന്നു. അവയെക്കുറിച്ചു അനേകം മഹാകവികൾ പ്രബന്ധങ്ങൾ നിർമ്മിച്ചിട്ടുണ്ടു്. എന്നാൽ അതൊന്നുംതന്നെ കവിതാ ഗുണപുഷ്ടികൊണ്ടു ഹരിവംശത്തോടു അടുത്തുനിൽക്കുന്നില്ലെന്നാണു പറയേണ്ടതു്. അടയ്ക്കു നടുവെന്നതു പോലെ ഹരിവംശത്തിൽ അതിൻെറ മദ്ധ്യഭാഗമായ വിഷ്ണുധർമ്മം പ്രധാനവും ഹൃദ്യതരവും ആകുന്നു. അതു ഭാഗവതത്തിനും അടിസ്ഥാനമായി നില്ക്കുന്നു എന്നു പറഞ്ഞാൽ അതിൻെറ ശ്ലാഘ്യത വെളിവാകുമല്ലോ.

കരുണാപൂർണ്ണമായ ഒന്നാണു് കംസപത്നിമാരുടെ വിലാപം (അ-31). അതു ഭാരതത്തിലെ സ്ത്രീപർവ്വം എന്നതുപോലെ ആരുടെ ഹൃദയത്തേയും ആർദ്രമാക്കാതെയിരിക്കയില്ല.

സൌമ്യ നിന്നുടെയീശ്വാസവായുവെ സ്വീകരിച്ചിതാ
അർക്കൻ വാട്ടുന്ന നീരററപോയ് താമരത്താഴ്കാം മുഖം
നിൻ ശ്രുത്യകർണ്ണങ്ങൾ ശോഭിപ്പീലാ കുണ്ഡലമെന്നിയേ
കഴുത്തിൽ പററിടുമവ നിത്യവും കുണ്ഡലപ്രിയ!
വീര! നിൻ സവ്രതാഢ്യമകുടം പോയതെങ്ങേവാൻ
ശിരസ്സിലർക്കപ്രഭയാം ലക്ഷ്മിയേററിയിരുന്നതും

X X X

ഏറെ ക്കാന്തകളാം കാന്ത പരലോകവരാംഗികൾ
അതല്ലോ നീ വീര ഗൃഹജനത്തെ വിട്ടുപോവതും
ഹേ വീര കൃപയില്ലെന്നോ ഈ വ ബ്ഭാര്യാജനമിങ്ങനെ
ഏററമാർത്തുകരഞ്ഞിട്ടുമറിയുന്നില്ല ഹന്ത നീ

x x x

ജരാസന്ധബലം കൊന്ന യക്ഷരെപ്പോരിൽ വെന്നമേ
ഭവാം മനുഷ്യനാലെന്തേ ഹതനായ് വീണു മന്നിൽ നീ.

എന്നീ പദ്യങ്ങൾ ഉദാഹരണത്തിനു ഉദ്ധരിക്കാവുന്നവയാണു്.

വിധവപ്പേരേററു ഞങ്ങൾ നാഥനാം നീ മരിക്കവേ,
പ്രമത്തനാമാകൃതാന്തൻ തോല്പിച്ചോരപ്രമത്തകൾ,
നാഥ പോയേതീരുവെങ്കിൽ മറന്നില്ലെങ്കിൽ ഞങ്ങളെ
വാക്കുകൊണ്ടെങ്കിലും 'പോട്ടേ'യെന്നോതാൻ ശ്രമമെന്തുവാൻ?

പ്രസാദിക്കു നാഥ പേടിച്ചുടികമ്പിട്ടിടുന്ന നാം
പോരും ദൂരെ പ്രവാസം നീ പിന്തിരിക്കു നരാധിപ!
അയ്യോ വീര കിടപ്പെന്തുപൊടിപുല്ലും നിറഞ്ഞിടം
മണ്ണിൽക്കിടക്കമങ്ങയ്ക്കു ദേഹം നോവുന്നതില്ലയോ?
സുപ്തപ്രഹാരമാരേവമേൽക്കാതെ ചെയ്തു ഞങ്ങളിൽ?
സർവസ്ത്രീകളിലും ക്രൂരമാരേവം പ്രഹരിച്ചതും?

കരകവിഞ്ഞ കരുണരസപ്രവാഹം ഏതാദൃശപദ്യങ്ങളിൽ സഹൃദയന്മാർക്കു അനുഭവപ്പെടുന്നതായിരിക്കും. "നാഥ പോയേ......മെന്തുവാൻ" എന്ന പദ്യത്തിന്റെ ഭാവഭംഗി രോമാഞ്ചജനകമെന്നു മാത്രമേ പറയാനുള്ളു.

കരഞ്ഞു വിറയുംപൂണ്ടു കംസമാതാവിതിന്നിടെ
'എന്നുണ്ണിയെങ്ങെങ്ങെന്നുണ്ണി'യെന്നോതിപ്പാരമാർത്തവൾ
പ്രഭമങ്ങും തിങ്കളൊക്കും മകനെക്കണ്ടിതായവൾ
തകരും ഹൃദയത്തോടെ വീണ്ടും വീണ്ടുമുഴന്നവൾ

പുത്രനെക്കണ്ടു ഹാ കെട്ടുപോയീ ഞാനെന്നമാത്ഭവം
സ്നേഹാർത്തനാദത്തൊടൊപ്പം വിലപിച്ചു കരച്ചിലായ്
അവളാപ്പുത്രമുഖവും മടി കേററിസ്സുതോത്സുക
'മകനേ' എന്നു കാരുണ്യം പൂണ്ടാർത്ത്യാ വിലപിച്ചുതേ
ശൂരവ്രതം പൂണ്ടൊരുണ്ണീ! ജ്ഞാതിസന്തോഷവർദ്ധന!
മകനേ! നീയെന്തു വേഗം യാത്ര ചെയ്തുതുമിങ്ങനെ
ത്തുറങ്ങുന്നിടം കിടപ്പാനെന്തുണ്ണീ നീ യമമെന്നിയേ,
മണ്ണിൽ കിടക്കാറില്ലേവം പരസലക്ഷണമാണവർ
ലോകങ്ങളിൽ ബലശ്രേഷ്ഠൻ രക്ഷോഗണ സദസ്സിലായ്
രാവണൻ പണ്ടുരച്ചുള്ളൊരീശ്ലോകം സാധുസമ്മതം
ഇമ്മട്ടു വീഴ്വു മൂർച്ഛിച്ച ശത്രുജിത്താമെനിക്കിഹ
ബന്ധുക്കൾ മൂലം ദുർവ്വാരമായ് വരും ഘോരമാം ഭയം
അവ്വണ്ണം ബുദ്ധിമാൻ ജ്ഞാതിലുബ്ധനാമെന്മകനുമേ
ജ്ഞാതിമൂലം ഭയം പാറീ ശരീരാന്തകരം പരം.

എന്നു, കംസമാതാവിന്റെ സങ്കടത്തേയും വിലാപത്തേയും പ്രതിപാദിക്കുന്ന ഭാഗവും രസപുഷ്ടമായിരിക്കുന്നു. അക്ലിഷ്ടമായ ഭാവസുഭഗത ഓരോപദ്യത്തിലും പരിലസിക്കുന്നതായി ഗ്രഹിക്കാം. ഈ പ്രകൃതത്തിൽ വാല്മീകിരാമായണത്തിലെ ഒരു പദ്യത്തെ സ്മരിച്ചിരിക്കുന്നു എന്ന വസ്തുത പ്രത്യേകം ശ്രദ്ധേയമാണു്.

ക്രോധഗൃഹത്തിൽ പ്രവേശിച്ച സത്യഭാമയുടെ പ്രണയകലഹത്തേയും ശ്രീകൃഷ്ണന്റെ സാന്ത്വനത്തേയും (അ. 66) വർണ്ണിച്ചിരിക്കുന്ന ഭാഗം പാരിജാതാപഹരണത്തിൽ ഏററവും ഹൃദയാവർജ്ജകമായ ഒന്നാകുന്നു.

ഇതെന്തസിതപദ്മാക്ഷീയാളേ! ഭാമിനി നിന്നുടെ
പൊയ്ത്താരിൽ നീർപോലെ കണ്ണിൽ വെള്ളം ചാടുന്നു സുന്ദരി!
പ്രഭാതപൂർണ്ണചന്ദ്രനും മധ്യാഹ്നാംബുരുഹത്തിനും

ഉള്ള രൂപം നിന്റെ മുഖമെന്തിന്നേന്തുന്നു ശോഭനേ!
എന്തേ തുടുത്തുള്ള പട്ടും കസവാം പട്ടുമങ്ങിനെ,
സുശ്രോണി നീയുടുക്കാത്തുവെള്ളയെന്താണുടുക്കുവാൻ?
നിനക്കിഷ്ടം പൊൻകസവും തുടുത്താടയുമല്ലയോ
നാരിക്കിഷ്ടപ്പെടാ വെള്ള ദേവസേവ കഴിഞ്ഞ മേൽ
നിൻകപോലത്തിലോലുന്ന ചന്ദനച്ചാറു കേവലം
പത്തിക്കീററിൻ വൈരിയായിശ്ശോഭിക്കുന്നില്ലിതേററവും
ശോഭനേ രത്നഭൂഷൌഘം വിട്ടനിൻ ഗ്രീവയിപ്പോഴേ
ഹീന താരാഗ്രഹാവ്യക്ത ശാരദീദ്യോവുപോലെയാം
പൂർണ്ണചന്ദ്രദ്വേഷിയായിച്ചിരിച്ചുല്ലമരപ്പതായ്
പൊയ്ത്താർമണം പൂണ്ട മുഖം കൊണ്ടെന്തേ മിണ്ടിടാ
ത്തു നീ?
പാതികൺകൊണ്ടെന്തെയെന്നെയൊന്നു നോക്കാതി
ന്നു നീ
നെടുവീർപ്പിട്ടുഷ്ണതാർദ്രക്കടുകണ്ണീർവിടുന്നു നീ.

എന്നിങ്ങനെ അകൃത്രിമരമണീയങ്ങളും അലങ്കാര സുഭഗങ്ങളും ആയ പദ്യങ്ങൾ ഈ പ്രകൃതത്തിൽ ധാരാളം ഉണ്ട്. കൃഷ്ണനും ദേവേന്ദ്രനും തമ്മിലുള്ള യുദ്ധം അദിതീകശ്യപന്മാരുടെ ആഗമനം സമാധാനം എന്നിതെല്ലാം പാരിജാതാപഹരണത്തിലെ രസോല്ക്കർഷം തികഞ്ഞ ചില ഭാഗങ്ങളെന്നു ചുരുക്കിപ്പറയുന്നതിനു മാത്രമെ സൗകര്യമുള്ളൂ.

പാരിജാതത്തിന്റെ ദിവ്യമായ പ്രഭാവത്തെ വർണ്ണിക്കുന്ന ഭാഗത്തിൽ നിന്നു കൂടി ചില പദ്യങ്ങൾ ഉദ്ധരിക്കാം.

അചിന്ത്യമത്ഭുതം മത്തവിഹഗാകുലമാദ്രുമം
നോക്കിക്കൊണ്ടന്നു വൃദ്ധക്ക് ജര തീരെയൊഴിഞ്ഞു പോ
യ്

വൃദ്ധന്മാരൊക്കെയും ദിവ്യചക്ഷുസ്സുള്ളവരായിതേ
കണ്ണുകാണാത്തവൎക്കൊക്കെക്കാഴ്ചയുണ്ടായിതാ ക്ഷണം

രോഗം മാറീ രോഗികൾക്കു ദിവ്യഗന്ധം മണക്കയാൽ
വെള്ളക്കയിൽകൾ കൂകുന്ന കേട്ടിട്ടാനത്താട്ടുകാർ
ഹൃഷ്ടരായിക്കെവന്നങ്ങീ ജനാർദ്ദനനെയായവർ
പലതൂര്യങ്ങൾ മധുരസംഗീതങ്ങളുമങ്ങിനെ
ആ വൃക്ഷത്തിന്നൊട്ടകലെനില്ക്കുന്ന നരർ കേട്ടതേ.

(അ. 75) ഇത്രയുംകൊണ്ടു പാരിജാതത്തിന്റെ പ്രഭാവം മുഴുവനായില്ല.

ആ വൃക്ഷം വാസുദേവന്റെ വിചാരംപോലെ ഭാരത
ചെറുതാം വലുതാമേററമെന്നതത്ഭുതമായിതേ
ചിലപ്പോൾ ദ്വാരകയടച്ചുടങ്ങുന്നു ഭാരത
ചിലപ്പോളംഗുഷ്ഠനിഭമാകുന്നു ഹസ്തധാര്യമായ്

എന്റെ കാവ്യത്തിൽ (സ. 39) "ചിലപ്പോൾ......പൂരിതം പൂരിതനാകം" (ശ്ലോ. 40-52.) എന്ന ഭാഗത്തിന്നു ഹരിവംശത്തിലെ ഈ പാരിജാത പ്രഭാവ വർണ്ണനമാണു അടിസ്ഥാനം.

വിഷ്ണുപർവ്വത്തിലെ ഛാലിക്യക്രീഡാവർണ്ണനവും സഹൃദയന്മാരുടെ ശ്രദ്ധയും ആദരവും പതിയേണ്ടതായ ഒന്നാകുന്നു. യാദവന്മാരുടെ ആട്ടം, പാട്ട്, കൂത്ത്, നൃത്തം മുതലായ വിനോദങ്ങളെ അതിൽ വർണ്ണിക്കുന്നു. അവരുടെ കൂട്ടത്തിൽ നാരദനും കൃഷ്ണബലദേവന്മാരും നൃത്താദിവിനോദങ്ങളിൽ പങ്കെടുക്കുന്നുണ്ട്.

നാരായണൻ വീണയെടുത്തുകൊണ്ടാൻ
ഷഡ്ഗ്രാമരാഗാദികളൊത്തമട്ടിൽ
നരേന്ദ്ര! രാസക്കളി ചെയ്തു കണ്ണൻ
തരത്തിലോടക്കുഴലൂതി പാർത്ഥൻ.

മൃദംഗവാദ്യം പലവാദ്യമേവം
വരാപ്സരഃസ്ത്രീകളെടുത്തുവത്രേ

നൃത്യങ്ങൾ നാലഞ്ചുകഴിഞ്ഞ ശേഷ-
മാട്ടം പഠിച്ചോളെഴുന്നേററു രംഭ.
വരാംഗിയാളാമവൾ താൻ നടിക്കെ
തെളിഞ്ഞിതാരാമജനാർദ്ദനന്മാർ.

ഈ വിധം വിനോദങ്ങളെ സരസമായി ഈ പ്രകൃതത്തിൽ വർണ്ണിച്ചു ഫലിപ്പിച്ചിരിക്കുന്നു. രസപൂർണ്ണമായ ഈ ഭാഗം വായിച്ചിരിക്കേണ്ടതാണ്.

പ്രഭാവതീപരിണയവും സഹൃദയന്മാരുടെ ശ്രദ്ധ സവിശേഷം പതിയേണ്ടതായ ഒരു ഉപാഖ്യാനമാകുന്നു. അതിൽ 92–93 എന്നീ അദ്ധ്യായങ്ങളിൽ പ്രദ്യുമ്നാദികൾ ചേർന്നു നടത്തുന്ന ഒരു നാടകത്തിൻെറ കഥ വിവരിക്കുന്നു.

പ്രദ്യുമ്നൻ നായകനായിൽസ്സാംബനത്രെ വിദൂഷകൻ
പാരിപാർശ്വൻ ഗദൻ വീരൻ മററുമൈമരുമങ്ങിനെ
ആത്തുഷ്ടമൊത്തുവാരസ്ത്രീഗണങ്ങൾ നടിമാർകളും.

എന്നു പ്രദ്യുമ്നാദികൾ നാടകത്തിൽ എടുത്ത പങ്കിനെക്കുറിച്ചു പറയുന്നു.

അപ്രകാരം വരംപ്പൂണ്ടു നടനാട്ടം നടത്തിനാർ
സ്വപുരത്തിൽ പൌരർക്കൊക്കെ പരംഹർഷംപെടുംപടി
രാമായണം മഹാകാവ്യം നാടകക്കഥയാക്കിനാർ
അമേയവിഷ്ണുവിൻ ജന്മം രാക്ഷസേന്ദ്രവധത്തിനായ്
ലോമപാദൻ ദശരഥനൃശ്യശൃംഗമഹർഷിയെ
വരുത്തിനാൻ ശാന്തയേയും സമ്മതേ ഗണികാന്വിതം
രാമലക്ഷ്മണശത്രുഘ്നഭരതന്മാർകൾ ഭാരത!
ഋശ്യശൃംഗൻ ശാന്തയുമായ് നടർ താദ്രൂപ്യമാർന്നവർ
അന്നു ജീവിച്ച വൃദ്ധന്മാർ വിസ്മയിച്ചിതു ദാനവർ
പറഞ്ഞാരിവർതൻരൂപതുല്യത്വം കുറവെന്നിയേ

ദ്വേഷമോടമവർക്കൊക്കെയോരോ പ്രസ്താവധാരണം
പ്രവേശവും കണ്ടു ദൈത്യർ വിസ്മയപ്പെട്ടിതേററവും.

എന്നു പറഞ്ഞിരിക്കുന്നതിൽനിന്നു നാടകാഭിനയം എല്ലാവരേയും സന്തോഷിപ്പിച്ചു എന്നു തെളിയുന്നു. അസുരനായ വജ്രനാഭന്റെ പുരത്തിൽവെച്ചാണു നാടകം അഭിനയിക്കുന്നതു്. അതു കാണുന്നവർ അസുരന്മാരാകുന്നു. അതുകൊണ്ടാണു 'വിസ്മയിച്ചിതുദാനവരെ'ന്നു പറഞ്ഞിരിക്കുന്നതു്. പണ്ടു രാമൻ ലക്ഷ്മണൻ ഋശ്യശൃംഗൻ മുതലായവരെക്കണ്ടിട്ടുള്ള അസുരന്മാർ അക്കൂട്ടത്തിലുണ്ടു്. അവർ നടന്മാരുടെ ആകാരവേഷഭാവാദികൾ വളരെ ഒത്തിരിക്കുന്നു എന്നു നടന്മാരെ പ്രശംസിച്ചു.

നാന്ദീവാദനവും ചെയ്തു പ്രദ്യുമ്നൻഗദനങ്ങളിനെ
വീര്യവാൻസാംബനും കാര്യത്തിന്നായി നടരായവർ
നാന്ദ്യന്തത്തിൽ ശ്ലോകമൊന്നു ഗംഗാവതരണാശ്രയം
നന്നായ്സവിനയത്തോടും ചൊല്ലിനാൻ രുക്മിണീസുതൻ

പിന്നെരംഭാഭിസാരാഖ്യമാടീ കൌബേരനാടകം
ശൂരൻ ദശാസ്യന്റെ വേഷം രംഭാവേഷം മനോവതി
നളകൂബരനായ് കാർഷ്ണി സാംബനങ്ങു വിദൂഷകൻ
കൈലാസമന്നു മൂർത്തിമത്തായ് കാട്ടീ യാദവർ മായയാൽ

നാടകത്തിൽ നാന്ദ്യാദികൾ അക്കാലത്തും ഉണ്ടായിരുന്നതായി ഈ ഭാഗത്തുനിന്നു തെളിയുന്നു. രാമായണം ഗംഗാവതരണം രംഭാപ്രവേശം മുതലായ കഥകളെ നാടകത്തിനു ഉചിതമായവിധം നിർമ്മിച്ചു അഭിനയിച്ചു വന്നിരുന്നു. രംഭാപ്രവേശത്തിൽ ശൂരൻ എന്ന യാദവൻ രാവണന്റെയും മനോവതി എന്ന സ്ത്രീ രംഭയുടേയും വേഷം കെട്ടി. സ്ത്രീകൾ സ്ത്രീവേഷം കെട്ടുന്ന പതിവു് അന്നും ഉണ്ടായിരുന്നു. 'കൈ

ലാസത്തെ......മായയാൽ' എന്നു പറഞ്ഞിരിക്കുന്നതു് ശ്രദ്ധി ക്കേണ്ടതാണു്. കൈലാസപർവ്വതത്തെ അതിന്റെ രൂപ ത്തിൽ വലിയതായി അവിടെ കാണിച്ചു എന്നു ഭാവം. മാ യാവൈഭവംകൊണ്ടാണു അങ്ങിനെ ചെയ്തതു്. ആധുനിക നാടകങ്ങളിലും ചലച്ചിത്രങ്ങളിലും വനശൈലനദീതടാകാദി കളെ അരങ്ങുകളിൽ കാണിക്കാറുണ്ടു്. മുൻകാലത്തും നാട കങ്ങളിൽ അങ്ങിനെ ചെയ്തിരുന്നു.

ഉഷാവിവാഹത്തോടുകൂടി വിഷ്ണുപർവ്വം അവസാനി ക്കുന്നു. ഇതിലും ഓരോ അംശവും വിസ്തരിച്ചുതന്നെ പ്രതി പാദിച്ചിരിക്കുന്നു. ഫലിതങ്ങളും ഹൃദ്യങ്ങളായ അലങ്കാര ങ്ങളും സന്ദർഭാനുസരണം നിബന്ധിച്ചിട്ടുണ്ടു്. വിജ്ഞേയ ങ്ങളായ അനേകം തത്വങ്ങളേയും ഇതിൽ പ്രതിപാദിച്ചി രിക്കുന്നു.

ദേവർഷിയാശീർവ്വാദംചെയ്താതി കണ്ണനോടിങ്ങിനെ
അനിരുദ്ധന്റെ വീയ്യാഖ്യമാകും വേളി നടത്തുക
വരപക്ഷസ്ത്രീമൊഴികൾ കേൾക്കാൻ കൌതുകമുണ്ടു മേ
അവരെല്ലാം നാരദന്റെ വാക്കുകേട്ടു ചിരിച്ചുപോയ്.

( അ. 127 ) എന്നതു ഫലിതമയമായിരിക്കുന്നു. ഇപ്രകാരം വിഷ്ണുപർവ്വമവസാനിക്കുന്നു.

കലിവർണ്ണനം, യുഗപരിവർത്തനം, പുഷ്കരപ്രാദുർഭാവം, വരാഹപ്രാദുർഭാവം, വാമനപ്രാദുർഭാവം, കൈലാസയാത്ര, പൌ(ണ്ഡ്ര)കവധം, ഹംസഡിംഭകോപാഖ്യാനം, കൃഷ്ണന്റെ ദ്വാരകാപ്രവേശം, ഭാരതശ്രവണവിധി എന്നിവ ഭവിഷ്യൽ പർവത്തിലെ പ്രധാന കഥകളാകുന്നു. ഇതിൽ പുഷ്കര പ്രാ ദുർഭാവവും മററും വളരെ വിസ്തരിച്ചിട്ടുണ്ടു്. കലിവർണ്ണനവും സവിസ്തരമായ ഒന്നാണു്. അതു് ഇന്നത്തെ ലോകാനുഭവ ങ്ങൾക്കു് യോജിക്കുന്നുമുണ്ടു്. ശ്രീകൃഷ്ണന്റെ ദ്വാരകാ പ്രവ്വാ

ഗമനത്തോടുകൂടി ഭവിഷ്യൽപർവം (ഹരിവംശം) അവസാനിക്കുന്നു.

ഒടുവിൽ ജനമേജയൻ,

ഭഗവൻ! ഭാരതം വിദ്വ-
ജ്ജനം കേൾക്കേണ്ടതെങ്ങിനെ?

എന്നു വൈശമ്പായനനോടു ചോദിക്കുന്നു. അതിനു ഉത്തരമാണു 132-ാമദ്ധ്യായം. അടുത്ത അദ്ധ്യായത്തിൽ ത്രിപുരവധം കഥ പറയുന്നു. അതിൻെറ സ്ഥാനം തെററിപ്പോയിയെന്നു അഭിപ്രായപ്പെടേണ്ടിയിരിക്കുന്നു. ഭാരത ശ്രവണ വിധിക്കും 134-ാമദ്ധ്യായത്തിൽ പറയുന്ന ഹരിവംശ കഥാശ്രവണത്തിനും ഇടയിലല്ല, ത്രിപുരവധത്തിനു സ്ഥാനം വേണ്ടതു്. അതു ഷട്പുരവധം കഥയുടെ മുമ്പോ മറേറാ ചേർക്കുന്നതായാൽ നന്നായിരിക്കും. 132-134-135 ഈ അദ്ധ്യായങ്ങളിലെ കഥകൾ യഥാക്രമം അടുപ്പിച്ചടുപ്പിച്ചു ചേർക്കേണ്ടവയാണു്. 132-134 എന്നിവയുടെ ഇടയ്ക്കു ത്രിപുരവധം കഥ ചേർക്കുന്നതിനു യാതൊരു ഔചിത്യവുമില്ല. അതു ഗ്രന്ഥം പകർത്തി എഴുതിയവർക്കു സംഭവിച്ച പ്രമാദമെന്നു വിശ്വസിക്കണം ഹരിവംശ ഫലശ്രുതി പ്രതിപാദിച്ചുകൊണ്ടു ഭവിഷ്യൽപർവം അവസാനിക്കുന്നു.

ഹരിവംശത്തെയും പുരാണത്തിൻെറ നിലയിൽ തന്നെയാണു ഗണിച്ചിരിക്കുന്നതു്.

നരമേധാശ്വമേധങ്ങൾകൊണ്ടെന്തെല്ലാം ഫലം നരൻ
ആപ്പ്ഫലം ശ്രീഹരിയുടെ പുരാണം കേൾക്കിലൊക്കമേ
ബ്രഹ്മഘ്നഗോഘ്നഭ്രൂണഘ്നസുരാപഗുരുതല്പഗർ
പുരാണമൊന്നു കേട്ടെങ്കിൽ പൂതരാമന്യഥാ വരാ.

(അ. 135) എന്നു പറഞ്ഞിരിക്കുന്നതു നോക്കുക. ബ്രഹ്മഹത്യാദി മഹാപാപങ്ങൾ ചെയ്തിരിക്കുന്നവർക്കു് ഹരിവംശശ്രു

വണംകൊണ്ടു ദുരിതം നശിച്ചു പുണ്യം സംഭവിക്കും. അത്യുൽ മഹത്തും പാവനവുമാണു ഹരിവംശം.

സന്താനമില്ലാത്ത തറവാട്ടുകളിൽ ഹരിവംശം പാരായണം ചെയ്യുന്നതുകൊണ്ടു അതു ഉണ്ടാകുമെന്നാണു വിശ്വാസം. അങ്ങിനെ അനുഭവവുമുണ്ടു്. അടുത്ത ഒരു ഗൃഹത്തിൽ ഹരിവംശം ഒരു ശാസ്ത്രിയെക്കൊണ്ടു വായിപ്പിക്കുന്നതു ഞാൻ എന്റെ ബാല്യകാലത്തു കേട്ടിട്ടുള്ളതാകുന്നു. അൎത്ഥത്തിന്റെ ഗന്ധം യാതൊന്നും അന്നു എനിക്കു ഇല്ല, എങ്കിലും വായന തുടങ്ങുമ്പോൾ ഞാൻ ശ്രോതാക്കളുടെ മുമ്പിൽ സ്ഥാനം പിടിക്കുക പതിവായിരുന്നു. മൂലമാണു വായിച്ചിരുന്നതു്. അന്നു ഭാരതം ഭാഷതന്നെയുണ്ടായിട്ടില്ല.

മഹാഭാരതത്തിലും ഹരിവംശത്തിലും ഭാരതമഞ്ജരിയിലും ഓരോ പൎവ്വത്തിന്റേയും ആദിയിൽ,

നാരായണം നമസ്കൃത്യ നരം ചൈവ നരോത്തമം
ദേവീം സരസ്വതീം വ്യാസം തതോ ജയമുദീരയേൽ.

എന്നു വന്ദനപദ്യമുണ്ടു്. ഭാഗവതത്തിലും (സ്ക. 1. അ.11) ഈ ശ്ലോകം കാണുന്നു. അതിന്റെ വ്യാഖ്യാനത്തിൽ "തതോ ജയമുദീരയേൽ" എന്നതിനു, 'ശ്രീകൃഷ്ണ ജയജയ' എന്നു ഉച്ചരിച്ചു ഭാഗവതസേവ ആരംഭിക്കാവൂ എന്നു സിദ്ധിക്കുന്നു" എന്നു ഒരു പണ്ഡിതൻ അൎത്ഥം പറഞ്ഞിരിക്കുന്നു. ഭാരതം ഹരിവംശം ഭാരതമഞ്ജരി ഭാഗവതം എന്നിവ വായിക്കുവാൻ തുടങ്ങുമ്പോൾ ഈ ശ്ലോകം ചൊല്ലി 'കൃഷ്ണ ജയ ജയ' എന്നു ഉച്ചരിക്കുന്നതു നന്നായിരിക്കും.

## ഭാരത മാഹാത്മ്യം.

മഹാഭാരതത്തിന്റെ ആരംഭത്തിൽ (ആദി. അ–2) മഹൎഷി അതിന്റെ മാഹാത്മ്യത്തെക്കുറിച്ചു പ്രതിപാദിക്കുന്ന ഭാഗത്തിൽ സഹൃദയന്മാരുടെ ശ്രദ്ധ പതിയേണ്ടതാകുന്നു.

നാലുവേദങ്ങളുമോപനിഷത്തൊത്തറിവോനുമേ
ഇയ്യാഖ്യാനമറിഞ്ഞീടാതൊരുപണ്ഡിതനായ്‌വരാ
അർത്ഥശാസ്ത്രമിതെന്നല്ല ധർമ്മശാസ്ത്രമിതുത്തമം
കാമശാസ്ത്രമിതാം വ്യാസശ്രീമഹർഷിവിനിർമ്മിതം
ഇബ്ഭാരതം കേൾക്കിലന്യശ്രാവ്യകാവ്യം രുചിച്ചിടാ
കുയിൽനാദംകേൾക്കിലുഗ്രഘൂകാംക്ഷധ്വനികണക്കിനെ.

വേദവേദാംഗാദികൾ സർവ്വവും പഠിച്ചിരിക്കുന്നവനും ഭാരതം പാരായണം ചെയ്യാതെ ഒരു പണ്ഡിതനാകാവുന്നതല്ല. രാജാക്കന്മാർക്കു അർത്ഥശാസ്ത്രത്തേയും ശിഷ്ടന്മാർക്കു ധർമ്മത്തേയും കാമികൾക്കു കാമത്തേയും കുറിച്ചു അറിയേണ്ടതെല്ലാം ഇതിൽ പറഞ്ഞിരിക്കുന്നു. പുരുഷാർത്ഥതത്വങ്ങൾ ഭാരതത്തിൽ സവ്വുമുണ്ടെന്നുസാരം. ഈ ഇതിഹാസം ശ്രവിക്കുന്നവനു മറ്റൊരു കവിതയിൽ അഭിരുചിയുണ്ടാകുകയില്ല. 'കുയിൽനാദം' എന്ന പദം ഭാരതത്തിന്റെ ശബ്ദമാധുര്യത്തെ ദ്യോതിപ്പിക്കുന്നു. അതിന്റെ സമീപത്തു ഇതരകാവ്യങ്ങൾ വൈരസ്യജനകങ്ങളെന്നു ഭാവം.

ഇതിഹാസമിതിന്മേൽനിന്നുതിരും കവിബുദ്ധികൾ
പഞ്ചഭൂതത്തിൽനിന്നിപ്രപഞ്ചസൃഷ്ടിത്രയപ്പടി.

സൃഷ്ടിക്കു പഞ്ചഭൂതസമുച്ചയംപോലെ, കവിതയ്ക്കു ഭാരതം ആശ്രയമായിരിക്കുന്നു.

ഇയ്യാഖ്യാനം വിഷയമായ് പുരാണം നില്ല വിപ്രരേ!
അന്തരീക്ഷം വിഷയമായ് നാൽവഴിപ്രജപോലവേ
ക്രിയാഗുണങ്ങൾക്കൊക്കെയുമിയ്യൊരാഖ്യാനമാശ്രയം
സർവ്വേന്ദ്രിയങ്ങൾക്കുമന്തഃകരണക്രിയപോലവേ
ഇയ്യാഖ്യാനത്തിലെക്കാത്ത കഥയൊന്നില്ല ഭൂമിയിൽ
ആഹാരമൊന്നുമില്ലാതെ ദേഹമില്ലക്കണക്കിനേ
ഇയ്യാഖ്യാനം കവിവരർക്കുവെക്കുമുപജീവനം.

ആഹാരംകൂടാതെയൊരുവനു ദേഹത്തെ നിലനിൎത്താവുന്നതല്ല. അതുപോലെ ഭാരതം പഠിക്കാത്തവനു കവിധൎമ്മം ഗ്രഹിച്ചുപാലിക്കുന്ന കാൎയ്യവും അസാദ്ധ്യം. ജീവികൾക്കു ആഹാരംപോലെ കവികൾക്കു ഭാരതപാരായണം അത്യാവശ്യം എന്നു ഭാവം.

അഭിവൃദ്ധിക്കു മോഹിപ്പോൎക്കഭിജാതേശ്വരൻപടി
ഇക്കാവ്യത്തിലുമേ മെച്ചമാക്കാൻ കവികളില്ലിഹ
സൽഗൃഹസ്ഥനിലും മറ്റുള്ളാശ്രമം മൂന്നുമാംവിധം.

അഭിവൃദ്ധിക്കു ആഗ്രഹിക്കുന്നവൎക്കു ഈശ്വരഭജനം മുഖ്യമായ കൎത്തവ്യമാകുന്നു. അതുപോലെതന്നെ കവിപദാകാംക്ഷികൾക്കു ഭാരതസേവനവും. നാലാശ്രമങ്ങളിൽ ഗൃഹം എന്നപോലെ സൎവ്വസാഹിത്യങ്ങളിലും വെച്ചു ഭാരതം പ്രധാനം. അതിനേക്കാൾ വിശിഷ്ടമായ ഒരു പ്രബന്ധം ആൎക്കും നിൎമ്മിക്കാവുന്നതല്ല

<u>ഭാരത പ്രാമാണ്യം.</u>

മഹാഭാരതം ഹിന്ദുക്കളുടെ പരമമായ ഒരു പ്രമാണഗ്രന്ഥമാകുന്നു. അതിനെ വേദംപോലെ കരുതിയാണു അവർ ആരാധിക്കുന്നതു്. അതിനെ പഞ്ചമവേദമായി ഗണിക്കുന്നു എന്ന വസ്തുതതന്നെ അതിന്റെ പവിത്രതയേയും മാഹാത്മ്യത്തേയും ദ്യോതിപ്പിക്കുന്നു. ശൈവവൈഷ്ണവാദികളായ അനേകം ശാഖക്കാർ ഹിന്ദുക്കളിലുണ്ടു്. അവരൊക്കെ ഭാരതത്തിന്റെ പ്രാമാണ്യം സമ്മതിച്ചിരിക്കുന്നവരാകുന്നു. ധൎമ്മാദിശാസ്ത്രസംബന്ധങ്ങളായ വിഷയങ്ങളെക്കുറിച്ചു അഭിപ്രായഭേദങ്ങളും സന്ദേഹങ്ങളും ഉണ്ടാകുമ്പോൾ ഭാരതത്തിലെ വാക്യം സൎവ്വസമ്മതമായ പ്രമാണമായി അംഗീകരിക്കപ്പെടുന്നു. സാധാരണക്കാരൻ മുതൽ മഹാപണ്ഡിതന്മാർ

വരെ സൎവ്വജനങ്ങളും ഈ നിലയിൽ ആരാധിക്കുന്ന ഗ്രന്ഥമാണു ഭാരതം.

ഇവിടെപ്രതിപാദിച്ച ഭാരതമാഹാത്മ്യത്തെപ്പററി ആക്ഷേപം പറയുന്നവർ ഇക്കാലത്തു ധാരാളം ഉണ്ടാകും. നിശ്ചയം. ഭാരതം മുഴുവനും കഴിയുന്നതും കൂടുതൽ ആവൃത്തി പാരായണം ചെയ്യുക എന്നു മാത്രമെ എനിക്കു അവരോടു ഉപദേശിക്കുവാനുള്ളു. അപ്രകാരം ചെയ്യുമ്പോഴും അവരുടെ അഭിപ്രായം മാറാതെയിരിക്കുകയില്ല. ഗ്രന്ഥം സശ്രദ്ധം വായിച്ചു പഠിക്കാതെ, വല്ലഭാഗവും ദഹിക്കാതെ ഗ്രഹിച്ചോ, കുയുക്തിവാദത്തെ ആശ്രയിച്ചോ 'പരപ്രത്യയനേയബുദ്ധി'കളായോ എന്തെങ്കിലും തോന്നുന്നതു പറയുന്നതുകൊണ്ടു ഫലമില്ല. ഭാസ കാളിദാസ ശ്രീഹർഷ മാഘ ക്ഷേമേന്ദ്രാദിമഹാകവികളെ സൃഷ്ടിച്ചിരിക്കുന്ന (അവൎക്കുകൂടി ഉപജീവ്യം) ആയ ഒരു ഇതിഹാസമാണു ഭാരതം എന്നു അതിനെ ആക്ഷേപിക്കുന്നവർ ഓർമ്മിച്ചാൽ കൊള്ളാം. ഊരുഭംഗം, ദൂതഘടോൽകചം, ശാകുന്തളം, നൈഷധീയ ചരിതം, മാഘം, ഭാരതമഞ്ജരി എന്നിവയൊന്നും ഭാരതമില്ലെങ്കിൽ ഇല്ല. ഇതുപോലെയെത്രയെത്ര കാവ്യരത്നങ്ങൾ ഇല്ലാതെയാകും? നോക്കുക. ഭാരതത്തിന്റെ മഹിമ! അതിനെക്കുറിച്ചു "കവിവരൎക്കെവൎക്കുമുപജീവനം" എന്നു പറയുന്നതിൽ എന്തു പിശകാണുള്ളതു്? ഒരുവനു കവിയോ പണ്ഡിതനോ യോഗിയോ ഭക്തനോ മുക്തനോ ജ്ഞാനിയോ കർമ്മിയോ ഗൃഹസ്ഥനോ സഹൃദയനോ ആയി ജീവിക്കണമെങ്കിൽ അവൻ ഭാരതഭജനത്തിനു ഒരുമ്പെടണം. അതിന്റെ ശക്തിയനുസരിച്ചു അവനു അവൻ പ്രവേശിക്കുന്ന മാൎഗ്ഗത്തിൽ വിജയവും പ്രഭാവവും കിട്ടുന്നു. ആഹാരം കഴിക്കാത്തവർ ക്രമേണ ക്ഷീണിച്ചു മൃതന്മാരാകുന്നു. മഹാഭാരതം വായിക്കാത്തവർ അതുപോലെ അജ്ഞാനം മൂത്തുമൂത്തു ജീവന്മൃതന്മാരായി ഭവിക്കുന്നു. ഭാരതവുമായി

അകലിച്ചു സംഭവിക്കുകയെന്നതു, സൂക്ഷ്മത്തിൽ, അജ്ഞാനമയമായ ഒരു ആത്മഹത്യയാകുന്നു. ഈ അഭിപ്രായത്തെ ഇതു അർഹിക്കുന്ന ഗൌരവത്തോടുകൂടി ആധുനികന്മാർ വിചാരിച്ചാൽ കൊള്ളാം.

## ഉത്തരഭാരതത്തിലെ സർഗ്ഗങ്ങളും പർവ്വങ്ങളും.

ഇനി ഉത്തരഭാരതം കാവ്യത്തിലെ സർഗ്ഗങ്ങളെയും അവയെ പുരസ്കരിച്ചു ഉപരിഭാഗത്തുള്ള പർവ്വങ്ങളെയും നിരൂപണംചെയ്യാം.

സമരാനന്തരം രാജ്യത്തിൽ ഉണ്ടായ കഷ്ടതകളെ പ്രഥമ സർഗ്ഗത്തിൽ പ്രതിപാദിക്കുന്നു. ബന്ധുജനനാശം നിമിത്തം സങ്കടം നേരിട്ട ജനങ്ങളുടെ വിലാപം അതിൽ ഉൾക്കൊള്ളുന്നു. ധൃതരാഷ്ട്രൻ, ഉത്തര, പാഞ്ചാലി എന്നിവരുടെ വിലാപം മുഖ്യം. ദുഃഖിതനായ ഭർത്താവിനെ ഗാന്ധാരി തത്വോപദേശംകൊണ്ടു സമാധാനിപ്പിക്കുന്ന ഒരു ഭാഗം ഈ സർഗ്ഗത്തിൽ ഉണ്ടു്. അതു സ്വയം കല്പിതമാകുന്നു. ശോകവിവശന്മാരായ ജനങ്ങൾക്കു ചേതസ്സമാധാനം ജനിപ്പിക്കുന്നതിനു ഈ ഭാഗത്തിലെ തത്വങ്ങൾ ഉപയോഗപ്പെടും. ഭാരതത്തിലെ സ്ത്രീപർവ്വമാണു ഈ സർഗ്ഗത്തിനു അടിസ്ഥാനം.

യുധിഷ്ഠിരന്റെ ഭരണനീതികളെ വർണ്ണിക്കുന്നതത്രെ രണ്ടാം സർഗ്ഗം. രാജാവു ജനക്ഷേമത്തിനുവേണ്ടി ചെയ്തിരിക്കുന്ന പ്രവൃത്തികളുടെ സ്വഭാവം ഈ പ്രകൃതത്തിൽ നിന്നു ഗ്രഹിക്കാം. ഉത്തമമായ രാജധർമ്മത്തിന്റെയും പ്രജാധർമ്മത്തിന്റെയും മർമ്മങ്ങളെ സ്പർശിക്കുന്ന പല തത്വങ്ങളെയും അതിൽ ഉപദേശിച്ചിട്ടുണ്ടു്. ഭഗവൽഭക്തി, ജിതേന്ദ്രിയത്വം, ധർമ്മനിഷ്ഠ, പ്രജാരഞ്ജനം. ഗുരുജനഭക്തി, നിസ്സംഗത എന്നിവയൊക്കെ ഒരു രാജാവിനു ഉണ്ടായിരിക്കേണ്ട പ്രധാനഗുണങ്ങളെന്നു ഈ സന്ദർഭത്തിൽ വിശദമാക്കിയിരിക്കു

ന്നു. യുധിഷ്ഠിരൻ ധൃതരാഷ്ട്രനോട്ട എത്രയഗാധവും അകളങ്കവും ആയഭക്തിയോടും ബഹുമാനത്തോടും കൂടി പെരുമാറി എന്നു ഈ സൎഗ്ഗത്തിൽ പ്രതിപാദിക്കുന്നു. ഈ പ്രകൃതത്തിന്നു ഭാരതമാണു അടിസ്ഥാനം. ധൎമ്മപുത്രന്റെ അതുല്യമായ മഹാമനസ്കതയെ ഈ ഭാഗം വെളിപ്പെടുത്തുന്നു. ദീനന്മാരും അവശന്മാരും ആയിരിക്കുന്നവരോട്ട എങ്ങിനെ വൎത്തിക്കണമെന്നു പ്രകൃതത്തിൽ നിന്നു ഗ്രഹിക്കാം. ഭരണനീതി പ്രതിപാദനം തന്നെ ഈ സൎഗ്ഗത്തിൽ പ്രധാനം.

ധൎമ്മപുത്രന്റെ ധൃതരാഷ്ട്രഭക്തിയും തദനുകൂലങ്ങളായ പ്രവൃത്തികളും ഭീമസേനനു അൽപവും രസിക്കുന്നില്ല. പഴയ വൈരഗരവല്ലി വാടിത്തളരാതെ ഇക്കാലത്തും ഭീമന്റെ ഹൃദയതടത്തിൽ നിലനിന്നുപോന്നു. ഒരു ദിവസം രാജാവറിയാതെ കുപിതനായി ഭീമൻ ധൃതരാഷ്ട്രന്റെ അടുത്തുചെന്നു പരുഷവാക്കു പറഞ്ഞു. ആ ശകാരം അതിരുകടന്ന ഒന്നായി. വിരക്തനും ശാന്തനും പോരെങ്കിൽ അനന്യാശ്രയനും കൂടിയായ ധൃതരാഷ്ട്രൻ ഭീമന്റെ കൎണ്ണതലശൂലമാലകളായ വാക്കുകൾ കേട്ടിട്ടു യാതൊന്നും ഉത്തരം പറഞ്ഞില്ല. അതൊക്കെ സഹിച്ചു. ആ പരുഷോക്തി ധൃതരാഷ്ട്രന്റെ വിരക്തി പൂൎവ്വാധികം വൎദ്ധിക്കുന്നതിന്നു സഹായമായിത്തീൎന്നു. ലോകവും കുടുംബവും എല്ലാം ധൃതരാഷ്ട്രൻ വെറുത്തു. ഭീമന്റെ ശകാരം ഭാരതം മൂലത്തിൽ പറഞ്ഞിരിക്കുന്ന കഥയാകുന്നു. അതു അസ്ഥാനഗതവും അതി പരുഷവുമായിയെന്നു തോന്നും. എങ്കിലും ധൃതരാഷ്ട്രന്റെ വിരക്തിക്കും വനവാസനിശ്ചയത്തിനും മൂലമായിബ്ഭവിക്കുന്നതിനാൽ ആ ഭാഗം വൎജ്ജിക്കാവുന്നതല്ല. ഇതത്രെ മൂന്നാം സൎഗ്ഗത്തിലെ കഥ. യുധിഷ്ഠിര ഭരണകാലത്തു നാട്ടിൽ ജനങ്ങൾ അത്യന്തം സന്തോഷത്തോട്ട കൂടി വൎത്തിച്ചു എന്നും ഈ സൎഗ്ഗത്തിൽ പ്രതിപാദിച്ചിട്ടുണ്ട്.

യുധിഷ്ഠിരന്റെ അശ്വമേധനിശ്ചയം, ധനസമ്പാദനം അർജ്ജുനന്റെ ദിഗ്വിജയം, പരീക്ഷിത്തിന്റെ ജനനം, സംജീവനം, യാഗം എന്നിവ നാലാം സർഗ്ഗത്തിൽ അന്തർഭവിച്ചിരിക്കുന്ന വസ്തുവംശങ്ങളാകുന്നു. ദിഗ്വിജയത്തിൽ പുത്രനായ ബഭ്രുവാഹനനോടു ഏററു അർജ്ജുനൻ മരിക്കുന്നതും തല്പത്നികളായ ചിത്രാംഗദയും ഉലൂപിയും വന്നു ജീവിപ്പിക്കുന്നതും, പരീക്ഷിത്തു മൃതനായി ജനിക്കുന്നതും, യോഗേശ്വരേശ്വരനായ ഭഗവാൻ ശ്രീകൃഷ്ണൻ കുട്ടിയെ ജീവിപ്പിക്കുന്നതും, യാഗവും ഈ സർഗ്ഗത്തിൽ പ്രധാനങ്ങളാം.

എൺപത്തിയേഴുമുതൽ തൊണ്ണൂററിമൂന്നുവരെ പദ്യങ്ങളിൽ ധർമ്മത്തിന്റെ പ്രഭാവത്തെ കീർത്തിച്ചിരിക്കുന്നു.

ധർമ്മമെങ്ങെവിടെയാണു വൻജയം
ധർമ്മമെങ്ങെവിടെയാണു ദൈവവും
ധർമ്മമെങ്ങെവിടെയാം വിഭൂതിയും
ധർമ്മമെങ്ങെവിടെ മേന്മ സർവ്വവും.
ധർമ്മമാണു നരനുള്ള ശക്തിയും
ധർമ്മമാണവനുമുള്ള ഭക്തിയും
ധർമ്മമാണു ഭുവി സത്യസക്തിയും
ധർമ്മമാണമലമാം വിമുക്തിയും.

സർവവിധമായ ദൈവാനുകൂല്യവും ക്ഷേമവും ഭാഗ്യവും ധർമ്മത്തെ ആശ്രയിച്ചിരിക്കുന്നു എന്നും, എന്തൊക്കെ ചെയ്തു നശിപ്പിച്ചാലും അതു നശിക്കുന്നതല്ലെന്നും, അത്രയ്ക്കു അതിനു പ്രഭാവം സിദ്ധിച്ചിട്ടുണ്ടെന്നും പ്രകൃതത്തിൽ വ്യക്തമാക്കിയിട്ടുണ്ട്.

പരലോകമില്ലെന്നുപറയുന്ന നാസ്തികന്മാർ, ബൌദ്ധന്മാർ, യുക്തിവാദികൾ എന്നിവരുടെ മതധർമ്മങ്ങളേയും ഈ സന്ദർഭത്തിൽ അല്പമൊന്നു സൂചിപ്പിച്ചിരിക്കുന്നതായി ഗ്രഹിക്കാം.

ഇല്ല രണ്ടഖിലമൊന്നവിദ്യയാ-
മല്ലലിന്നു വഴി മോഹകല്പിതം
ഫല്ലമാത്മമനനത്തിനാൽ വശം-
ഫല്ലയം പരമസൗഖ്യമൂലമാം.

എന്നു സർവ്വദർശനമകുടമായ അദ്വൈതത്തിന്റെ അതുല്യമായ മാഹാത്മ്യത്തെയും സ്മരിച്ചിരിക്കുന്നു.

യാഗോത്സവാദികളെ വർണ്ണിക്കുന്ന പ്രകൃതങ്ങളിൽ വിവിധമതക്കാർ തമ്മിൽ ചേർന്നു സ്വസ്വമതപക്ഷപാതത്തെ പ്രകടിപ്പിച്ചുകൊണ്ടു നടത്തുന്ന ശാസ്ത്രവാദങ്ങളെക്കുറിച്ചു പലകാവ്യങ്ങളിലും പ്രതിപാദിച്ചിട്ടുണ്ട്. ഭാരതം മൂലത്തിലും അതിന്റെ സൂചനം കാണാം.

തസ്മിൻ യജ്ഞേ പ്രവൃത്തേ തു വാഗ്മിനോ ഹേതുവാദിനഃ
ഹേതുവാദാൻ ബഹൂനാഹുഃ പരസ്പര ജിഗീഷയാ.

(അശ്വ. പ. അ. 86) എന്ന പദ്യത്തിൽ ഹേതുവാദികളുടെ വാദങ്ങളെ സൂചിപ്പിക്കുന്നു. യുക്തിവാദികളാണു ഹേതുവാദികൾ. ഇവർ നാസ്തികന്മാരാണ്.

ശിവലീലാർണ്ണവാദി കാവ്യങ്ങളുടെ പേരുകൾ പ്രകൃതത്തിൽസ്മരിക്കാം. ഉത്തരഭാരതത്തിലെ ഈ ഭാഗം ആവക പ്രകൃതങ്ങളെ അനുകരിച്ചു രചിച്ചിരിക്കുന്നതാകുന്നു. കലാപ്രവർത്തകന്മാർ, വണിക്കുകൾ, വേശ്യകൾ എന്നിങ്ങനെ പലതരക്കാരായ ജനങ്ങൾ യാഗത്തിനു അവിടെ വന്നുചേർന്നു സ്ഥിതിചെയ്യുന്നതിനേയും ഇതിൽ വർണ്ണിച്ചിരിക്കുന്നു. ഇവയെ വർണ്ണിക്കുക എന്നതു ഉത്സവഘോഷങ്ങളെ പ്രതിപാദിക്കുന്ന സന്ദർഭങ്ങളിൽ എല്ലാകവികളും ചെയ്യാറുണ്ട്. ഭാഷാരാമായണനൈഷധാദിചമ്പുക്കൾ ദൃഷ്ടാന്തങ്ങൾ.

## ധൃതരാഷ്ട്രന്റെ വനയാത്ര.

ധർമ്മപുത്രനോട്ട അനുവാദം വാങ്ങി ധൃതരാഷ്ട്രൻ തപസ്സിനു വനത്തിലേക്ക പോകുവാൻ നിശ്ചയിക്കുന്നു, ഇതത്രെ അഞ്ചാം സർഗ്ഗത്തിലെ കഥ. ഭക്തനായ വിദുരൻ ശോകാന്ധനും അന്ധനും ആയ ധൃതരാഷ്ട്രന്റെ സമീപത്തു ചെന്നു ആത്മതത്വങ്ങളെ ഉപദേശിക്കുന്നു. നഗരവാസം പരിത്യജിച്ചു ആശ്രമവാസം കൈക്കൊള്ളണമെന്നു വിദുരൻ അഭിപ്രായപ്പെട്ടു. അതു രാജാവിനു സമ്മതമായി. ഉടനെ ധർമ്മപുത്രനെ അടുക്കൽവരുത്തി വനയാത്രയ്ക്കു അനുവാദം ചോദിച്ചു. അതു സമ്മതിക്കുന്നതിനു രാജാവു മടിച്ചു. നിഷ്കളങ്കമായ പിതൃഭക്തി ഒന്നുമാത്രമാണതിനു കാരണം. ആ സമയത്തു അവിടെ വേദവ്യാസ മഹർഷി വന്നു. അദ്ദേഹത്തിന്റെ ഉപദേശം അനുസരിച്ചു ധർമ്മപുത്രൻ വനയാത്രയ്ക്കു ധൃതരാഷ്ട്രനു അനുവാദം കൊടുത്തു. മൂലത്തിൽ സഹൃദയഹൃദയാവർജ്ജകമായവിധം വർണ്ണിച്ചിരിക്കുന്ന ഒന്നാണ് ഈ കഥ. ഞാൻ അതിലെ ചില ഭാഗങ്ങൾ ഉപേക്ഷിച്ചിരിക്കുന്നു.

ഞാൻ വിദുരധൃതരാഷ്ട്രസമാഗമം പ്രതിപാദിച്ചിരിക്കുന്നതിനു ഭാഗവതം ആണു അടിസ്ഥാനം. അതിൽ പ്രഥമസ്കന്ധം പതിമ്മൂന്നാം അദ്ധ്യായത്തിൽ,

വിദുരസ്തദഭിപ്രേത്യ ധൃതരാഷ്ട്രമഭാഷത
രാജൻ നിർഗ്ഗമ്യതാം ശീഘ്രം പശ്യേദം ഭയമാഗതം.

X X X X

പിതൃഭ്രാതൃസുഹൃൽ പുത്രാ ഹതാസ്തേവിഗതം വയഃ
ആത്മാ ച ജരയാ ഗ്രസ്തഃ പരഗേഹമുപാസസേ.

ഇത്യാദി പദ്യങ്ങളെക്കൊണ്ട് ഈ കഥ പറഞ്ഞിരിക്കുന്നു. അതിലെ,

അഹോ മഹീയസീ ജന്തോർജ്ജീവിതാശായയാ ഭവാൻ
ഭീമേനാവർജ്ജിതം പിണ്ഡമാദത്തേ ഗൃഹപാലവൽ.

എന്ന ശ്ലോകത്തെ ഉപജീവിച്ചു നിർമ്മിച്ചതാണു്,

വൻതുംഗമോൎത്താൽ ഭുവി ജീവിതാശ-
യെന്തും പ്രവൎത്തിക്കുമതിന്നധീനർ,
സന്തുഷ്ടിമാനാദി വെടിഞ്ഞു നിത്യം
തൻതുച്ഛകുക്ഷിക്കവർ മേന്മ കാൺമൂ.

എന്ന പദ്യം. ഭാഗവതത്തിലെ ഈ കഥ സംക്ഷിപ്തമെങ്കിലും സാരവത്തും ഗംഭീരവും ആയിട്ടുണ്ടു്. അതിലെ വിദുരന്റെ ഉപദേശം ആൎക്കും വിരക്തിയെ ജനിപ്പിക്കും. "വിദുരസ്തീൎത്ഥയാത്രായാം" എന്നു വിദുരന്റെ തീൎത്ഥയാത്രയെപ്പററി ഭാഗവതത്തിൽ പറഞ്ഞിരിക്കുന്നതിനെ, "തീർത്ഥശതത്തിൽ മുങ്ങി വിശുദ്ധനായി" എന്നു ഞാൻ സൂചിപ്പിച്ചിരിക്കുന്നു. ധൃതരാഷ്ട്രർ ധൎമ്മപുത്രനോടു രാജധൎമ്മങ്ങളെ സ്മരിച്ചുകൊണ്ടു ചെയ്തിരിക്കുന്ന ഉപദേശത്തിനു മൂലം ആൻ അവലംബം.

ധൃതരാഷ്ട്രനു വനയാത്രക്കു മുൻപു പരലോകത്തിൽ വസിക്കുന്നവരായ പുത്രന്മാരുടെ ഗതിക്കുവേണ്ടി സൽക്കൎമ്മങ്ങൾ ചെയ്യണമെന്നു ആഗ്രഹം ഉണ്ടായി. ധൎമ്മപുത്രൻ അതിനു സമ്മതം നൽകി. എന്നാൽ പരുഷഹൃദയനായ ഭീമൻ സമ്മതിച്ചില്ല. ദ്രോഹിയായ അന്ധന്റെ പുത്രന്മാർ നരകത്തിൽ കിടന്നു ക്ലേശന്മാരായി നശിക്കണമെന്നും അവരുടെ പരഗതിക്കു ദാനാദിധൎമ്മങ്ങൾ ചെയ്യുന്നതിനു താൻ ഒരു പിച്ചക്കാശുപോലും കൊടുക്കുകയില്ലെന്നും ഭീമൻ ശാഠ്യം പിടിച്ചു. അൎജ്ജുനൻ ഈ അഭിപ്രായത്തെ എതിൎത്തു. ഒരാൾ എത്ര വലിയ ശത്രുവായാലും പരാജിതനും അവശനും അന്യഗതികനും ആയാൽ പിന്നെ അവന്റെ അപരാധങ്ങൾ മറന്നു സർവ്വവിധാനുകൂല്യങ്ങളും അവനു ചെ

സ്സുകൊടുക്കണമെന്നും അതാണ ശിഷ്ടധർമ്മമെന്നും അർജ്ജുനൻ അഭിപ്രായപ്പെട്ടു. ഈ സിദ്ധാന്തം ഭീമൻ വകവെച്ചില്ല. ധർമ്മപുത്രൻ ഈ വക അഭിപ്രായഭേദങ്ങൾ യാതൊന്നും ഗണിക്കാതെ ധൃതരാഷ്ട്രന്ന ദാനാദികൎമ്മങ്ങൾ ചെയ്യുന്നതിന്ന വേണ്ടതൊക്കെ യാതൊരു ഭേദവും കൂടാതെ വേണ്ടതിലധികം ഒരുക്കിക്കൊടുത്തു. അനന്തരം ബ്രാഹ്മണർ അവിടെ വന്നു ചേൎന്നു. അവൎക്കൊക്കെ ആശിച്ചതിലധികം അന്നവസ്ത്രരത്നാദികൾ കിട്ടി. അവർ അത്യന്തം തുഷ്ടന്മാരായി എല്ലാവരേയും അനുഗ്രഹിച്ചു.

ദാനാദികർമ്മങ്ങൾ യഥാവിധി ഭംഗിയായി നിർവഹിച്ചതിന്ന ശേഷം ധൃതരാഷ്ട്രൻ പൌരന്മാരെ വിളിച്ചുവരുത്തി അവരോടു വനയാത്രയ്ക്കു അനുവാദം ചോദിച്ചു. മഹാനായ രാജാവിന്റെ വേർപാടിനെപ്പററി അറിഞ്ഞപ്പോൾ അവൎക്കെല്ലാം ദുസ്സഹമായ സങ്കടമുണ്ടായി. എങ്കിലും രാജാവിന്റെ ആഗ്രഹം ധർമ്മാനുസരണം ആയതുകൊണ്ടു അവർ അതു സമ്മതിച്ചു. ജനങ്ങൾക്കുവേണ്ടി ലോകവ്യവഹാര ധർമ്മവേദിയും വിദഗ്ദ്ധനും വാഗ്മിയും ആയ ഒരു ബ്രാഹ്മണൻ, രാജാവിന്റെ അഭിപ്രായത്തെ അവർ സമ്മതിക്കുന്നതായിപ്പറഞ്ഞു. ആറാം സൎഗ്ഗത്തിൽ ഈ കഥ അന്തർഭവിച്ചിരിക്കുന്നു.

ധൃതരാഷ്ട്രൻ യാത്രചോദിക്കുന്നതും, ജനങ്ങൾക്കുവേണ്ടി അവരുടെ പ്രതിനിധി അതു സമ്മതിച്ചു പറയുന്നതും ആയ ഭാഗം മൂലത്തിൽ ഏററവും ഹൃദ്യതയേറിയ ഒന്നാകുന്നു. അതിലെ പദ്യങ്ങൾ രോമഹർഷം കൂടാതെ ഒരു സഹൃദയനു വായിക്കാവുന്നതല്ല. അവ എത്രയും ഹൃദയത്തെ ആർദ്രമാക്കുന്നവയെന്നു നോക്കുക!.

തന്മയാ സാധുവാചീർണം യദിവാസാധു വൈ കൃതം
തദ്ധൃദിനകർത്തവ്യം മയാബദ്ധോയമഞ്ജലിഃ

വൃദ്ധോയം ഹതപുത്രോയം ദുഃഖിതോയം നരാധിപഃ
പൂർവ്വരാജ്ഞാം ച പുത്രോയമിതികൃത്വാനുജാനഥ
ഇയം ച കൃപണാ വൃദ്ധാ ഹത പുത്രാ തപസ്വിനീ
ഗാന്ധാരീ പുത്രശോകാർത്താ തുല്യം യാചതി വോ മയാ
ഹതപുത്രാവിമൌ വൃദ്ധൌ വിദിത്വാ ദുഃഖിതൌ തഥാ
അനുജാനീത ഭദ്രം വോ വ്രജാവ ശരണം ച വഃ
അയം ച കൌരവോ രാജാ കുന്തീപുത്രോ യുധിഷ്ഠിരഃ
സർവ്വൈർഭവത്ഭിർദ്രഷ്ടവ്യസ്സമേഷു വിഷമേഷു ച

X X X

യുധിഷ്ഠിരോ മഹാതേജാ ഭവതഃ പാലയിഷ്യതി

X X X

ഏഷ ന്യാസോ മയാ ദത്തഃ സർവ്വേഷാം വോ യുധിഷ്ഠിരഃ
ഭവന്തോസ്യ ച വീരസ്യ ന്യാസഭൂതാഃ കൃതാ മയാ

X X X

ഭവത്ഭിർന്നഹി മേ മന്യുഃ കൃതപൂർവ്വഃ കഥംചന
അത്യന്ത ഗുരുഭക്താനാമേഷോഞ്ജലിരിദം നമഃ.

(ആശ്രമ-അ-10) ധൃതരാഷ്ട്രന്റെ ഈ വാക്കു ഭാവഗംഭീരവും സന്ദർഭോചിതവും രസഭരിതവും ആയിരിക്കുന്നു. ഞാൻ ചെയ്തിരിക്കുന്ന പ്രവൃത്തികൾ ശരിയായിരിക്കുന്നവയാകാം; അഥവാ തെറെറന്നും വരാം. എന്നാൽ അതൊന്നും നിങ്ങൾ മനസ്സിൽ വിചാരിക്കരുത്. ഞാൻ ഇതാ! തൊഴുന്നു. വൃദ്ധൻ, പുത്രമരണംകൊണ്ടു ദുഃഖിതൻ, രാജാവ്, മുൻപു നാടുവാണിരുന്ന രാജാക്കന്മാരുടെ പുത്രൻ എന്നീസംഗതികൾ നിങ്ങൾ വിചാരിക്കണം. പ്രകൃതത്തിൽ 'പൂർവ്വരാജ്ഞാം ച പുത്രോയം' എന്നഭാഗം അധികം ഹൃദ്യമായിട്ടുണ്ട്. മററുകാര്യങ്ങളൊക്കെ മറന്നാലും ഈ ഒരു സംഗതികൊണ്ടു നിങ്ങൾക്ക് എന്നോടു സ്നേഹവും അനുകമ്പയും ഉണ്ടാകും എന്നു ഭാവം. നിങ്ങളുടെ ഭരണകർത്താവായ യുധിഷ്ഠിരനിൽ എപ്പോഴും

നിങ്ങളുടെ ദൃഷ്ടി ഉണ്ടായിരിക്കണം. സമാവസ്ഥയിലും വിഷമസ്ഥിതിയിലും നിങ്ങളുടെ സാഹായ്യമേ അവനുള്ളൂ. ഈ കാര്യം നിങ്ങൾ ഓർമ്മിച്ചുകൊള്ളണം. പ്രതാപശാലിയായ യുധിഷ്ഠിരൻ നിങ്ങളെ വേണ്ടവിധം രക്ഷിക്കും. ഇതാ! ഞാൻ എന്റെ പുത്രനും രാജാവുമായ യുധിഷ്ഠിരനെ പ്രജകളും ഭക്തന്മാരും ശിഷ്ടന്മാരും ആയ നിങ്ങളുടെ കയ്യിൽ ഏല്പിക്കുന്നു. അവന്റെ എല്ലാകാര്യങ്ങളും നിങ്ങൾ ശ്രദ്ധവെച്ചു നോക്കണം. അതുപോലെ നിങ്ങളെ ധർമ്മജ്ഞനായ അവന്റെ പക്കലും ഏല്പിക്കുന്നു. നിങ്ങൾ യോജിച്ചു പ്രവർത്തിച്ചു രാജ്യത്തിന്നു ശ്രേയസ്സു ജനിപ്പിക്കുവിൻ! നിങ്ങൾ ശുഭഭക്തന്മാരാണു്. എനിക്കു യാതൊരു തെററും ചെയ്തിട്ടില്ല. ഇതാ ഞാൻ നിങ്ങളെ തൊഴുകയും നമസ്കരിക്കയും ചെയ്യുന്നു. ഈ മാതിരി വാക്യരത്നങ്ങൾ ധർമ്മജ്ഞനും ലോകതന്ത്രവേദിയും ആയ വ്യാസമുനിയുടെയല്ലാതെ മററാരുടെ മുഖത്തുനിന്നു പുറപ്പെടും? ജനങ്ങളുടെ പ്രതിനിധി രാജാവിനോടു പറയുന്ന വാക്കും ഇതുപോലെ രോമാഞ്ചജനകമായിട്ടുണ്ടു്.

നാത്ര വാച്യം മഹാരാജ സുസൂക്ഷ്മമപി വിദ്യതേ
ഉഷിതാഃ സ്മ സുഖം നിത്യം ഭവതാപരിപാലിതാഃ

X X X

നതദ്ദുര്യോധനകൃതം ന ച തൽ ഭവതാകൃതം
നകർണ്ണസൗബലാഭ്യാം ച കുരവോയൽ ക്ഷയം ഗതാഃ
ദൈവം തത്തു വിജാനീമോയന്നശക്യം പ്രബാധിതും
ദൈവം പുരുഷകാരേണ നശക്യമപി ബാധിതും

X X X

ഭവൽകൃതമിമം സ്നേഹം യുധിഷ്ഠിരവിവർദ്ധിതം
ന പ്രഷ്യതഃ കരിഷ്യന്തി പൌരജാനപദാ ജനാഃ
അധർമ്മിഷ്ഠാനപിസതഃ കുന്തീപുത്രാമഹാരഥാഃ
മാനവാൻ പാലയിഷ്യന്തി ഭൂത്വാ ധർമ്മപരായണാഃ

സ രാജൻ മാനസം ദുഃഖമചനീയ യുധിഷ്ഠിരാൽ
കുരു കാര്യാണിധർമ്മ്യാണി നമസ്തേ പുരുഷർഷഭ!.

(ആശ്രമ. അ. 11) ഇവിടെ ദുര്യോധനാദികൾക്കു അവരുടെ കുററം കൊണ്ടല്ല വിധിബലം കൊണ്ടാണു നാശം വന്നുപോ ന്നതു് എന്നു പറഞ്ഞിരിക്കുന്നതു് അത്യന്തം ഉചിതമായിരിക്കുന്നു. ഒരുവൻ എത്രയും മഹാദുഷ്ടനായിരുന്നാലും, അവ ന്റെ പിതാവു മുതലായ ബന്ധുജനങ്ങൾ കേൾക്കെ, അവനെ ക്കുറിച്ചു പാപിഷ്ഠനെന്നു് ആക്ഷേപം പറയുന്നതു് സജ്ജനധ ർമ്മമല്ല. ഈ തത്വമാണു പ്രകൃതത്തിൽ വെളിവാക്കിയിരിക്കുന്നതു്. ദൈവശക്തി അനതിക്രമണീയമെന്നും ഇവിടെ കാണിച്ചിരിക്കുന്നു. പാണ്ഡവന്മാർ ഞങ്ങളെ രക്ഷിച്ചുകൊള്ളും. അവൎക്കു അതിനു വേണ്ട കരുത്തുണ്ടു്. അവർ എല്ലാവരും മഹാരഥന്മാരാണു്. ഞങ്ങളെ രക്ഷിക്കുന്നതിനു അവൎക്കു കരുത്തുണ്ടോ എന്നും അവർ ഭംഗിയായി ലോകരക്ഷ ചെയ്യുമോ എന്നും വിചാരിച്ചു അങ്ങു വിഷാദിക്കേണ്ടതില്ല. അല്ലയോ പുരുഷശ്രേഷ്ഠനായ രാജാവേ! അങ്ങു യഥേഷ്ടം വനത്തിൽ ചെന്നു താപസവൃത്തിവരിച്ചു ജീവിതം നയിച്ചാലും. ഞങ്ങൾ അതിനു സമ്മതിക്കുന്നു. അങ്ങയ്ക്കു നമസ്കാരം. പൌരന്മാൎക്കു രാജാവിനോടു നിസ്സീമമായ ഭക്തിയും സ്നേഹവും ഉണ്ടെന്നു ഈ ഭാഗത്തിലെ ഓരോ വാക്യവും തെളിയിക്കുന്നു.

പൂർവ്വകാലത്തു രാജാക്കന്മാർ പ്രജകളോടു ആലോചിക്കാതെ പ്രധാനമായ യാതൊരു കാര്യവും ചെയ്തിരുന്നില്ലെന്നും, രണ്ടുകൂട്ടരും അന്യോന്യം അത്യന്തം സ്നേഹബഹുമാനങ്ങളോടുകൂടി വർത്തിച്ചുവന്നു എന്നും ഈ ഭാഗത്തിൽനിന്നു് ഗ്രഹിക്കാം. രാജാവും നാട്ടുകാരും രണ്ടുകക്ഷികളായിനിന്നുകൊണ്ടു സ്വാൎത്ഥലാഭത്തിനായിക്കൊണ്ടു വടം വലിനടത്തുന്ന

സമ്പ്രദായം അന്നു അജ്ഞാതമായിരുന്നു. രാജാവു എന്തു പറയുന്നുവോ അതു ജനങ്ങൾക്കിഷ്ടം. പ്രജകളുടെ അഭിപ്രായം രാജാവിനും ഹിതം. യാതൊരു കാര്യത്തിലും അവർക്കു ഭിന്നതയുണ്ടായിരുന്നില്ല.

ധൃതരാഷ്ട്രന്റെ ദാനകർമ്മത്തെക്കുറിച്ചു മൂലത്തിൽ ചുരുക്കിപ്പറയുന്നതേയുള്ളു. ഞാൻ അതു വിസ്തരിച്ചിട്ടുണ്ടു്. രാജാവു യാത്രചോദിക്കുന്നതും പൌരപ്രതിനിധി അതു സമ്മതിക്കുന്നതും ആയ കാര്യത്തിൽ പ്രതിപാദിച്ചിരിക്കുന്ന ഭാഗം മൂലത്തിന്റെ അനുകരണമാകുന്നു. മുൻപു ഉദ്ധരിച്ച പല പദ്യങ്ങളുടെയും പൂർണ്ണമോ അപൂർണ്ണമോ ആയ ഛായ ഈ പ്രകരണത്തിൽ പല ശ്ലോകങ്ങളിലും കാണാം.

മുന്നം ഭവൽഗോത്രജരാം നൃപന്മാ-
രന്നംപിഴയ്ക്കാതിഹ ധർമ്മമേറ്റോർ
മന്നന്നുകയ്ക്കൊണ്ട സുഖപ്രഭാവ-
മിന്നാളുവും ഞങ്ങൾ മറന്നിടാത്തോർ.

ഇത്യാദി പദ്യങ്ങളെ ഉദാഹരണത്തിനു സ്മരിക്കാം. ദൈവശക്തിയുടെ മാഹാത്മ്യത്തെയും അനിവാര്യതയേയും ഈ സന്ദർഭത്തിൽ ഉപദേശിച്ചിട്ടുണ്ടു്.

പീനം പഠിപ്പുള്ളവർ ചെയ്‌വു പാപം
ഹീനത്വമേല്പോർ സുകൃതങ്ങൾ ചെയ്‌വൂ
ദീനത്തിൽ മുങ്ങുന്നു ഭിഷക്കു സൌഖ്യം-
താനൻപൊടേല്ക്കുന്നിതപത്ഥ്യനിഷ്ഠൻ.
ഏകം മഹത്താകിയ ശക്തിയേതോ
ലോകം നയിക്കുന്നു നിഗൂഢമായി

വൈകല്യമോടായതറിഞ്ഞിടാതെ
ഹാ കഷ്ടമേ മർത്ത്യർ മദിച്ചിടുന്നു.

ഈ പദ്യങ്ങളിൽ അദൃഷ്ടത്തിന്റെ പ്രഭാവത്തെപ്പററി പറഞ്ഞിരിക്കുന്നു.

അഗ്നേർയ്യഥാ ദാരുവിയോഗയോഗയോ-
രദൃഷ്ടതോന്യന്ന നിമിത്തമസ്തി.

എന്നു ഭാഗവതത്തിൽ (സ്ക. 10 അ. 1) പറയുന്നു. ഇവയൊക്കെ ആസ്തികന്മാർ സമ്മതങ്ങളായ തത്വങ്ങളാകുന്നു.

സൂതഗീതരൂപമായ പ്രഭാതവർണ്ണനത്തോടുകൂടി തുടങ്ങുന്ന ഏഴാം സർഗ്ഗത്തിൽ ധൃതരാഷ്ട്രന്റെ വനയാത്രയെ പ്രതിപാദിക്കുന്നു. പ്രഭാതവർണ്ണനം മൂലത്തിലുള്ളതല്ല. അതു ഞാൻ സന്ദർഭോചിതമായി ചേർത്തതാണു്. ധൃതരാഷ്ട്രൻ സ്നാനാദിദിനകൃത്യങ്ങൾ നിർവ്വഹിച്ചതിനുശേഷം വനത്തിലേക്കു പുറപ്പെടുന്നു. കുന്തിയും ഗാന്ധാരിയും വിദുരനും സഞ്ജയനും ധൃതരാഷ്ട്രനെ അനുഗമിച്ചു. മാതാവായ കുന്തിയുടെ യാത്ര പാണ്ഡവന്മാർ ഹിതമായില്ല. തങ്ങളോടുകൂടി ഗൃഹത്തിൽ പാർത്തു സുഖമനുഭവിക്കുകയെന്നും വനത്തിലേക്കു പോകരുതെന്നും ധർമ്മപുത്രൻ കുന്തിയോടു അപേക്ഷിച്ചു. തപസ്വിനിയായ കുന്തി അതു വകവെച്ചില്ല. പുത്രന്മാരേയും സർവ്വവിഭവങ്ങളേയും പരിത്യജിച്ചു വനത്തിലേക്കു പോകുന്നതിനുതന്നെ നിശ്ചയിച്ചു. ഗത്യന്തരമില്ലായ്കയാൽ പാണ്ഡവന്മാർ മാതാവിന്റെ അഭിമതം സമ്മതിക്കേണ്ടിവന്നു. ഇപ്രകാരം ധൃതരാഷ്ട്രാദികൾ വനത്തിലേക്കു പോകുന്നു.

കുന്തി, പാണ്ഡവന്മാരോടും വൃഷ്ണികളോടുമുള്ള തന്റെ സ്നേഹപാശത്തെ മുറിക്കുന്നതിനു അനുഗ്രഹിക്കണമെന്നു ഭഗവാനോടു പ്രാർത്ഥിക്കുന്നതായി ഭാഗവതത്തിൽ ഒരു വാക്യമുണ്ടു്.

സ്നേഹപാശമിമം ഛിന്ധി ദൃഢം പാണ്ഡുഷുവൃഷ്ണിഷു.
ഭഗവദനുഗ്രഹം ലഭിക്കാത്തവൎക്ക സംസാരത്തിന്റ മൂലമായ സ്നേഹത്തെ (രാഗത്തെ) ഛേദിക്കുന്നതിന്ന കരുത്തു ലഭിക്കുന്ന തല്ലെന്ന ഈ പ്രാൎത്ഥന ദ്യോതിപ്പിക്കുന്നു. ഇപ്രകാരം കുന്തി ഗൃഹബന്ധത്തെ മുറിച്ചുതള്ളി വനത്തിലേക്ക പുറപ്പെടുന്നു. ഈ സന്ദർഭത്തിൽ ധർമ്മപുത്രന്ന സാരതരങ്ങളായ ചില തത്വങ്ങളെയും ഉപദേശിക്കുന്നു.

## വിദുളോപാഖ്യാനം.

പ്രകൃതത്തിൽ ഞാൻ വിദുളോപാഖ്യാനത്തെ സ്മരിച്ചിരിക്കുന്നു.

വിദുളയുടെ വചസ്സു ചൊല്ലിയെന്നോ
ഹൃദുപചിതോന്നതധൈൎയ്യസാരനാക്കി

ഉദ്യോഗപൎവ്വത്തിൽ നൂററിമുപ്പത്തിമൂന്ന മുതൽനാലദ്ധ്യായങ്ങളിലായി സവിസ്തരം പ്രതിപാദിച്ചിരിക്കുന്ന കഥയാണു വിദുളോപാഖ്യാനം. യുദ്ധത്തിൽ പരാജിതനും തന്നിമിത്തം ഉത്സാഹശൂന്യനും അലസനും ജീവന്മൃതനും ആയ പുത്രനോടു വിദുളചെയ്യുന്ന ഉപദേശം ഇതിൽ അടങ്ങിയിരിക്കുന്നു. വിവിധങ്ങളായ ലോകതത്വങ്ങളും ധർമ്മങ്ങളും യുക്തിയുക്തമായി ഉപദേശിക്കുന്നതും അത്യന്തം ശ്ലാഘ്യവുമായ ഒന്നാണു ഈ കഥ. നിരുത്സാഹന്മാരും നിരാശന്മാരും പരാജിതന്മാരും ആയി സങ്കടപ്പെടുന്നവൎക്ക ഉത്സാഹം കൃത്യബോധം ആത്മശക്തി മുതലായവയെ ജനിപ്പിക്കുന്നതിന്ന ഇത്രയും സാമർത്ഥ്യമുള്ള ഒരു കഥ വേറെ ഉണ്ടെന്നു തോന്നുന്നില്ല. നൈരാശ്യരോഗത്തിന്ന വിദുളോപാഖ്യാനപാഠംപോലെ ദിവ്യമായ ഒരു ഔഷധം കാണുവാൻ പ്രയാസം. അതിലേക്ക വായനക്കാരുടെ ശ്രദ്ധ സവിശേഷം പതിയുന്നതിന്നുവേണ്ടി ഇവിടെ അതിന്റെ സൂചനം ചെയ്യുന്നതാകുന്നു.

ധർമ്മപുത്രന്റെ ഹിതം അനുസരിച്ചു ഭീമസേനൻ ധൃതരാഷ്ട്രന്റെ കാല്ക്കൽ വീണു അപരാധങ്ങൾ സർവ്വവും ക്ഷമിക്കണമെന്നു അപേക്ഷിക്കുന്നു. അപ്പോൾ പഴയ വിരോധമൊക്കെ മനസ്സിൽനിന്നു നീക്കി പ്രസന്നനായി ഭീമനെ ധൃതരാഷ്ട്രൻ അനുഗ്രഹിച്ചു. അങ്ങിനെ കൂടെ വന്നവരെ പിന്തിരിപ്പിച്ചു ധൃതരാഷ്ട്രൻ അല്പം ചില അന്തേവാസികളോടുകൂടി വനത്തിലേക്കു നടന്നുപോയി. അതു കണ്ടപ്പോൾ സജ്ജനങ്ങൾ രാജാവിന്റെ ത്യാഗവൈഭവത്തെ സ്തുതിച്ചു. ദുഷ്ടന്മാർ രാജാവിനേയും പാണ്ഡവന്മാരേയും കഠിനമായി ആക്ഷേപിക്കയും ചെയ്തു. ജനങ്ങൾ ചിഭിന്നസ്വഭാവക്കാരെന്നു ഇവിടെ വെളിവാക്കിയിരിക്കുന്നു. പതിവായി ചിലവിനു കൊടുക്കുന്നതിനു മടിനിമിത്തം പിതൃക്കന്മാരായ പാണ്ഡവന്മാർ ധൃതരാഷ്ട്രനെ ഗളഹസ്തം ചെയ്തു എന്നു ചിലന്മാർ അഭിപ്രായപ്പെട്ടു. സത്യം എവിടെയിരിക്കുന്നു? ജനങ്ങളുടെ അജ്ഞത എവിടെ? ഏതുകാര്യത്തിലും സൂക്ഷ്മതത്വം ഗ്രഹിക്കാതെ നാവാടുന്നതുപോലെപറയുന്നതിനു വാസനയും സാമർത്ഥ്യവും ജനങ്ങൾക്കു സ്വാഭാവികമാകുന്നു. ഈ ലോകസ്വഭാവവും ഇവിടെ സ്പഷ്ടമാക്കിയിട്ടുണ്ടു്. ധൃതരാഷ്ട്രൻ കുന്തി മുതലായവരുടെ വേർപാടു ധർമ്മപുത്രന്റെ ഹൃദയത്തെ ശോകസാഗരത്തിൽ മുക്കി. അവരെക്കുറിച്ചു തന്നെ വിചാരിച്ചുകൊണ്ടും ഇതരകാര്യങ്ങളിൽ കൌതുകം കുറഞ്ഞും ധർമ്മപുത്രൻ ദിവസങ്ങൾ കഴിച്ചുകൂട്ടി. ഈ കഥ എട്ടാം സർഗ്ഗത്തിൽ അടങ്ങിയിരിക്കുന്നു.

ഭീമസേനൻ പിതാവായ ധൃതരാഷ്ട്രന്റെ കാല്ക്കൽ വീഴുന്നതും അനുഗ്രഹം വാങ്ങുന്നതും എട്ടാംസർഗ്ഗത്തിലെ മുഖ്യഭാഗമാകുന്നു. ഈ കഥ മൂലത്തിലുള്ളതല്ല. പുത്രന്മാരെല്ലാം കൊന്നു ധൃതരാഷ്ട്രനോടു വലിയ ദ്രോഹം പ്രവർത്തിച്ചിരിക്കുന്നതു് ഭീമനാണു്. മരിച്ചിട്ടും തീരാത്ത വൈരം ഭീമ

ന ദുര്യോധനാദികളോടു ഉണ്ട്. ധൃതരാഷ്ട്രനും ഭീമനോടെന്നപോലെ മററാരോടും അത്ര വൈരമൊന്നുമില്ല. ഈ രണ്ടുപേരേയും നിർവ്വൈരലേശന്മാരാക്കി ഇണക്കുന്നതു യുക്തമായിരിക്കും എന്നു എനിക്ക തോന്നി. മനഃസ്ഥിതി എങ്ങിനെയിരുന്നാലും പുറമേയെങ്കിലും ധർമ്മപുത്രന്റെ ഹിതം ഭീമൻ അനുസരിക്കും. സർവ്വസംഗപരിത്യാഗിയായി തപസ്സിനു വനത്തിലേക്ക പുറപ്പെടുന്ന ധൃതരാഷ്ട്രനു ഭീമനോടു പാരുഷ്യം ഉണ്ടാകാവുന്നതല്ല. ഉണ്ടായാലും അതിനു പഴയതുപോലെ ശക്തികാണുകയില്ല. അന്ധനായ ധൃതരാഷ്ട്രൻ ദുഃഖിതനായി വനത്തിലേക്ക പോകുന്ന ആ കാഴ്ച ഇതരന്മാരെ എന്നപോലെ ഭീമനേയും ശോകവിവശനാക്കി. മുൻപു പറഞ്ഞതും പ്രവർത്തിച്ചതും ഓർത്തു ഭീമൻ പശ്ചാത്തപിച്ചു കാല്ക്കൽ വീണു. ഈ രംഗം ധർമ്മപുത്രൻ ഭീമൻ ധൃതരാഷ്ട്രൻ എന്നിവരുടെ അസാധാരണമായ മഹാമനസ്കതയെ പ്രകാശിപ്പിക്കുന്നു.

## ധൃതരാഷ്ട്രന്റെ ആശ്രമപ്രവേശവും തപസ്സും

---

ഒമ്പതാം സർഗ്ഗത്തിന്റെ ആരംഭത്തിൽ ഒരു ചെറിയ സന്ധ്യാവർണ്ണനമുണ്ട്. വനത്തിലേക്ക പുറപ്പെട്ട ധൃതരാഷ്ട്രാദികൾ ഗംഗാതീരത്തുചെന്നു അന്നു അവിടെ താമസിച്ചു, പിന്നീടു ശതയൂപന്റെ ആശ്രമത്തിൽ ചെല്ലുകയും തപോവൃത്തിയോടുകൂടി അവിടെ പാൎക്കുകയും ചെയ്യുന്നു. ബഹുവിധങ്ങളായ ആഡംബരപ്രഭാവങ്ങളോടുകൂടിയ നഗരത്തെ വിട്ടു പ്രശാന്തവും പാവനവും ആയ വനത്തിൽ, ആശ്രമത്തിൽ, പ്രവേശിച്ചപ്പോൾ പണ്ടു അനുഭവപ്പെടാത്തതായ ഏതോ ഒരു ആത്മനിർവൃതി ധൃതരാഷ്ട്രാദികൾക്ക ലഭിച്ചു.

നിരയത്തിൽ മേവുമൊരുവൻ സുമേരുഭൂ-
ധരശൃംഗസൌധതലമെത്തിലെന്നപോൽ,
നിരവദ്യമാശ്രമമതിൽഗമിക്കവേ
തരസാ കരുട്ടപതിന വാച്ചു കൌതുകം.

ഗതിവിട്ടു കാട്ടിലലയുന്നവന്നു സു-
സ്ഥിതിപൂണ്ടനാട്ടിലണകിൽ കണക്കിനേ
അതിമോദമാത്മപുരിവിട്ടു കാനന-
ക്ഷിതിയിങ്കലെത്തിയ നൃപന്നുജാതമായ്.

എരിതീയിൽ വീണുഴലുമാവാന വൻസുധാ-
ബ്ധിയിൽ പതിച്ചീടുകിലെന്നപോലവേ,
പുരിവിട്ടു പർണ്ണനിലയത്തിലെത്തവേ
സ്ഫുരിതാത്മസൌഖ്യമവനീശനേറിമേൽ.

എന്നവിധം ഒരു മനഃസ്ഥിതി ആശ്രമപ്രവേശനംകൊണ്ടു രാജാവിനുണ്ടായി.

ഈ സർഗ്ഗത്തിൽ ധൃതരാഷ്ട്രാദികളുടെ തപസ്സിനെപ്പററി വർണ്ണിക്കുന്നഭാഗം പ്രധാനമായിരിക്കുന്നു. അവർ എല്ലാവരും സർവ്വവിധസുഖവിഭവങ്ങളേയും പരിത്യജിച്ചു തപോനുഷ്ഠാനനിരതന്മാരായിത്തീൎന്നു.

അകതാരതാം നയനമെത്രസൂക്ഷ്മമായ്
തികവോടു ഭൂപതി തുറന്നുനോക്കിയോ
സകലം പുറത്തുതടവുന്ന വസ്തുവിൻ-
നികരങ്ങളത്രയവ കണ്ടിടാതെയായ്.

തപോവൃത്തിയിലിരുന്ന രാജാവിനു ജ്ഞാനം വർദ്ധിച്ചു. അങ്ങിനെ നിർമ്മലമായ ഹൃദയചക്ഷുസ്സുകൊണ്ടുനോക്കിയപ്പോൾ പ്രപഞ്ചം, ജഗത്ത് എന്നിവ മിത്ഥ്യയെന്നു അനുഭവപ്പെട്ടു.

ആദാവന്തേ ച യന്നാസ്തി വർത്തമാനേപി തത്തഥാ.

എന്നു നോക്കുക. 'നാസതോ വിദ്യതേ ഭാവഃ' ഇത്യാദിവാക്യങ്ങൾ ഇവിടെ സ്മരണീയങ്ങളാകുന്നു.

പുറമേ പടൎന്ന ബഹുരൂപവസ്തുവിൻ-
നിരയിങ്കൽനിന്നു മിഴി പിൻവലിക്കുവാൻ,
നരനാഥനില്ല പണിയെന്നമൂലമായ്
പരമാന്ധ്യമന്നൊരുപകാരി ബന്ധുവായ്

യോഗികൾ ബഹിർഗ്ഗതങ്ങളായ വസ്തുക്കളിൽ മനസ്സുപതിയാതെയിരിക്കുന്നതിനു കണ്ണു അടയ്ക്കുന്നു. ജന്മനാ അന്ധനായ ധൃതരാഷ്ട്രനു അങ്ങിനെ ചെയ്യേണ്ടിവന്നില്ല. അതുകൊണ്ടു അന്ധത രാജാവിനു ഉപകാരമായിവന്നു. പഞ്ചേന്ദ്രിയങ്ങളിൽ മുഖ്യം കണ്ണാകുന്നു. അതിനെ വസ്തുക്കളിൽ നിന്നു പിൻവലിച്ചു നിയന്ത്രിക്കുന്നതായാൽ ഇതരേന്ദ്രിയങ്ങളെ നിഗ്രഹിക്കുന്നകാൎയ്യം എളുപ്പം സാധിക്കും.

ശമയോഗമോടുടലിലുള്ള വായുവിൻ-
ഗമനാഗമാത്മകവികാരവൃത്തികൾ
ക്രമമോടടക്കിയിളകാതെ മുട്ടിപോൽ
വിമലാത്മചിന്തയൊടു മേവി ഭൂമിപൻ.

ശരീരാന്തർഗ്ഗതങ്ങളായ വായുക്കളുടെ ഗതിവിഗതികളെയെല്ലാം യോഗവൃത്തികൊണ്ടു നിയന്ത്രിച്ചു ദേഹം ഇളകാതെ മുട്ടിപോലെ ഇരുന്നു. മനസ്സിനെ അന്തർമുഖമാക്കിത്തീൎത്തു. പരമാത്മാവിനെക്കുറിച്ചു ധ്യാനിച്ചു ധൃതരാഷ്ട്രൻ ഈവിധം തപസ്സു അനുഷ്ഠിച്ചു.

പ്രാണായാമസ്തഥാ ധ്യാനം പ്രത്യാഹാരോഥ ധാരണാ
തൎക്കശ്ചൈവ സമാധിശ്ച ഷഡംഗോ യോഗ ഉച്യതേ.
(ദക്ഷസ്മൃതി) എന്നും,

അനാഗതമതീതം ച വത്തമാനമതീന്ദ്രിയം
വിപ്രകൃഷ്ടം വ്യവഹിതം സമ്യൿപശ്യന്തി യോഗിനഃ.

(ഭാഗ. ദശ. സ്ക. അ. 61) എന്നും മററുമുള്ള സ്മൃതികളെക്കൊണ്ടാകുന്നു. യോഗത്തിൽ പ്രാണായാമം മുതലായി ആറു അംഗങ്ങ ളും ഉണ്ട്. വരുവാനുള്ളതു കഴിഞ്ഞതു എന്നിവയെക്കുറിച്ചൊക്കെ യോഗികൾക്ക് അറിയുവാൻ കഴിയും.

## വിദുരൻെറ തപസ്സ്.

വിദുരൻെറ തപസ്സിൻെറ സ്വഭാവം പറയുന്നു.

നിലതെല്ലുപോലുമിളകാതെ ശമവിട്ടും
ശിലപോൽ ചിലപ്പോളവനാത്മനിഷ്ഠധീ,
ചിലനേരമേററലയുമങ്ങുമിങ്ങു നി-
സ്തുലമാം മതിഭ്രമമിയന്നവൻവിധം.

ധൃതമൌനമോടു മരുവും ചിലപ്പോള-
ച്യുതകീർത്തനങ്ങൾ ചിലപ്പോളു പാടിടും,
ധൃതവസ്ത്രനായ് വിഗളിതാശനാശനായ്
ഗതദേഹചിന്തനവനാവസിച്ചിടും.

എന്നിങ്ങനെ ഒരു ഭ്രാന്തൻേറതായിത്തീൎന്നു വിദുരൻെറ നില. ചിലപ്പോൾ ശരീരം ഇളകാതെ സ്ഥിരിക്കും. പെട്ടെന്നു എഴുനേററു ചിലപ്പോൾ അവിടേയും ഇവിടേയും അലഞ്ഞു നടക്കും. എന്തുതന്നെ പ്രവൎത്തിച്ചാലും മനസ്സു ആത്മനിഷ്ഠമായിത്തന്നെയിരിക്കും.

ഉടലിൽ പടൎന്നപൊടി നീക്കിടാതെയും,
പടമങ്ങഴിഞ്ഞതഥ കണ്ടിടാതെയും,

ജടവാച്ചിട്ടും മുടിയൊട്ടുക്കിടാതെയും,
ചടവേറുമായവനലഞ്ഞു കാട്ടിൽ.

ദേഹത്തെപ്പററി വിചാരം വിദുരന്നു അല്പവും ഇല്ലാതെയായി.

ദേഹം ച നശ്വരമവസ്ഥിതമുത്ഥിതം വാ
സിദ്ധോ ന പശ്യതി യതോƒദ്ധ്യഗമൽസ്വരൂപം
ദൈവാദപേതമഥ ദൈവവശാദുപേതം
വാസോ യഥാ പരികൃതം മദിരാമദാന്ധഃ.

(ഏകാ. സ്ക. അ–14) എന്നു ഭാഗവതത്തിൽ പറയുന്ന ജ്ഞാനിയായ സിദ്ധന്റെ നില വിദുരനു സംഭവിച്ചു.

പരമാഗ്ഗുണത്രയമറുത്തതിന്നുമ-
പ്പുറമാമവസ്ഥയെ വഹിച്ചിതായവൻ,
നിരപായ ദിവ്യപദമേളിടും മുനീ-
ശ്വരനും നിനയ്ക്കിലവനേറ്റ താഴെയാണ്.

വിദുരൻ ഗുണത്രയത്തെ ജയിച്ചു അതിനും മുകളിലുള്ള സ്ഥാനത്തു എത്തി. 'നിസ്ത്രൈഗുണ്യോ ഭവാർജ്ജുന' എന്നു ഗീതയിൽ (അ–2) പറഞ്ഞിരിക്കുന്നതു നോക്കുക. ഈ നില വിദുരനും വന്നുകൂടി.

കുന്തിയും ഗാന്ധാരിയും ഭഗവന്നാമജപത്തിൽ ആസക്തചിത്തകളായിപ്പാർത്തു. അങ്ങിനെയവരും തപോവൃത്തിയിൽ ഏർപ്പെട്ടു.

## പാണ്ഡവന്മാരുടെ ആശ്രമപ്രവേശം.

---

ധൃതരാഷ്ട്രൻ തപസ്സുചെയ്തുകൊണ്ടിരിക്കുന്ന ആശ്രമത്തിൽ അന്നൊരിക്കൽ ധർമ്മപുത്രൻ ക്ഷേമാന്വേഷണാർത്ഥം രാജ്ഞികളോടും

അനുജന്മാരോടും പൌരന്മാരോടും കൂടി പോകുന്നു. രാജകീയമായ ആഡംബരത്തെ സർവ്വവും പ്രകാശിപ്പിച്ചുകൊണ്ടു ചെയ്യുന്ന ഒന്നാണു ആ യാത്ര. പ്രസ്തുത ഘോഷയാത്രയാണു

പത്താംസർഗ്ഗത്തിലെ പ്രതിപാദ്യം. ആശ്രമത്തിൻെറ സമീപത്തു കാട്ടിൽചെന്ന ഘോഷയാത്ര അവസാനിക്കുന്നു. ധർമ്മപുത്രൻെറ അനുചരന്മാരായ ഭടന്മാർ കാട്ടിൽ കൂടാരം കെട്ടി അതിൽ പാൎത്തു.

ഏതാനും ചില അനുചരന്മാരോടുകൂടി പാണ്ഡവന്മാർ ആശ്രമത്തിൽ പ്രവേശിച്ചു. അവിടെ പാൎക്കുന്ന മുനികളെയും കുന്തി ഗാന്ധാരി എന്നിവരെയും പിന്നീടു ധൃതരാഷ്ട്രനേയും അവർ കണ്ടു. വേർപാടുനിമിത്തം ദുസ്സഹമായ ദുഃഖം അനുഭവിച്ചുകൊണ്ടിരുന്ന ധർമ്മപുത്രാദികൾക്കു കുന്തിയേയും ധൃതരാഷ്ട്രനേയും കണ്ടപ്പോൾ ഉണ്ടായ സന്തോഷം പറഞ്ഞറിയിക്കാവുന്നതല്ല. തപോവൃത്തിയോടുകൂടി പാൎക്കുന്ന കുന്തിക്കു പുത്രന്മാരെ കണ്ടപ്പോൾ നിസ്തുല്യമായ സന്തോഷമുണ്ടായി. ധർമ്മപുത്രാദികളോടുള്ളതിനേക്കാൾ കൂടുതൽ സ്നേഹം കുന്തിക്കു മാദ്രീപുത്രനായ സഹദേവനോടാണു്. സഹദേവനു കുന്തിയെന്നുപറഞ്ഞാൽ ജീവനാണു്. ഇവരുടെ സമാഗമം രണ്ടുപേൎക്കും അത്യാനന്ദപ്രദമായിഭവിച്ചു. പാണ്ഡവന്മാർ ധൃതരാഷ്ട്രനേയും കണ്ടു വന്ദിച്ചു. അന്നു അവർ അവിടെ ആശ്രമോചിതമായ സല്ക്കാരം ഏററു സന്തുഷ്ടന്മാരായി പാൎത്തു. അടുത്തദിവസം എല്ലാവരുംചേന്നു ധൃതരാഷ്ട്രനുമായി ഒരിടത്തിരുന്നു സ്വച്ഛന്ദമായി സംഭാഷണത്തിലേർപ്പെട്ടു. ഇതു പതിനൊന്നാം സർഗ്ഗത്തിലെ കഥ.

കുന്തിക്കു സഹദേവനോടുള്ള സ്നേഹാധിക്യത്തെപ്പററി ഭാരതത്തിൽ പല സന്ദർഭങ്ങളിലും പ്രതിപാദിക്കുന്നുണ്ടു്.

സഹദേവം ഹി മേ വീരം നിത്യമാൎയ്യാപ്രശംസതി.

(വിരാടപൎവ്വം)

സഹദേവസ്തു വേഗേന പ്രധാവദ്യത്ര സാ പൃഥാ
സുസ്വരം രുദതീ ധീമാൻ മാതുഃ പാദാവുപസ്പൃശൻ

സാ ച ബാഷ്പാകുലമുഖീ ദദർശ ദയിതം സുതം
ബാഹുഭ്യാം സമ്പരിഷ്വജ്യ സമുന്നാമ്യ ച പുത്രകം

(ആശ്ര. പ) ഇത്യാദിഭാഗങ്ങൾ നോക്കിയാൽ ഈ വസ്തുത തെളിയും.

ഈ ശ്ലോകങ്ങളാണു്,

ഏല്ലാമ്പടക്കാതെ മുദശ്രു തൂകു-
ട്ടക്കാൻ വേഗം സഹദേവനപ്പോൾ,
തല്ക്കാലിലായ് വീണു പിടിച്ചു മാറാ-
നൊക്കാത്തൊരമ്മട്ടു കിടന്നു മന്നിൽ

എന്ന പദ്യത്തിനു അടിസ്ഥാനം. സഹദേവനും കുന്തിയും അന്യോന്യം സിദ്ധമായിരിക്കുന്ന സ്നേഹാധിക്യത്തെക്കുറിച്ചു മുൻപു ചില സന്ദർഭങ്ങളിൽ ഞാൻ സൂചിപ്പിച്ചിട്ടുണ്ടു്.

ആ നന്ദനന്മാരരികത്തു നില്ക്കെ-
യാനന്ദബാഷ്പാകുലയായ കുന്തി
താനല്പനേരം തിരിയെ പ്രപഞ്ച-
സ്ഥാനത്തിലെയ്ക്കെത്തിയപോലെയായാൾ.

എന്നതായി, കുന്തിയുടെ സ്ഥിതി. സ്നേഹപാശമൊക്കെമുറിച്ചു തപോവൃത്തിയിൽ ഏർപ്പെട്ട പാത്ത കുന്തീ പുത്രന്മാരെ കണ്ടപ്പോൾ സന്തോഷംകൊണ്ടു വീണ്ടും പ്രാപഞ്ചികയായിത്തീൎന്നു.

ഭ്രാതരീശകൃതഃ പാശോ നൃണാം യഃ സ്നേഹസംജ്ഞിതഃ
തം ദുസ്ത്യജമഹം മന്യേ ശൂരാണാമപി യോഗിനാം.

(ഭാഗവതം) എന്ന പദ്യം സ്നേഹത്തിന്റെ മഹത്തായ ശക്തിയെക്കുറിച്ചു ഉപദേശിക്കുന്നു. ശൂരന്മാരായ യോഗികൾക്കു കൂടി സ്നേഹബന്ധത്തിൽ നിന്നു വേർപെടുക എന്ന കാര്യം വളരെ പ്രയാസമുള്ളതാണു്.

ധൃതരാഷ്ട്രൻ യുധിഷ്ഠിരനോടു രാജനീതികളെ സ്മരിച്ചുകൊണ്ടു കുശലപ്രശ്നം ചെയ്യുന്നു.

യുധിഷ്ഠിര മഹാബാഹോ കച്ചിത്താത കുശല്യസി
സഹിതോ ഭ്രാതൃഭിസ്സർവ്വൈഃ പൌരജാനപദൈസ്തഥാ
സചിവാഭൃത്യവർഗ്ഗാശ്ച ഗുരവശ്ചൈവ തേ നൃപ
കച്ചിത്തേപി നിരാതങ്കാ വസന്തി വിഷയേ തവ.

എന്നു ആരംഭിക്കുന്ന പ്രകൃതം രാജധർമ്മോപദേശപ്രധാനമായ ഒന്നാകുന്നു. ഞാൻ കാവ്യത്തിൽ ഈ ഭാഗത്തെ അനുകരിച്ചിട്ടുണ്ടു്.

പാകാഹിതപ്രൌഢിയൊടുണ്ണി ധർമ്മാൽ
നീ കാപ്പതില്ലേ ധര ധർമ്മപുത്ര!?
നാകാധികം ഭൂ സുഖമേല്പതില്ലേ?
ശ്രീകാന്തകാരുണ്യസമൃദ്ധിയാലേ

ഇത്യാദിപദ്യങ്ങൾ കാണുക. പ്രധാനങ്ങളായ രാജധർമ്മങ്ങളെ ഇവിടെ സ്മരിച്ചിരിക്കുന്നു. രാജാവിനോടു പറയുന്ന വാക്കുകളാൽ ഇതിൽ രാജധർമ്മോപദേശത്തിനു മുഖ്യത കൊടുത്തതു ഉചിതമായിരിക്കുന്നു.

സഭാപർവ്വത്തിലും (അ. 5) വാൽമീകിരാമായണം അയോദ്ധ്യാകാണ്ഡത്തിലും (സ–100) സുദീർഘവും കച്ചിൽപദനിബദ്ധവും ആയ ഒരു അദ്ധ്യായവും സർഗ്ഗവും നിബന്ധിച്ചിട്ടുണ്ടു്. സർവ്വവിധങ്ങളായ രാജധർമ്മങ്ങളേയും സ്മരിച്ചു രചിച്ചിരിക്കുന്നവയാണു് ആ ഭാഗങ്ങൾ. അവയെ അനുകരിക്കുന്ന ഒരു ഭാഗം ഭാഗവതത്തിലും (സ്ക. 1. അ. 14)ഉണ്ടു്. വിവിധങ്ങളായ ധർമ്മങ്ങളെ ഇതിലും പ്രതിപാദിച്ചിരിക്കുന്നു. ഇപ്രകാരം ദീർഘങ്ങളും ധർമ്മമർമ്മപ്രകാശകങ്ങളും ആയ കുശലപ്രശ്നങ്ങൾ ഭാരതീയരുടെ പൌരാണികസാഹിത്യത്തിൽ മാത്രമേ കാണുകയുള്ളൂ. ഞാൻ ഈ കാവ്യത്തിൽ

അവയെ അനേകരിച്ചു ചില ഭാഗങ്ങളും നിർമ്മിച്ചിട്ടുണ്ട്. അവയിലൊന്നാണു പ്രസ്തുത സർഗ്ഗത്തിലെ ധൃതരാഷ്ട്രന്റെ കുശലപ്രശ്നം.

## വിദുരമുക്തി.

വിദുരൻ യോഗവൃത്തി ചെയ്തു ധർമ്മപുത്രന്റെ ശരീരത്തിൽ പ്രവേശിച്ചു മുക്തനായി. ഈ കഥ പന്ത്രണ്ടാംസർഗ്ഗത്തിന്റെ ആദിയിൽ പറയുന്നു. ധൃതരാഷ്ട്രന്റെ ക്ഷേമം അന്വേഷിക്കുന്നതിനു വേദവ്യാസമുനി ആശ്രമത്തിൽ വന്നു. യുദ്ധത്തിൽ മരിച്ച പുത്രന്മാരെ കാണുന്നതിനു ആഗ്രഹമുണ്ടെന്നു രാജാവു മുനിയോടു പറഞ്ഞു. അതുകേട്ടു മുനി 'അവരെ പരലോകത്തിൽ, നിന്നു വരുത്തികാണിക്കാ' മെന്നും 'ആർക്കൊക്കെ ഭാരതപ്പോരിൽ മൃതരായ ബന്ധുക്കളെ കാണ്മാൻ ആഗ്രഹമുണ്ടോ അവരൊക്കെ സന്ധ്യകഴിഞ്ഞു ഗംഗയുടെ കരയിൽ വരണ' മെന്നും, 'ഞാനും അവിടെ വരാ'മെന്നും പറഞ്ഞു അവിടെ നിന്നും പോയി. മഹർഷിയുടെ വാക്ക എല്ലാവരേയും സന്തോഷിപ്പിച്ചു. മൃതബന്ധുക്കളെ കാണുന്നതിനു അത്യാശയോടുകൂടിയിരിക്കുന്ന ധൃതരാഷ്ട്രാദികൾക്കു, അന്നു അല്പമായി ശേഷിച്ച പകൽസമയം മന്വന്തരംപോലെ ദൈർഘ്യമേറിയതായി തോന്നി. ഇതത്രേ പന്ത്രണ്ടാംസർഗ്ഗത്തിലെ കഥ.

വിദുരൻ മാണ്ഡവ്യമുനിയുടെ ശാപം നിമിത്തം ശൂദ്രനായി ജനിച്ച യമധർമ്മനാണു്.

യാവദ്ദധാര ശൂദ്രത്വം ശാപാദ്വർഷശതം യമഃ.

(ഭാഗ. സ്ക. 1—അ. 13) എന്നു കാണുക. ധർമ്മപുത്രൻ യമന്റെ മകനാണല്ലൊ.

ആത്മാ വൈ പുത്രനാമാസീത്യേവം ച വദതിശ്രുതിഃ
ദ്വിപാദ്ദ്വിപോ യഥാതദ്വൽ പിതുഃ പുത്രഃ പ്രജായതേ.

എന്നു സർവ്വവേദാന്ത സിദ്ധാന്തസാരസംഗ്രഹം. ഈ വിധം ആത്മൈക്യത്തെ സ്മരിച്ചുകൊണ്ടാണു,

ഒന്നാണു നമ്മൾക്കിഹ നൂനമാത്മാ-
വെന്നായഥാർത്ഥം വെളിവാക്കിടുംപോൽ.

എന്നു കാവ്യത്തിൽ പറഞ്ഞിരിക്കുന്നതു് സുലഭ ജനകന്റെ ശരീരത്തിൽ യോഗവൃത്തിയെ വരിച്ചു പ്രവേശിച്ച കഥ ഭാരതം ശാന്തിപർവ്വത്തിൽ (അ. 321) പ്രതിപാദിക്കുന്നുണ്ടു്. ആ പ്രകൃതമാണു ഇവിടെ വിദുരന്റെ ധർമ്മപുത്ര ശരീരപ്രവേശനത്തെപ്പററി പറഞ്ഞിരിക്കുന്നതിനു അടിസ്ഥാനം.

നൃപന്റെ സത്വം സത്വത്താൽ പ്രവേശിച്ചിതു യോഗിനി
ഇവന്റെ കൺകളിൽ കണ്ണാൽ രശ്മിചേർത്തിട്ടു രശ്മിയാൽ
ചോദനം ചെയ്യുവോൾ യോഗബന്ധത്താൽ ചെയ്തുബന്ധനം.

എന്നും,

ഭിക്ഷു ശൂന്യഗൃഹത്തിങ്കലൊരുരാവമരുംവിധം
ഈ നിന്നുടെ ശരീരത്തിൽ പാർപ്പിതിന്നൊരുരാത്രിഞാൻ.

എന്നും,

പ്രധാനനെന്ന രാജർഷിനിൻ ചെവിക്കെത്തിയോൻ ധ്രുവം
അവന്റെ വംശത്തിലുള്ളോൾ സുലഭാഖ്യയരിക്കഞാൻ.

(ശാന്തി-പ-അ-321) എന്നും ഭാരതത്തിൽ സുലഭയുടെ സ്ഥിതി പ്രതിപാദിച്ചിരിക്കുന്നു.

യതീന്ദ്രനാകും ജനകന്റെ മെയ്യിൽ
സുതീവ്രയോഗാൽ സുലഭയ്ക്കു തുല്യം.

എന്നു ഞാൻ ഈ വസ്തുത സൂചിപ്പിച്ചിരിക്കുന്നു.

ജീവേന തജ്ജീവനെയാത്മചിന്താ-
ഭാവേന ഹൃത്താരൊടു ഹൃത്തിനേയും
ആ വേലയിൽ ചേർത്തു നൃപന്റെ മെയ്യി-
ലാവേശനം ചെയ്തു വിശിഷ്ടയോഗി.

എന്ന കാവ്യത്തിൽ പറഞ്ഞിരിക്കുന്നതു ശ്രദ്ധിക്കേണ്ടതാകുന്നു. ഇവിടെ 'വിശിഷ്ടയോഗി' എന്ന പദം, മഹാന്മാരാവന്മാരായ യോഗികൾക്കു ഇപ്രകാരം ചെയ്യുന്നതിനു സാധിക്കുമെന്നു ധ്വനിപ്പിക്കുന്നു.

പ്രീതിക്കു കാണുന്നതു കണ്ടിടാതെ
കാതിൽ പതിക്കുന്നതു കേട്ടിടാതെ
ഏതിങ്കലും സക്തി വഹിച്ചിടാതെ
ശാന്തിശമനിഷ്ഠൻ വിചരിച്ചു യോഗി.

എന്നിങ്ങനെ വിദുരന്റെ സ്ഥിതിയെപ്പറ്റി പ്രതിപാദിച്ചിരിക്കുന്നതു് മൂലത്തെ അടിസ്ഥാനമാക്കിയാകുന്നു. ഗംഭീരമായ ഒന്നാണു മൂലത്തിലെ വിദുരമുക്തികഥാപ്രതിപാദകമായ ഭാഗം.

## പുത്രദർശനം.

സന്ധ്യാവർണ്ണനത്തോടുകൂടി പതിമ്മൂന്നാംസർഗ്ഗം തുടങ്ങുന്നു. ധൃതരാഷ്ട്രനും പാണ്ഡവന്മാരും അന്തഃപുരന്മാരും എല്ലാവരും സന്ധ്യയ്ക്കു മുൻപു സോത്സാഹം ഗംഗാതീരത്തിൽ ചെന്നുചേർന്നു. അപ്പോഴേയ്ക്കു മഹർഷിയും വന്നു. മുനി ഗംഗാജലത്തിൽ ഇറങ്ങി അല്പം സമയം ധ്യാനനിഷ്ഠനായി നിന്നു. പിന്നീടു തന്റെ ധർമ്മവൈഭവത്തെ സ്മരിച്ചുകൊണ്ടു ഭാരതയുദ്ധത്തിൽ മരിച്ച രാജാക്കന്മാരെ ഓരോരുത്തരെ വിളിച്ചു അടുക്കൽ വരുന്നതിനു ഉച്ചത്തിൽ പറഞ്ഞു. അപ്പോൾ ഗംഗയിലെ ജലത്തിനു വലിയ ഒരു ഇളക്കം തട്ടി. ക്ഷണേന ദുര്യോധനൻ ദുശ്ശാസനൻ കർണ്ണൻ ഭീഷ്മർ ദ്രോണൻ മുതലായവർ ഓരോരുത്തരായി വെള്ളത്തിൽനിന്നു ഉയർന്നു. ആകൃതി വേഷം ഭൂഷണം കൊടി മുതലായവ അവർക്കു പഴയതുപോലെ തന്നെയായിരുന്നു. ദേവന്മാർ ഗന്ധർവ്വന്മാർ എന്നിങ്ങനെയുള്ളവരും വെള്ളത്തിൽ നിന്നു പൊങ്ങി. ആദ്യമായി വന്ന ദുര്യോധനൻ മഹർഷിയെ കണ്ടു വിനീതനായി വണങ്ങിനിന്നു 'തങ്ങളെ വിളിച്ചതു എന്തിനു

ണെന്ന ചോദിച്ചു. 'ഭാരതയുദ്ധത്തിൽ മരിച്ചവരായ നിങ്ങളെ എല്ലാവരേയും കാണുന്നതിന്ന ധൃതരാഷ്ട്രൻ പാണ്ഡവന്മാർ മുതലായ ബന്ധുജനങ്ങൾക്ക ആഗ്രഹമുണ്ടെ'ന്നും, ഇന്ന രാത്രി നിങ്ങൾ അവരോടിണങ്ങി കഴിച്ചുകൂട്ടണ'മെന്നും, 'പിന്നീട സ്വസ്ഥാനങ്ങളിലേക്ക പോകാ'മെന്നും മഹർഷി ഉത്തരം പറഞ്ഞു. തദനുസരണം ദുര്യ്യോധനൻ ധൃതരാഷ്ട്രനെ ചെന്നു കണ്ടു. ദിവ്യ ചക്ഷുസ്സ, മഹർഷി കൊടുത്തിരുന്നതുകൊണ്ടു അന്ധനായ ധൃതരാഷ്ട്രന്ന പുത്രന്മാരെ കാണുന്നതിന്ന സാധിച്ചു. ഈ സർഗ്ഗത്തിൽ ഗംഗാവർണ്ണനവും അന്തർഭവിച്ചിട്ടുണ്ട്.

ആശ്രമവാസപർവ്വം മുപ്പത്തിനാലാമത്തെ അദ്ധ്യായത്തിൽ ഈ കഥ പ്രതിപാദിക്കുന്നു. 'തതോ നിശായാം പ്രാപ്തായാം' എന്ന അതിൽ സൂചിപ്പിച്ചിരിക്കുന്ന സന്ധ്യയെ (രാത്രിയെ) ഞാൻ സവിസ്തരം വർണ്ണിച്ചിട്ടുണ്ട്.

തതോ വ്യാസോമഹാതേജാഃ പുണ്യം ഭാഗീരഥീജലം

അവതീര്യ്യാജ്ജുഹാവാഥ സർവ്വാൻലോകാന്മഹാമുനിഃ.

എന്ന വ്യാസഭഗവാന്റെ ആഹ്വാനത്തെ മൂലത്തിൽ ചുരുക്കിയിരിക്കുന്നു. കാവ്യത്തിൽ "അതിപൊല്ലിയുടൻ" (ശ്ലോ-32) എന്ന പദ്യം മുതല്ക്കു, "അടലിങ്കൽ മരിച്ചു" (ശ്ലോ-42) എന്നതുവരെ മുനിയുടെ ആഹ്വാനമാകുന്നു. പോരിൽ മരിച്ചവരും മഹാരഥന്മാരും ആയ ഒട്ടേറെപ്പേരുടെ പേരുകൾ മൂലത്തിൽ സ്മരിക്കുന്നുണ്ട്. കാവ്യത്തിൽ ആഗതന്മാരുടെ പേരുകൾ അത്രയധികമില്ല. ഓരോരുത്തന്റേയും വേഷാദികളെ ഞാൻ കൂടുതൽ വർണ്ണിച്ചിട്ടുണ്ട്.

ഉരഗക്കൊടി ഗംഗയിങ്കലാളും-
തിരയിൽതട്ടിവരുന്ന കാററിളക്കി,
തരസാ മണിഭൂഷണാളി ചാർത്തി-
സ്സുരഥസ്ഥൻ കുരുരാട്ടുയർന്നു മുൻപേ.

എന്നു ദുര്യ്യോധനനേയും,

പരശുത്തല പാടുചേർത്തമാറും
പരമാത്മാവിലണച്ച ചിത്തതാരും
നരപൂണ്ട ശിരസ്സുമാണ്ടു വന്നാൻ.
അഥസാ ഭീഷ്മർ ഭൃശാവദാതവസ്ത്രൻ.

എന്നു ഭീഷ്മരെയും,

മലപോലെ തടിച്ചുമേനി ചെമ്പൻ-
തലയംഭോധരജാലനീലവർണ്ണം
ജപലടക്കികളും കലന്നു പൊങ്ങി
ജലമദ്ധ്യത്തിലുടൻ ഘടോൽകചാഖ്യൻ.

എന്നു ഘടോൽകചനെയും വർണ്ണിച്ചിരിക്കുന്നതു നോക്കുക. അംബയുടെ കാര്യത്തിനായി ഭീഷ്മരും പരശുരാമനുമായി ഭയങ്കരമായ യുദ്ധമുണ്ടായതിനെ സൂചിപ്പിക്കുന്നതാണു 'പരശുത്തല' ഇത്യാദി പദ്യത്തിന്റെ പ്രഥമപാദം. ഭീഷ്മരുടെ ബ്രഹ്മചര്യത്തെ ദ്വിതീയപാദം സൂചിപ്പിക്കുന്നു. ഭീഷ്മന്റെ കുട ഉടുപ്പു തൊപ്പി വസ്ത്രം എന്നിവ ധവളനിറമാണു്.

ശ്വേതോഷ്ണീഷം ശ്വേതഛത്രം ശ്വേതവർമ്മാണമച്ച്യുതം
അപശ്യാമ മഹാരാജഭീഷ്മം ചന്ദ്രമിവോദിതം.

എന്നു ഭാരതത്തിൽ പറയുന്നു.

"ഗന്ധർവ്വൈരുപഗീയന്തഃ" എന്നു കൗരവന്മാരുടെ വരവിനെക്കുറിച്ചു് മൂലത്തിൽ പറയുന്നു.

ധൃതരാഷ്ട്രസ്യ ച തദാദിവ്യം ചക്ഷുർന്നരാധിപ!
മുനിസ്സത്യവതീപുത്രഃ പ്രീതഃ പ്രാദാന്മഹാബലൽ.

എന്ന പദ്യത്തിൽനിന്നു മഹർഷി ധൃതരാഷ്ട്രനു ദിവ്യചക്ഷുസ്സു കൊടുത്തു എന്നു സിദ്ധിക്കുന്നു.

യസ്യവീരസ്യ യോ വേഷോ യോ ധ്വജോ യച്ച വാഹനം
യദ്വർമ്മ യൽ പ്രഹരണം തേനതേന സദൃശ്യതേ.

ഓരോ വീരന്റെയും വേഷഭൂഷണായുധാദികൾ മുൻപു എങ്ങിനെയോ അതുപോലെതന്നെയായിരുന്നു.

ലോകത്തിൽ ജീവിച്ചിരുന്നകാലത്തു ഉണ്ടായ വൈരമ

സൂയാദി ചിത്തവൃത്തികളെ നിശ്ശേഷം പരിത്യജിച്ചു എല്ലാ വരും സ്വന്താം ജനങ്ങളോടു സ്നേഹപൂർവ്വം പെരുമാറി. ഇതു പ്രകൃതത്തിൽ പറയേണ്ടതായ ഒരു മുഖ്യകാൎയ്യമാകുന്നു.

തതസ്തേ പുരുഷശ്രേഷ്ഠാസ്സമാജഗ്മുഃ പരസ്പരം
വിഗതക്രോധമാത്സൎയ്യാഃ സൎവ്വേ വിഗതകല്മഷാ.

എന്നു പറഞ്ഞിരിക്കുന്നു. ദുൎയ്യോധന ദുശ്ശാസനാദികൾക്കു പാണ്ഡവന്മാരോടു യാതൊരു വൈരവും ഉണ്ടായില്ല. അവരുടെ ഹൃദയമെല്ലാം നിൎമ്മലമായിത്തീൎന്നിരിക്കുന്നു. ആത്മജ്ഞാനം വിരക്തി ശമം ദമം മുതലായ ഗുണങ്ങൾ തികഞ്ഞ ഒരു ദുൎയ്യോധനനേയും ദുശ്ശാസനനേയും ആണു ഈ സന്ദൎഭത്തിൽ കാണുന്നതു്. ദുശ്ശാസനന്റെ ഈ ഹൃദയനൈൎമ്മല്യത്തെ 'അനഘാശയനായദുശ്ശാസനൻ' എന്നു ഞാൻ സൂചിപ്പിച്ചിട്ടുണ്ടു്. മുൻപു ആചാൎയ്യന്മാരായ ഋഷികളും ഭഗവാനും ഉപദേശിച്ചിട്ടും, ധൎമ്മപുത്രാദികൾ താണുവീണു കേണപേക്ഷിച്ചിട്ടും പാണ്ഡവന്മാൎക്കു സൂചികുത്താനിട ഭൂമി പോലും കൊടുക്കുകയില്ലെന്നു ശാഠ്യം പിടിച്ച ആ ദുൎയ്യോധനൻ അല്ല, ദിവ്യതേജഃപൂണ്ടു, അത്യന്തം പരിശുദ്ധാത്മാവും ആത്മജ്ഞനും ആയി പ്രത്യക്ഷപ്പെടുന്ന ഈ മഹാൻ. അതുപോലെ പാഞ്ചാലീവസ്ത്രാക്ഷേപംകൊണ്ടു സൎവ്വജനനിന്ദിതനായിത്തീൎന്ന ആ മഹാപാപിയല്ല ദിവ്യചൈതന്യം കൈക്കൊണ്ടു വിശുദ്ധാശയനായിത്തീൎന്നു് ഇന്നു കാണുന്ന പുണ്യാത്മാവു്. ഇവർ എത്രയും ജ്ഞാനികളും മഹാത്മാക്കളും ആയിത്തീൎന്നു എന്നു അടുത്ത സൎഗ്ഗത്തിൽ വിവരിക്കുന്ന ഇവരുടെ സംഭാഷണത്തിൽ നിന്നു ഗ്രഹിക്കാം. ദുൎയ്യോധനന്റെ മനഃസ്ഥിതിക്കു പാവനമായ വ്യത്യാസം വന്നിട്ടുണ്ടെന്നു ഈ സൎഗ്ഗം അവസാനഭാഗത്തിലെ "കരുരാട്ടു മുനീന്ദ്രനേ വണങ്ങി" എന്നു തുടങ്ങുന്ന ഭാഗത്തിൽ നിന്നു വിശദമാകും.

സനയം കുരുരാജനോതി ഗേഹം
ധനമെന്നീവകയെത്ര തുച്ഛതുച്ഛം!
മനസി പ്രിയമേകുകില്ലിതൊന്നും
ഘനചിന്മോദനിമഗ്നചിത്തർ ഞങ്ങൾ.

എന്നിപ്രകാരമുള്ള അഭിപ്രായങ്ങൾ ദുര്യോധനന്റെ മുഖത്തു നിന്നു പുറപ്പെടുമ്പോൾ ആൎക്കും അസാധാരണമായ അത്ഭുതം തോന്നും. ദിവ്യത്വം ലഭിക്കുമ്പോൾ ലൌകികന്മാൎക്കു സംഭവിക്കുന്ന സ്വഭാവവ്യത്യാസത്തിന്റെ സ്ഥിതിയിതാണു്.

ദുര്യോധനൻ വേദവ്യാസനെ കാണുന്നതും സംഭാഷണം ചെയ്യുന്നതും ആ കഥ മൂലത്തിലുള്ളതല്ല. ഞാൻ നിൎമ്മിച്ചു ചേൎത്തതാകുന്നു. വൈരാഗ്യം ജ്ഞാനം ദിവ്യത്വം ഗുരുഭക്തി മുതലായ ദുര്യോധനഗുണങ്ങളെ ദ്യോതിപ്പിക്കുന്നതിനു ഈ ഭാഗം സഹായിക്കും.

പതിനാലാം സൎഗ്ഗത്തിൽ ആദ്യമായി ധൃതരാഷ്ട്രദുര്യോധനസമാഗമം പ്രതിപാദിക്കുന്നു. അന്ധനായ രാജാവു മഹൎഷികൊടുത്ത ദിവ്യചക്ഷുസ്സിന്റെ പ്രഭാവംകൊണ്ടു കാഴ്ചയുള്ളവനായി വന്നു ദുര്യോധനനെക്കണ്ടു സന്തോഷിച്ചു. ലൌകികനായ ധൃതരാഷ്ട്രൻ മുൻപെങ്ങനെയോ അതുപോലെ ഇന്നും പുത്രസ്നേഹാകുലൻ. എന്നാൽ ദുര്യോധനനോ? ദിവ്യനും ജ്ഞാനിയും. ഈ വ്യത്യാസം ഇവൎക്കു ഉണ്ടു്. ഈ നിലയിലാണു ഇവരുടെ സമാഗമം പ്രകൃതത്തിൽ വൎണ്ണിച്ചിരിക്കുന്നതു്.

ഉടനന്നു പരിഭ്രമപ്രമോദാൽ-
ക്കടമുത്തുംഗവികാരഭേദമുള്ളം
പടരുംസലിലം നിറഞ്ഞകണ്ണും
തടവും ഭൂപതി വീണ്ടുമന്ധനായീ.

എന്ന ശ്ലോകം ധൃതരാഷ്ട്രന്റെ മനഃസ്ഥിതിയേയും

തവ പുത്രനിലയ്ക്കു മുൻപു വാണോ-
രിവരെന്നാൽ ദൃഢമിന്നു ഞങ്ങളന്യർ;
അവനിയ്ക്കുകമാളുവോൎക്കു വാനിൽ

പ്രവസിപ്പോരെ നിനച്ചു വേണ്ട ദുഃഖം.

എന്നതു ദുര്യോധനന്റെ പ്രകൃതിവ്യത്യാസത്തേയും കാണിക്കുന്നു. തന്റെ പുത്രനായ ദുര്യോധനൻ, പുത്രനല്ലാത്തവന്റെ അന്യന്റെ, മൂഢന്റെ നിലയിലല്ലാതെ ജ്ഞാനിയുടെ മട്ടിൽ പറയുന്ന തത്വഗർഭിതമായ വാക്കു കേട്ടപ്പോൾ ധൃതരാഷ്ട്രനു സമാധാനം യാതൊന്നും പറയുവാനുണ്ടായില്ല. പണ്ടു ധൃതരാഷ്ട്രനും ഭീഷ്മാദികളായ ആചാര്യന്മാരും ഓരോ സന്ദർഭങ്ങളിൽ പ്രതിപാദിച്ചിട്ടുള്ള തത്വങ്ങളാണ് ഇന്നു ദുര്യോധനൻ പറയുന്നതു്. അതുകേട്ടപ്പോൾ 'ദുഃഖമുള്ളു തെളിഞ്ഞു പിന്നെയൊന്നുംപറയാതെ' ധൃതരാഷ്ട്രൻ ഇരുന്നു.

ദുര്യോധനൻ പിന്നീടു ധർമ്മപുത്രനെ കണ്ടു സംഭാഷണം ചെയ്യുന്നു. 'ശമനാത്മജനെജ്ജയിച്ചുനില്ക്കും സുമനശ്ശുദ്ധി' ദുര്യോധനൻ വഹിച്ചു. ധർമ്മപുത്രനുള്ളതിൽ കൂടുതൽ ഹൃദയനൈർമ്മല്യം ദുര്യോധനനുണ്ടായി. സ്നേഹമധുരവും അകളങ്കവും ആയ ദുര്യോധനന്റെ വാക്കു കേട്ടപ്പോൾ ആക്കും ആത്മശുദ്ധിയെ ജനിപ്പിക്കുന്ന സത്സംഗത്തെ ധർമ്മപുത്രൻ മനസ്സുകൊണ്ടു നമസ്കരിച്ചു. അവിടവുമായി സംസർഗ്ഗം കൈവന്നതുകൊണ്ടാണല്ലോ ദുര്യോധനനു ഇപ്രകാരം ഹൃദയശുദ്ധി സംഭവിച്ചതു്. പണ്ടു യുദ്ധത്തിൽ അന്യായമായി ഗദാഘാതമേല്പിച്ചതുകൊണ്ടു ഭീമസേനനു ദുര്യോധനന്റെ അടുത്തുചെല്ലുന്നതിനു മടിതോന്നി. ഈ വിവരം ശുദ്ധഗതിക്കാരനായ ധർമ്മപുത്രൻ അറിയിച്ചു. അപ്പോൾ ദുര്യോധനൻ പറയുന്നു

ദനുജോചിത മത്സരാദിദോഷം
അനു ഭൂലോകമിതിങ്കലെങ്കിൽമാത്രം;
മനുജർക്കുളവായ്ത്തന്നെ നാശ-
ത്തിനുമൂലം നിരുപിക്ക ശാന്തനായ് നീ.

ഭൂലോകത്തിൽ മനുഷ്യർക്കു സംഭവിക്കുന്ന മനോദോഷങ്ങൾ നാ

കവാസികൾക്കു ഉണ്ടാകുന്നില്ല. ദുര്യോധനൻ സ്നേഹപൂർവ്വം ഭീമസേനനെ ആശ്ലേഷിച്ചു.

സുരചേതനനാം സുയോധനൻതൻ-
നിരവദ്യദ്യുതിഗാത്ര സംഗമത്താൽ,
ചിരമുള്ളിന്നു വാച്ച രോഷമാകെ-
ക്കുറവായ് ഭീമന്ന ഹൃത്തലം തെളിഞ്ഞു.

ദുര്യോധനന്റെ ഗാത്രസംഗമം ഭീമനെ അത്യന്തം നിർമ്മലഹൃദയനാക്കിത്തീർത്തു.

ദുശ്ശാസനനും ദ്രൗപദിയുമായി സംഭാഷണംചെയ്യുന്ന കഥ അടുത്തു പറയുന്നു. ഭാരതം വായിച്ചിരിക്കുന്നവർക്ക് അവരുടെ മനസ്സിൽ അറിയാതെതന്നെ ദുശ്ശാസനന്റെ പേരു കേൾക്കുന്നസമയത്തു മുൻപൊരിക്കലും ഉണ്ടായിട്ടില്ലാത്തവിധം ഒരു അറപ്പും വെറുപ്പും വിരോധവും സംഭവിക്കുന്നു. ഈ മനുഷ്യരാക്ഷസന്റെ മുൻപിൽ സാക്ഷാൽ രാക്ഷസാധിപന്മാരായ രാവണാദികൾ എത്രയോ ഭേദപ്പെട്ടവർ! സത്തുക്കൾ! അവർക്കാർക്കും ഈ വീരന്റെ ശിഷ്യശിഷ്യശിഷ്യന്മാരാകുവാൻ കൂടി യോഗ്യതയില്ല. ലോകത്തിലെ യാതൊരു സാഹിത്യകാരന്റെ ഭാവനയ്ക്കും ഇത്രയ്ക്കു ഭയങ്കരനായ ഒരു ദുഷ്ടനെ സൃഷ്ടിക്കുവാൻ സാധിച്ചിട്ടില്ലെന്നു ശങ്കകൂടാതെ പറയാം. ആ ദുശ്ശാസനൻ എത്രയോ ഉത്തമനായിത്തീർന്നിരിക്കുന്നു!.

അമരത്വമിയന്ന ഞങ്ങൾ ലോക-
ഭ്രമചിന്താമലിനത്വമാകെ വിട്ടോർ
ശമതാപസമുഖ്യവൃത്തിയിൽതാൻ-
സമയം തത്ര നയിച്ചിടുന്നു വാനിൽ.

എന്നിങ്ങനെ പറയുന്ന വാക്കുകൾ ദുശ്ശാസനനു ദിവ്യപദം സിദ്ധിച്ചതുകൊണ്ടു അന്യാദൃശമായ ആത്മശുദ്ധി കിട്ടിയതായി തെളിയിക്കുന്നു.

നിയതിർനിത്യമുദ്വേഗവർജ്ജിതാ പരിമാർജ്ജിതാ

**ശുഷാന്ത്യതി വൈ നിത്യം ജഗജ്ജാലകനാടകം.**
**(യോഗവാസിഷ്ഠം— നിർവ്വാണപ്രകരണം) എന്നും,**

**പ്രാപഞ്ചികസ്തു വിഭവഃ പരമത്ഭുതോപി**
**ധീരം നരഞ്ജയതി ദൃഷ്ടതദീയതത്വം**
**സ്ത്രീവേഷ ഭൂഷിതതനുഃ പുരുഷോ വിലാസൈ-**
**സ്തൽജ്ഞം യുവാനമിവ മോഹയിതും ഹി നാലം.**

**എന്നും ലോകവ്യവഹാരം നാടകതുല്യമെന്നു ഉപദേശിച്ചിരിക്കുന്നതു നോക്കുക.**

ദുശ്ശാസനന്റെ വാക്കുകൾ കേട്ടു ദ്രൌപദി ആശ്ചര്യപര്യാകുലയായി.

തനുവിൻനില മുൻകണക്കു കണ്ടി-
ട്ടനുമാനിക്കരുതിന്നു മത്സ്വഭാവം;
മനുജത്വമകന്ന നാളിലേ വി-
ണ്ണിനു ചേരുംപടി ദേവവൃന്ദനായ് ഞാൻ.

എന്നു ദുശ്ശാസനൻ പറഞ്ഞതു ശരിയാണെന്നു പാഞ്ചാലിക്കു അനുഭവം വന്നു.

സുരലോകമഹത്വമേവമെങ്കിൽ
പരമാക്കും സ്പൃഹണീയമായതെന്നും;
പരലോകഗുണം കവീന്ദ്രർ വാഴ്ത്തും
ഗിരമാകെശ്ശരിയെന്നു കണ്ടിതപ്പോൾ.

മഹാകവികൾ സ്വർഗ്ഗത്തെപ്പറ്റി വർണ്ണിച്ചുപറഞ്ഞിരിക്കുന്നതൊക്കെ യഥാർത്ഥമെന്നു ദുശ്ശാസനന്റെ മട്ടു കണ്ടപ്പോൾ പാഞ്ചാലിക്കു വിശ്വാസം ഉണ്ടായി.

സുരരേകമനുഗ്രഹത്തിനാലേ
നരനെന്താണൊരു വസ്തു ന്നുകില്ല;
നരകക്കുഴി നാകമാനികൾക്കും
തരസാ ദേവകൃപാകണം പ്രഭാവാൽ.

ഇതു വസ്തുത ദുശ്ശാസനന്റെ സ്ഥിതി വ്യക്തമാക്കി.

ധർമ്മപുത്രന്റെയും കർണ്ണന്റെയും സമാഗമം ഈ സർഗ്ഗത്തിലെ ഒരു പ്രധാനഭാഗമാകുന്നു. കർണ്ണന്റെ ജനനകഥ കുന്തി രഹസ്യമാക്കി വെച്ചുകൊണ്ടിരുന്നു. അതു ധർമ്മപുത്രനെ അറിയിക്കാതെ കഴിച്ചുകൂട്ടി. മൃതന്മാരുടെ ഗതിയ്ക്കു ഉദകക്രിയ ചെയ്യേണ്ടിവന്നസന്ദർഭത്തിൽ കുന്തിക്കു ഈ വൎത്തമാനം ധർമ്മപുത്രനെ അറിയിക്കാതെയിരിക്കുവാൻ നിവൃത്തിയില്ലാതെയായി. അനുജനായ ധർമ്മപുത്രനു ജ്യേഷ്ഠനായ കർണ്ണന്റെ ഔൎദ്ധ്വദൈഹികകർമ്മങ്ങൾ ചെയ്യേണ്ടതു ധർമ്മമാണല്ലോ. അതുവരെ എതിരാളിയും അന്യനും എന്നു വിചാരിച്ചുവന്നിരുന്ന കർണ്ണൻ ഏകോദരസഹോദരൻ എന്നറിഞ്ഞപ്പോൾ ധർമ്മപുത്രനു അതികഠിനമായ സങ്കടമുണ്ടായി. താനാണല്ലോ ജ്യേഷ്ഠന്റെ വധത്തിനു ഹേതുഭൂതനായതെന്ന വിചാരം എല്ലായ്പോഴും ശുദ്ധാത്മാവായ ധർമ്മപുത്രന്റെ ഹൃദയത്തെ നീറ്റിച്ചുകൊണ്ടിരുന്നു. ഈ സ്ഥിതിയിലിരിക്കുന്ന ധർമ്മപുത്രനു കർണ്ണന്റെ ദർശനം അപരിമിതമായ ആനന്ദത്തെ ജനിപ്പിച്ചു. "ഇനി സ്വർഗ്ഗത്തിലേക്കു പോകേണ്ട. ഭൂമിയിൽ പാൎത്തു നാടുവാഴുകയാണു ജ്യേഷ്ഠൻ ചെയ്യേണ്ടതു്. ഞാൻ ഇതാ എന്റെ കിരീടവും സിംഹാസനവും എല്ലാം അവിടുത്തെ കാല്ക്കൽ സമൎപ്പിക്കുന്നു. സദയം സ്വീകരിച്ചാലും" എന്നു ധർമ്മപുത്രൻ കർണ്ണനോടുപറഞ്ഞു. എന്നാൽ കർണ്ണൻ അതൊന്നും വകവെച്ചില്ല. മുൻപു ദുര്യോധനൻ ചെയ്തതുപോലെ തത്ത്വഗർഭിതമായ വാക്കു പറഞ്ഞു ധർമ്മപുത്രനു മനസ്സമാധാനമുണ്ടാക്കി.

രവിതൻ സുതനായ കർണ്ണനന്യൻ
ഭുവി വൎത്തിച്ചുവരുന്നു കുന്തി പെററോൻ
ദിവി പാർപ്പവനന്യനാണു ഞാനി-
ങ്ങിവിടെ ത്വൽസവിധത്തിലിന്നു നില്പോൻ.

ഇരുപേരുമഭിന്നരെന്നു ഹൃത്തിൽ
കരുതിക്കൊണ്ടിതുമട്ടരപ്പതൊന്നും

സുരുചിപ്രദമല്ല; നാകലോകം
മരുവും ഞാൻ സുരനിന്നു നീമനുഷ്യൻ

എന്നു കർണ്ണൻ പറയുന്നു. ഇവിടെ 'അന്യനാണു ഞാൻ' എന്നതിനു ദിവ്യത്വംകൊണ്ടു് അന്യനെപ്പോലെയായിത്തീന്നവൻ എന്നു അൎത്ഥം ഗ്രഹിക്കണം. സൂക്ഷ്മത്തിൽ രണ്ടു കർണ്ണന്മാരും ഒന്നുതന്നെയാണല്ലോ. കർണ്ണന്റെ വാക്കുകേട്ടു ധർമ്മപുത്രന്റെ മനോമാലിന്യം നീങ്ങി. ഇത്രയും കഥാംശം പതിനാലാം സർഗ്ഗത്തിൽ പ്രതിപാദിക്കുന്നു.

കുന്തി കർണ്ണനെ കാണുന്നതും സംഭാഷണം ചെയ്യുന്നതും ആയ കഥ പതിനഞ്ചാം സർഗ്ഗത്തിൽ മുഖ്യമായി പ്രതിപാദിക്കുന്നു. പുത്രവത്സലയായ കുന്തി കർണ്ണനോടു പഴയ കഥ പറയുന്നു.

പരിശുദ്ധ മുഷീന്ദ്രമന്ത്രമീഞാ-
നറിവില്ലാതെ പരീക്ഷ ചെയ്തനേരം,
അരികത്തിനനാഗമിച്ചു രാഗ-
സ്ഫുരിതൻ, കന്യക, നിൻജനിത്രിയായ്ഞാൻ.

ഒരുദിവസം കാലത്തു മാളികയുടെമുകളിൽ ഇരിക്കുന്നസമയം കുന്തി ഉദിച്ചുയരുന്ന സൂൎയ്യനെ കണ്ടു കാമാകുലയായിത്തീർന്നു സ്വാധീനമായ മന്ത്രത്തെ പുരസ്കരിച്ചു് സൂൎയ്യനെ സ്മരിച്ചു. ഉടനെ സൂൎയ്യൻ സമീപത്തുവന്നു. ഉദിച്ചുയരുന്ന ചുവപ്പുനിറത്തോടുകൂടിയ സൂൎയ്യൻ എന്ന അർത്ഥംകൂടി ശ്ലോകത്തിലെ 'രാഗസ്ഫുരിതൻ' എന്ന പദത്തിൽ ദ്യോതിതമായിരിക്കുന്നു.

അഥാഹർമ്മ്യതലസ്ഥാഹം രവിമുദ്യന്തമീക്ഷതീ
സംസ്മൃത്യ തദ്വിശേഷവാക്യം സ്പൃഹയന്തീ ദിവാകരം
സ്ഥിതാഹം ബാലഭാവേന തത്ര ദോഷമബുധ്യതീ
അഥ ദേവസ്സഹസ്രാംശുമൽസമീപഗതോഭവൽ.
(ആശ്രമ. പ. അ. 32)

അഞ്ചുമന്ത്രങ്ങളതിലൊന്നവാം പരീക്ഷിപ്പാൻ

നെഞ്ചകംതന്നിൽ സൂൎയ്യദേവനെദ്ധ്യാനംചെയ്യാം.
(സംഭവപർവ്വം) എന്ന എഴുത്തച്ഛൻ മന്ത്രപരീക്ഷാകഥ പറയുന്നു. എന്നാൽ മൂലത്തിൽ ഈ കഥ അത്ര വ്യക്തമല്ല. സൂൎയ്യൻ അടുത്തുവന്നപ്പോഴാണ് കുന്തിക്കു തന്റെ പ്രവൃത്തി അബദ്ധമായി എന്നു തോന്നിയതു്. താൻ കന്യകയാണെന്നും, തന്റെ നിലയ്ക്കു ഭംഗംവരുത്തരുതെന്നും കുന്തി ആദിത്യനോടു അപേക്ഷിച്ചു. ക്ഷണിച്ചുവരുത്തി ശാപ്പാടില്ലെന്നു പറയുന്ന കുന്തിയുടെ നയം ഫലിച്ചില്ല. ഒടുവിൽ കന്യാത്വത്തിനു ഭംഗം നേരിടുന്നതല്ല എന്ന വരം വാങ്ങിക്കൊണ്ടു കുന്തി ആദിത്യവിഹിതാനുവൎത്തിനിയും കർണ്ണന്റെ ജനനിയും ആയിബ്ഭവിച്ചു. ഈ കഥയാണ് 'പരിശുദ്ധമൃഷീന്ദ്രമന്ത്രം' ഇത്യാദി പദ്യത്തിനു അടിസ്ഥാനം. അവിഹിതമായ ആദിത്യസമാഗമത്തിൽനിന്നുമുണ്ടായ പുത്രനാകകൊണ്ടാണ് കർണ്ണനു ജന്മനാ ഒരു മാലിന്യം നേരിട്ടതു്. അതു അന്ത്യകാലംവരെനിന്നു. വിശുദ്ധാത്മാക്കളായ ധർമ്മപുത്രാദികളുടെ കൂട്ടത്തിൽ ചേരുന്നതിനു കർണ്ണനു യോഗ്യതയില്ല. അതുകൊണ്ടുതന്നെയായിരിക്കാം മഹർഷി കർണ്ണനെ ദുൎയ്യോധനപക്ഷത്തിലേക്കു മാററിയതു്. ഋഷികളുടെ ഉപദേശം മന്ത്രം മുതലായവയെ പരീക്ഷിക്കുന്നതു അബദ്ധമാണെന്ന തത്വം കുന്തിയുടെ അനുഭവത്തിൽനിന്നു പഠിക്കണം.

കുന്തി കർണ്ണനോടു തന്നെക്കൂടി സ്വർഗ്ഗത്തിലേക്കു കൂട്ടിച്ചുകൊണ്ടുപോകണമെന്നു പറയുന്നു.

പുരുഹൂതപുരത്തിലേക്കു നിന്നോ-
ടൊരുമിച്ചിപ്പൊഴുതുണ്ണി ഞാൻ സഹർഷം
വരുവൻ, പ്രതിബന്ധമൊട്ടുമോതീ-
ടരുതേ കൂടെ നയിക്കുകെന്നെയും നീ.

ഈ വാക്കു സ്ത്രീസ്വഭാവത്തിനു ഏററവും യോജിച്ചതായിരിക്കുന്നു. കർണ്ണൻ ഈ അഭിപ്രായമൊന്നും സമ്മതിക്കുന്നില്ല,

കരുതീടുക, നമ്മളിരണ്ടടിക്കിൽ-

പ്പെരുമാറുന്നവർ ഭിന്നകർമ്മനിഷ്ഠർ;
ഒരുമിപ്പതസാദ്ധ്യമെന്നോടൊപ്പം
വരുവാനും പണിയുണ്ടതും ഞെരുക്കം.

എന്നു കണ്ണൻ സമാധാനംപറയുന്നു. മനുഷ്യൎക്കു കർമ്മസ്വഭാവമനുസരിച്ചാണു് പരലോകത്തിൽ സ്ഥാനം ലഭിക്കുന്നതു്. ഭിന്നങ്ങളായ കർമ്മങ്ങൾ ചെയ്യുന്നവൎക്കു കിട്ടുന്ന സ്ഥാനങ്ങൾ ഭിന്നങ്ങളായിരിക്കും.

പരലോകജുഷാം സ്വകർമ്മഭി-
ർഗ്ഗതയോ ഭിന്നപഥാ ഹി ദേഹിനാം.

(രഘു. സ. വ്യ.) എന്നു കാളിദാസൻ പറഞ്ഞിരിക്കുന്നതു നോക്കുക.

അനന്തരം ധർമ്മപുത്രനും ഭീഷ്മനും തമ്മിലുള്ള സംഭാഷണത്തെ വിവരിക്കുന്നു. ഈ സന്ദർഭത്തിൽ ശാന്തിപൎവ്വത്തിന്റെ അന്യാദൃശമായ മേന്മ വെളിപ്പെടുത്തുന്നു. 'നിഗമാന്താദിസമസ്തശാസ്ത്രതത്വം' എന്നു ശ്ലോകത്തിൽ പറഞ്ഞിരിക്കുന്നതു മോക്ഷധർമ്മപർവ്വത്തെ മുഖ്യമായി ഉദ്ദേശിച്ചാകുന്നു. ശാന്തി, അനുശാസനം എന്നിവ, ശരശയ്യാശായിയായ ഭീഷ്മൻ ധർമ്മപുത്രനു ഉപദേശിക്കുന്ന ധർമ്മതത്വങ്ങളെ പ്രതിപാദിക്കുന്ന പർവ്വങ്ങളാണു്. ഇവയിൽ ശാന്തിപർവ്വത്തിനു വളരെ പ്രാധാന്യമുണ്ടു്. "ശാന്തിപർവ്വമഹാഫലഃ"(ആദി. പ. അ. 1 ) എന്നു ഭാരതത്തിൽ പറഞ്ഞിരിക്കുന്നു. ഭീഷ്മന്റേയും ധർമ്മപുത്രന്റേയും സംഭാഷണത്തിൽ ഈ ശാന്തിപർവ്വപ്രാധാന്യം സ്പഷ്ടമാക്കിയിട്ടുണ്ടു്. മുന്നൂററിയറുപത്തിയാറു അദ്ധ്യായങ്ങൾ അടങ്ങിയിരിക്കുന്ന ഒരു വലിയ പർവ്വമാണു് ശാന്തി. അനുശാസനത്തിൽ നൂററിയറുപത്തിയെട്ടു അദ്ധ്യായങ്ങൾ ഉണ്ടു്. ഇവയിൽ പ്രതിപാദിക്കാത്തതായ ഒരു ധർമ്മതത്വം വേറെ കാണുമോ എന്നു സംശയമാണു്. അവ എല്ലാവരും നിശ്ചയമായും വായിച്ചിരിക്കേണ്ടവയാണു്. ശാന്തിയെന്നു പറഞ്ഞാ

ൽ അനുശാസനപർവ്വം എന്നുകൂടി ഓർമ്മിച്ചുകൊള്ളണം. കാൎയ്യംകൊണ്ടു് അവ ഒന്നുതന്നെ. അനുശാസനത്തെ ശാന്തിപർവ്വമാകുന്ന ഗജേന്ദ്രന്റെ വാലായിട്ടേ ഗണിക്കേണ്ടതുള്ളു. ഭീഷ്മകഥയും ശാന്ത്യനുശാസനങ്ങളും ഇല്ലെങ്കിൽ ഭാരതം പട്ടിണികിടന്നു എല്ലും തൊലിയുമായി ക്ഷീണിച്ചിരിക്കുന്ന ഒരു ദരിദ്രനെപ്പോലെയിരിക്കും; അത്രക്കു പ്രാധാന്യം അവയ്ക്കു ഭാരതത്തിൽ ഉണ്ടു്. അതിനെ സൂചിപ്പിക്കുകയാണു് ഭീഷ്മയുധിഷ്ഠിരസംഭാഷണത്തിന്റെ ഉദ്ദേശം. അതിൽ "വസുമുഖ്യത പൂണ്ടു്" എന്നു പറഞ്ഞിരിക്കുന്നതു് ഭീഷ്മന്റെ പൂർവ്വജന്മകഥയെ അടിസ്ഥാനമാക്കിയാകുന്നു. വസിഷ്ഠശാപംകൊണ്ടു മനുഷ്യനായിജനിച്ച ദ്യോവു എന്ന വസുവാണു് ഭീഷ്മൻ എന്ന കഥ ഇവിടെ ഓർമ്മിക്കേണ്ടതാകുന്നു. പൂൎവ്വജന്മത്തു ഭീഷ്മൻ അസാധാരണനായ സ്ത്രീജിതനായിരുന്നു. ഈ ജന്മത്തു പകരം നിത്യബ്രഹ്മചാരിയുമായി ഒരേററത്തിനൊരിറക്കം!.

അവിടെ വന്നുചേൎന്നവൎക്കെല്ലാം മൃതന്മാരായ ബന്ധുജനങ്ങളുടെ സമാഗമനം ഉണ്ടായി. എല്ലാവൎക്കും അതിരില്ലാത്ത സന്തോഷം സംഭവിച്ചു. അന്നുരാത്രി അവിടെ പാണ്ഡവന്മാരും പൌരന്മാരും ദുൎയ്യോധനാദികളും സ്വൎഗ്ഗത്തിൽ നിന്നു വന്ന രാജാക്കന്മാരും ഭടന്മാരും എല്ലാവരും ചേൎന്നു സന്തോഷവിവശന്മാരായി കഴിച്ചുകൂട്ടി. അന്നു അവൎക്കു ഒരു മഹോത്സവം തന്നെയായിരുന്നു. രാത്രി അങ്ങിനെ നയിച്ചതിനു ശേഷം അവർ തിരിയെ ഗംഗയിലിറങ്ങി അതുവഴി പൂൎവ്വസ്ഥാനങ്ങളിലേക്കു പോയി. അപ്പോൾ യഥാപൂൎവ്വം ഗംഗയിലിറങ്ങി വ്യാസമഹർഷി നില്ക്കുന്നതുകണ്ടു. ദുൎയ്യോധനനും മഹർഷിയുമായി ഈ സന്ദർഭത്തിൽ ഒരു ചെറിയ സംഭാഷണം നടത്തുന്നു.

അറിവില്ലറിവോർ പറഞ്ഞുവെന്നാൽ
തരിയും കേൾക്കുകയില്ലതല്ല കേട്ടാല്,

പരിശുദ്ധിയൊടുള്ളിലേറുകില്ലീ-
നെറികേടാണു നരക്കു് കാണ്മതെങ്ങും.

എന്ന ലോകസ്ഥിതി ദുര്യോധനനെ സങ്കടപ്പെടുത്തുന്നു. അനന്തരം മഹർഷിയുടെ അനുഗ്രഹം നിമിത്തം, മർത്ത്യലോകപ്രാപ്തിക്കു ആഗ്രഹമുള്ള സ്ത്രീകൾ, പഴയ ശരീരം ഉപേക്ഷിച്ച്, സ്വർഗ്ഗത്തിൽ നിന്നു വന്ന വിമാനങ്ങളിൽ കയറി, ഭർത്താക്കന്മാരിരിക്കുന്ന ദിവ്യങ്ങളായ സ്ഥാനങ്ങളിൽ ചെന്നുചേരുന്നു. പുത്രദർശനാഭിലാഷം സാധിച്ച് സന്തുഷ്ടനായ ധൃതരാഷ്ട്രനും മഹർഷിയും തമ്മിൽ പിന്നീടു ഒരു സംഭാഷണം നടന്നു. രാജാവു ഋഷീശ്വരനായ വ്യാസന്റെ പ്രഭാവത്തെയും അദ്ദേഹം മേലിൽ നിർമ്മിക്കുവാൻ പോകുന്ന ഭാരതത്തെയും സ്തുതിച്ചു.

അറിവായിടുമെണ്ണ പൂർണ്ണമായ് ചെ-
ന്നെരിയും ഭാരതമാം പ്രബന്ധദീപം,
പരിചിൽ ജഗദാന്ധ്യഭാരസമ്പ-
ത്തരിയാനൃഷി ഭാവിയിൽ ചമപ്പോൻ.

എന്നു ഭാരതത്തെ പുകഴ്ത്തുന്നു. ധൃതരാഷ്ട്രർ അനന്തരം പാണ്ഡവന്മാരോടും അനുഗാമികളോടുംകൂടി ഗംഗാതീരത്തിൽ നിന്നു പഴയ ആശ്രമത്തിൽ ചെന്നുപാർക്കുന്നു. ഇതാണു പതിനഞ്ചാം സർഗ്ഗത്തിലെ കഥ.

പന്ത്രണ്ടാം സർഗ്ഗത്തിന്റെ അവസാനഭാഗത്തിൽ പുത്രദർശന പർവ്വത്തിലെ കഥ തുടങ്ങുകയും അതു അടുത്ത മൂന്നു സർഗ്ഗങ്ങളിൽ പ്രതിപാദിക്കുകയും ചെയ്യുന്നു. പതിമൂന്നു, പതിനാലു, പതിനഞ്ചു എന്നീ സർഗ്ഗങ്ങൾ മുഴുവനും പുത്രദർശന(പർവ്വ)കഥ തന്നെയാകുന്നു.

ഭാരതത്തിൽ ആശ്രമവാസപർവ്വത്തിൽ മുപ്പത്തിയൊന്നുമുതൽ മുപ്പത്തിയെട്ടുവരെ അദ്ധ്യായങ്ങൾ പുത്രദർശനപർവ്വമാണു്. അതിലെ കഥാംശങ്ങൾ പലതും ഞാൻ ഉപേക്ഷിച്ചിട്ടുണ്ടു്. മൂലത്തിൽ പറയാത്ത ചില കാര്യങ്ങൾ ഞാൻ

ക്രൂരതയായി ചേർത്തിട്ടുണ്ടെന്നും കാണാം. ധൃതരാഷ്ട്രനും ദുര്യോധനനും തമ്മിലുള്ള സംഭാഷണം അങ്ങിനെ ചേർത്തിരിക്കുന്ന ഒന്നാകുന്നു.

ധൃതരാഷ്ട്രസ്തു താൻ സർവ്വാൻ പശ്യൻ ദിവ്യേന ചക്ഷുഷാ

മുമുദേ ഭരതശ്രേഷ്ഠ പ്രസാദാത്തസ്യ വൈ മുനേ.

എന്നു മാത്രമേ മൂലത്തിൽ പറയുന്നുള്ളു.

പുത്രഃ പിത്രാ ച മാത്രാ ച ഭാര്യാശ്ച പതിഭിഃ സഹ

ഭ്രാത്രാഭ്രാതാസഖാചൈവ സമാഗതാ.

എന്നിങ്ങനെ ഭാരതത്തിൽ ബന്ധുസമാഗമത്തെ ചുരുക്കി പ്രതിപാദിച്ചിരിക്കുന്നു. ആരുടേയും സംഭാഷണത്തെക്കുറിച്ചു അതിൽ പറയുന്നില്ല. ഞാൻ ദുര്യോധനാദികളുടെ സംഭാഷണത്തെ വിവരിച്ചിട്ടുണ്ട്. അതിലേക്കു രണ്ടു സർഗ്ഗങ്ങൾ ഉപയോഗിച്ചിരിക്കുന്നു.

മരിച്ചവരെ തിരിയെ ലോകത്തിൽ വരുത്തി കാണിക്കുന്നതിനു സാധിക്കുമോ എന്നു പലൎക്കും സംശയം ഉണ്ടാകാം. മഹായോഗികൾക്കു സാധിക്കും എന്നു വിശ്വസിക്കണം. ശ്രീകൃഷ്ണൻ, കംസൻ മുൻപു കൊന്ന പുത്രന്മാരെ കൊണ്ടുവന്നു കാണിച്ചു ദേവകിയെ സന്തോഷിപ്പിച്ച കഥ ഭാഗവതത്തിൽ പറയുന്നുണ്ട്. ഈ കഥയേയും തത്തുല്യമായ ഒന്നായി വിചാരിക്കാം. എന്നാൽ ഇതുപോലെ ലോകത്തിൽ സ്ഥിതി ചെയ്യുന്നവരും സ്വൎഗ്ഗസ്ഥന്മാരുമായ അനേകായിരം പേരുടെ സമാഗമത്തെ വേറെയതെങ്കിലും ഒരു സാഹിത്യത്തിൽ പ്രതിപാദിച്ചിട്ടുണ്ടോ എന്നു സംശയമാണ്. ഭാരതത്തിലെ ഏററവും മനോഹരവും വിശിഷ്ടവും ആയ ഒന്നാണു ഈ കഥാംശം. വ്യാസമഹർഷിയുടെ തപഃപ്രഭാവത്തെ പ്രകടിപ്പിക്കുകയാണു ഈ കഥയുടെ ഉദ്ദേശം. തപസ്സുകൊണ്ടു എന്തും സാധിക്കാമെന്നും അതു സർവ്വോൽകൃഷ്ടമെന്നും ഉള്ള ഗംഭീരതത്വം ഈ കഥ പഠിപ്പിക്കുന്നു.

പുത്രദർശനകഥ കേട്ടപ്പോൾ ജനമേജയൻ വൈശമ്പായനനോട് ഇപ്രകാരം ചോദിച്ചു.

കഥംന്ത്യക്തദേഹാനാം പുനസ്തദ്രൂപദർശനം
ഇത്യുക്തഃസദ്വിജശ്രേഷ്ഠോവ്യാസശിഷ്യഃപ്രതാപവാൻ.

ഇതു ആൎക്കും സംഭവിക്കാവുന്ന ചോദ്യമാണ്. ഈ ചോദ്യത്തിനു വൈശമ്പായനൻ പറയുന്ന സമാധാനം തത്വഗംഭീരമായിരിക്കുന്നു.

അവിപ്രണാശഃ സർവ്വേഷാം കർമ്മണാമിതി നിശ്ചയഃ
കർമ്മജാനി ശരീരാണി ശരീരാകൃതയസ്തഥാ
മഹാഭൂതാനി നിത്യാനി ഭൂതാധിപതിസംശ്രയാൽ
തേഷാം ച നിത്യസംവാസോ നവിനാശോ വിയുജ്യതാം

ഇത്യാദിവാക്യങ്ങൾ വൈശമ്പായനന്റെ സമാധാനമാകുന്നു. മൂലം വായിച്ചുതന്നെ അവയുടെ ഭാവം ഗ്രഹിക്കുന്നതു നന്നായിരിക്കും. ജനമേജയനു സമാധാനം നല്ല തൃപ്തിയായില്ല.

മമാപി വരദോ വ്യാസോദർശയേൽ പിതരംയദി
തദ്രൂപവേഷവയസം ശ്രദ്ദധ്യാംസർവ്വമേവ തൽ.

എന്നുപറഞ്ഞു. എന്റെ പിതാവായ പരീക്ഷിത്തിനെ എനിക്കു പഴയ ആ രൂപത്തോടും വേഷാദികളോടും കൂടി കാണുവാൻ ആഗ്രഹമുണ്ട്. വ്യാസഭഗവാൻ അതിനു അനുഗ്രഹിക്കട്ടെ. അതു സാധിച്ചാൽ ഞാൻ എല്ലാം വിശ്വസിക്കാം.

ഇത്യുക്തവചനേ തസ്മിൻ നൃപേ വ്യാസഃപ്രതാപവാൻ
പ്രസാദമകരോദ്ധീമാനാനയച്ച പരീക്ഷിതം
തതസ്തദ്രൂപവയസ–മാഗതം നൃപതിം ദിവഃ
ശ്രീമന്തം പിതരം രാജാ ദദർശ സ പരീക്ഷിതം
ശമീകം ച മഹാത്മാനം പുത്രം തം ചാസ്യ ശൃംഗിണം
അമാത്യാ യേ ച നിഹതാ രാജ്ഞസ്താംശ്ച ദദർശ സഃ.

ജനമേജയന്റെ അഭിപ്രായം വ്യാസഭഗവാൻ അറിഞ്ഞു. ഉടനെ അവിടെ സ്വർഗ്ഗത്തിൽനിന്നു പരീക്ഷിത്തിനെ വരുത്തിക്കാണിച്ചു. രാജാവിനെത്തന്നെയല്ല ശമീകൻ ശൃംഗി മന്ത്രി

മാർ എന്നിവരെയും ആനയിച്ചു. അവരെ കണ്ടപ്പോൾ ജനമേജയനു ധൃതരാഷ്ട്രന്റെ പുത്രദർശനകഥയെല്ലാം വിശദമായി. തപഃപ്രഭാവം കൈവന്നിരിക്കുന്നവരായ മഹായോഗികൾക്കു, സാധിക്കാത്തതായ കാൎയ്യം യാതൊന്നും ഇല്ലെന്നു ഈ കഥ തെളിയിക്കുന്നു. ഈ മാതിരി കഥകളെ വെറും കഥകളായി അവഹേളിക്കുന്നവർ,

അലോകസാമാന്യമചിന്ത്യഹേതുകം
ഹസന്തി മന്ദാശ്ചരിതം മഹാത്മനാം.

എന്ന (കാളിദാസ) മഹാകവിവാക്യത്തിൽ അടങ്ങിയിരിക്കുന്ന തത്വത്തെപ്പററി ചിന്തിക്കുന്നതു് ഉപകാരമായിരിക്കും.

ധൃതരാഷ്ട്രനോടും മാതാവിനോടും വേർപെട്ടു ആശ്രമത്തിൽനിന്നു സ്വപുരത്തിലേക്കു പോകുന്നതിനു പാണ്ഡവന്മാൎക്കു മനസ്സുവന്നില്ല. എന്നാൽ തപസ്സുകൾക്കു ശൈഥില്യം നേരിടുന്നതുകൊണ്ടു് അവർ അവിടെ താമസിക്കുന്നതു യുക്തമല്ലെന്നു ധൃതരാഷ്ട്രനു തോന്നി. വേദവ്യാസമുനി ആ അഭിപ്രായം വെളിവായി ധർമ്മപുത്രനോടു പറഞ്ഞു. അതു കേട്ടപ്പോൾ പാണ്ഡവന്മാർ അവിടം വിട്ടു പോകുന്നതിനു ഓരോ തടസ്സങ്ങൾ പറഞ്ഞു. ഈ സന്ദർഭത്തിൽ ഞാൻ കാവ്യത്തിൽ ലഘുവായ മാററം വരുത്തിയിട്ടുണ്ടു്. യോഗശ്രേഷ്ഠനായ വേദവ്യാസൻ വരികയും 'നിങ്ങൾ ആശ്രമം വിട്ടു പോകുകയാണു വേണ്ടതെ'ന്നു പാണ്ഡവന്മാരോടു ഉപദേശിക്കുകയും ചെയ്തു. നല്ല തൃപ്തിയോടുകൂടിയല്ലെങ്കിലും ഒടുവിൽ അവർ ആ ഉപദേശം സ്വീകരിച്ചു. പിന്നീടു മാതാപിതാക്കന്മാരെ വണങ്ങി അനുഗ്രഹം വാങ്ങി അവിടെനിന്നു നഗരത്തിലേക്കു പോയി. അനന്തരം ധൃതരാഷ്ട്രൻ അതികഠിനമായ തപസ്സുചെയ്തു പാൎത്തു. അന്നൊരിക്കൽ ധൃതരാഷ്ട്രൻ സ്നാനം ചെയ്തു വരുന്ന വഴിക്കു വനത്തിനു തീ പിടിച്ചു. ഉടനെ സഞ്ജയൻ പറഞ്ഞതനുസരിച്ചു യോഗവൃത്തി വരിച്ചു രാജാവു ദേഹത്യാഗം ചെയ്തു മുക്തനായി. സഞ്ജയനും അവി

ടെ നിന്നും പിരിഞ്ഞു തപസ്സു ചെയ്യുന്നതിന്ന ഹിമാലയത്തി ലേക്ക പോയി. ഇതാണ പതിനാറാം സൎഗ്ഗത്തിലെ കഥ. ഇതിൽ ധൃതരാഷ്ട്ര തപസ്സിനേയും വനവഹ്നിയേയും വൎണ്ണി ച്ചിട്ടുണ്ട്.

ഭാഗവതത്തിൽ (സ്ക-1-അ-13) ധൃതരാഷ്ട്രൻേറയും ഗാന്ധാരിയുടേയും ആശ്രമ പ്രവേശത്തെക്കുറിച്ചു പറയുന്ന കഥയ്ക്കു ഭാരതത്തിലേതിൽ നിന്ന സാരമായ വ്യത്യാസമുണ്ട്. യുധിഷ്ഠിരൻ അറിയാതെയാണ ധൃതരാഷ്ട്രൻ വനത്തിലേക്ക പോയതെന്ന ഭാഗവതകഥ.

അന്നൊരിക്കൽ നാരദമുനി ധൎമ്മപുത്രനെക്കാണവാൻ ചെന്നു. ധൃതരാഷ്ട്രൻേറയും കുന്തിയുടേയും ഗാന്ധാരിയുടേയും ചരമവാൎത്ത മുനി രാജാവിനെ അറിയിച്ചു. അതു കേട്ട പ്പോൾ ധൎമ്മപുത്രനെന്നല്ല അവിടെ ഉണ്ടായിരുന്നവരെല്ലാം സന്തപ്തഹൃദയന്മാരായി. ആ സ്ഥലം സൎവ്വം വിലാപസ്വ നംകൊണ്ടു മുഖരമായിത്തീൎന്നു. മുൻപുതന്നെ വിരക്തചി ത്തനായ ധൎമ്മപുത്രന ധൃതരാഷ്ട്രാദികളുടെ ചരമവാൎത്ത കൂടി കേട്ടപ്പോൾ ലോകത്തോട്ട വെറുപ്പു വൎദ്ധിച്ചു. വന ത്തിൽ പോയി തപോവൃത്തിയിൽ കഴിയുന്നതിന്ന ആഗ്രഹം ജനിച്ചു. യുധിഷ്ഠിരൻ സങ്കടം സൎവ്വവും മഹൎഷിയെ അറിയി ച്ചു. ഈ സന്ദൎഭത്തിൽ മുനി രാജാവിന്ന ധൎമ്മോപദേശം ചെയ്യുന്നു. സാമാന്യം ദീൎഘമായ ഒന്നാണ മുനിയുടെ ഉപ ദേശം. അതു മൂലത്തിൽ ഇല്ലാത്തതാകുന്നു. ദുഃഖിതന്മാൎക്ക മന സ്സമാധാനം ഉണ്ടാകുന്നതിന്ന പ്രയോജനപ്പെടണമെന്നു കരു തി ഞാൻ നിൎമ്മിച്ചു ചേൎത്തതാണ ഈ ഭാഗം. വിവിധ ങ്ങളായ ആത്മതത്വങ്ങളുടേയും ലോകധൎമ്മങ്ങളുടേയും മൎമ്മങ്ങളെ ഞാൻ പ്രകൃതത്തിൽ പ്രകാശിപ്പിച്ചിട്ടുണ്ട്. ഭാര താദിഗ്രന്ഥങ്ങളിലെ തത്വോപദേശങ്ങളാണ അതിന്ന അടി സ്ഥാനം.

ഞാനിപ്പോഴെത്തന്നെ കണ്ടോരവരങ്ങിനെ ചത്തുപോയ്

എന്ന കാലം പെരിപ്പോർതൻവിലാപം കേൾപ്പുണ്ടിഹ.
(ശാന്തി. അ· 229:) എന്നും,

"അവനിന്നലെ നാടകത്തിനായ് തൻ-
നവരത്നാംഗിയുമൊത്തു വന്നിരുന്നോൻ
ശിവനേ മൃതനായിതിന്നു," വാർത്താ-
നിവഹം നാമിതുമട്ടു കേൾപ്പു നിത്യം.

എന്നും നോക്കുക. ഇന്നലെ കണ്ടയാളിനെ ഇന്നു കാണുന്നില്ല. അതെന്തിനു? അരനിമിഷം മുൻപു കണ്ടവൻ ഇപ്പോൾ ഇല്ല. അത്രയ്ക്കു ക്ഷണഭംഗുരം, അതായതു 'കല്ലോലലോലം' ആണു മനുഷ്യരുടെ ആയുസ്സ്. ഈ വസ്തുത വിചാരിച്ചു ബന്ധുജനവിയോഗാദി സങ്കടങ്ങൾ നേരിടുമ്പോൾ നിർവ്വികാരന്മാരായിട്ടിരിക്കണം. ഇപ്രകാരം പല തത്വങ്ങളെ ഈ സന്ദർഭത്തിൽ വിശദമാക്കിയിട്ടുണ്ടു്. മുനിയുടെ ഉപദേശം യുധിഷ്ഠിരഹൃദയത്തിൽ ഒരു വിധം സമാധാനം ഉണ്ടാക്കി. മഹർഷി അവിടെ നിന്നും പിരിഞ്ഞു. പിന്നീടു രാജാവു മൃതന്മാരായ ബന്ധുക്കൾക്കു ചെയ്യേണ്ട ഔർദ്ധ്വദൈഹികകർമ്മങ്ങൾ ചെയ്തു, ധർമ്മാനുസരണം നാടു വാഴുന്നു. രാജാവിന്റെ നീതിപൂർണ്ണമായ രാജ്യരക്ഷണത്തെക്കുറിച്ചുള്ള വർണ്ണനം ഈ സർഗ്ഗത്തിലെ ഒരു പ്രധാന ഭാഗമാകുന്നു. ബഹുമുഖങ്ങളായ രാജധർമ്മങ്ങളെ അതിൽ പ്രതിപാദിച്ചിട്ടുണ്ടു്. ഈ കഥ പതിനേഴാം സർഗ്ഗത്തിൽ അന്തർഭവിക്കുന്നു. ഭാരതത്തിൽ മുപ്പത്തിയൊൻപതു നാല്പതു നാല്പത്തിയൊന്നു എന്നു മൂന്നു അദ്ധ്യായങ്ങളുടങ്ങിയിരിക്കുന്ന നാരദാഗമന പർവ്വത്തിൽ ഈ കഥ വിവരിക്കുന്നു.

അഞ്ചാം സർഗ്ഗത്തിൽ തുടങ്ങുന്ന ആശ്രമവാസ പർവ്വത്തിലെ കഥ പതിനേഴാം സർഗ്ഗത്തിൽ അവസാനിക്കുന്നു. ഭാരതത്തിൽ ഈ പർവ്വത്തിൽ നാല്പത്തിയൊന്നു അദ്ധ്യായങ്ങൾ അടങ്ങിയിട്ടുണ്ടു്. അതു ഒരു ചെറിയ പർവ്വമാണു്.

അടുത്ത പതിനെട്ടാം സൎഗ്ഗത്തിൽ മൌസല പർവ്വത്തിലെ കഥ ആരംഭിക്കുന്നു.

കലിവൎണ്ണനം.

ധർമ്മപുത്രൻ ധർമ്മമാർഗ്ഗത്തിൽ നിന്നു കടുകിട തെററാതെകണ്ടും പ്രജകൾക്ക ക്ഷേമം വൎദ്ധിപ്പിച്ചുകൊണ്ടും മുപ്പത്തിയാറു കൊല്ലം ആറുമാസം നാടു വാണു. അന്നു നാട്ടിലെങ്ങും അധർമ്മത്തിന്റെ തരിപോലും ഉണ്ടായിരുന്നില്ല. കൃതയുഗത്തിൽ എന്നപോലെ ജനങ്ങൾ ധർമ്മകുതുകികളായിത്തീൎന്നു. അപ്പോഴേയ്ക്കു കലിയുഗം ആരംഭിച്ചു. ഈ കലിയുടെ വൎണ്ണനം പതിനെട്ടാം സർഗ്ഗത്തിൽ ചെയ്തിരിക്കുന്നു. ധർമ്മപ്രചുരമായിരുന്ന ലോകം കലിയുടെ വരവോടുകൂടി എത്രയ്ക്കു അധർമ്മ പങ്കിലമായി എന്നും, ഏതെതെല്ലാം വിധം പാപങ്ങൾ നാട്ടിന്റെ നാനാഭാഗങ്ങളിലും വൎദ്ധിച്ചു എന്നും, കലി ജനങ്ങളുടെ ബുദ്ധിയേയും നാടിന്റെ ക്ഷേമത്തേയും എങ്ങിനെ കീഴ്മേൽ മറിച്ചു എന്നും ഈ സന്ദർഭത്തിൽ വിവരിച്ചിട്ടുണ്ടു്. ഒരു കന്നിനു ഒരു കുഴി എന്നു പറയുന്നതുപോലെ, ഒരു ക്ഷേമത്തിനു ഒരു നാശം, ഒരു ധർമ്മത്തിനു ഒരു അധർമ്മം എന്നതായി ലോകത്തിന്റെ സ്ഥിതി. ഇക്കാലത്തു ജനങ്ങൾ ധർമ്മചിന്ത കൂടാതെ ചെയ്തുവരുന്ന ബഹുവിധങ്ങളായ പാപകർമ്മങ്ങളിലേക്ക എന്റെ ദൃഷ്ടി പതിഞ്ഞിട്ടുണ്ടെന്നു കലിവൎണ്ണനത്തിലെ പല പദ്യങ്ങളിൽ നിന്നും വെളിപ്പെടും. യുധിഷ്ഠിരന്റെ ഭരണം മുൻപു സ്വർഗ്ഗമാക്കിത്തീൎത്ത ലോകത്തെ കലിയുഗം തന്റെ പ്രവേശം കൊണ്ടു ക്ഷണേന നരകമാക്കി അധഃപതിപ്പിച്ചു. അതിന്റെ രീതിയും ഫലവും ഈ സർഗ്ഗത്തിൽ കാണിച്ചിട്ടുണ്ടു്.

ഭാരതത്തിൽ ആരണ്യപർവ്വത്തിൽ (അ–188–190) മാൎക്കണ്ഡേയ സമസ്യാ പർവ്വത്തിൽ സുദീർഘമായ ഒരു കലിവൎണ്ണനം അടങ്ങിയിട്ടുണ്ടു്. കലിയുഗത്തിൽ സംഭവിക്കുന്ന പാപങ്ങളുടെ ആധിക്യത്തേയും ജനങ്ങളുടെ സാംസ്കാരികമായ

അധഃപതനത്തേയും ധർമ്മത്തിന്റെ അനാഥാവസ്ഥയേയും കുറിച്ചു ഇത്രയും വിപുലമായി മറെറാരു പുരാണത്തിലും വർണ്ണിച്ചു കണ്ടിട്ടില്ല.

അല്പായുർബ്ബലവീര്യന്മാരല്പവിക്രമമുള്ളവർ
അല്പ സാരാല്പ ദേഹന്മാരല്പം സത്യമുരപ്പവർ.

എന്നിതായിരിക്കും കലിയുഗത്തിൽ മനുഷ്യരുടെ സ്ഥിതി.

നാട്ടുകാർ ചോറു വിററീടും വേദം വില്ക്കും ദ്വിജാതികൾ.
x x x x
മുനിവേഷം നടിപ്പോരും വാണിജ്യത്തെ നടത്തിടും.
x x x x
അർത്ഥ ലോഭാൽ നൃപ പരമെവ്വണ്ണം ബ്രഹ്മചാരികൾ
ആശ്രമ സ്ഥിതി തെററിക്കൾ കടിപ്പോർ ഗുരുതല്പഗർ·
x x x x
അന്നു വല്ലവനും ധർമ്മവാനായെങ്കിൽ നരാധിപ!
അല്പായുസ്സായിട്ടുമവൻ ധർമ്മം നില്ക്കില്ല തെല്ലുമേ.
കള്ളത്താപ്പുകളും വെച്ചുകച്ചോടം ചെയ്യുമാളുകൾ
കച്ചോടക്കാർ നരവ്യാഘ്ര! പെരുംചതിയരായ് വരും
ധർമ്മിഷ്ഠന്മാരിടിഞ്ഞീടും വർദ്ധിക്കും പാപിയാം ജനം.

ഈ അഭിപ്രായങ്ങളെല്ലാം ഇന്നത്തെ ലോകാനുഭവത്തോടു എത്രയും ഇണങ്ങുന്നവയാണെന്നു പ്രത്യേകം പറയേണ്ടതില്ല. ഇങ്ങനെ പോകുന്നു കലിവർണ്ണനം. അതും വായിച്ചറിഞ്ഞിരിക്കേണ്ടതു തന്നെ. ഹരിവംശത്തിലും (ഭവിഷ്യൽ പർവ്വം. അ. 3–4.) കലികാലാധർമ്മങ്ങളെ പ്രതിപാദിക്കുന്നുണ്ടു്. ആ ഭാഗവും ഭാരതത്തിലേതു പോലെ അനുഭവസിദ്ധമായിരിക്കുന്നു. ക്ഷേമേന്ദ്രമഹാകവി ഭാരതമഞ്ജരിയിൽ കലിവർണ്ണനം ഹൃദയംഗമമായി സംഗ്രഹിച്ചിരിക്കുന്നു. ഇവയെയൊക്കെ അടിസ്ഥാനപ്പെടുത്തി നിർമ്മിച്ചിരിക്കുന്നതു സരസകൃതിയാണു മഹാകവി നീലകണ്ഠദീക്ഷിതരുടെ കലിവിഡംബനം. കലികാല ദോഷങ്ങളെക്കുറിച്ചു ഈ ലഘു

കൃതിയിൽ ഏററവും ഹൃദയാവർജ്ജകമായ വിധം മഹാകവി പ്രതിപാദിച്ചു ഫലിപ്പിച്ചിരിക്കുന്നതായി കാണാം. തുഞ്ചത്താചാര്യനും ഭാരതം കിളിപ്പാട്ടിൽ (മൌസലപർവ്വം) കലികാലകാലുഷ്യങ്ങളെക്കുറിച്ചു പറയുന്നുണ്ടു്. രസികകവിശിഖാമണിയായ കുഞ്ചൻ നമ്പ്യാർ നളചരിതം തുള്ളൽപാട്ടിൽ കലിദോഷങ്ങളെക്കുറിച്ചു ഫലിതമധുരമായ ഭാഷയിൽ അല്പമൊന്നു പ്രതിപാദിച്ചിട്ടുണ്ടു്. ആ മഹാന്മാർ മുൻകൂട്ടി ദീർഘദർശനം ചെയ്തു പറഞ്ഞിരിക്കുന്ന കാര്യങ്ങളെല്ലാം ശരിയായിത്തന്നെയിരിക്കുന്നു എന്നു ഇന്നത്തെ ലോകസ്ഥിതി വിശേഷേണ വ്യക്തമാക്കുന്നു. ഇവിടെ സ്മരിച്ച ഭാരതാദിഗ്രന്ഥങ്ങളിലെ കലിവർണ്ണനമാണു എൻെറ പ്രസ്തുത സർഗ്ഗത്തിനു അടിസ്ഥാനം.

### യാദവശാപം—മദ്യപാനം—നാശം.

യാദവന്മാൎക്കു നേരിട്ട മുനിശാപത്തെ പത്തൊൻപതാം സർഗ്ഗത്തിൽ പ്രതിപാദിക്കുന്നു. നാരദാദിയോഗികൾ ദേവദ്ദർശനാർത്ഥം ദ്വാരകയിലേക്കു പോയി. അവരെക്കണ്ടപ്പോൾ സാംബസാരണാദികളായ യാദവന്മാൎക്കു വെറുപ്പും ആക്ഷേപവും ഉണ്ടായി. 'ഈ കള്ളസ്സന്ന്യാസിമാരെ ഒന്നു കളിപ്പിച്ചുവിടണ'മെന്നു യാദവന്മാർ വിചാരിച്ചു. അവർ സാംബനെ ഒരു ഗർഭിണിയായ സ്ത്രീയുടെ വേഷം കെട്ടിച്ചു.

നന്നായ് ധരിച്ചു പുതുവേണി സുമങ്ങൾ ചൂടി-
ത്തന്നാനനാഭ തിലകാദികളാലുയർത്തി,
ഒന്നാന്തരത്തിലൊരു സാരിയുടുത്തു സാംബ-
നന്നാൾ രണച്ചരണ നൂവപുരയായ് ഭവിച്ചാൾ

എന്നിങ്ങനെ സ്ത്രീയാക്കിച്ചമഞ്ഞ സാംബനെ മുനിമാരുടെ അടുക്കൽ കൊണ്ടുപോയി. 'ഇവൾ പ്രസവിക്കുന്ന കുട്ടി ആണോ പെണ്ണോ ഏതായിരിക്കും' എന്നു ആക്ഷേപഗർഭമായിച്ചോദിച്ചു. സർവ്വജ്ഞന്മാരായ മുനികൾക്കു അവരുടെ കൃത്രിമം അറിയുന്നതിനു പ്രയാസം ഉണ്ടായില്ല. 'സാം

ബൻ ഇരുമ്പുലക്കയായിരിക്കും പ്രസവിക്കുന്നതെ'ന്നും, 'അതു കൊണ്ടു അടിയേററു നിങ്ങളുടെ കുലം നശിക്കു'മെന്നും അവർ ശപിച്ചു. അടുത്തദിവസം സാംബൻ നല്ല ഒരു ഇരുമ്പു ലക്കക്കുട്ടിയെ പ്രസവിച്ചു. "ആണു പ്രസവിക്കുകയോ! ഒരു കാലത്തും സംഭവിക്കാത്ത കാര്യം. മുനിമാക്കു ഭ്രാന്തു പിടിച്ചിട്ടു ഇപ്രകാരം ശപിച്ചതാണു". എന്നിങ്ങനെ ആക്ഷേപിച്ചു പറഞ്ഞു ശാപത്തെ നിസ്സാരമായി വിചാരിച്ചവരും ഉണ്ടായിരുന്നു. അവരും സാംബൻ പെററ അന്തകദണ്ഡു പോലെയുള്ള ഉലക്ക കണ്ടപ്പോൾ പേടിച്ചു. എല്ലാവരും ആലോചിച്ചു ആപത്തു വരാതെയിരിക്കുന്നതിനു ഉലക്ക പൊടിച്ചു കടലിൽ കലക്കുവാൻ തീർച്ചയാക്കി. അങ്ങിനെ ചെയ്തു. തിരയടിച്ചു ആ പൊടി കരയ്ക്കടിഞ്ഞു ഏരകപ്പുല്ലുകളായി കിളുത്തു. ആ പുല്ലുകൾ കരയിലൊക്കെ നിറഞ്ഞു. വരുവാനുള്ളതു വഴിയിൽ തങ്ങുകയില്ലല്ലോ. അപ്പോഴേയ്ക്കു ദ്വാരകയിങ്കൽ വിവിധങ്ങളും ഭയങ്കരങ്ങളും ആയ ദുർന്നിമിത്തങ്ങൾ സംഭവിച്ചു. പ്രകൃതിക്കു വികൃതി തട്ടി. ജനങ്ങൾ അധർമ്മനിരതന്മാരായി. നാശസൂചകങ്ങളായ കാര്യങ്ങൾ എവിടേയും കണ്ടു. ആപന്നിവാരണത്തിനു തീർത്ഥസ്നാനം നന്നെന്നു വിചാരിച്ചു യാദവന്മാർ കൂട്ടംകൂടി സാഘോഷം പ്രഭാസത്തിലേക്കു പുറപ്പെട്ടു. അവർ അവിടെ ചെന്നുചേർന്നു. എന്നാൽ തലയിലെഴുത്തുണ്ടോ തുടച്ചാൽ പോകുന്നു? ഈ കഥ പത്തൊൻപതാം സർഗ്ഗത്തിൽ വിവരിക്കുന്നു.

മഹാന്മാരെ ആക്ഷേപിക്കുകയും 'കളിപ്പിക്കുവാൻ' വിചാരിക്കുകയും ചെയ്യുന്നതു, തങ്ങൾക്കുതന്നെ നാശകരമായിത്തീരുന്നു.

സാധുഷു പ്രഹിതം തേജഃപ്രഹർത്തുഃ കുരുതേ ശിവം

X X X X

ഹന്തി ശ്രേയാംസി സർവ്വാണിപുംസോ മഹദതിക്രമഃ

എന്നിങ്ങനെ ചില വിലയേറിയ പാഠങ്ങൾ യാദവന്മാരുടെ

അനുഭവത്തിൽ നിന്നു ഗ്രഹിക്കണം. ആപൽകാലം വരുമ്പോൾ ബുദ്ധിമാന്മാരും ശിഷ്ടന്മാരും ആയ ജനങ്ങൾക്കുകൂടി മനസ്സു മലിനമാകും. അപ്പോൾ ദുർവ്വിചാരം അതിലുണ്ടാകും. അതനുസരിച്ചു പ്രവൎത്തിക്കുകയും ചെയ്യും. ഒടുവിൽ തൽഫലമായി നാശം വന്നുഭവിക്കുന്നു.

നാശം വരുമ്പൊഴുതു മൎത്ത്യനു ബുദ്ധി മാറു-
മീശക്ഷപാലുമതു നീക്കിടുവാൻ പ്രയാസം
മോശം വിമോഹമുളവാമഥ തീവ്രശോക-
പാശം കുടുക്കുമിതുതാൻ ഭുവി കാൺമതെങ്ങും.

എന്ന പദ്യത്തിനു ഈ തത്വമാണു അടിസ്ഥാനം.

യസ്മൈ ദേവാഃ പ്രയച്ഛന്തി പുരുഷായ പരാഭവം
ബുദ്ധിം തസ്യാപകൎഷന്തി സോവാചീനാനിപശ്യതി.
ബുദ്ധൌ കലുഷഭൂതായാം വിനാശേ സമുപസ്ഥിതേ
അനയോനയ സങ്കാശോ ഹൃദയാന്നാപസൎപ്പതി

x x x x

കാലസ്യ ബലമേതാവദ്വിപരീതാൎത്ഥദൎശനം.

എന്നു ഭാരതത്തിൽ (സഭ-അ-103) പറഞ്ഞിരിക്കുന്നു. യാദവവംശത്തെ ശാപം പ്രയോഗിച്ചു നശിപ്പിക്കുന്നതു ഭഗവാനായ ശ്രീകൃഷ്ണനു ഹിതമാണെന്നു മുനികൾ മുൻപേ ഉള്ളുകൊണ്ടു കണ്ടു. അങ്ങിനെ ഈശ്വര ഹിതാനുസരണം സംഭവിച്ചതാണു ശാപം.

കോപിതാ മുനയശ്ശേപുൎഭഗവന്മതകോവിദാഃ.

(സ്ക. -3 അ-3) എന്നു ഭാഗവതത്തിൽ പറയുന്നു.

തേഷാം ച ചിത്തേ പദമാപ കേശവഃ

സൎവ്വം ഭവൽപ്രേരണയൈവ ഭൂമൻ

(ദശകം. 11) എന്നു മേല്പത്തൂരും ഈ തത്വം നാരായണീയത്തിൽ ഉപദേശിക്കുന്നുണ്ട്.

'മുരരിപുമതമറിഞ്ഞു മാമുനിവരന്മാരും വിരഞ്ഞെഴുന്നള്ളീടിനാർ, (ഭാരതം-കിളി-മൌ-) എന്നു എഴുത്തച്ഛനും

പാടിയിരിക്കുന്നു. മുനികളുടെ നിഗ്രഹാനുഗ്രഹങ്ങൾ ഈശ്വരേച്ഛാനുസരണം സംഭവിക്കുന്നവയെന്നു ഇതിൽനിന്നു പഠിക്കേണ്ടതാകുന്നു.

പുഷ്പം ഫലസ്യ ധൂമോഗ്നേ-
ർവ്വർഷസ്യ ജലദോദയഃ
യഥാ ഭവിഷ്യതോ ലിംഗം
രിഷ്ടം മൃത്യോസ്തഥാ ധ്രുവം.

(അഷ്ടാംഗഹൃദയം) എന്ന തത്വം അന്യഥാ ഭവിക്കുന്നതല്ല. കായ്ക്കു മുൻപു പൂവും തീയ്ക്കു മുൻപു പുകയും മഴയ്ക്കു മുൻപു മേഘങ്ങളും ഉണ്ടാകുന്നു. ഇതുപോലെ നാശം നേരിടുമ്പോൾ മുൻകൂട്ടി ദുർല്ലക്ഷണങ്ങൾ സംഭവിക്കുന്നു. വൈദ്യാദിശാസ്ത്രങ്ങളിൽ അവയെപ്പററി സുവ്യക്തമായി പ്രതിപാദിച്ചിട്ടുണ്ടു്. രാമായണഭാരതങ്ങളിൽ അനേകം സന്ദർഭങ്ങളിൽ ദുന്നിമിത്തങ്ങളെ വിവരിച്ചിരിക്കുന്നു. ഭാഗവതാദിപുരാണങ്ങളിലും ദുന്നിമിത്ത വിവരണമുണ്ടു്. അവയെ അടിസ്ഥാനമാക്കിയാണു ഞാൻ ഈ സർഗ്ഗത്തിൽ ദുന്നിമിത്തങ്ങളെ പ്രതിപാദിച്ചിരിക്കുന്നതു്.

രാകാമൃതാംശുവെ മുറിഞ്ഞവർ രണ്ടുമൂന്നായ്
ഹാ! കാലപാശവശരാകിയ ഭോജർ കണ്ടാർ
ആകാശ ഗംഗയെയവർക്കു മിഴിക്കു കാണാ-
നാകാതെയായ് ധ്രുവമരുന്ധതിയേയുമപ്പോൾ.

എന്ന ഭാഗത്തിനു,

സപ്തർഷീണാം സമീപസ്ഥാം യോ ന പശ്യത്യരുന്ധതീം
ധ്രുവമാകാശ ഗംഗാം വാ ന സപശ്യതിതാംസമാം.

(അഷ്ടാംഗ ഹൃദയം)

അദർശനമരുന്ധത്യാ ജ്യോതിഷാം ച ധ്രുവസ്യ ച
തദാഭ്യ സഷൺമാസാദൂർദ്ധ്വം നൈവ സ ജീവതി

(യോഗശാസ്ത്രം)

എന്നിങ്ങനെയുള്ള വാക്യങ്ങളാണ അടിസ്ഥാനം. അതു പോലെ മററുള്ളവയേയും കാരണങ്ങളാകുന്നു. ദുന്നിമിത്തങ്ങൾ കാണുമ്പോൾ അവിടെ എന്തോ ഒരു നാശം സമീപിച്ചു എന്നു ദൃഢമായി വിശ്വസിക്കാം. യുക്തിവാദം ചെയ്തു അവയെ ആക്ഷേപിക്കുന്നവർ ഇക്കാലത്തു ധാരാളം ഉണ്ട്. അതുകൊണ്ട് അവ അശക്തങ്ങളും വിഫലങ്ങളും ആകുന്നതല്ല.

പ്രഭാസതീരത്തിൽ ചെന്നതിനുശേഷം യാദവന്മാർ മദ്യപാനത്തിനു ഒരുമ്പെട്ടു. അവിടെ അവർ ഒരു മഹത്തായ പാനോത്സവം നടത്തി. എല്ലാവരും മദ്യവും മാംസവും ആകാവുന്നതിലധികം കഴിച്ചു. മദ്യമാംസങ്ങളുടെ ഗുണങ്ങളെ ഓരോരുത്തർ പുകഴ്ത്തി. ഇപ്രകാരം നടന്ന പാനോത്സവം അവരുടെ ബുദ്ധിയുടെ തെളിവു വേരോടെ നശിപ്പിച്ചു. തങ്ങളാരു, എന്തു പറയുന്നു, എന്തു ചെയ്യുന്നു, എന്തിനു ചെയ്യുന്നു എന്നിങ്ങനെ ഒരു വിചാരത്തിന്റെ ഗന്ധം പോലും അവക്ക് ഇല്ലാതെയായി. മദ്യത്തിന്റെ ലഹരി തലയ്ക്കു പിടിച്ചപ്പോൾ അവരുടെ വെളിവൊക്കെപ്പൊയ്പോകുന്നു. അവർ പലവിധം ചപലതകൾ കാണിച്ചു. അസംബന്ധങ്ങളായ വാക്കുകളും പറഞ്ഞു. അവരുടെ ഉക്തങ്ങൾ തമ്മിൽ തല്ലിലും കൊലയിലും കലാശിച്ചു. പിതാവു പുത്രൻ സോദരൻ ഗുരു ശിഷ്യൻ ഇഷ്ടൻ ഭൃത്യൻ യജമാനൻ എന്നീ വക നിലകളൊക്കെ മറന്നു. അവർ തങ്ങളിലടിച്ചു തല കീറി. ചുരുക്കത്തിൽ ഒരു രണ്ടാം മഹാഭാരതയുദ്ധമുണ്ടായി എന്നു പറയാം. അങ്ങിനെ മദ്യപാനംകൊണ്ടു വിവേകം ആസകലം തകൎന്ന യാദവന്മാർ പരസ്പരം എതിരിട്ടു നശിച്ചു. ഇതു ഇരുപതാം സർഗ്ഗത്തിലെ കഥ.

സർവ്വനിഷിദ്ധമായ മദ്യം പാനം ചെയ്യുന്നവർ വെളിവില്ലാത്തവരും ബഹുവിധങ്ങളായ ചപലതകൾക്കു വശംവദന്മാരും ആയി എങ്ങിനെ നാശമടയുന്നു എന്ന തത്വം ഇരു സൎഗ്ഗത്തിൽ ഞാൻ വിശദമാക്കിയിട്ടുണ്ട്.

യത്ര്യൈകഃസ്മൃതി ഭ്രംശസ്തത്രസർവ്വമസാധുവൽ

(അഷ്ടാംഗഹൃദയം) എന്നു ആചാര്യൻ ഉപദേശിച്ചിരിക്കുന്നു. ബുദ്ധിയുടെ ബോധത്തെ നശിപ്പിക്കുന്നു എന്നു ഒരു മുഖ്യദോഷം മദ്യത്തിനു ഉണ്ടു്. അതുകൊണ്ടു അതിന്റെ മററുഗുണങ്ങളൊക്കെ നിസ്സാരങ്ങളും അപ്രശംസനീയങ്ങളും ആയിത്തീരുന്നു. അതിനെ ഉപേക്ഷിക്കണം. ഇതാണു ആചാര്യന്മാരുടെ പക്ഷം. എല്ലാവരും ബന്ധുക്കൾ, ഇഷ്ടന്മാർ, അത്യന്തം സൌഹാർദ്ദത്തോടുകൂടി വത്തിക്കുന്നവർ, ശിഷ്ടന്മാർ, ധർമ്മനിരതന്മാർ, ബുദ്ധിമാന്മാർ ഇതാണു യാദവന്മാരുടെ സ്ഥിതി. മദ്യലഹരി തലയ്ക്കു പിടിച്ചപ്പോൾ അവരതൊക്കെ മറന്നു. അന്യോന്യം എതിൎത്തുനശിച്ചു. മൂലത്തിൽ ചുരുക്കിപ്പറഞ്ഞിരിക്കുന്ന പാനോത്സവത്തെ ഞാൻ വിസ്തരിച്ചിട്ടുണ്ടു്. പാനം വർജ്ജ്യമെന്നു കാണിക്കുകയാണു അതിന്റെ ഉദ്ദേശം.

ധർമ്മശാസ്ത്രങ്ങളിൽ മദ്യപാനത്തെ പഞ്ചമഹാപാപങ്ങളുടെ കൂട്ടത്തിൽ ഗണിച്ചിരിക്കുന്നു. മദ്യപന്മാരോടുകൂടി നടക്കുന്നതും മഹാപാപമത്രെ.

ബ്രഹ്മഹാ മദ്യപ സ്തേനസ്തഥൈവ ഗുരുതല്പഗഃ

ഏതേ മഹാപാതകിനോയശ്ചതൈസ്സഹസംവസേൽ

(മനു) എന്നു നോക്കുക.

മദ്യവിക്രയസന്ധാന ദാനാദാനാനി നാചരേൽ

എന്നു അഷ്ടാംഗഹൃദയത്തിൽ ഉപദേശിച്ചിരിക്കുന്നു. "പഞ്ചമഹാപാതകാന്യാചക്ഷതേ" എന്നു കഴിഞ്ഞു അടുത്തുള്ള "ഗുരുതല്പം സുരാപാനം ഭ്രൂണഹത്യാ ബ്രാഹ്മണസുവർണ്ണാപഹരണം പതിതസംയോഗശ്ച" എന്ന സൂത്രത്തിൽ വസിഷ്ഠനും സുരാപാനത്തെ പഞ്ചമഹാപാതകങ്ങളിൽ ഒന്നായി ഗണിയ്ക്കുന്നുണ്ടു്. ഇതിൽനിന്നെല്ലാം സർവ്വശാസ്ത്രനിഷിദ്ധവും സർവ്വാപമൂലവും ആണു മദ്യപാനമെന്നു ഗ്രഹിക്കണം.

കൃതവർമ്മാവും സാത്യകിയും പരസ്പരം മുൻപു ചെയ്ത

രിക്കുന്ന അപനയങ്ങൾ പറഞ്ഞു ആക്ഷേപിച്ചു ക്രുദ്ധന്മാരായി എതിൎത്തു. അവർ തമ്മിൽ ഭയങ്കരമായവിധം മല്ലിട്ടു. ഒടുവിൽ കൃതവൎമ്മാവിന്റെ തല സാത്യകി വെട്ടി നിലത്തിട്ടു ഉരുട്ടി. അപ്പോൾ ഇതരന്മാരായ യാദവന്മാർ സാത്യകിയുടെ ചുററുംകൂടി. അവർ ഉഗ്രമായവിധം സമരം ചെയ്തു. അതിൽ സാത്യകി പരാജിതനായി. പിന്നീടു പ്രധാനന്മാരും അപ്രധാനന്മാരും ആയ ഗദസാരണാദികൾ അന്യോന്യം പൊരുതി. അങ്ങിനെയവരൊക്കെ നശിച്ചു. ഭഗവാൻ ശ്രീകൃഷ്ണന്റെ മുൻപിൽ വെച്ചാണു ഈ സംഭവങ്ങൾ നടന്നതു്. യാദവനാശത്താൽ ഭൂഭാരം കുറയേണ്ടതു ആവശ്യമെന്നു ഭഗവാനു തോന്നിയിരുന്നു. അതുകൊണ്ടു ഏതുവിധമായ യദുനാശത്തിൽ അവിടുന്നു ഉള്ളുകൊണ്ടു സന്തോഷിച്ചതേയുള്ളു. അവിടുത്തെ ആശയം ഗ്രഹിച്ചുകൊണ്ടാണല്ലൊ ഋഷികൾ യാദവന്മാരെ ശപിച്ചതും ഈ വിധം അനുഭവം വന്നുചേൎന്നതും. ഈ സംഭവങ്ങൾക്കുശേഷം ശേഷാവതാരമായ ബലഭദ്രൻ ദേഹം ഉപേക്ഷിച്ചു വൈകുണ്ഠത്തിൽ തന്റെ സ്ഥാനത്തെ പ്രാപിച്ചു. ഭഗവാനും അവതാരോദ്ദേശങ്ങൾ എല്ലാം സാധിച്ചതുകൊണ്ടു ദേഹത്യാഗത്തിനു ഒരുമ്പെട്ടു.

'നീയും നിന്റെ വംശവും മുപ്പത്തിയാറുകൊല്ലം കഴിഞ്ഞാൽ നശിക്കട്ടെ' എന്നു ഗാന്ധാരി ശ്രീകൃഷ്ണനെ മുൻപു ശപിച്ചിട്ടുണ്ടു്. അതിനു പുറമെയാണു നാരദാദിമുനികളുടെ ശാപം. രണ്ടുംകൂടിയായപ്പോൾ യദുവംശത്തിന്റെ സ്ഥിതി തീപിടിച്ചകാട്ടിൽഇടി വെട്ടുകൂടി ഏററാലെങ്ങിനേയൊ അതുപോലെയായി. എല്ലാം നാമമാത്രമായിക്കലാശിച്ചു. സതികളായ സ്ത്രീകൾക്കും തപസ്വികളായ മുനികൾക്കും അഹിതംചെയ്യരുതു്, അവരെ ബഹുമാനിക്കുകയേ ആകാവു. അവരുടെ കോപശാപങ്ങൾക്കു പാത്രമായാൽ പിന്നീടു സംഭവിക്കുന്ന അപത്തിനു യാതൊരു മറുമരുന്നുമില്ല. ഏതു പ്രതാപശാലിയും നശിക്കും. ഈ തത്വം ഈ കഥയിൽ

ന്നിന്നു പഠിക്കണം ഇരുപത്തിയൊന്നാം സർഗ്ഗത്തിൽ ഈ കഥ വിവരിക്കുന്നു.

ഭഗവാൻെറസ്വർഗ്ഗാരോഹണം

അടുത്ത ഇരുപത്തിരണ്ടാം സർഗ്ഗത്തിൽ ഭഗവാൻെറ സ്വർഗ്ഗാരോഹണമാണു പ്രതിപാദ്യം. ഒരുകാലക്ഷയനന്തരം ഭഗവാൻ വനത്തിൽ വിജനമായ ഒരു സ്ഥലത്തുചെന്നു ദേഹം ത്യജിക്കുന്നതിനു നിശ്ചയിച്ചു യോഗവൃത്തികയ്ക്കൊണ്ടു. കണ്ണുമടച്ചു ആത്മധ്യാനനിരതനായിരിക്കുന്ന സമയത്തു ജരാഖ്യനായ ഒരു വ്യാധൻ ദൂരെനിന്നു അറിയാതെ ശരം പ്രയോഗിച്ചു. ശ്രീകൃഷ്ണൻെറ പാദംകണ്ടു ഖഗമുഖമെന്നു വിചാരിച്ചാണു അങ്ങിനെ ചെയ്തതു്. അടുത്തുചെന്നു നോക്കിയപ്പോഴം യോഗവൃത്തിയോടുകൂടിയിരിക്കുന്നതു് ഭഗവാനാണെന്നും താൻ ചെയ്തതു വലിയ കുറ്റമായിപ്പോയെന്നും മനസ്സിലായി. ഉടനെ കാലിൽനിന്നു അമ്പു വലിച്ചെടുത്തു അവൻ സ്വന്തം സാഹസത്തെപ്പററി വിലപിച്ചു. പിന്നീടു ഭഗവാനെക്കുറിച്ചു ഭക്ത്യാധിക്യത്തോടുകൂടി അവൻ സ്തോത്രം ചെയ്തു. അതുകേട്ടു ശ്രീകൃഷ്ണൻ പ്രസന്നനായി അവനെ അനുഗ്രഹിച്ചു. ഭഗവാൻ ദേഹം ഉപേക്ഷിച്ചു സ്വർഗ്ഗത്തെ പ്രാപിച്ചു.

പാദത്തിലാണു് വ്യാധൻെറ ശരമേററതെന്നു പറഞ്ഞുവല്ലോ. അതിനു അടിസ്ഥാനമായി ഒരു കഥയുണ്ടു്.

കായത്തിങ്കൽ പായസം തേച്ചനാളിൽ
സ്ഫായൽകോപൻ യോഗി ചൊന്നോരു വാക്യം

എന്ന ഭാഗത്തിൽ ആ കഥയെ സൂചിപ്പിച്ചിരിക്കുന്നു.

ദുർവ്വാസസാ പായസോച്ഛിഷ്ടലിപ്തേ
യച്ചാപ്യുക്തം തച്ചസസ്മാര കൃഷ്ണഃ

(അ-ഭി) എന്നു മൌസലത്തിലും ആ കഥയുടെ സൂചന കാണാം. ദുർവ്വാസസ്സുമഹർഷി ഭഗവാൻെറ അതിഥിയായി ഏതാനും ദിവസം ദ്വാരകയിൽ പാർത്തു. അന്നു കഴിയുന്നവി

യം എല്ലാ ഉപദ്രവങ്ങളും മഹർഷി അവിടെ ചെയ്തു. ഒരു അതിഥി യാതൊരു ഗൃഹസ്ഥനോടും ചെയ്തിട്ടില്ലാത്ത കടുങ്കയ്യുകളും കന്മയങ്ങളും ശുണ്ഠിക്കാരനായ മുനി പ്രവത്തിച്ചു. എന്നാൽ അതുകൊണ്ടൊന്നും ഭഗവാനു കലുക്കമുണ്ടായില്ല. എള്ളിടപോലും തെററാതെ അതിഥിയായ മുനിയുടെ ഹിതം സശ്രദ്ധം സാദരം ഭഗവാൻ അനുവത്തിച്ചു. ഒടുവിൽ മഹർഷി സന്തുഷ്ടനായി അനുഗ്രഹിച്ചു. ഒരുദിവസം പായസം ഉണ്ടാക്കിക്കൊണ്ടുവരുവാൻ ഭഗവാനോടു പറഞ്ഞു. അതുടനെ ഉണ്ടാക്കിക്കൊണ്ടുവന്നു. അപ്പോൾ ശരീരത്തിൽ തേയ്ക്കുന്നതിനുപറഞ്ഞു: കാലിനകം ഒഴിച്ചു മററുള്ളിടത്തൊക്കെ പായസം തേച്ചു. എല്ലാ സ്ഥലത്തും തേച്ചില്ലേ എന്നു മുനി ചോദിച്ചപ്പോൾ കാലിനകത്തുമാത്രം തേച്ചില്ല എന്നു ഭഗവാൻ പറഞ്ഞു. 'അതു നന്നായില്ല. അവിടെക്കൂടെ തേയ്ക്കാമായിരുന്നു.' എന്നു മുനി അഭിപ്രായപ്പെട്ടു. പായസം ദേഹത്തിൽ എവിടെയെല്ലാം തേച്ചുവോ അവിടെയെല്ലാം യാതൊരായുധമേററാലും കേടുവരുന്നതല്ല. അതു തേയ്ക്കാതിരുന്നതുകൊണ്ടു് കാലിൽ ആയുധമേററാൽ മുറിവുവരും. വ്യാധന്റെ ബാണം കാലിൽ ഏല്ക്കുകയും ഭഗവാനു അതിനെ ഒരു കാരണമാക്കി ദേഹം ത്യജിക്കേണ്ടതായവരികയും ചെയ്തതിനു ഇതാണു കാരണം.

വ്യാധന്റെ സ്തുതി കാവ്യത്തിൽ ഞാൻ വിസ്തരിച്ചിട്ടുണ്ടു്. അതുമൂലത്തിലുള്ളതല്ല. എന്നാൽ ഭക്തശിഖാമണിയായ എഴുത്തച്ഛൻ ഭാരതം കിളിപ്പാട്ടിൽ അതു പ്രതിപാദിച്ചിരിക്കുന്നു. ഭഗവാൻ വ്യാധനോടു പറയുന്നതായ തത്ത്വോപദേശപരമായ വാക്യം മൂലത്തിലില്ലാത്തതാകുന്നു. ഗീതാദിശാസ്ത്രങ്ങളിൽ പ്രതിപാദിക്കുന്ന ആത്മതത്ത്വമാണു് ഈ ഭാഗത്തിനടിസ്ഥാനം. 'സദസച്ചാഹമർജ്ജുനഃ' 'സത്താണു ഞാൻ പരമസത്തും' ഇത്യാദിഭാഗങ്ങൾ നോക്കുക. വ്യാധന്റെ സ്തുതിയിൽ കേരളത്തെക്കുറിച്ചു് പ്രത്യേകം സൂരിച്ചി

രിക്കുന്നതിനെ ദേശഭക്തന്മാർ തെററായി വരുകയില്ലെന്നു് വിശ്വസിക്കുന്നു. ഭഗവാൻ സ്തുതിയാണു് ഈ സർഗ്ഗത്തിലെ പ്രധാനഭാഗം. "ഭക്തി: കിം നകരോത്യഹോവനചരോ ഭക്താവതംസായതേ" (ശിവാനന്ദലഹരി) 'നാമേ ഭക്ത: പ്രണശ്യതി' (ഗീത) ഇത്യാദിവാക്യങ്ങൾക്കു് വ്യാധന്റെ ചരിതം ഉദാഹരണമായിരിക്കുന്നു.

## അർജ്ജുനന്റെ ദ്വാരകാപ്രവേശം

ഭഗവദാജ്ഞയനുസരിച്ചു് ദാരുകൻ വന്നു പറഞ്ഞതു കേട്ടു അർജ്ജുനൻ ദ്വാരകയിലേക്കു പോയി. യദുവീരന്മാരുടെ നാശംകൊണ്ടു് ശൂന്യപ്രായമായിത്തീർന്ന ദ്വാരക അർജ്ജുനനെ അത്യന്തം വിഷണ്ണനാക്കി.

ചരവുമചരവും താൻ സർവ്വമെന്നായിമുന്നം
മുരരിപുഭഗവാൻ തദ്ഗീതയിൽ ചൊന്നതത്രം
പരമിഹ ശരിയെന്നായ് തദ്വിയോഗാലജീവം
ധരയുടെ നിലകാണ്കെബ്ബോധമുൾക്കൊണ്ടു പാർത്ഥൻ.

ഭഗവാന്റെ വേർപാടിനാൽ ലോകം മുഴുവനും നിർജ്ജീവമാണെന്നു് അർജ്ജുനനു തോന്നി. താനാണു് സർവ്വവസ്തുക്കളുടെയും ജീവൻ എന്നു ഭഗവാൻ ഗീതയിൽ മുൻപു ഉപദേശിച്ചതു് അത്യന്തം യഥാർത്ഥമെന്നു അപ്പോൾ അർജ്ജുനനു അനുഭവപ്പെട്ടു. അങ്ങിനെയല്ലെങ്കിൽ ശ്രീകൃഷ്ണന്റെ വേർപാടിൽ ലോകം മുഴുവൻ നിർജ്ജീവാവസ്ഥ വഹിക്കാവുന്നതല്ലല്ലോ.

യച്ചാപി സർവ്വഭൂതാനാം ബീജം തദഹമർജ്ജുന!
നതദസ്തിവിനായത്സ്യാന്മയാഭൂതം ചരാചരം

(അ 10) ഈശ്വര: സർവ്വഭൂതാനാം ഹൃദ്ദേശേർജ്ജുനതിഷ്ഠതി (അ 18) എന്നു ഗീത. ദ്വാരകയുടെ ദുരവസ്ഥയെക്കുറിച്ചു് ഈ സർഗ്ഗത്തിന്റെ ആദ്യഭാഗത്തു വർണ്ണിച്ചിരിക്കുന്നു.

അനന്തരം അർജ്ജുനൻ പുത്രശോകാതുരനായ വാസുദേവനെ കണ്ടു വന്ദിക്കുന്നു.

ഹരി നിജമസുവേക്കാളിഷ്ടമായോത്തുവാണോൻ
ഹരിസുതനാതിഭക്തൻ ഭാഗിനേയൻ വിനേയൻ
അരികിലവനെയപ്പോഠം കാണവേ –
മുമ്പിലേക്കാഠം–
പ്പോരിയുമകമിയന്നാശ്ശൗരി മന്ദം പറഞ്ഞാൻ.

അജ്ജുനനെ കണ്ടപ്പോഠം വസുദേവൻെറ ദുഃഖം പൂവ്വാധികം വൎദ്ധിച്ചു. കൃഷ്ണനെ സംബന്ധിക്കുന്ന പല കാൎയ്യങ്ങളും പറഞ്ഞു വസുദേവൻ വ്യസനിച്ചു. ഇവിടെനിന്നു സ്ത്രീകളേയും പൌരന്മാരേയും ഹസ്തിനപുരത്തിലേയ്ക്കു് മാററണമെന്നും, ദ്വാരകയെ ഉടനെ സമുദ്രമാക്രമിക്കുമെന്നും വസുദേവൻ അൎജ്ജുനനോടു പറഞ്ഞു. അജ്ജുനനും പഴയ കഥകഠം സ്മരിച്ചുകൊണ്ടു് സങ്കടപ്പെട്ടു.

പുറകെയിവനുമോടിപ്പത്തടിപ്പോടുപോയ്കാർ–
നിറനെയതുലമന്നാഠം സാഹസം പൂണ്ടു നിത്തി
മറവിയതുമു സത്യം കാക്കുകെന്നോതിനന്നായ്
തചരയൊടു ഭഗവാനെപ്പിന്തിരിപ്പിച്ചു യതാൽ.

എന്ന പദ്യത്തിൽ ഭീഷ്മരുമായി യുദ്ധം ചെയ്യുമ്പോഴുണ്ടായ സ്ഥിതിയെ സ്മരിച്ചിരിക്കുന്നു.

സോഭിദ്രവൻ ഭീഷ്മമനീകമദ്ധ്യേ
ക്രുദ്ധോ മഹേന്ദ്രാവരജഃ പ്രമാഥീ
വ്യാലംബി പീതാംബരധൃക് പ്രകാശേ
ഘനോ യഥാ ഖേ തഡിതാവനദ്ധഃ.

*　　　*　　　*

രഥാദവപ്ളുത്യ തതസ്തരാവാൻ
പാൎത്ഥാഗ്രജ്യന്ദഭ്യ യദുപ്രവീരം
ജഗ്രാഹ പീനോത്തമലംബബാഹും
ബാഹോപാൎഹരിം വ്യായത പീനബാഹു.

X　　　X　　　X

പാൎത്ഥസ്തു വിഷ്ടഭ്യ ബലേന പാദൌ
ഭീഷ്മാന്തികം തൂൎണ്ണമഭിദ്രവന്തം

ബലാന്നിജഗ്രാഹ ഹരിം കിരീടീ
പദേഥ രാജൻ ദശമേ കഥഞ്ചിൽ.

(ഭീഷ്മപർവ്വം. അ. 59) എന്നു ഭാരതം. 'പദേഥരാജൻ ദശമേ' എന്നതിൻെറ ഭാവം 'പത്തടിപ്പാട്ട' എന്ന പദംകൊണ്ടു ഞാൻ ദ്യോതിപ്പിച്ചിരിക്കുന്നു. അർജ്ജുനൻ അനന്തരം അനാഥകളായി ബ്ഭവിച്ച യാദവസ്ത്രീകളെക്കണ്ടു സമാധാനപ്പെടുത്തി.

ജഗദധിപതിയാകും ദേവനേ, യജ്ഞധർമ്മം
നിഗമനികരകണ്ണക്കേ പെററ തദ്ദേവിതന്നേ,
സഗദഹൃദയയായന്നീവിധം കണ്ടനേരം
വിഗളിത ധൃതിയായാൻ ഫല്ഗുനൻ വീണ്ടുമാർത്ത്യാ.

എന്നു ദേവകിയുടെ ദുഃഖത്തെപ്പററി പറഞ്ഞിരിക്കുന്നു.

യാ വൈ സ്വഗർഭേണ ദധാര ദേവം
ത്രയീ യഥാ യജ്ഞ വിതാനമർത്ഥം.

(ഭാഗ. സ്ക. 3-അ-1) എന്നു നോക്കുക. ഇതിലെ ഉപമ എന്നെ കണക്കിലേറെ രസിപ്പിച്ചിരിക്കുന്ന ഒന്നാണ്. ത്രയീശബ്ദം ദേവകിയുടെ ദിവ്യമായ ആത്മശുദ്ധിയേയും 'യജ്ഞം' ഭഗവാൻെറ മാഹാത്മ്യത്തേയും ദ്യോതിപ്പിക്കുന്നു. ഈ ഉപമയുടെ സ്വാരസ്യംകൊണ്ടു ഞാൻ അതിനെ വേറെയൊരു സന്ദർഭത്തിൽക്കൂടി സ്വീകരിച്ചിട്ടുണ്ട്.

പൂതം പരം യജ്ഞവിതാനമർത്ഥ-
ജാതം ത്രയീവിദ്യയിൽ നിന്നുപോലെ,
വീതവ്യഥം ദേവകിയിങ്കൽ നിന്നു-
ജാതൻ ഭവാൻ ജ്ഞാനമയൻ ജയിപ്പോൻ.

(സ-22-ശ്ലോ-38)

യജ്ഞത്തേയും തദുപകരണങ്ങളേയുംകൊണ്ടു ഉപമാദ്യലങ്കാരങ്ങൾ കല്പിക്കുന്നതിനു ഋഷികളായ കവികൾക്കു ഒരു പാടി

വവും കൌതുകവും വാസനയും വേറെയുണ്ട്. അതു ഇതര കവികളിൽ കാണാവുന്നതല്ല. ഗാംഭീര്യവും ഭാവശുദ്ധിയും കൊണ്ടു അത്തരം അലങ്കാരങ്ങൾക്ക അതുല്യമായ ഒരാസ്വാദ്യത സഹൃദയന്മാക്ക അനുഭവപ്പെട്ടും. അന്നു അർജ്ജുനൻ അവിടെ താമസിച്ചു ശോകാകുലനായി 'യുഗശതസദൃശി'യായ രാത്രി കഴിച്ചുകൂട്ടി. ഈ കഥ ഇരുപത്തിമൂന്നാം സർഗ്ഗത്തിൽ വിവരിച്ചിരിക്കുന്നു.

വസുദേവൻ സ്വർഗ്ഗാരോഹണം ചെയ്യുന്ന കഥയോടുകൂടി ഇരുപത്തിനാലാം സർഗ്ഗം തുടങ്ങുന്നു. യോഗവിധിയനുസരിച്ചാണു വസുദേവൻ ദേഹം ത്യജിക്കുന്നതു്. അനന്തരം വസുദേവന്റെ സംസ്കാരം നടത്തുന്നു. ആ സന്ദർഭത്തിൽ ദേവകി മുതലായ ദേവിമാർ ചിതയിൽ പ്രവേശിച്ചു ഭർത്തൃലോകത്തെ പ്രാപിക്കുന്നു. വസുദേവന്റെ മരണം സംസ്കാരം ദേവിമാരുടെ ചിതാരോഹണം മുതലായവകൊണ്ടു കരുണഭൂയിഷ്ഠമായ ഒന്നാണു ഈ സർഗ്ഗം.

## അഗ്നിപ്രവേശം.

അഗ്നിപ്രവേശം ചെയ്തു ദേഹം ഉപേക്ഷിക്കുന്നതിനു ദേവിമാക്ക യാതൊരു സങ്കടവുമുണ്ടായില്ല. അപ്പോഴത്തെ അവരുടെ സ്ഥിതി ഇപ്രകാരമായിരുന്നു.

അകലെ മരുവിട്ടന്നോർ ലോകരും കൂടിയപ്പോ-
ളകമെയധികതാപം പൂണ്ടിതാക്കാഴ്ച കാൺകെ
പ്രകലിത ശിഖമഗ്നിക്കുള്ളിലായ് മേവുവോരോ
മികവൊടു കളിരേന്തീ തത്സതീതാപ്രഭാവാൽ.

എന്നാൽ അതു കണ്ടുനിന്നവക്ക ദുസ്സഹമായ വിഷാദം ഉണ്ടായി. സീതാദേവി അഗ്നിയിൽ പ്രവേശിച്ചതു് "തൂവെണ്ണിലാവിൻ നടുവിലൊരു ചകോരക്കിടാവെന്നപോലെ"യാണെന്നു രാമായണ ചമ്പുവിൽ പറഞ്ഞിരിക്കുന്നതു ഇവിടെ ഓർ

മ്മിക്കേണ്ടതാകുന്നു. സതികളായ സ്ത്രീകൾ ഈവിധം ആഹ്ലാദത്തോടുകൂടിയാണു അഗ്നിയിൽ പ്രവേശിക്കുന്നതു്.

വസുദേവൻ യോഗം കൈക്കൊണ്ടു ദേഹത്യാഗം ചെയ്ത കഥ,

ശോചന്നുക്തേഥതത: ശൌരിർവ്വസുദേവഃ പ്രതാപവാൻ
യുക്ത്വാത്മാനം മഹാതേജാ ജഗാമ ഗതിമുത്തമാം.

എന്നു (മൌസ–അ–8) ഭാരതത്തിൽ പറഞ്ഞിരിക്കുന്നു. ഇവിടെ 'യുക്ത്വാ' എന്നതു യോഗാനുഷ്ഠാനത്തിന്റെ സൂചനമാകുന്നു. പത്നിമാരും ചിതയെ ആരോഹണം ചെയ്തു ദേഹം ത്യജിച്ചു.

തം ചിതാഗ്നിഗതം വീരം ശൂരപുത്രം വരാംഗനാഃ
തതോന്വാരുരുഹുഃ പത്ന്യശ്ചതസ്ര: പതിലോകഗാഃ
തം വൈ ചതുസ്രുഭിസ്ത്രീഭിരന്വിതം പാണ്ഡുനന്ദനഃ
അദാഹയച്ചന്ദനൈശ്ച ഗന്ധൈരുച്ചാവചൈരപി.

അർജ്ജുനൻ വസുദേവന്റെ മൃതശരീരത്തോടൊപ്പം അവരുടെ ദേഹങ്ങളും ദഹിപ്പിച്ചു

ചിതയിലാമ്മാരു പതിച്ചു ദേവകീ-
പതിയും താനുമായ് സുതനോടു ചേൎന്നാൻ
പതിനാറായിരം പ്രണയിനിമാരും
പതിയോടു ചേൎന്നാർ പുനരക്കാലം.

എന്നു ഈ ഭാഗം എഴുത്തച്ഛൻ (ഭാരതം) കിളിപ്പാട്ടിൽ സംഗ്രഹിച്ചിരിക്കുന്നു. ഇവിടെ 'സുതനോടു ചേൎന്നാൻ' എന്നതിനു പുത്രനായ ശ്രീകൃഷ്ണനോടു ഐക്യം പ്രാപിച്ചു മുക്തയായി എന്നു അൎത്ഥം. ഇത്രയും ഇരുപത്തിനാലാം സൎഗ്ഗത്തിലെ കഥ.

ഈ സൎഗ്ഗത്തിൽ വസുദേവന്റെ മരണം സ്ത്രീകളുടെ ചിതാരോഹണം എന്നിവയെ ഞാൻ വിസ്തരിച്ചിട്ടുണ്ടു്.

ഭർത്താവു മരിച്ചാൽ സ്ത്രീ ആമരണം ബ്രഹ്മചൎയ്യമനുഷ്ഠിച്ചു കഴിഞ്ഞുകൂടണം. ഭർത്താവിൻെറ ശരീരത്തോടുകൂടി, ചിതയിൽ പ്രവേശിച്ചു ദേഹം ത്യജിക്കുന്നതും ധർമ്മമാണു്. "ഭൎത്തരിപ്രേതേ ബ്രഹ്മചൎയ്യം തദന്വാരോഹണം വാ" എന്നു വിഷ്ണുസ്മൃതിയിൽ പറയുന്നു.

പതിവ്രതാ സമ്പ്രദീപ്തം പ്രവിശേദ്യാ ഹുതാശനം
തത്ര ചിത്രാംഗദധരാ ഭർത്താരം സാന്വപശ്യത
തതഃസ്വർഗ്ഗംഗതഃ പക്ഷീ ഭാര്യയാ സഹസംഗതഃ
കർമ്മണാ പൂജിതസ്തത്ര രേമെ ച സഹഭാര്യയാ.

ഭർത്തൃശരീരത്തോടുകൂടി ദഹിപ്പിച്ചു ദേഹം ത്യജിക്കുന്നതായാൽ പക്ഷിമൃഗാദികൾക്കും സ്വർഗ്ഗതി കൈവരും എന്നു ഈ ഭാഗത്തിൽ വ്യക്തമാക്കിയിരിക്കുന്നു.

മൃതേ ഭർത്തരിയാനാരീ സമാരോഹേദ്ധുതാശനം
സാരുന്ധതീസമാചാരാ സ്വർഗ്ഗലോകേ മഹീയതേ
യാവച്ചാഗ്നൗമൃതേ പത്യൗ സ്ത്രീ നാത്മാനം പ്രദാ
ഹയേൽ
താവന്നമുച്യതേ സാ ഹി സ്ത്രീ ശരീരാൽ കഥംചന.

എന്നും,

മൃതേമ്രിയേതയാ പത്യൗ സാസ്ത്രീജ്ഞേയാ പതിവ്രതാ എന്നും വേറെയും സ്മൃതിവാക്യങ്ങൾ ഉണ്ടു്. അന്വാരോഹണത്തിനു ഇവയൊക്കെയാണു പ്രമാണങ്ങൾ. ഇതു നിർബ്ബന്ധനിയമമായിരുന്നില്ല. ഇഷ്ടമുള്ളവർ ചെയ്താൽ മതിയെന്നു നടപ്പു മാത്രമേ ഉണ്ടായിരുന്നുള്ളൂ. ദശരഥചരമാനന്തരം കൌസല്യാദിദേവികൾ അന്വാരോഹണം ചെയ്തതായി പറഞ്ഞുകാണുന്നില്ല. ഭാരതത്തിലും, തദനുസരണം ഈ സർഗ്ഗത്തിലും വിവരിച്ചിരിക്കുന്ന അന്വാരോഹണകഥയ്ക്കു ഇവിടെ ഉദ്ധരിച്ച ധർമ്മശാസ്ത്രമാണു അടിസ്ഥാനം.

## അൎജ്ജുന പരാജയം.

ദ്വാരകയിൽ നിന്നു അൎജ്ജുനൻ സ്ത്രീകളോടും പൌരന്മാരോടുംകൂടി യാത്രപുറപ്പെട്ടു. അതോടുകൂടി സമുദ്രം ആ സ്ഥലം ആക്രമിച്ചു. സ്വന്തം നാടിന്നു സമുദ്രാക്രമണത്താൽ സംഭവിച്ച നാശംകൊണ്ടു എല്ലാവരും സങ്കടപ്പെട്ടു. അതുകൊണ്ടു എന്തുഫലം? "വിധിവിഹിതമെവനും ലംഘിച്ചുകൂടുമോ?". അന്നു അൎജ്ജുനനും കൂട്ടുകാരും യാത്രയിൽ ഒരു കാട്ടിൽ ചെന്നുചേൎന്നു അവിടെ കൂടാരം അടിച്ചു പാൎത്തു. അടുത്തദിവസം കാലത്തെ ദിനകൃത്യങ്ങൾ നിൎവ്വഹിച്ചു യാത്ര തുടൎന്നു. അപ്പോൾ സ്ഥൂലകായന്മാരും ഉഗ്രവിക്രമന്മാരും മൂൎഖന്മാരും ആയ ഒരുകൂട്ടം ആളുകൾ വഴിയിൽ അവരെ ചെന്നു തടുത്തു. ആകൃതിയുടെയും പ്രകൃതിയുടെയും പ്രാകൃതാവസ്ഥ അവർ കിരാതന്മാരോ ദസ്യുക്കളോ ആകുന്നു എന്നു വെളിപ്പെടുത്തി. അവർ അൎജ്ജുനാദികളെ എതിൎത്തു സ്ത്രീകളെ അപഹരിക്കുന്നതിന്നു ഒരുങ്ങി. കിരാതന്മാരുടെ നായകനും അൎജ്ജുനനും തമ്മിൽ സ്വസ്വവൈഭവങ്ങളെ പുകഴ്ത്തികൊണ്ടു വാദപ്രതിവാദം നടന്നു. ഇരുപത്തിയഞ്ചാം സൎഗ്ഗത്തിൽ ഈ കഥയെ വിവരിക്കുന്നു.

അൎജ്ജുനനെ എതിൎത്തവർ ദസ്യുക്കളാണെന്നും പഞ്ചനദം എന്ന സ്ഥലത്തുവെച്ചാണു അങ്ങിനെ ചെയ്തതെന്നും മൂലത്തിൽ പറയുന്നു.

കാനനേഷു ച രമ്യേഷു പൎവ്വതേഷു നദീഷു ച
നിവസന്നാനയാമാസ വൃഷ്ണിദാരാൻ ധനഞ്ജയഃ
സ പഞ്ചനദമാസാദ്യ ധീമാനതി സമൃദ്ധിമൽ
ദേശേ ഗോപശുധാന്യാഢ്യേ നിവാസമകരോൽ പ്രഭുഃ
തതോ ലോഭസ്സമഭവദ്ദസ്യൂനാം നിഹതേശ്വരാഃ
ദൃഷ്ട്വാ സ്ത്രിയോ നീയമാനാഃ പാൎത്ഥേനൈകേന ഭാരത.!

എന്നു കാണുക. സ്ത്രീകളെകണ്ടപ്പോൾ ദസ്യുക്കൾക്കു അ

വരെ അപഹരിക്കുന്നതിനു ആഗ്രഹം ഉണ്ടായി. അർജ്ജുനനെ വധിച്ചു അവരെ അപഹരിക്കുന്ന കാര്യം എളുപ്പമെന്നു അവർ വിചാരിച്ചു. അങ്ങിനെ അവർ പോരിനു ഒരുങ്ങി. ഈ ദസ്യുക്കളെ കിരാതന്മാരെന്നാണു കിളിപ്പാട്ടിൽ പറഞ്ഞിരിക്കുന്നതു്.

പെരുത്ത കാട്ടൂടെ നടക്കുന്ന നേര-
മുരത്ത കാട്ടാളരടുത്താരന്നേരം.

ഇവർ പ്രാകൃതന്മാരും മഹാപാപികളും എങ്കിലും ബലശാലികളും സായുധന്മാരും ആയിരുന്നു.

യുദ്ധം അർജ്ജുനന്റെ വിക്രമം പരാജയം സ്ത്രീജനാപഹരണം എന്നീ കഥകൾ അടുത്ത ഇരുപത്തിയാറാം സർഗ്ഗത്തിൽ വിവരിക്കുന്നു. കിരാതരാജാവും അർജ്ജുനനും ധർമ്മത്തെപ്പററിച്ചെയ്യുന്ന വാദപ്രതിവാദം സർഗ്ഗത്തിന്റെ ആരംഭത്തിൽ കൊടുത്തിരിക്കുന്നു. കിരാതൻ വാക്കിനു ഒട്ടും കുറയുന്നില്ല.

കേമർ പാണ്ഡവരറിഞ്ഞിടുന്നു ഞാ-
നാ മഹാ രഥരിലേകനല്ലയോ?
മാമകാനുജജനേകനോടെതി-
ർത്താമയാലവശനായ് പതിച്ചവൻ.

എന്നു അവൻ പറയുന്നു. പാണ്ഡവന്മാരുടെ കേമത്തമൊക്കെ എനിക്കു അറിയാം. ഞാനും കേട്ടിട്ടുണ്ടു്. അവരിൽ ഒരു വീരനല്ലേ എന്റെ വംശത്തിലുൾപ്പെട്ട ഒരുത്തനോടു യുദ്ധത്തിൽ തോററുവീണതു്? ഇവിടെ അർജ്ജുനൻ കിരാതസ്വരൂപിയായ ശിവനോടു എതിർത്തു തോററ കഥയാണു സൂചിപ്പിച്ചിരിക്കുന്നതു്. 'മാമകാനുജജൻ' എന്നതിനു ആകിരാതൻ (ശിവൻ) എന്നു അർത്ഥം. 'ഗ്രഹണസമയത്തു നാഞ്ഞൂലും തലപൊക്കും' എന്ന പഴഞ്ചൊല്ലുണ്ടല്ലോ. അതു പോലെയാണു ഇവിടെ കിരാതൻ പ്രകടിപ്പിക്കുന്ന അഭിമാനം. അതു ദുർജ്ജന സഹജമാണു്.

ഹിംസയേയും മദ്യപാനത്തേയും കിരാതൻ പ്രശംസിക്കുന്നു.

സാരമാണു ഭുവി മദ്യമായതാർ
ദൂരവേ വെടിയുവോനവൻ ജളൻ
വീരപാണനുണമുററ നിങ്ങളും
പോരണഞ്ഞളവറിഞ്ഞതല്ലയോ?

ഇപ്രകാരം കയുക്തികൾ പറഞ്ഞു ധർമ്മത്തെ എതിൎക്കുന്നവർ എതുകാലത്തും ഉണ്ടായിരിക്കും. ഇക്കാലത്തു് അത്തരക്കാരെ എതുദേശത്തും കാണാം.

ചാണിടം ധരണി പാട്ടിലാക്കുവാൻ
ശോണിതാബ്ധിയുളവാക്കുവോർ നൃപർ
വാണികൊണ്ടു ദയപൂജ ചെയ്യുവോർ
പാണികൊണ്ടു കടുഹിംസയേയുമേ.

എന്നു കിരാതൻ രാജാക്കന്മാരുടെ നയത്തേയും സമരപ്രജകന്മാരായ അവർ ചെയ്യുന്ന ഹിംസയേയുംപററിപ്പറഞ്ഞിരിക്കുന്നതു് ലോകാനുഭവത്തിനു യോജിച്ചിരിക്കുന്നു. ചാണിടം ഭൂമിക്കുവേണ്ടി ലോകം രക്തത്തിൽ മുക്കുന്നവരാണു് രാജാക്കന്മാർ. അവർ വാക്കുകൊണ്ടു് ദയ വേണ്ടതാണെന്നുപറയും. എന്നാൽ കൈകൊണ്ടു് ഹിംസയെ പൂജിക്കുന്നവരാണു്. പറയുന്നതുപോലെയല്ല അവരുടെ പ്രവൃത്തി.

മന്നിലിജ്ജനത ജന്തുപങ്ക്തിയെ-
ത്തിന്നിടുന്നതിനു കൊല വു നേരുതാൻ;
ഇന്നിനിക്കിതറിവില്ല മർത്ത്യരെ-
ക്കൊന്നിടുന്നു നൃപരേറെയെന്തിനോ?

ഞങ്ങൾ വിശപ്പടക്കുന്നതിനു തീരെ നിവൃത്തിയില്ലാതെ ജന്തുക്കളെ കൊല്ലുന്നു. മാംസഭക്ഷകർ അങ്ങിനെ ചെയ്യുന്നതിൽ പാപമില്ല. നിന്റെ കൂട്ടുകാർ, രാജാക്കന്മാർ, മനുഷ്യരെ ലക്ഷക്കണക്കിനു കൂട്ടിയിട്ടുകൊല്ലുന്നതു എന്തിനാണു്? അവരുടെ മാംസം തിന്നുന്നതിനാണോ?

പൌരർ നിങ്ങൾ ബുദ്ധ്യാ നവം പരി-
ഷ്കാരമുററബ്ബുധർതൻ കൃത്യങ്ങൾ
പാരമോക്കിലിഹ കാട്ടർ ഞങ്ങൾതൻ-
ക്രൂരചേഷ്ടകളതിവ തുച്ഛമാം.

ഞങ്ങൾ പരിഷ്കാരഗന്ധമില്ലാത്ത കാടന്മാരാണ്; സമ്മതി ക്കാം. എന്നാൽ സർവ്വവിധ പരിഷ്കാരങ്ങളും തികഞ്ഞവ രും നാഗരികന്മാരുമായ നിങ്ങൾ ചെയ്യുന്നതുപോലെ ഞ ങ്ങൾ ലക്ഷക്കണക്കിനു മനുഷ്യരെ കൊല്ലാത്തവരാകുന്നു. നി ങ്ങളേക്കാൾ, അപരിഷ്കൃതരായ കാടന്മാർ എത്ര ഭേദം? വീരശിഖാമണിയെന്നു ഖ്യാതിനേടിയ നീ തന്നെ എത്രപേ രെക്കൊന്നിട്ടുണ്ട്?

കിരാതൻെറ ഉദ്ധതമായ വാക്കിന് 'ക്രിയാകേവലമു ത്തരം' എന്ന തത്വമനുസരിച്ച് അർജ്ജുനൻ വിശിഖപ്ര യോഗംകൊണ്ട് ഉത്തരം പറഞ്ഞു. അപ്രകാരം രണ്ടുകൂട്ട രും തമ്മിൽ എതിർത്തു. കഠിനമായ യുദ്ധം നടന്നു. കിരാത ൻെറ കൂട്ടുകാർ ഒട്ടേറെപ്പേർ അർജ്ജുനൻെറ ശരമേററു നില ത്തുവീണുമരിച്ചു. കുറേനേരം പൌരുഷത്തോടുകൂടി അർജ്ജു നൻ യുദ്ധം ചെയ്തു. ഒടുവിൽ ദൈവം ആ വീരപുരുഷനെ തിരായി. അപ്പോൾ ഗാണ്ഡിവം അനക്കുന്നതിനുപോലും അർജ്ജുനനു സാധിച്ചില്ല.

വില്ലു ഗാണ്ഡിവമുദഗ്രമാം വിഷ-
പ്പല്ലു വീണവിധമായ് ഭവിക്കവേ
തെല്ലുമില്ലബലമർജ്ജുനനാരഗം
പല്ലുപോലെ പരിശോച്യനായ്ട്ടശം.

എന്നതായി അർജ്ജുനൻെറ സ്ഥിതി.

ആ ശരം രഥമതാ ഹയങ്ങളും-
വീശനർജ്ജുനനുമായവൻ ദൃഢം;
കേശവപ്രിയസഖന്നു സർവ്വവും
മോശമായ് ഫലമിയന്നിടാതെയായ്.

പണ്ടു് അനേകം യുദ്ധങ്ങളിൽ അജ്ജുനൻ ജയിച്ചതു് ഏതു വിധം ആയുധങ്ങൾകൊണ്ടാണോ അവയൊക്കെയിന്നു നിർവ്വീര്യങ്ങളായിവന്നു.

തദ്വൈ ധനുസ്ത ഇഷവഃ സ രഥോ ഹയാസ്തേ
സോഹം രഥീ നൃപതയോ യത ആനമന്തി
സർവ്വം ക്ഷണേന തദഭൂദസദീശരിക്തം
ഭസ്മൻഹുതം കുഹകരാദ്ധമിവോപ്തമൂഷ്യാം.

(സ്കം-1അ-15) എന്നു ഭാഗവതത്തിൽ പറയുന്നു. ഈശ്വരൻ അനുകൂലനായിരുന്നപ്പോൾ വില്ലു് ശരം രഥം മുതലായവയൊക്കെ ബലവത്തുക്കളും അജ്ജുനനു ഉപയോഗപ്രദങ്ങളുമായി ശോഭിച്ചു. ഭുജപ്രതാപശക്തികൊണ്ടു് സർവ്വലോകങ്ങളേയും ജയിക്കുന്നതിനു് ആ വീരകേസരിക്കു കഴിഞ്ഞു. എന്നാൽ ഭഗവത്സാഹായ്യം അകന്നപ്പോൾ ആ ആയുധങ്ങൾതന്നെ വിഫലങ്ങളായി. അജ്ജുനനും ബലശൂന്യത നേരിട്ടു.

വഞ്ചിതോഹം മഹാരാജ ഹരിണാ ബന്ധുരൂപിണാ
യേന മേപഹൃതം തേജോ ദേവവിസ്മാപനം മഹത്.

എന്നു (ഭാഗ-സ്കം-1-അ-15) അർജ്ജുനൻ വിലപിച്ചിരിക്കുന്നതു് എത്ര വാസ്തവം?

ദേവന്മാരെപ്പോലും വിസ്മയിപ്പിച്ചതായ അർജ്ജുനന്റെ പരാക്രമം ഭഗവാൻ പോയതോടുകൂടി നാമാവശേഷമായി. അങ്ങിനെ നിവാതകവചാദികളെക്കൂടി ജയിച്ച അതുലവിക്രമനായ അർജ്ജുനൻ ശുഷ്കന്മാരായ കിരാതന്മാരോടു ഏറ്റു തോററു. 'ദൈവബലം ബലം' എന്നതു് യഥാർത്ഥമെന്നു അനുഭവപ്പെടുന്നതിനു് മററൊന്നും വേണ്ടതില്ല. അർജ്ജുനന്റെ ഈ പരാജയം മാത്രംമതി. പൌരുഷം പൌരുഷമായി വിജയിക്കണമെങ്കിൽ അതിനു ജീവനായി ദൈവാനുഗ്രഹമുണ്ടായിരിക്കണം. അങ്ങിനെയല്ലെങ്കിൽ അതു് നി

രത്ഥം, നിർജ്ജീവം; പൗരുഷത്തെ പുകഴ്ത്തുന്നവർ ഈ തത്ത്വം അറിയുന്നതു് നന്നായിരിക്കും. 'പൗരുഷം ഹി നിരർത്ഥകം' എന്നു പറഞ്ഞിരിക്കുന്നതു് ദൈവാനുഗ്രഹം ശൂന്യമായിരിക്കുന്ന പൗരുഷത്തെ ഉദ്ദേശിച്ചാകുന്നു. എവിടെ പൗരുഷം സഫലമായി കാണുന്നുവോ അവിടെ സൂക്ഷ്മത്തിൽ അതിനു ജീവനായി ദൈവാനുകൂല്യം നില്ക്കുന്നുണ്ടെന്നു ദൃഢമായി വിശ്വസിക്കണം. ഭീഷ്മദ്രോണാദിമഹാരഥന്മാരോടു പോരുചെയ്തു ജയിച്ച ആ വീരലോകശിഖാമണിയാണു് ഇന്നു പ്രാകൃതന്മാരായ കിരാതരോടു് ഏറ്റുതോററു പൊളിഞ്ഞതെന്നു ഓർമ്മിക്കേണ്ടതാകുന്നു. അങ്ങിനെ അർജ്ജുനൻ വിഷപ്പല്ലുപോയ പാമ്പിനെപ്പോലെയായി. ഈ സമയമുണ്ടോ പാപികളും അക്രമികളുമായ കിരാതന്മാർ വെറുതേകളയുന്നു?

ദേവദേവനെയെതിർത്തതേവമോ?
ദേവവൈരികളെവെന്നതും തഥാ?
നാവയന്തമിളകും യഥേഷ്ടമായ്
കൈവരില്ല ബലമാക്കുമപ്പിധം.

എന്നു അവർ അർജ്ജുനനെ ഗംഭീരമായി ആക്ഷേപിച്ചു. സ്ത്രീകളെ കടന്നു പിടികൂടി. അവരെ അർജ്ജുനന്റെ മുൻപിലിട്ടു് വലിച്ചിഴച്ചും അടിച്ചും തൊഴിച്ചും കിരാതന്മാർ അവരുടെ കുടിലുകളിലേക്കു കൊണ്ടുപോയി. അർജ്ജുനൻ വിഷണ്ണനായി ശേഷിച്ച സ്ത്രീകളോടും അനുചരന്മാരോടുംകൂടി ഹസ്തിനപുരിയിലെത്തിച്ചേർന്നു. ഈ കഥ ഇരുപത്തിയാറാം സർഗ്ഗത്തിൽ പ്രതിപാദിക്കുന്നു.

ഫൽഗുനകിരാതന്മാരുടെ യുദ്ധം മൂലത്തിൽ ചുരുക്കിപ്പറഞ്ഞിരിക്കുന്ന കഥയാണു്. ഞാൻ അതു ഈ സർഗ്ഗത്തിൽ വിസ്തരിച്ചിട്ടുണ്ടു്. അർജ്ജുനപരാജയത്തിനു ദൈവപ്രാതികൂല്യംതന്നെ കാരണം എന്നു മൂലത്തിൽ സൂചിപ്പിച്ചിട്ടുള്ളതാകുന്നു.

ബദ്ധ്വാ വിമനാഃ പാർത്ഥോ ദൈവമിത്യനു ചിന്തയൻ
ന്യവർത്തത തതോ രാജന്നാദമസ്തീതി ചിന്തയൻ.

(മൌ-പ-അ-8) എന്നു കാണുക. ഈ പ്രകൃതത്തിൽ ഭാരതം കിളിപ്പാട്ടിൽ എന്തു പറയുന്നു എന്നു നോക്കാം.

ഇതു വരുവതിനവകാശമെന്തു
മധുരിപോ മുരമഥന ദൈവമേ!
നിഖിലം നിന്തിരുവടിയുടെ മായാ-
വികൃതിയത്രേ നിശ്ചയം ജഗത്തെല്ലാം
അശക്തനായ് വന്നേനിവരെ ക്ഷേപ്പാ-
നശത്രുവായ് മുന്നമിരുന്നേനല്ലോ ഞാൻ.

ഭക്താഗ്രേസരനും തത്വജ്ഞനുമായ തുഞ്ചത്താചാര്യൻ അർജ്ജുനനെക്കൊണ്ടു ചെയ്യിക്കുന്ന ഈ വിലാപത്തിൽ ദൈവശക്തിയുടെ മാഹാത്മ്യത്തെ ഭംഗിയായി പ്രതിപാദിച്ചു ഫലിപ്പിച്ചിരിക്കുന്നു. അല്ലയോ ഭഗവാനേ! ലോകം മുഴുവനും അവിടുത്തെ മായയുടെ വികൃതിയാകുന്നു എന്നു പാടിയിരിക്കുന്നതു സാരവത്തായ തത്വമാകുന്നു. 'മമ മായാ ദുരത്യയാ' എന്നു ഗീതയിലും ഉപദേശിക്കുന്നുണ്ടല്ലോ. കിരാതന്മാരുടെ കുടിലുകളേയും അവിടുത്തെ വൃത്തികെട്ട ജുഗുപ്സാവഹമായ ജീവിതത്തേയും കുറിച്ചു മൂലത്തിൽ യാതൊന്നും പറയുന്നില്ല. ഞാൻ ആ ഭാഗം വർണ്ണിച്ചിട്ടുണ്ടു്. അതു ബീഭത്സരസനിവേശനം സാധിക്കുന്നതിനാകുന്നു.

പരാജയംകൊണ്ടു വിഷണ്ണഹൃദയനായ അർജ്ജുനൻ സത്യവാദിയും സത്യവതീപുത്രനും ആയ വേദവ്യാസമഹർഷിയെ ആശ്രമത്തിൽ ചെന്നു കാണുന്നു. ഈ കഥ ഇരുപത്തിയേഴാം സർഗ്ഗത്തിൽ അടങ്ങിയിരിക്കുന്നു. ആശ്രമവർണ്ണനമാണു ഈ സർഗ്ഗത്തിൽ പ്രധാന ഭാഗം. വ്യാസമുനിയേയും വർണ്ണിച്ചിട്ടുണ്ടു്.

പ്രവിശ്യ ത്വർജ്ജുനോ രാജന്നാശ്രമം സത്യവാദിനഃ
ദർശാസീനമേകാന്തേ മുനിം സത്യവതീസുതം.

മൂലത്തിൽ എന്നു (മൌ–പ–അ–9) ഒരു പദ്യംകൊണ്ടു സൂചിപ്പിച്ചിരിക്കുന്നതാണു ഈ കഥ.

സരസ്വതീനദിയുടെ പടിഞ്ഞാറുഭാഗത്തുള്ള കരയിലാണു വ്യാസമഹർഷിയുടെ ആശ്രമം.

ബ്രഹ്മനദ്യാം സരസ്വത്യാമാശ്രമഃ പശ്ചിമേ തടേ
ശമ്യാപ്രാസ ഇതിപ്രോക്ത ഋഷീണാം സത്രവർദ്ധനഃ
തസ്മിൻ സ്വ ആശ്രമേ വ്യാസോ ബദരീഷണ്ഡമ
ണ്ഡിതേ·

(സ്കു 1-അ-7) എന്നു ഭാഗവതത്തിൽ പറയുന്നു.

അർജ്ജുനനെ മഹർഷി ആദരപൂർവ്വം സ്വീകരിച്ചിരുത്തി കുശലപ്രശ്നം ചെയ്തു വന്ന കാര്യം എന്തെന്നു ചോദിച്ചു. മുഖഭാവം കണ്ടപ്പോൾ അർജ്ജുനനു എന്തോ പന്തിയില്ലായ്മ സംഭവിച്ചിട്ടുണ്ടെന്നു മുനിക്കു തോന്നി.

എന്തോ നിൻെറ മുഖാബ്ജത്തിൽ സന്തോഷസ്ഥിതി
യർജ്ജുനാ !

മുൻതോതിൽ കാണ്മതില്ലിന്നു ചിന്തോദഗ്രതയെന്തുതേ?

എന്നു മഹർഷി ചോദിച്ചു. എന്നുതന്നെയല്ല എന്താപത്തു തന്നെ വന്നിരുന്നാലും അതിനൊക്കെപ്പരിഹാരം ഉണ്ടാക്കാമെന്നും മഹർഷി പറഞ്ഞു അർജ്ജുനനു മനസ്സമാധാനം ജനിപ്പിച്ചു.

പാപമെന്താചരിച്ചു വൻ താപമേവം ഭവിക്കുവാൻ?
നീ പറഞ്ഞീടുകെന്തുഗ്രമാപത്തും ഞാനകററുവോൻ.

എന്നീവിധം വാക്കുകൾ അർജ്ജുനനെ അതീവ സന്തുഷ്ടനാക്കി. പിന്നീടു അർജ്ജുനൻ തൻെറ വിഷാദം മുഴുവനും മഹർഷിയെ അറിയിച്ചു. യദുക്കളുടെ നാശം ഭഗവാൻെറ വിയോഗം കിരാതന്മാരുടെ യുദ്ധം പരാജയം എന്നിവയൊക്കെ

വിസ്തരിച്ചുപറഞ്ഞു. ഈ കഥ ഇരുപത്തിയെട്ടാം സർഗ്ഗത്തിൽ വിവരിച്ചിരിക്കുന്നു.

## കുശലപ്രശ്നം.

മഹർഷി അർജ്ജുനനോടു കുശലപ്രശ്നം ചെയ്യുന്ന ഭാഗം വിവിധങ്ങളായ ധർമ്മങ്ങളെ സ്മരിച്ചിരിക്കുന്ന ഒന്നാണു്. ഞാൻ ആ ഭാഗം വിസ്തരിച്ചിട്ടുണ്ടു്. ധർമ്മനിരതന്മാരായ സജ്ജനങ്ങൾക്കു അറിഞ്ഞോ അറിയാതെയോ എന്തെങ്കിലും പാപം ചെയ്യുന്നതിനു ഇടയായാൽ അവർ സങ്കടപ്പെടും. അർജ്ജുനനു ഉണ്ടായ വിഷാദം, അങ്ങിനെ പാപം വല്ലതും ചെയ്തിട്ടാണോ എന്നു മുനി ചോദിക്കുന്നു.

മനശ്ശോകമകററീടുമനന്തം നല്കുമീപ്സിതം
നിനയ്ക്കുകിൽ ധേനുവിഷ്ടജനസംഗമമേവനും
ജലമല്ലാത്ത നൽത്തീർത്ഥം കലഹം മാഞ്ഞ വിത്തവും
ഉലകിൽ ശിഷ്ടസംസർഗ്ഗം കില യോഗിക്കുമിഷ്ടമാം.

എന്ന പദ്യങ്ങളിൽ സജ്ജനസംസർഗ്ഗത്തിന്റെ മാഹാത്മ്യം പറയുന്നു. കാമധേനുവിനെപ്പോലെ അതു സർവ്വാഭീഷ്ടപ്രദമാണു.

ആപാതമാത്രരമ്യേഭ്യോ ഭോഗേഭ്യഃ കിമവാപ്യതേ
സൽസംഗ ചിന്താമണിതഃ സർവ്വസാരമവാപ്യതേ.

(വാസിഷ്ഠം-നിർവ്വാ-സ-20) എന്ന പദ്യം സജ്ജനസംസർഗ്ഗം ചിന്താമണിപോലെ ഇഷ്ടങ്ങളെല്ലാം തരുന്നതെന്നു ദ്യോതിപ്പിച്ചിരിക്കുന്നു.

ആപത്സു ബുദ്ധിനാശേഷു കല്ലോലേഷാകുലേഷു ച
സങ്കടേഷു ദുരന്തേഷു സന്ത ഏവ ഗതിസ്സതാം.

X X X X

യസ്മാദത്യന്തവിഷമസ്സംസാരാരഗസാഗരഃ
വിനാ സത്സംഗമന്യേന പോതകേന നതീര്യ്യതേ.

(വാസിഷ്ഠം-നിർവ്വാ-സ. 98) ആപദപിഷാദാദികഠം നേരി ടുന്ന കാലത്തു സത്തുക്കഠംക്കു സജ്ജനങ്ങളല്ലാതെ വേറെ ഗതി യില്ല. സംസാരം ഉരഗഭീഷണവും കടക്കുന്നതിനു വളരെ പ്രയാസമുള്ളതും ആയ ഒരു കടലാകുന്നു, സജ്ജനസംസർഗ്ഗ മാകുന്ന കപ്പലുകൂടാതെ അതു കടക്കാവുന്നതല്ല. "സംഗസ്സ ൽസു വിധീയതാം" എന്നു ഉപദേശപഞ്ചകം.

ന രോധയതി മാം യോഗോ നസാംഖ്യം ധർമ്മ ഏവച
നസ്വാദ്ധ്യായസ്തപസ്ത്യാഗോനേഷ്ടാപൂർത്തം നദക്ഷിണാ
വ്രതാനിയജ്ഞശ്ഛന്ദാംസി തീർത്ഥാനിനിയമായമാഃ
യഥാവരുന്ധേസൽസംഗസ്സർവ്വ സംഗാപഹോഹിമാം.

(ഭാഗ-ഏകാ-അ-12) യോഗാദികളെ എല്ലാത്തിനേയും കഠ ഠം സജ്ജനസംസർഗ്ഗം ഉൽകൃഷ്ടം എന്നു സാരം.

അവീരജാനഗമനം ബ്രാഹ്മണോ വാ ഹതസ്ത്വയാ
യുദ്ധേപരാജിതോവാസി ഗത ശ്രീരിവലക്ഷ്യസേ.

എന്നു മൂലത്തിൽ പാപത്തെ ലഘുവായി ഒന്നു സ്മരിക്കുക മാത്രം ചെയ്തിരിക്കുന്നു. ഇവിടെ 'അവീരജ'യ്ക്കു രജസ്വല എന്നു അർത്ഥം. നീ രജസ്വലാപ്രവേശം, ബ്രാഹ്മണവധം എന്നീ പാപകർമ്മങ്ങഠം ഏതെങ്കിലും ചെയ്തുവോ? അതോ യുദ്ധത്തിൽ തോററുവോ? എന്താണു നിഷ്പ്രഭനായിട്ടിരിക്കു ന്നതു? ഞാൻ ഈ സന്ദർഭത്തിൽ ധർമ്മശാസ്ത്രം നിഷിദ്ധങ്ങ ളെന്നു ഉപദേശിച്ചിരിക്കുന്ന അനേകം പാപങ്ങളെ സ്മരി ച്ചിട്ടുണ്ട്.

ദുരർത്ഥമോതിസ്സുകവി-
ഗിരം ദോഷപ്പെടുത്തിയോ?

എന്നതു് ഞാൻ പുതിയതായി ചേർത്തിരിക്കുന്ന പാപമാകു ന്നു. ഇക്കാലത്തു് സല്ക്കാവ്യദൂഷകന്മാരായ കവിമർശകന്മാരു ടെ സംഖ്യ വർദ്ധിച്ചിരിക്കുന്നതുകൊണ്ടും അവർ മഹാകവി കളുടെ കാവ്യങ്ങഠംക്കുടി ദുരർത്ഥം പറഞ്ഞു ദൂഷിപ്പിക്കുന്നതു കൊണ്ടും ഈ പാപംകൂടി സ്മരിച്ചതാകുന്നു. ഇന്നു മനുവോ

യാജ്ഞവല്ക്യനോ ജീവിച്ചിരുന്നുവെങ്കിൽ അവരുടെ ധർമ്മശാസ്ത്രങ്ങളിൽ സല്ക്കാവ്യനിന്ദനത്തിന് പഞ്ചമഹാപാപങ്ങളുടെ അടുത്തു ഒരു സ്ഥാനം ലഭിക്കുമായിരുന്നു എന്നതു് നിശ്ചയമാണ്. വർജ്ജിക്കേണ്ട മഹാപാപങ്ങളുടെ കൂട്ടത്തിൽ സൽക്കാവ്യദൂഷണത്തിനും ഒരു മുഖ്യസ്ഥാനമുണ്ട്.

തപോമാഹാത്മ്യം.

ഈ സന്ദർഭത്തിൽ ഞാൻ തപസ്സിന്റെ അപ്രതിമമായ പ്രഭാവത്തെ മഹർഷിയുടെ വാക്കിൽകൂടി വെളിവാക്കിയിട്ടുണ്ട്.

ഏതിനും മീതെയായ് പാരിൽദ്യോതിക്കുന്നു തപോബലം
ഓതിടാമേലതിൻ ദിവ്യഭൂതിവൈഭവമത്ഭുതം
ലോകാനനം വഹിക്കുന്ന ശോകാശ്രുനനവാകവേ
വൈകാതുണക്കിടുവതാ-ശ്രീകാളും നിയമാതപം
രണ്ടക്ഷരം 'തപാതപം' കൊണ്ടറും പാപമാകവേ
ഉണ്ടൽക്കുതിക്കു നിത്യം കൈകണ്ട ഭേഷജമൊന്നിതാം.

തപസ്സിനു അതുല്യമായ പ്രഭാവമുണ്ട്. സർവ്വദുഃഖങ്ങളും അതുഒന്നുകൊണ്ടു ഒഴിഞ്ഞുമാറും. ശോകം ശമിക്കുന്നതിനു കൈകണ്ട മരുന്നു തപസ്സു തന്നെയാകുന്നു. പുരാണേതിഹാസാദികളിൽ തപസ്സിന്റെ ഏതാദൃശമായ മാഹാത്മ്യത്തെക്കുറിച്ചു പ്രതിപാദിച്ചിട്ടുണ്ട്.

തപസ്സിന്റെ മാഹാത്മ്യത്തെപ്പററി സ്മൃതികളിൽ ആചാര്യന്മാർ എന്തു ഉപദേശിക്കുന്നു എന്നു നോക്കാം.

തപോമൂലമിദം സർവ്വം ദൈവമാനുഷകം സുഖം.

*　　　*　　　*

ഋഷയസ്സംയതാത്മാനഃഫലമൂലാനിലാശനാഃ
തപസൈവപ്രപശ്യന്തി ത്രൈലോക്യം സചരാചരം.

*　　　*　　　*

കീടാശ്ചാഹിപതംഗാശ്ച പശവശ്ച വയാംസി ച
സ്ഥാവരാണി ച ഭൂതാനിദിവം യാന്തിതപോബലാൽ.

*　　　*　　　*

പ്രജാപതിരിദം ശാസ്ത്രം തപസൈവാസൃജൽ പ്രഭുഃ
തഥൈവ വേദാനൃഷയസ്തപസാ പ്രതിപേദിരേ.

എന്നു മനുസ്മൃതി. മുൻപു ഉദ്ധരിച്ചുകാണിച്ചിരിക്കുന്ന 'യദ്ദുസ്തരം യദ്ദുരാപം' ഇത്യാദിപദ്യവും പ്രകൃതത്തിൽ ഓർമ്മിക്കേണ്ടതാകുന്നു.

അർജ്ജുനദുഃഖം.

അർജ്ജുനൻ തനിക്കു നേരിട്ട സങ്കടം മുഴുവനും വിസ്തരിച്ചുപറയുന്നു.

ദേവൻ ശ്രീകൃഷ്ണനിയ്യെന്റെ ജീവൻ കൈവിട്ടു-
പോകയാൽ
ദേവൻ വീണുള്ള ദേഹംപോൽ ഹാ വൻശോച്യത-
പൂണ്ടു ഞാൻ.

എന്ന പദ്യത്തിൽ ശരീരം ക്ഷേത്രമെന്നും ആത്മാവു് ദേവനെന്നും വ്യഞ്ജിപ്പിച്ചിരിക്കുന്നതായി കാണേണ്ടതാകുന്നു.

ഉഴക്കാൽ ദീനാശ്രുപൂരത്തെത്തുടയ്ക്കാനാകാത്ത കൈകളെ
ആക്കായാൽ ക്ഷത്രിയൻ ധർമ്മഭാക്കാദയാൻ-
വെട്ടിടേണ്ടതാം.

എന്ന പദ്യത്തിൽ ക്ഷത്രിയന്റെ ധർമ്മത്തെ ദ്യോതിപ്പിച്ചിരിക്കുന്നു. ദീനന്മാരെ രക്ഷിക്കുകയാണു് ക്ഷത്രിയന്റെ ധർമ്മം.

ക്ഷതാൽ കില ത്രായത ഇത്യുദഗ്രഃ
ക്ഷത്രസ്യ ശബ്ദോ ഭുവനേഷു രൂഢഃ.

(രഘു. സ. 2) എന്നു നോക്കുക. ക്ഷതത്തിൽനിന്നു് രക്ഷിക്കുന്നവൻ ക്ഷത്രിയൻ. സങ്കടത്തിനു പരിഹാരം വരുത്തി ജനങ്ങളുടെ ശോകാശ്രു മായ്ക്കുന്നതിനു സാധിച്ചില്ലെങ്കിൽ, ഒരു രാജാവു് അവന്റെ കൈ വെട്ടിമുറിച്ചു് അകലെത്തള്ളേണ്ടതാകുന്നു. വിശിഷ്ടമായ ഈ ആർത്തത്രാണം നിർവ്വഹിക്കുന്നതിനു കഴിയായ്കയാൽ ധർമ്മഭ്രംശം നേരിട്ടുവല്ലോ എന്നു വിചാരിച്ചാണു് അർജ്ജുനനു് അധികം സങ്കടമുണ്ടായതു്.

മഹാപുരുഷന്മാർക്ക് ധർമ്മഭ്രംശം നേരിടുന്നതിനെക്കാറം വലിയ സങ്കടം വേറെയില്ല.

അർജ്ജുനനു ഒരു ജന്മത്തിൽ രണ്ടു ജന്മങ്ങറം ഉണ്ടായി. ഭഗവാനെയോത്തമിച്ചു് സർവ്വസൗഭാഗ്യങ്ങളോടുംകൂടി പാർത്ത കാലം ഒരു ജന്മം. പിന്നീടുണ്ടായതു് മറെറാന്നു്.

ഒരു ജന്മത്തിലുണ്ടായി-
തിരുജന്മങ്ങറം മേ മുനേ!

എന്നു അർജ്ജുനൻ പറയുന്നു.

ജീവനില്ലാത്തൊരിജ്ജീവ-
നേവം ഭേസിക്കഴിഞ്ഞു ഞാൻ.

എന്നതായി അർജ്ജുനൻെറ നില. ഭഗവദ്വിരഹം വന്നപ്പോറം അർജ്ജുനൻെറ ജീവൻ, അന്തസ്സാരമില്ലാത്ത ഒരു തൊണ്ടായിത്തീന്നു.

നപ്രാണേന നാപാനേന മത്ത്യോ ജീവതി കശ്ചന.
ഇതരേണ തു ജീവന്തി യസ്മിന്നേതാവുപാശ്രിതൗ.

ജീവൻ എന്ന പേർ മാത്രമേ അതിനുള്ളൂ. അർത്ഥമില്ല.

മൂലത്തിൽ മഹർഷി സഹജവും ഗംഭീരവുമായ ഭാഷയിൽ അർജ്ജുനദുഃഖം പ്രതിപാദിച്ചിട്ടുണ്ടു്. അതിൻെറ മാധുര്യവും ഗാംഭീര്യവും ഒന്നുവേറെയാണു്.

പുനഃപുനർന മൃഷ്യാമി വിനാശമമിതൗജസാം
ചിന്തയാനോ യദൂനാംച കൃഷ്ണസ്യ ച യശസ്വിനഃ.
ശോഷണം സാഗരസ്യേവ മന്ദരസ്യേവ ചാലനം
നഭസഃപതനം ചൈവ ശൈത്യമഗ്നേസ്തഥൈവ ച.
അശ്രദ്ധേയമഹം മന്യേ വിനാശം ശാർങ്ഗധന്വനഃ
നചേഹ സ്ഥാതുമിച്ഛാമി ലോകേ കൃഷ്ണവിനാകൃതഃ.

എന്ന ഭാഗം എത്രയും സാരഗംഭീരമായിരിക്കുന്നു എന്നു നോക്കുക. അമിതമായ പ്രതാപത്തോടുകൂടിയവരാണു് യാദവന്മാരും ശ്രീകൃഷ്ണനും. അവക്കു് നാശം വരുകയെന്ന കാര്യം

എങ്ങനെ സഹിക്കും? സമുദ്രത്തിലെ ജലം മുഴുവനും വറ്റുക, മന്ദരപർവ്വതത്തിന്റെ ഇളക്കം തട്ടുക, ആകാശം താഴെ വീഴുക, തീയ്യ് തണുപ്പുള്ളതാകുക ഇതൊക്കെ സംഭവിക്കുമെന്നു വിചാരിക്കാമോ? യാദവന്മാരുടെയും ഭഗവാന്റെയും നാശം അങ്ങിനെ ഒന്നാണ്. ശ്രീകൃഷ്ണനില്ലാത്ത ഈ ലോകത്തിൽ ജീവിച്ചിരിക്കുന്നതിന്ന് എനിക്ക ആഗ്രഹമില്ല. 'ശോഷണം സാഗരസ്യേവ' എന്ന ഭാഗം മുതൽക്കുള്ളം ഭഗവാനും അനശ്വരജീവിതന്മാരാണെന്ന ഭാവത്തെ എത്ര ഭംഗിയായി വ്യഞ്ജിപ്പിക്കുന്നു എന്നു് ചിന്തിച്ചറിയേണ്ടതാകുന്നു. ഇവിടെ സാഗരപദം ഭഗവാന്റെ ഗാംഭീര്യത്തെയും, മന്ദരം അചഞ്ചലതയേയും, നഭഃപദം ബ്രഹ്മസ്വരൂപതയേയും, അഗ്നിശബ്ദം പ്രതാപോല്ക്കർഷത്തേയും ധ്വനിപ്പിക്കുന്നു.

പ്രനഷ്ടജ്ഞാതിവീര്യസ്യ ശൂന്യസ്യ പരിധാവത:
ഉപദേഷ്ടും മമ ശ്രേയോ ഭവാനർഹതി സത്തമ!

എന്നുപറഞ്ഞു അർജ്ജുനൻ മുനിയെ ശരണം പ്രാപിച്ചു. 'ശിഷ്യസ്തേഹം ശാധി മാം ത്വാം പ്രപന്നം' (അ. 2) എന്നു ഗീതയിൽ പറഞ്ഞിരിക്കുന്നതു് ഈ സന്ദർഭത്തിൽ ഓർമ്മിക്കേണ്ടതാകുന്നു. അറിവുണ്ടാകുവാൻ ആഗ്രഹിക്കുന്നവർ ഉത്തമന്മാരായ ആചാര്യന്മാരെ ആശ്രയിക്കണമെന്നും, സദുപദേശംകൊണ്ടു് ഗുരുക്കന്മാർ ശിഷ്യന്മാരെ അനുഗ്രഹിക്കണമെന്നും പ്രധാനതത്വങ്ങൾ ഇവിടെ ദ്യോതിപ്പിച്ചിരിക്കുന്നു. 'ആചാര്യവാൻ പുരുഷോ വേദ' എന്നു ശ്രുതിയുമുണ്ടു്.

### വ്യാസോപദേശം.

ലോകാചാര്യനായ വ്യാസമഹർഷി അർജ്ജുനനു അദ്ധ്യാത്മതത്വങ്ങളെ ഉപദേശിക്കുന്നു. ഇരുപത്തിയൊൻപതാം സർഗ്ഗം ആത്മതത്വമയമാകുന്നു. ദുഃഖമെന്നതു എന്താണെന്നും അതിനെ എങ്ങിനെ നശിപ്പിക്കാമെന്നും ആത്മജ്ഞാനമാർഗ്ഗത്തെ ആശ്രയിച്ചു ഈ സർഗ്ഗത്തിൽ പ്രതിപാദിച്ചിരിക്കുന്നു.

ശ്രുതിസാരജ്ഞനാം യോഗിയതിപാവനവാക്കിനാൽ
മതിമാൻ പാർത്ഥനാളും ഏൽക്കന്തി സി-
ക്കൊണ്ടാരങ്ങിനാൻ.

എന്ന പദ്യത്തിലെ 'ശ്രുതിസാരജ്ഞ'പദം മഹർഷി വേദവേദാന്താദിശാസ്ത്രജ്ഞനെന്നും ഉപദേശം വേദാർത്ഥമൂലമെന്നും വ്യഞ്ജിപ്പിക്കുന്നു. മുനി ഉപദേശിക്കുന്ന തത്വങ്ങൾ ഗ്രഹിക്കുന്നതിനുവേണ്ട ബുദ്ധിവൈഭവം അർജ്ജുനനുണ്ടെന്നു ദ്യോതിപ്പിക്കുന്നതാണ് 'മതിമാൻ'; അങ്ങിനെയല്ലെങ്കിൽ 'കുടം കമഴ്ത്തി വെള്ളമൊഴിക്കുന്നതുപോലെ'യാകും മുനിയുടെ ഉപദേശം. ഉപദേശിക്കുന്നതിന് മുനിയ്ക്കും ശിഷ്യനാകുവാൻ അർജ്ജുനനും അധികാരമുണ്ടെന്നു ഭാവം.

ജ്ഞാനിയെന്നായി ലോകത്താൽ മാനിക്കപ്പെട്ടമർജ്ജുന!
നീ നികാമം ശോകാർത്തമ്ലാനി പൂകുന്നതത്ഭുതം.

എന്ന പദ്യത്തിൽ മുനി 'ജ്ഞാനി' എന്നു പറഞ്ഞിരിക്കുന്നതു അർജ്ജുനൻ ജ്ഞാനിയായിട്ടല്ല. ജ്ഞാനമുണ്ടെങ്കിൽ ഇപ്രകാരം വിഷാദം സംഭവിക്കുന്നതല്ലല്ലോ. അറിവുകുറയുന്ന കുട്ടി സങ്കടപ്പെടുമ്പോൾ മാതാപിതാക്കന്മാർ "നീ അറിവുള്ളവനല്ലേ? അതു വിചാരിക്കാമോ" എന്നും മറ്റും മധുരവാക്കുപറഞ്ഞു് അവനെ സമാധാനപ്പെടുത്താറുണ്ടു്. അവനെ സന്തോഷിപ്പിച്ചു് വശീകരിക്കുന്നതിനാണു് അപ്പോൾ അറിവുള്ളവൻ എന്നു പറയുന്നതു്. അതുപോലെയാണു് അർജ്ജുനനെ ജ്ഞാനിയെന്നു പറഞ്ഞിരിക്കുന്നതു്. "ലോകം മുഴുവനും നിന്നെ അറിവുള്ളവനെന്നു പുകഴ്ത്തുന്നു. ആ സ്ഥിതിക്കു് നീ ഇങ്ങിനെ ദുഃഖിതനാകുന്നതു ശരിയോ?" എന്ന ചോദ്യം നിനക്കു ദുഃഖം യോഗ്യമല്ലെന്ന ഭാവത്തെ ദ്യോതിപ്പിക്കുന്നു. ഭഗവാങ്കൽനിന്നു ഗീതോപദേശം ലഭിച്ച അർജ്ജുനനെ ജ്ഞാനിയെന്നു പറയുന്നതിൽ മറ്റുവിധത്തിലും തെറ്റില്ല. എങ്കിലും തല്ക്കാലം അജ്ഞാനിയുടേതാണു് അർജ്ജുനന്റെ നില.

എന്താപത്തുളവായാലും സന്താപം പൂണ്ടിടാ ബുധൻ
ചിന്താരസാൽ കുളുർപ്പിക്കും വെന്താലും മതിയായവൻ.

എന്ന പദ്യത്തിൽ വിദ്വാന്റെ സ്വഭാവം പറയുന്നു. അറിവില്ലാത്തവൻ ആപത്തുവരുമ്പോൾ ദുഃഖിക്കും. വിദ്വാൻ അക്ഷുബ്ധൻ, ശാന്തൻ ആയിരിക്കും. 'ചിന്താരസാൽ' എന്ന പദത്തിനു ആത്മതത്വം വിചാരിച്ചു ഉണ്ടാകുന്ന ആനന്ദം കൊണ്ടു എന്നു അർത്ഥം. രസത്തിനു ജലം എന്നും അർത്ഥം ഉണ്ടു്. അതുകൊണ്ടു കുളിർപ്പിക്കുന്നതിനു സാമർത്ഥ്യം അതിനു ഉണ്ടെന്നു വ്യഞ്ജിക്കുന്നു.

ആതങ്കാൽ ക്ഷോഭമേല്ക്കുമ്പോൾ ചേതസ്സിൽ ശാന്തി-
ചേർത്താൻ
ഏതവർക്കും തത്വമാർഗ്ഗവ്രാതംകൊണ്ടുളവാം ഫലം.
ഖേദം വായ്ക്കുന്ന തച്ഛാന്തിപ്രദമാകാത്ത വിദ്യകൾ
സദഃപ്രസംഗിക്കതാൻകൊള്ളാം മദമൂലങ്ങളൊക്കെയും.

എന്ന പദ്യങ്ങളിൽ വിദ്യയുടെ പ്രയോജനത്തെപ്പറയുന്നു. ശോകം സംഭവിക്കുമ്പോൾ തത്വവിചാരംകൊണ്ടു് ശാന്തിയുണ്ടാക്കി മനസ്സിനെ നിർവ്വികാരമാക്കി നിർത്തണം. അതാണു് വിദ്യയുടെ പ്രയോജനം. തദസമർത്ഥമായ ജ്ഞാനം കൊണ്ടു് സഭയിൽ പ്രസംഗിക്കുന്നതിനുമാത്രമേ ഉപയോഗമുള്ളു.

ജ്ഞാനം ലബ്ധ്വാ പരാം ശാന്തിമചിരേണാധിഗച്ഛതി.

എന്നു (അ. 4) ഗീതയിൽ ഉപദേശിച്ചിരിക്കുന്നതു നോക്കുക.

ശോകവും ഹർഷവും ജീവികൾക്കാകവേ ജന്മസിദ്ധമാം
ലോകത്തിലതുമാററീടാനേകനും സാധിയാത്തതാം.

എന്ന ഭാഗത്തിൽ ശോകം സർവ്വജീവിസാധാരണമെന്നു പറയുന്നു.

എന്നാലും ജീവികൾക്കാകെയിന്നാം കാണുന്നു സങ്കടം
സന്നാകഗതരിൽപ്പോലും ഖിന്നാവസ്ഥകളേറിടും.

ഇത്യാദിപദ്യങ്ങളിൽ ദേവന്മാരും ത്രിമൂർത്തികളുംകൂടി ശോകാകുലന്മാരായിട്ടാണെന്നു പ്രതിപാദിക്കുന്നു.

കദനം കുതുകം രണ്ടും ഹൃദയഭ്രാന്തിസന്തതി,
പ്രശമസ്ഥിതി വിജ്ഞാനപ്രദമായതിനൗഷധം.

തത്ത്വദൃഷ്ട്യാ ഹൃദയത്തിലുണ്ടാകുന്ന ഒരു ഭ്രാന്തായാണ് സുഖത്തിനും ദുഃഖത്തിനും മൂലം. ശമാദികൊണ്ടു് സംസ്കൃതമാകുന്ന മനസ്സിൽ ആത്മജ്ഞാനം സംഭവിക്കും. സുഖദുഃഖങ്ങളെ അതു സമൂലം നശിപ്പിക്കുന്നു.

തന്നാൽ തന്നെയുയർത്തേണം തന്നാൽ താഴ്ത്തൊല്ല തന്നെ നാം
എന്നായിബ്ഭഗവാനോതിത്തന്നാ വാക്കു മറക്കൊലാ·

എന്ന വാക്യത്തിനു,

ഉദ്ധരേദാത്മനാത്മാനം നാത്മാനമവസാദയേൽ.

ഭ. ഗീ. അ. 6) എന്നും,

താൻ തന്നെ തന്റെ നൽബന്ധു താൻതന്നേ തന്റെ ശത്രുവും

എന്ന വാക്യത്തിനു,

ആത്മൈവഹ്യാത്മനോ ബന്ധുരാത്മൈവ രിപുരാത്മനഃ.

(ഭ. ഗീ. അ. 6) എന്നും പ്രസിദ്ധങ്ങളായ വാക്യങ്ങളാണു അടിസ്ഥാനം.

യച്ചാപ്നോതി യദാദത്തേ യച്ചാത്തി വിഷയാനിഹ
യച്ചാസ്യ സന്തതോഭാവസ്തസ്മാദാത്മേതി കീർത്ത്യതേ.

എന്നു ആത്മാവിന്റെ ലക്ഷണം.

ശാന്തനായാൽ ബന്ധുവാം ഭ്രാന്തനായാലരാതിയും.

എന്ന വാക്യത്തിൽ എപ്പോഴാണു ഒരുവൻ തന്റെ ബന്ധുവും ശത്രുവും ആകുന്നതെന്നു ഉപദേശിക്കുന്നു. വിശിഷ്ടമായ ശാന്തി കൈക്കൊണ്ടിരിക്കുമ്പോൾ ഒരുവന്റെ ആത്മാവു അവനു ബന്ധുവായിത്തീരും. അപ്പോൾ അവനു അതു ശ്രേയ

സ്ഥരമാകും. കാണുന്നതിലും കേൾക്കുന്നതിലും എല്ലാം ആഗ്രഹം വർദ്ധിച്ചു അവിടേയും ഇവിടേയും ഭ്രാന്തനെപ്പോലെ യലയുമ്പോൾ ഒരുവൻ അവനു ശത്രുവാകുന്നു. ശമം ബന്ധുവും ഭ്രമം (ആശ) ശത്രുവും എന്നു സാരം.

സ്വയം ശമതപോവിദ്യാനിയമാദി സുവൃത്തിയാൽ
ഉയൻറു നില്പവന്നത്രേ ജയം താനെ ഭവിച്ചിടും.

ആദ്യം ഒരുവൻ ശമാദി ഗുണങ്ങൾകൊണ്ടു ആത്മസംസ്കൃതി നേടി ജ്ഞാനശക്തിയുണ്ടാക്കണം. അപ്രകാരം ആത്മബലം സമ്പാദിച്ചിരിക്കുന്നവർക്കു മാത്രമേ അന്യന്മാരെ (ലോകത്തെ) ഉയർത്തുന്നതിനു സാധിക്കുകയുള്ളൂ. അശക്തനായ ഒരാൾ അന്യനെ എങ്ങിനെ സഹായിക്കും.? 'താനുണ്ണാത്തേവരുണ്ടോ വരം കൊടുക്കുവാൻ പോകുന്നു?' 'നായമാത്മാ ബലഹീനേന ലഭ്യഃ' എന്ന ഉപനിഷദ്വാക്യം നോക്കുക. ജ്ഞാനം തന്നെ ആത്മാവിൻെറ യഥാർത്ഥബലം.

ധരിയ്ക്കു മാറിമാറിക്കൊണ്ടിരിക്കുവതവസ്ഥകൾ
ഒരിയ്ക്കലുമിതിൽ ഭേദം തരിക്കും സംഭവിച്ചിടാ.

ഇത്യാദിപദ്യങ്ങളിൽ ലോകത്തിലെ സ്ഥിതികൾ സർവ്വവും മാറിക്കൊണ്ടിരിക്കുമെന്നും ഒന്നിനും സ്ഥിരതയില്ലെന്നും പറയുന്നു. സുഖദുഃഖങ്ങളും ഇതുപോലെ അസ്ഥിരം എന്നു സാരം. സങ്കടമുണ്ടാകുമ്പോൾ ഒരിക്കലിതു മാറുമെന്നു വിചാരിച്ചു സമാധാനപ്പെടണം. ജീവിതത്തിൽ എന്നും ദുഃഖം എന്ന നില ഒരാൾക്കും സംഭവിക്കുന്നതല്ല.

ഏതിജീവന്തമാനന്ദോ വത്സരാദ്യെന്നാദപി.

എന്നു വാല്മീകി രാമായണത്തിൽ പറഞ്ഞിരിക്കുന്നതു കാണുക. സന്തോഷമുണ്ടാകുമ്പോൾ അതു സുസ്ഥിരമായി നില്ക്കുമെന്നു വിചാരിച്ചു അഹങ്കരിക്കരുതു്.

ദുഃഖേഷ്വനുദ്വിഗ്നമനാസ്സുഖേഷു വിഗതസ്പൃഹഃ
വീതരാഗഭയക്രോധഃ സ്ഥിതധീർമുനിരുച്യതേ.

എന്ന (ഭഗ. അ. 2) തത്വം അനുസരിച്ചു സുഖദുഃഖങ്ങളിൽ സമചിത്തവൃത്തിയായിരിക്കണം.

മെത്തീട്ടമീശക്ക നിങ്ങൾ സത്തീർത്ഥാസേവയോ
ഹിതം?
ഹത്തീശമത്തിനായ് താനേ ചത്തീലോകം ത്യജിക്കയോ?

എന്ന അർജ്ജുനന്റെ ചോദ്യത്തിന ആത്മഹത്യ പാപമെന്ന സമാധാനം പറയുന്നു.

അരക്ഷണം ഗദം താങ്ങാൻ കരളുക്കററവൻ സ്വയം
മരണംപൂണ്ടു താനെന്നും നരകാഗ്നി വഹിപ്പു ഹാ.

മിന്നലുപോലെ അല്പംസമയം മാത്രമേ ദുഃഖവും നിലനില്ക്കുകയുള്ളു. അത്രയും സമയം അതു പൊറുക്കുന്നതിന കരുത്തില്ലാതെ സ്വയം തൂങ്ങിയോ പുഴയിൽ ചാടിയോ മരിക്കുന്നവനു പിന്നീടു നിത്യം നരകമാണു അനുഭവം. അല്പസമയം ദുഃഖം സഹിക്കുന്നതിന കഴിയാതെ ആത്മഹത്യ ചെയ്തു നിത്യനരകദുഃഖത്തിന പാത്രമാകുന്നവൻ വലിയ മൂഢൻ ആകുന്നു. പണ്ടു ലോകത്തിൽ വലിയ ക്ഷാമം നേരിട്ടു എവിടേയും ആഹാരത്തിന ബുദ്ധിമുട്ടു ഉണ്ടായകാലത്തു ഒരു ദിവസം രാത്രിയിൽ വിശ്വാമിത്രമുനി ഒരു പറയന്റെ കുടിലിൽ കയറി അവനറിയാതെ ശ്വമാംസം എടുത്തു. ഈ കഥയാണു (ശാന്തി. അ. 141. വിശ്വാമിത്രചണ്ഡാലസംവാദം)

പറയക്കുടിലിൽക്കേറിക്കറവെന്യേ ശ്വമാംസകം
മറയോൻ കട്ടു വൻക്ഷുത്താൽക്കറങ്ങി കൌശികൻ പുരാ

എന്ന പദ്യത്തിന അടിസ്ഥാനം.

ജീവിയ്ക്കുമെന്താകിലതു ചെയ്യണം ഫേലയെന്നിയേ
ജീവൻ തുണം ചാക്കിനേക്കാൾ ജീവിപ്പോൻ ധർമ്മ
മേല്ക്കുമേ.

ആ ഞാൻ ജീവിതമിച്ഛിച്ചിട്ടഭക്ഷ്യത്തിന്റെ ഭക്ഷണം
ബുദ്ധിപൂർവ്വം കണ്ടുറച്ചേനതങ്ങനുവദിക്കണം.

ജീവിച്ചു ധർമ്മം ചെയ്‌വേൻ ഞാൻ പോകവേണമൂ ങ്ങളെ

തപസ്സാലും വിദ്യയാലും ജ്യോതിസ്സിലങ്ങു കണക്കിനേ.
(ശാന്തി. അ. 141.)

എന്ന തത്വം ഇതിൽനിന്ന പഠിക്കണം. മരണത്തെക്കാറം ഉല്കൃഷ്ടം ജീവിതമാകുന്നു. എന്തെന്നാൽ ജീവിച്ചിരിക്കുന്നവനമാത്രമേ ധർമ്മമനുഷ്ഠിക്കുന്നതിനു സാധിക്കുകയുള്ളു. അതുകൊണ്ടു ജീവനെ നശിപ്പിക്കരുതു്. ദുഃഖം ദുസ്സഹമാകുമ്പോറം ആത്മഹത്യ നന്നെന്നു തോന്നും. അതു പലരും ചെയ്യാറും ഉണ്ടു്. എങ്കിലും അതു ശാസ്ത്രനിഷിദ്ധമാണു്. അതു ചെയ്യുന്നവനു എന്നും നരകം തന്നെ ഗതി.

കാമാൽക്രോധാൽ ഭയാദ്വാപി യദി ചേത്സംത്യജേത്തനും
സോനന്തം നരകം യാതി ആത്മഹന്തൃത്വകാരണാൽ.

എന്നും,

മൃത്യുരേവ സമുല്പന്നാഃ കൃച്ഛ്രേശ്വരോഗമാദികം
തത ഏവമൃതാശ്ചേൽ തൽസംസ്കാരാദീനി നാചരേൽ.

എന്നും പ്രകൃതത്തിൽ സ്മരിക്കേണ്ടതാകുന്നു.

ആത്മഹത്യയെ ഇന്നു പലരും പുകഴ്ത്തുന്നുണ്ടു്. പ്രേമഭംഗാദികറംകൊണ്ടു നൈരാശ്യം സംഭവിച്ചു യുവാക്കന്മാർ ജലപാശാദികളെ ആശ്രയിച്ചു സ്വയം ജീവൻ വെടിയുകയെന്നതു ഒരു സാധാരണ സംഭവമായിത്തീന്നിരിക്കുന്നു. ചെറുകഥകളിലും പ്രേമഗാഥകളിലും ആത്മഹത്യയ്ക്കു നല്ല സ്ഥാനം കൊടുത്തുകാണാം. അതു ശാസ്ത്രനിഷിദ്ധവും നരകപാതപ്രദവും ആയ ഒരു മഹാ പാപമെന്നു വെളിപ്പെടുത്തുകയാണു അർജ്ജുനന്റെ ചോദ്യത്തിന്റേയും മുനിയുടെ സമാധാനത്തിന്റേയും ഉദ്ദേശം.

അർജ്ജുനനു കാട്ടിൽവെച്ചു കിരാതന്മാരോടു ഏററ പരാജയം വന്ന കഥ മുൻപു പ്രതിപാദിച്ചിട്ടുണ്ടല്ലോ. അതിനു കാരണം മുനി വ്യക്തമാക്കുന്നു.

ശിഷ്ടാഗ്ര്യനായോൻ യോഗീന്ദ്രനഷ്ടാവക്രാഖ്യനില്ലയോ
കഷ്ടാലവനെ നിന്ദിച്ചാർ ധൃഷ്ടരംഭാദികളായവർ.

ഈ കഥയെ ഭാരതം കിളിപ്പാട്ടിൽ എഴുത്തച്ഛൻ പ്രതിപാദിച്ചിട്ടുണ്ടു്.

വനിതമാരിവർ വിളങ്ങുമേനാം,
മുനിവരൻ തന്നെപ്പരിഹസിക്കയാൽ
ചതിച്ചു കാട്ടാളരവനിയിലൊക്കെ-
യപഹരിച്ചുപോയൊരു നാളെന്നല്ലോ
ദ്വിജശാപം തടുക്കരുതാർക്കും
വിജയ കണ്ടതില്ലയോ നീതാനിപ്പോൾ
തവ ശൌര്യത്തിനു കുറവുണ്ടാകയ-
ല്ലവനീദേവേശനുടെ ശാപത്തിനാൽ
അബലമാക്കിത്തീർന്നകപ്പെട്ടു ഭവാൻ.
നബലനാകയില്ലതു ധരിച്ചാലും.

സ്ത്രീകൾ അഷ്ടാവക്രമുനിയെപ്പരിഹസിച്ചു. അപ്പോൾ 'നിങ്ങളെ കാട്ടാളന്മാർ അപഹരിച്ചുകൊണ്ടുപോകട്ടെ' എന്നു മുനി ശപിച്ചു.

ഹീനാംഗാനതിരിക്താംഗാൻ വിദ്യാഹീനാൻ വയോധികാൻ
രൂപദ്രവ്യവിഹീനാംശ്ച ജാതിഹീനാംശ്ച നാക്ഷിപേൽ.

എന്ന (മനു) പാഠം ഈ കഥയിൽനിന്നു പഠിക്കണം. ആരേയും ആക്ഷേപിക്കരുതു്. കിരാതന്മാർ അർജ്ജുനനെ തോല്പിച്ചു സ്ത്രീകളെ അപഹരിച്ചതിനു ശാപമാണു കാരണം. ഇതിനു അടിസ്ഥാനമായി മൂലത്തിൽ ഒരു പദ്യമുണ്ടു്.

സ്ത്രിയശ്ച താഃ പുരാ ശപ്താഃ പ്രഹാസകുപിതേന വൈ
അഷ്ടാവക്രേണ മുനിനാ തദർത്ഥം ത്വദ്ബലക്ഷയം.

ഈ ശ്ലോകത്തിലെ ചതുർത്ഥപാദത്തിൽ ശ്രദ്ധ പതിയേണ്ടതാകുന്നു. മുനിയുടെ ശാപം വിഫലമാകാവുന്നതല്ല. സഫലം തന്നെയാകണം. അർജ്ജുനന്റെ ബലക്ഷയവും പരാജയവും

വരാതെ ഒന്നിന്നു നിവൃത്തിയില്ല. അങ്ങിനെ മുനിശാപം ഫലിക്കുന്നതിന്നുവേണ്ടി അൎജ്ജുനൻ ബലശൂന്യനും പരാജിതനും ആയതാകുന്നു.

ബലം ബുദ്ധിശ്ച തേജശ്ച പ്രതിപത്തിശ്ച ഭാരത!
ഭവന്തി ഭവകാലേഷു വിപദ്യന്തേ വിപര്യയേ.

എത്ര സാരഗംഭീരമായ തത്വം! നല്ലകാലത്തു അനുകൂലങ്ങളായിനിന്നു ഗുണത്തെ ചെയ്യുന്ന ബലബുദ്ധ്യാദികൾ ദൈവവൈപരീത്യം നിമിത്തം ആപത്തുകൾ നേരിടുമ്പോൾ പ്രതികൂലങ്ങളായി ഭവിച്ചു ഒരു ഗുണവും ചെയ്യാതെയാകുന്നു. എന്നും ലോകത്തിൽ അനുഭവസിദ്ധമായിക്കാണുന്ന ഒന്നാണു ഈ വസ്തുത.

'ദൈവം പാവകളിക്കാരൻ പാവയെക്കൊണ്ടു, എന്നപോലെ ലോകത്തെക്കൊണ്ടു കളിപ്പിക്കുന്നു. യഥേഷ്ടം കളിക്കാരനു കയ്യിലിരിക്കുന്ന പാവയെക്കൊണ്ടു ചേഷ്ടിപ്പിക്കുവാൻ കഴിയും. അതുപോലെ ഈശ്വരൻ ലോകത്തെക്കൊണ്ടു പ്രവൎത്തിപ്പിക്കുന്നു. പാവയ്ക്കു എന്നപോലെ ലോകത്തിനു സ്വാതന്ത്ര്യമില്ല. അവരുടെ വിചാരങ്ങളേയും ചേഷ്ടകളേയും സംബന്ധിക്കുന്ന കാൎയ്യങ്ങളിൽ യാതൊരു നായകത്വവും ജനങ്ങൾക്കു ഇല്ലെന്നും സൎവ്വവും ഈശ്വരേച്ഛിതം അനുസരിച്ചു നടക്കുന്നു എന്നും ഭാവം.

ഈശസ്യഹിവശേ ലോകോയോഷാദാരുമയീയഥാ.

എന്നും, (ഭാഗ. സ്ക. 1. അ. 6)

യഥാദാരുമയീയോഷിന്നൃത്യതേകുഹകേച്ഛയാ
ഏവമീശ്വരതന്ത്രോയമീഹതേ സുഖദുഃഖയോ:

എന്നും, (ഭാഗ. സ്ക. 10. അ. 54)

ഈശ്വരസ്സൎവ്വഭൂതാനാംഹൃദ്ദേശേൎജ്ജുനതിഷ്ഠതി
ഭ്രാമയൻ സൎവ്വഭൂതാനിയന്ത്രാരൂഢാനി മായയാ.

എന്നും (ഗീത. അ. 18) കാണുക. ഈ പദ്യങ്ങൾ ഇവിടെ പ്രതിപാദിച്ച ആശയത്തെ വെളിവാക്കുന്നവയാണു്.

കരുക്കൾ കൊണ്ടൊരാച്ചൂതുകരുക്കളിലൊളിച്ചവൻ
ഇങ്ങനെ നിങ്ങൾക്കനാഢ്യം വരുത്തി തോലിയച്ചിതൻ.
തേരിലും നിന്റെ ഗാണ്ഡീവ വേരിലും പിന്നെ വാണ
വൻ

പോരിൽ നിങ്ങൾക്ക നിഖിലം പാരിച്ച ജയമേകിനാൻ.

മുൻപു പറഞ്ഞ അഭിപ്രായം പ്രകൃതത്തിൽ വിവരിക്കുന്നു. കൌരവന്മാരുടെ അക്ഷങ്ങളിൽ ഗൂഢമായിട്ടിരുന്നു അവരെ ജയിപ്പിച്ച ഈശ്വരൻ തന്നെയാണു, ആ പാണ്ഡവന്മാരുടെ ഹൃദയത്തിൽ സ്ഥിതി ചെയ്തു അവൎക്ക ഉറപ്പേറിയ ധൎമ്മിഷ്ഠ ചേതസ്സ്. ആദ്യം കൌരവന്മാരുടെ പേരിൽ നിന്നു മറ്റെ കക്ഷികളെ തോല്പിച്ചു. പിന്നീടു അൎജ്ജുനന്റെ തേരിലും ഗാണ്ഡീവത്തിന്റെ മൂലത്തിലും ഇരുന്ന ആ ഈശ്വരൻ മുൻപു ജയിപ്പിച്ച കൌരവന്മാരെ തോല്പിക്കുകയും മറ്റെ കൂട്ടരെ ജയിപ്പിക്കുകയും ചെയ്തു.

ഹരിതന്റെ ഹിതംപോലെ തിരിയുന്നു ജഗത്തുകൾ
ധരിക്കുകയതിന്മാറ്റം വരികില്ലൊരു കാലവും.

എന്നതാകുന്നു വാസ്തവം. ലോകം എല്ലാം ഈശ്വരന്റെ ഹിതം പോലെ തിരിയുന്നു.

ഉലകിൽച്ചെറുതാം പുല്ലിൻതലക്കൂടിയുമിളുന്നോ!
ചലനം കൊള്ളുകില്ലീശബലമില്ലെന്നിരിക്കുകിൽ.

ലോകത്തിൽ ഒരു ചെറിയ പുല്ലിന്റെ തലക്കൂടി ഈശ്വരന്റെ ശക്തി ചലിക്കാതെയിരുന്നാൽ ഇളകുന്നതല്ല. ലഘുത്വം കൊണ്ടു എളുപ്പം ചലിക്കാവുന്നതാണു പുല്ല്. എന്നാൽ അതു ഇളകുന്നതിനും ഈശ്വരാനുകൂല്യം വേണം.

ഒരാൾക്ക മറ്റൊരാളാലേ പരാജയമുടിക്കുകിൽ
മുരാരികൃതമെന്നോൎത്തു നിരാകുലത പൂകണം.

മനുഷ്യൎക്ക ജയപരാജയാദികൾ ഈശ്വരൻ വരുത്തുന്നതാണു്. അവൎക്ക ഒന്നിനും ശക്തിയില്ല.

മനുഷ്യൎക്ക സർവ്വാപത്തുകളും ജനിപ്പിക്കുന്നതു പ്രമാദമാണെന്നും ശ്രേയസ്സിദ്ധിക്ക അതിനെ ജയിക്കേണ്ടതു അത്യാവശ്യമെന്നും പ്രതിപാദിക്കുന്നു.

മൃതിയെക്കായിലും ജീവന്മൃതി കഷ്ടം പ്രമാദമാം
അതിരിക്കുമ്പൊഴാൎക്കും മേൽഗതി കൈവന്നിടാ ദൃഢം.

ഈ ഭാഗത്തിനു സനത്സുജാതീയമാണു അടിസ്ഥാനം.

പ്രമാദം വൈ മൃത്യുമഹം ബ്രവീമി
തഥാപ്രമാദമമൃതത്വം ബ്രവീമി.

എന്നു സനൽസുജാതീയത്തിൽ പറയുന്നതു നോക്കുക. ഇവിടെ പ്രഥമ പാദത്തിനു "പ്രമാദ: പ്രച്യുതി: സ്വാഭാവികബ്രഹ്മഭാവാൽ; തം പ്രമാദം മിഥ്യാജ്ഞാനസ്യാപി കാരണമാത്മാനവധാരണമാത്മാജ്ഞാനം മൃത്യും ജനനമരണാദി ലക്ഷണം സർവ്വാനൎത്ഥ ബീജമഹം ബ്രവീമി" എന്നു ശ്രീ ശങ്കരാചാൎയ്യർ അൎത്ഥം പറഞ്ഞിരിക്കുന്നു. സ്വാഭാവികമായ ബ്രഹ്മഭാവത്തിൽനിന്നുള്ള പ്രച്യുതിയാണു പ്രമാദം. അജ്ഞാനത്തിനു അതു മൂലമാകുന്നു. സർവ്വാനൎത്ഥബീജവും ജനനമരണരൂപവുമായമൃത്യുവിനും അതു കാരണം. ഈ അഭിപ്രായത്തെ,

പ്രമാദോ ബ്രഹ്മനിഷ്ഠായാം ന കൎത്തവ്യഃ കദാചന
പ്രമാദോ മൃത്യുരിത്യാഹ ഭഗവാൻ ബ്രഹ്മണഃ സുതഃ.

എന്നു വിവേകചൂഡാമണിയിൽ ശ്രീ ശങ്കരൻ പ്രതിപാദിക്കുന്നുണ്ടു്.

അസത്യം സത്യമായീടും രസം വിരസവും തഥാ.
ലസൽപ്രമാദനൃത്തംകൊണ്ടസത്വം സത്വമായ്വരും.

എന്നു പ്രമാദം കൊണ്ടുണ്ടാകുന്ന ദോഷത്തെ ഞാൻ വിവരിച്ചിരിക്കുന്നു. പ്രമാദവും അജ്ഞാനവും ഒന്നു എന്നു ഇതിൽനിന്നു ഗ്രഹിക്കണം.

'മമ' എന്ന രണ്ടക്ഷരം സംസാരബന്ധത്തിനും 'നമമ' എന്നതു (മൂന്നക്ഷരം) മുക്തിക്കും ഹേതുവെന്നു പറയുന്നു.

'മമ' രണ്ടക്ഷരമിതു സുമനുഷ്യൎക്കു മൃത്യുവാം
'നമമേ'ത്യക്ഷരം മൂന്നമമലം മുക്തിയും തഥാ.

ഈ പദ്യത്തിനു താഴെ ഉദ്ധരിക്കുന്ന ഭാരതത്തിലെ പദ്യമാണു പ്രമാണം.

രണ്ടക്ഷരം മൃത്യുമൂന്നു-ക്ഷരമാബ്രഹ്മ ശാശ്വതം
എന്റെയെന്നാം മൃത്യുവല്ലെന്റെയെന്നാകുന്നു ശാശ്വതം.

(ശാന്തി. അ. 13) എന്നും 'സംസാരമിവ നിൎമ്മമഃ' (രഘു. സ. 12) എന്നും നോക്കുക. മമത്വത്തിനു സംസാരം എന്നു അൎത്ഥം. 'മമത', എന്റെ എന്റെ എന്ന ഭാവം സൎവ്വവിധ സംസാരക്ലേശങ്ങളേയും ജനിപ്പിക്കുന്നു. അതു ഇല്ലാതെയാകട്ടെ, അപ്പോൾ ഒരാൾ മുക്തനായിത്തീരുന്നു. സൂക്ഷ്മത്തിൽ മമത്വവും അമമത്വവും തന്നെ ബന്ധവും, മോക്ഷവും അല്ലെങ്കിൽ ദുഃഖവും, ആനന്ദവും. ഈ മമതയും ലൗകികന്മാർ സ്വാൎത്ഥമെന്നു പറയുന്നതും ഭിന്നങ്ങളല്ല.

ഇന്നു ലോകത്തിൽ പടൎന്നു പിടിച്ചിരിക്കുന്ന വ്യക്തിദ്വേഷം വൎഗ്ഗദ്വേഷം മത്സരം ലോഭം മുതലായവയ്ക്കൊക്കെ ഈ 'മമതാ'രൂപമായ സ്വാൎത്ഥം ഒന്നു മാത്രമാകുന്നു ഹേതു. അതിനെ നശിപ്പിക്കാതെ ക്ഷേമം ഒരിടത്തും കൈവരുന്നതല്ല. അതിനെ തോല്പിച്ചു ഓടിക്കുന്നതിനു സമൎത്ഥങ്ങളായ ആയുധങ്ങൾ ശമദമാദികളും ആത്മവിചാരവും ആകുന്നു. അവയെ സമ്പാദിക്കാതെ "സ്വാൎത്ഥം ഉപേക്ഷിക്കുവിൻ ഉപേക്ഷിക്കുവിൻ" എന്നു ലോകത്തെ നോക്കി ഉച്ചമായി പറയുന്നതു കൊണ്ടു തൊള്ളയിലെ വെള്ളം വററിക്കാമെന്നൊരു ഫലമേ ഉണ്ടാകുകയുള്ളൂ. ഊതിയാൽ പറക്കുന്ന ഒന്നല്ല സംസാരതരുവിനു വേരായി നില്ക്കുന്ന സ്വാൎത്ഥം. മമത പ്രമാദം അ

വിദ്യ സംസാരം മായ ദുഃഖം മരണം എന്നിതൊക്കെ സൂക്ഷ്മത്തിൽ പര്യായ പദങ്ങളാകുന്നു. എല്ലാത്തിന്റെയും മൂലം ഒന്നുതന്നെ. ഇവയിൽ ഏതെങ്കിലും ഒന്നു നശിക്കട്ടെ, അതോടുകൂടി മററുള്ളവയും നാമാവശേഷങ്ങളാകും.

ആദ്ധ്യാത്മികങ്ങളായ ഒട്ടേറെ തത്വങ്ങളെ ഞാൻ വ്യാസന്റെ ഉപദേശത്തിൽ നിബന്ധനം ചെയ്തിട്ടുണ്ട്. ഭഗവദ്ഗീത ഭാരതം ഭാഗവതം വാസിഷ്ഠം മുതലായ പൂർവ്വമഹാഗ്രന്ഥങ്ങളാണു അവയ്ക്കു അടിസ്ഥാനം. അവിദ്യയും വിദ്യയും ആണു ദുഃഖത്തിനും മനസ്സമാധാനത്തിനും (ശാന്തിയ്ക്കും ആനന്ദത്തിനും) കാരണമെന്നതു വേദാന്തശാസ്ത്രം ഉപദേശിക്കുന്ന പ്രധാന തത്വമാകുന്നു. അതുകൊണ്ടു അവയെപ്പററി ഈ സർഗ്ഗത്തിൽ ദീർഘമായി ചെയ്ത പ്രതിപാദനം അനുചിതമാകുകയില്ലെന്നു വിശ്വസിക്കുന്നു. ഭൗതികാഡംബരസുഖപ്രഭാവങ്ങളെ പുകഴ്ത്തുന്നവയാണു് ആധുനികകാവ്യങ്ങളിൽ അധികം എണ്ണവും. അവ അവിചാരശീലന്മാരായ ജനങ്ങൾക്കു മാർഗ്ഗഭ്രംശം വരുത്തുന്നു എന്നതു അനുഭവമാണു്. അവർക്കു കണ്ണു തുറന്നു നേർവഴിയെ പോകുന്നതിനു ഈ സർഗ്ഗത്തിലെ അദ്ധ്യാത്മവിചാരം ഉപയോഗപ്പെടുന്നതായിരിക്കും.

മുനിയുടെ ഉപദേശം 'നവൻ പുരുഷനായി ഞാൻ' എന്ന വിധം അർജ്ജുനനു ഫലപ്രദമായി. മാലിന്യം സർവ്വവും നീങ്ങി അർജ്ജുനന്റെ ഹൃദയം പ്രസന്നമായി. അനന്തരം ഭക്തിയോടുകൂടി അദ്ദേഹത്തിനെ സ്തുതിച്ചു വന്ദിച്ചു.

സ്മൃതികാരൻ ഭവത്താതൻ ശ്രുതി നാലാക്കിയോൻ ഭവാൻ
യതി, പുത്രൻ ശുകൻ ഭക്ത-ഗതിമാർഗ്ഗമുരപ്പവൻ.

എന്ന ശ്ലോകത്തിൽ പരാശരൻ വേദവ്യാസൻ ശുകൻ എന്നിവരുടെ മാഹാത്മ്യം സ്മരിക്കുന്നു. ധർമ്മശാസ്ത്രപ്രവർത്തകനാണു പരാശരൻ. സുപ്രസിദ്ധവും കലിയുഗത്തിൽ പ്രമാണമായി അംഗീകരിച്ചു വരുന്നതും ആയ പരാശരസ്മൃതി

പരാശരൻ നിർമ്മിച്ചതാകുന്നു. തല്പുത്രനായ വ്യാസമഹർഷി വേദങ്ങളെ നാലായി വിഭജിച്ചു. വ്യാസപുത്രനായ ശുകൻ മേലിൽ ശ്രീപരീക്ഷിത്തിനു ഭാഗവതം ഉപദേശിക്കും. ഈ മൂന്നുപേരും ലോകത്തിലെ മഹാന്മാരായ ആചാര്യന്മാരാണ്. അവരുടെ വാക്കു ലോകം എന്നും പ്രമാണമായി ആദരിക്കുന്നതായിരിക്കും.

അഞ്ചാംവേദം കവിശ്രേഷ്ഠ- പഞ്ചാസ്യൻ നീ ചമച്ചുമേൽ
അഞ്ചാം സംസൃതിദുഃഖത്തെപ്പഞ്ചാമൃതകമാക്കിടും.

അഞ്ചാം വേദത്തിനു മഹാഭാരതം എന്നു അർത്ഥം. അതു മേലിൽ അങ്ങു നിർമ്മിക്കും. ഇപ്പോൾ വിഷപ്രായവും വിപല്ക്കരവുമായിരിക്കുന്ന സംസാരത്തെ, ആ മഹാഭാരതം പഞ്ചാമൃതമാക്കും. അതു വായിക്കുന്നവൎക്കു ദുഃഖം സർവ്വവും നീങ്ങി സംസാരം മധുരമായ ഒന്നെന്നു അനുഭവപ്പെടും. വേദംപോലെ പവിത്രവും മഹാസാഹിത്യവും അത്യന്തം ആസ്വാദ്യവും ആയ ഭാരതം നിലനില്ക്കുന്നിടത്തോളംകാലം സംസാരം വിശിഷ്ടവും കാമ്യവുമായ ഒന്നായിരിക്കും എന്നു ഭാവം. 'സംസാരായാസഹാരിണേ' എന്നു ക്ഷേമേന്ദ്രൻ പറഞ്ഞിരിക്കുന്നതു നോക്കുക. സംസൃതിക്ലേശമകലുവാൻ ആഗ്രഹിക്കുന്നവർ മഹാഭാരതം പാരായണം ചെയ്യേണ്ടതാകുന്നു.

ശാന്തൻ നീ ദേവിവാണിക്കു കാന്തൻതാനേ വരിച്ചവൻ
ഓന്തരസസച്ചിന്താപൂകനോൻ ക്രാന്തദർശിമഹാകവി.

എന്ന പദ്യത്തിലെ പൂർവ്വാൎദ്ധത്തിനു,

കവിതാ വനിതാ ചൈവ സ്വയമേവാഗതാ വരാ.

എന്ന കവിവാക്യമാണു അടിസ്ഥാനം. സരസ്വതീദേവി സ്വയമേ ചെന്നു വരിച്ച വല്ലഭനാണു വ്യാസൻ എന്നും അങ്ങോട്ടുചെന്നു അഹിതയായിരിക്കുന്ന അവളെ കെട്ടിവലിച്ചു പിടിച്ചു കൊണ്ടുവന്നതല്ലെന്നും ഭാവം.

പ്രണവോഹ്യപരം ബ്രഹ്മ പ്രണവശ്ച പരം സ്മൃതം
അപൂർവ്വോനന്തരോബാഹ്യോനപരഃ പ്രണവോവ്യയഃ

സർവ്വസ്യ പ്രണവോഹ്യാദിർമദ്ധ്യമന്തസ്തഥൈവ ച
ഏവം ഹി പ്രണവം ജ്ഞാത്വാ വ്യശ്നുതേ തദനന്തരം.

എന്നും,

ഓങ്കാരോ വിദിതോ യേന സമുനിർനേതരോ ജനഃ.

എന്നും (മാണ്ഡൂക്യോപനിഷൽ) "ഓം തൽ ബ്രഹ്മ, ഓം തദ്വായുഃ, ഓം തദാത്മാനും ഓം തത്സത്യം, ഓം തൽസർവ്വം, ഓം തൽപുരോനമഃ" എന്ന, ഓംകാരത്തിന്റെ മാഹാത്മ്യം. 'പ്രണവഃ സർവ്വവേദേഷു 'ഗിരാമസ്മ്യേകമക്ഷരം' (ഗീത)

പ്രണവാദ്യാസ്തഥാവേദാഃ പ്രണവേ പര്യവസ്ഥിതാഃ
വാങ്മയം പ്രണവം സർവ്വം തസ്മാത് പ്രണവമഭ്യസേൽ

എന്നും കാണുക. "കവിഃ ക്രാന്തദർശീ സർവ്വദൃക്‌നാന്യതോസ്തി ദ്രഷ്ടാ ഇത്യാദി ശ്രുതേഃ 'കവിർമനീഷീ' ഇത്യാദിമന്ത്രശ്രവണാൽ" (സഹസ്രനാമഭാഷ്യം) എന്ന ശ്രീ ശങ്കരൻ കവിപദം വ്യാഖ്യാനിച്ചിരിക്കുന്നു.

ഇപ്രകാരം സ്തുതിച്ചു അനുഗ്രഹം വാങ്ങി അർജ്ജുനൻ മഹർഷിയുടെ സമീപത്തുനിന്നു സന്തുഷ്ടനായി സ്വനഗരത്തിലേക്കു പോയി. പ്രകൃതത്തിൽ ഒരു സംഗതി മുഖ്യമായി പഠിക്കേണ്ടതുണ്ടു്. സംസാരികൾക്കു പലവിധം ദുഃഖങ്ങൾ സംഭവിച്ചുകൊണ്ടിരിക്കും. അവ നേരിടുമ്പോൾ തത്ത്വവിചാരം ചെയ്തു മനസ്സിനെ അടക്കിനിർത്തി അവയെ ജയിക്കണം. അതിനു വേണ്ട അറിവും മനോബലവും ലഭിക്കാത്തവൻ ഉത്തമനായ ഗുരുവിനെ ആശ്രയിച്ചു ഉപദേശം വാങ്ങി തദനുസരണം പ്രവർത്തിക്കണം. അല്ലാതെ ദുഃഖങ്ങൾക്കു കീഴടങ്ങി അന്ധനും അവശനും ആയി ആത്മഹത്യ മുതലായ ദുഷ്കർമ്മങ്ങൾ ചെയ്യുന്നതിനു ഒരുങ്ങരുതു്. ദുഃഖങ്ങൾക്കു കീഴടങ്ങി ആത്മനാശം ചെയ്യുന്നവർ അല്പന്മാരും ഭീരുക്കളും ആകുന്നു. ദുഃഖിതന്മാർക്ക് ഗുരൂപദേശം എത്രയും ഹിതവും ശ്രേയസ്കരവും എന്നു ഇവിടെ അർജ്ജുനന്റെ അനുഭവത്തിൽ നിന്നു ഗ്രഹിക്കാം.

പതിനെട്ടാം സർഗ്ഗത്തിൽ ആരംഭിച്ച മൗസലപർവ്വ കഥ ഈ സർഗ്ഗത്തിൽ അവസാനിക്കുന്നു. മൂലത്തിൽ ഒമ്പതദ്ധ്യായങ്ങൾ ഈ പർവ്വത്തിൽ ഉണ്ടു്. പ്രസ്തുത സർഗ്ഗത്തിൽ ഞാൻ പ്രതിപാദിച്ചിരിക്കുന്ന ആത്മതത്വോപദേശം മൂലത്തിലില്ല. ഞാൻ ഈ സർഗ്ഗം ഉത്തരഭാരതത്തിലെ ഒരു മുഖ്യഭാഗമെന്നു വിചാരിക്കുന്നു.

## മഹാപ്രസ്ഥാനം.

മുപ്പതാം സർഗ്ഗത്തിൽ മഹാപ്രസ്ഥാനപർവ്വത്തിലെ കഥ തുടങ്ങുന്നു. യദുക്കളുടെയും ഭഗവാന്റെയും കഥ കേട്ടപ്പോൾ ധർമ്മപുത്രൻ അത്യന്തം വിഷണ്ണനായി ഭവിച്ചു. സംസാരത്തെ പൂർവ്വാധികം വെറുത്തു. ഒന്നുകൊണ്ടും ഇളകാതെ വർത്തിച്ച ധർമ്മപുത്രന്റെ ഹൃദയം ദുഃഖം സംഭവിക്കുമ്പോൾ പർവ്വതം എന്നതുപോലെ അചഞ്ചലമായി. ധർമ്മപുത്രന്റെ അപ്പോഴത്തെ സ്ഥിതിയെ,

അമർഷകാഷായമൊഴിഞ്ഞ നിസ്തുഷസന്നിത്യശേഷത.

എന്നു ക്ഷേമേന്ദ്രൻ പ്രതിപാദിച്ചിരിക്കുന്നു. കാഷായശക്തി തന്നെ വലിയതു്. എന്തെന്നാൽ അതുകൊണ്ടാണല്ലോ വൃഷ്ണികൾക്കു ക്ഷയം നേരിട്ടതു്. ഈ വാക്യത്തിലെ 'നിസ്തുഷസൻ' എന്ന പദത്തിനു എത്ര വിലകൊടുത്താൽ മതിയാകും? എത്രയധികം എഴുതിക്കൂട്ടിയാലും പ്രകാശിപ്പിക്കുന്നതിനു കഴിയാത്ത അഗാധമായ മനോവികാരത്തെ 'നിസ്തുഷസൻ' എന്ന ഒരു ചെറിയ പദത്തിൽ അടക്കിനിർത്തിയ ഭാവനാവൈഭവത്തെ നമസ്കരിക്കണം. ധർമ്മപുത്രൻ അല്പനേരം ശോകസ്തബ്ധനായിരുന്നിട്ടു്, പിന്നീടു രാജ്യാദിവിഭവങ്ങൾ സർവ്വവും പരിത്യജിച്ചു മഹാപ്രസ്ഥാനത്തിനു ഉദ്യമിക്കണമെന്നു തീർച്ചയാക്കി. സോദരന്മാർ പൗരന്മാർ മുതലായവരെ അടുക്കൽ വരുത്തി അവരെ തന്റെ അഭിപ്രായം അറിയിച്ചു. ഭീമാദികൾ അതു സമ്മതിച്ചു. അത്രയല്ല ജ്യേഷ്ഠനെ അനുഗമിക്കുന്നതിനു് അവരും സന്നദ്ധന്മാരാണെന്നു പറഞ്ഞു. രാ

ജഭക്തന്മാരായ പൗരന്മാർ ധർമ്മനിഷ്ഠനായ രാജാവിൻെറ യും വിശിഷ്ടന്മാരായ ഭീമാദികളുടേയും വേർപാട്ട ഹിതമായില്ല. അവർ എതിരഭിപ്രായം പുറപ്പെടുവിച്ചു. ലോകവ്യവഹാരത്തെപ്പറ്റിയറിവുള്ള അർജ്ജുനൻ അതിനെ എതിർത്തു. ജനങ്ങളുടെ രാജഭക്തിക്കു വലിയ കഴമ്പൊന്നുമില്ലെന്നും അതിൻെറ ഉള്ളു അധികവും പൊള്ളയാണെന്നും അർജ്ജുനൻ വെളിപ്പെടുത്തി. ധർമ്മപുത്രാദികളുടെ മഹാപ്രസ്ഥാനത്തോടു ജനങ്ങളെ അത്യന്തം തൃപ്തഹൃദയന്മാരാക്കിയെങ്കിലും അവരുടെ പൂർവ്വനിശ്ചയത്തിൽനിന്നു പാണ്ഡവന്മാർ ഇളകിയില്ല. ഈ കഥ മുപ്പതാം സർഗ്ഗത്തിൽ വിവരിക്കുന്നു.

മൂലത്തിൽ വളരെ ചുരുക്കിയിരിക്കുന്ന കഥാംശങ്ങൾ ഈ സർഗ്ഗത്തിൽ വിസ്തരിച്ചിരിക്കുന്നു.

തതസ്തു പ്രകൃതീസ്സർവ്വാഃ സമാനായ്യ യുധിഷ്ഠിരഃ
സർവ്വമാചഷ്ട രാജർഷിശ്ചികീർഷിതമഥാത്മനഃ.
തേശ്രുത്വൈവ വചസ്തസ്യ പൌരജാനപദാ ജനാഃ
ഭൃശമുദ്വിഗ്ന മനസോ നാഭ്യനന്ദന്ത തദ്വചഃ.

(മഹാ-പ-അ. 1) എന്ന മൂലപദ്യങ്ങളിൽ സൂചിതമായിരിക്കുന്ന കഥയെ ഞാൻ വിവരിച്ചിരിക്കുന്നു.

മുപ്പത്തിയൊന്നാം സർഗ്ഗത്തിൽ സുദീർഘമായ ഒരു പ്രഭാതവർണ്ണനം അന്തർഭവിച്ചിരിക്കുന്നു. അതു സൂതഗാനരൂപത്തിലുള്ളതാണു. അതിൽ ഒരു ഭഗവൽസ്തോത്രം നിബന്ധിച്ചിട്ടുണ്ടു. അതു വിഷ്ണുവിൻെറ മുഖ്യാവതാരങ്ങളെ സ്മരിച്ചുകൊണ്ടു നിർമ്മിച്ചിരിക്കുന്നതാണു. പഴയകാലത്തു തറവാട്ടുകളിൽ വൃദ്ധന്മാർ രാത്രിയുടെ നാലാം യാമത്തിൽ ഉറങ്ങിയെഴുന്നേററു ഭഗവൽസ്തോത്രങ്ങൾ ഗാനം ചെയ്യുന്നതും, കുട്ടികൾ പുരാണാദികൾ പഠിക്കുന്നതും, ജനങ്ങൾ അമ്പലങ്ങളിൽ പോയി ദേവദർശനം നടത്തുന്നതും മററുമായ നടപടികളെപ്പററി അതിൽ പ്രശംസിച്ചിരിക്കുന്നു. ഇക്കാല

ത്തു് ആ നാട്ടു് നാമാവശേഷമായ കൂട്ടത്തിലായി. എങ്കിലും അതു് ആദരണീയമായ ഒന്നെന്നു കാണിക്കുന്നതിനു് ഞാൻ അതിനെപ്പററി ഈ സർഗ്ഗത്തിൽ സ്മരിച്ചതാകുന്നു.

കലിയുഗത്തിൽ നാമസങ്കീർത്തനം മുഖ്യമെന്നും അതു് സർവ്വ പാപഹരമെന്നും,

ഗോവിന്ദ! ദാമോദര! കൃഷ്ണ! വിഷ്ണോ!
ഹേ വിശ്വമൂർത്തേ! ഭഗവന്മുരാരേ!
നാവിത്തരം നിൻ തിരുനാമമെന്നും
കൈവിട്ടിടാതോതി രസിച്ചിടേണം.

എന്ന പദ്യത്തിൽ ഞാൻ വ്യഞ്ജിപ്പിച്ചിരിക്കുന്നു.

ശമായാലം ജലം വഹ്നേസ്തമസോ ഭാസ്കരോദയഃ
ശാന്തികാലേഽഘൗഘസംഘസ്യ നാമസങ്കീർത്തനം ഹരേഃ.
ഹരേർന്നാമൈവ നാമൈവ നാമൈവ മമ ജീവനം
കലൗനാസ്ത്യേവ നാസ്ത്യേവ നാസ്ത്യേവ-
ഗതിരന്യഥാ.

സ്തുത്വാവിഷ്ണും വാസുദേവം വിപാപോജായതേനരഃ

എന്നിങ്ങനെ കീർത്തനത്തിന്റെ മാഹാത്മ്യം പ്രസിദ്ധമാകുന്നു. "നീലം സങ്കീർത്തനാദ്യൈരിഹ കലിസമയേ മാനുഷാസ്ത്വാം ഭജന്തേ," "ഹേ വിഷ്ണോ! കീർത്തനാദ്യൈസ്തവ ഖലുമഹതസ്തത്വബോധം ഭജേയം" (നാരായണീയം) എന്നു് മേല്പത്തൂരും കീർത്തനമാഹാത്മ്യം കീർത്തിക്കുന്നുണ്ടു്.

പാണ്ഡവന്മാർ ദിനകൃത്യങ്ങളും ദാനാദിസൽക്കർമ്മങ്ങളും നിർവ്വഹിച്ചു യാത്രപുറപ്പെടുന്ന കഥ മുപ്പത്തിരണ്ടാം സർഗ്ഗത്തിൽ വിവരിക്കുന്നു. പിതൃപ്രീതിക്കുവേണ്ടി ശ്രാദ്ധാദികർമ്മങ്ങൾ ചെയ്തു. പിന്നീടു അന്നവസ്ത്രാദിദാനംകൊണ്ടു് വിപ്രാദിജനങ്ങൾക്കു് സന്തുഷ്ടി വരുത്തി.

## ദാനമാഹാത്മ്യം.

ഈ സന്ദർഭത്തിൽ അന്നദാനവും ഗോദാനവും ഉൽകൃഷ്ടധർമ്മങ്ങളെന്നു കാണിച്ചിരിക്കുന്നു.

അന്നേന സദൃശം ദാനം ന ഭൂതം ന ഭവിഷ്യതി
തസ്മാദന്നം വിശേഷേണ ദാതുമിച്ഛന്തി മാനവാഃ.
അന്നമൂർജ്ജസ്കരം ലോകേ പ്രാണാശ്ചാന്നേ പ്രതിഷ്ഠിതാഃ
അന്നേന ധാര്യതേ സർവ്വം വിശ്വം ജഗദിദം പ്രഭോ.

X X X X

അന്നം പ്രാണനരാണാം ഹി സർവ്വമന്നേ പ്രതിഷ്ഠിതം
അന്നദഃ പശുമാൻ പുത്രീ ധനവാൻ ഭോഗവാനപി.

X X X X

അന്നദഃ പ്രാണദോ ലോകേ സർവ്വദഃ പ്രോച്യതേ ഹി സഃ.
(മഹാഭാ. അനു. അ. 98) എന്ന അന്നദാനമാഹാത്മ്യത്തെപ്പററി പറയുന്നതു നോക്കുക. അന്നദാനം പോലെ ശ്രേഷ്ഠമായ ദാനം വേറെയില്ല. സകല ജീവികളുടെയും നിലനില്പിന ആശ്രയമായ ജീവന്റെ ആധാരം അന്നമാകുന്നു. അതു കൊടുക്കുകയെന്നാൽ പ്രാണനെ കൊടുക്കുകയെന്നാണു സൂക്ഷ്മത്തിൽ അർത്ഥം. ഗോദാനവും മാഹാത്മ്യമേറിയ കർമ്മമാകുന്നു.

ദേവാനാമുപരിഷ്ടാച്ച ഗാവഃ പ്രതിവസന്തി വൈ
ദത്വാ ചൈതാസ്താരയന്തേ യാന്തി സ്വർഗ്ഗം മനീഷിണഃ
മാന്ധാതാ യൌവനാശ്വശ്ച യയാതിർന്നഹുഷസ്തഥാ
ഗാ വൈ ദദന്തസ്സതതം സഹസ്രശതസമ്മിതാഃ
ഗതാഃ പരമകം സ്ഥാനം ദേവൈരപി സുദുർല്ലഭം.

(അനു. അ. 116) എന്നു ഗോദാനത്തെക്കുറിച്ചു പറയുന്നു.

ഹേമശൃംഗീ ശഫൈരൌപൈഃ സുശീലാ വസ്ത്രസംയുതാ
സകാംസ്യപാത്രാ ദാതവ്യാ ക്ഷീരിണീ ഗൌഃ സദക്ഷിണാ.

എന്നു യാജ്ഞവല്ക്യസ്മൃതി നോക്കുക.

മാന്ധാതാവു, യൌവനാശ്വൻ, യയാതി, നഹുഷൻ, നൃഗൻ എന്നിങ്ങനെ അനേകം രാജാക്കന്മാർക്കു ഗോദാനംകൊണ്ടു പരമോന്നതസ്ഥാനം പ്രാപിച്ചു സുഖിക്കുന്നതിനു സംഗതിയായി. പശുദാനം കൊണ്ടു സ്വർഗ്ഗം കിട്ടുന്നു.

ഗാവഃ സർവ്വഗുണോപേതാഃ വാസഃസ്രഗ്രുക്മമാലിനീഃ
ആത്മജാഭ്യുദയാർത്ഥായ പ്രാദാത്തേ ചാനപായ ഞ്ജത.

(ദശ. സ്ക. അ. 7) എന്നു ഭാഗവതത്തിലും പറഞ്ഞിരിക്കുന്നു. 'ധാരാളമായ് രത്നമെനിക്കിതെന്നും' എന്ന വാക്യത്തിൽ അർത്ഥികൾക്കു അവരുടെ ആഗ്രഹത്തിൽ കവിഞ്ഞു ദാനം ചെയ്യുന്നതാണു ഉത്തമം എന്നു വ്യഞ്ജിപ്പിച്ചിരിക്കുന്നു. "യഥാർത്ഥികാമാധികല്പദശ്ച" (രഘു.) എന്നു മഹാകവി കാളിദാസൻ കാമാധികമായ ദാനം ശ്ലാഘ്യം എന്നു ഉപദേശിച്ചിരിക്കുന്നു.

ദാനം ഉൽകൃഷ്ടമായ ഒരു ധർമ്മമാകുന്നു. അതു സർവ്വപാപങ്ങളേയും നശിപ്പിക്കുന്നതാണ്. അതുകൊണ്ടു പുണ്യകർമ്മങ്ങളുടെ കൂട്ടത്തിൽ അതിനു മുഖ്യസ്ഥാനമുണ്ട്. പുരാണങ്ങളിലും സ്മൃതികളിലും അതിന്റെ വൈശിഷ്ട്യം കീർത്തിച്ചിരിക്കുന്നതായി കാണുവാൻ കഴിയും.

വൃജിനാനി തരിഷ്യാമോ ദാനൈർനൌഭിരിവാർണ്ണവം.

(ഏകാ. അ. 7) എന്നു ഭാഗവതത്തിൽ പറയുന്നു.

മഹാപ്രസ്ഥാനത്തിനു ഒരുങ്ങി നില്ക്കുന്ന ധർമ്മപുത്രാദികളുടെ അടുത്തു വന്നു പരീക്ഷിത്തു വണങ്ങി നിന്നു. ഗുരുതരമായ ഭൂഭാരം താൻ എങ്ങിനെ വഹിക്കുമെന്നു വിചാരിച്ചു പരിഭ്രമവും സങ്കടവും പരീക്ഷിത്തിനു ഉണ്ടായി. അതു കണ്ടപ്പോൾ ധർമ്മപുത്രൻ പരീക്ഷിത്തിനു വേണ്ടതായ രാജനീതികൾ ഉപദേശിച്ചു.

പഴിച്ചിടാനും സ്തുതിവർഷമേറെ-
പ്പൊഴിച്ചിടാനും പലർ ലോകത്തുണ്ടാം
ചുഴിഞ്ഞുലോകോക്തിയിലുള്ള സാരം
കഴിഞ്ഞിടും പോലറിയേണ്ടതത്രേ.

രാജാക്കന്മാരെ ദുഷിക്കാനും സ്തുതിക്കാനും പലരും ഉണ്ടാകും. ജനങ്ങൾ പറയുന്നതിന്റെ സാരാംശം സത്യമായി ഗ്രഹിച്ചു പ്രവർത്തിക്കണം.

പ്രിയം സ്തുതിക്കുന്നവരോടു വൈരി-
നയം പഴിക്കുന്നവരോടു രണ്ടും
ജയം കൊതിക്കും നൃവരൎക്കുയുക്തം
സ്വയം സ്വമദ്ധ്യസ്ഥതയാകണം നീ.

സ്തുതിക്കുന്നവരോടു ഇഷ്ടവും ശകാരിക്കുന്നവരോടു ശത്രുതയും പാടില്ല. 'തുല്യനിന്ദാസ്തുതി,' യായിട്ടിരിക്കണം. ജയാഭിലാഷിയായ രാജാവു മദ്ധ്യസ്ഥനാകുകയാണു വേണ്ടതു്.

ഹൃല്പങ്കജത്തിൽ ഭഗവാനനന്ത-
തല്പൻ മുരാരാതിയെയോൎക്ക ഭക്ത്യാ
ത്വല്പ്ത്തണഞ്ഞീടിന മാൎഗ്ഗമെന്നാൽ
കല്പപ്രസൂനാഞ്ചിതമാകുമെന്നും.

ഇതു മുഖ്യമായി വേണം. ഭഗവാൻ ശ്രീനാരായണനെ എപ്പോഴും ഭക്തിയോടുകൂടി വിചാരിക്കണം. ഏതു ദുൎഘടമായ മാൎഗ്ഗവും, അപ്പോൾ നിനക്കു സുഖേന സഞ്ചരിക്കാവുന്നതായിഭവിക്കും. അല്ലെങ്കിൽ സുഗമമായ വഴിയും കണ്ടകപൂൎണ്ണമാകും.

ഇപ്രകാരം പരീക്ഷിത്തിനു ഉപദേശം കൊടുത്തതിനു ശേഷം ധൎമ്മപുത്രനും സഹോദരന്മാരും പാഞ്ചാലിയുംകൂടി അവിടെനിന്നു പുറപ്പെട്ടു. അവർ കൂടെവന്ന ജനങ്ങളെ എല്ലാം വിലക്കിനിൎത്തി. അവിടെയുണ്ടായിരുന്നവർ അപ്പോൾ കഠിനമായി വിഷാദിച്ചു.

കരഞ്ഞുപോയാർ ചിലർ ശാപവാക്യ-
മുരച്ചു ദൈവത്തിനെ നിന്ദചെയ്തോർ;
കരൾക്കു ബോധം വിനശിച്ചപോലായ്
നരൎക്കു തൽഭൂവരർ യാത്രചെയ്കെ.

ചിലർ കരഞ്ഞു. ചിലർ ഈശ്വരനെക്കുറിച്ചു നിന്ദിച്ചു. ചിലൎക്കു ഉള്ളിൽ വെളിവാകെ നശിച്ചതുപോലെയായി. അവരുടെകൂടെ യാത്രയ്ക്കു ഒരു പട്ടിയും പിന്നാലെ കൂടി. പോകുന്ന സ്ഥലത്തൊക്കെ അതു പാണ്ഡവന്മാരെ പിന്തുടൎന്നു. യാത്രാമദ്ധ്യ

ത്തിൽ അവർ അഗ്നിദേവനെ കാണുകയും, തദുപദേശാനുസരണം അർജ്ജുനൻ ഗാണ്ഡീവം കടലിൽ ഉപേക്ഷിക്കുകയും ചെയ്തു. അനേകം സ്ഥലങ്ങൾ കടന്നു പിന്നീടു പാർത്ഥന്മാർ ഹിമാലയപർവ്വതത്തിന്റെ സമീപത്തിൽ ചെന്നു. ഇതു മുപ്പത്തിരണ്ടാം സർഗ്ഗത്തിലെ കഥ. മൂലത്തിൽ സൂചിപ്പിച്ചിരിക്കുന്ന ചില ഭാഗങ്ങൾ ഇതിൽ വിസ്തരിച്ചിട്ടുണ്ട്. പരീക്ഷിത്തിനു ധർമ്മപുത്രൻ ചെയ്യുന്ന രാജധർമ്മോപദേശം മൂലത്തിലില്ലാത്തതാണ്. അതിൽ പറഞ്ഞിരിക്കുന്ന പല കാര്യങ്ങളും ഈ സർഗ്ഗത്തിൽ ഉപേക്ഷിച്ചിട്ടുണ്ട്.

ഹിമാലയവർണ്ണനം മുപ്പത്തിമൂന്നാം സർഗ്ഗത്തിലെ കഥ. കുമാരസംഭവാദി കാവ്യങ്ങളിലും ഭാരതാദിഭാഷാചമ്പുക്കളിലും കാണുന്ന ശൈലവർണ്ണനങ്ങളെ ഞാൻ അനുകരിച്ചിരിക്കുന്നതായി കാണാം. മൃഗയാനിരതന്മാരായ കിരാതന്മാരുടെ കോലാഹലം ഋഷികളുടെ തപസ്സു മുതലായവയുടെ വർണ്ണനം ഈ സർഗ്ഗത്തിൽ ഉണ്ട്.

ഈ സർഗ്ഗത്തിൽ ഒരു മരുഭൂമിയെ വർണ്ണിച്ചിട്ടുണ്ട്. അതു മൂലത്തിൽ സൂചിതമാകുന്നു.

തം ചാപ്യതിക്രമന്തസ്തേ ദദൃശുർവ്വാലുകാർണ്ണവം.

(മഹാ. പ. അ. 2) എന്നു കാണുക. അനന്തരം പാണ്ഡവന്മാർ മഹാമേരു പർവ്വതത്തിൽ എത്തിച്ചേരുന്നു. വിശാലമഹിമയമായ മേരുഗിരിയേയും ഈ സർഗ്ഗത്തിൽ വർണ്ണിച്ചിരിക്കുന്നു.

മേരുവിനെ അതിക്രമിച്ചു വീണ്ടും യാത്രചെയ്യുന്ന സമയത്തു പാണ്ഡവന്മാരുടെ ധർമ്മപത്നിയായ പാഞ്ചാലി ആദ്യമായി വീണു. പിന്നീടു സഹദേവൻ, നകുലൻ, അർജ്ജുനൻ, ഭീമസേനൻ എന്നിവർക്കും പതനം നേരിട്ടു. അർജ്ജുനനോടു പക്ഷപാതം ദ്രൗപദിയ്ക്കും, തനിക്കു തുല്യനായ പ്രാജ്ഞൻ വേറെയില്ലെന്നു വിചാരം സഹദേവനും തന്നെപ്പോലെ സുന്ദരനായി വേറെയാരുമില്ലെന്നു അഭിമാനം, നകുലനും

താൻ മഹാശൂരനെന്ന അഭിമാനം അർജ്ജുനനും, അതിഭുക്തി ഭീമനും പതനത്തിന്നു കാരണമായിത്തീർന്നു. ഒടുവിൽ ധർമ്മപുത്രനും അനുചരനായ ശ്വാവും മാത്രം ശേഷിച്ചു. അപ്പോൾ വിമാനത്തിൽ കയറി ദേവേന്ദ്രൻ ധർമ്മപുത്രന്റെ സമീപത്തു വന്നു. ഈ കഥ മുപ്പത്തിനാലാം സർഗ്ഗത്തിൽ അന്തർഭവിച്ചിരിക്കുന്നു.

ദേവേന്ദ്രനും ധർമ്മപുത്രനും.

ദേവേന്ദ്രനും ധർമ്മപുത്രനും തമ്മിൽ ധർമ്മവിഷയത്തെക്കുറിച്ചു് വാദപ്രതിവാദം ചെയ്യുന്നു. "തന്നോടൊന്നിച്ചു വിമാനത്തിൽ കയറി ദേവലോകത്തിലേക്കു വരണം" എന്നു് ദേവേന്ദ്രൻ ധർമ്മപുത്രനോടു പറഞ്ഞപ്പോൾ രാജാവു് അതു നിരസിച്ചു. "എന്റെ കൂടെവന്ന സഹോദരന്മാർ എല്ലാം എനിക്കുമുമ്പായി എന്നോടു് വേർപിരിഞ്ഞു. ധർമ്മപത്നിയായ ദ്രൗപദിയും വിട്ടുപോയി. ഞാൻ തനിച്ചു സ്വർഗ്ഗത്തിലേക്കു് എന്തിന്നു വരുന്നു! വരണമെന്നുണ്ടെങ്കിൽ എന്നെ ആശ്രയിച്ചുകൂടിയിരിക്കുന്ന ഈ പട്ടിയേയും ഇതിൽ കയററണം. അതും സ്വർഗ്ഗത്തിലേക്കു് വരട്ടെ. ആശ്രിതപരിത്രാണനം എന്റെ ധർമ്മമാണു്. അതു ഞാൻ വെടിയുന്നതല്ല!" എന്നു ധർമ്മപുത്രൻ അഭിപ്രായപ്പെട്ടു. അതുകേട്ടപ്പോൾ ഇന്ദ്രൻ രണ്ടാമതും ചോദിച്ചു, "പട്ടിയെ സ്വർഗ്ഗത്തിലേക്കു കൊണ്ടുപോകുകയോ? അല്പകാര്യം. ഇനി ഈമാതിരി വിഡ്ഢിത്തം ആരോടും പറയരുതു്. എന്നോടു പറഞ്ഞതു ഇരിക്കട്ടെ" എന്നു ഇന്ദ്രൻ ധർമ്മപുത്രന്റെ അഭിപ്രായത്തെ ആക്ഷേപിച്ചു. ധർമ്മാധർമ്മങ്ങളെക്കുറിച്ചു രണ്ടുപേരും തമ്മിൽ ദീർഘമായ ഒരു വാദം നടന്നു. ഈ പ്രകൃതത്തിൽ ധർമ്മശാസ്ത്രങ്ങളെ സ്മരിച്ചുകൊണ്ടു് ധർമ്മത്തിന്റെ പല മർമ്മങ്ങളേയും ഞാൻ വെളിവാക്കിയിട്ടുണ്ടു്. കലിയുഗം അല്പംകൂടി മൂക്കുമ്പോൾ പട്ടിക്കു മാന്യത അധികമുണ്ടാകുമെന്നു ധർമ്മപുത്രൻ സ്ഥാപിച്ചു.

ഭാവിയിൽ കലി വൎദ്ധിച്ചു ഭൂ വിധൎമ്മാന്ധമാകവേ
കോവിലിന്നുള്ളിലുംകൂടി ശപാവിൻ കേളി മുഴുത്തിടും
ഇന്നു തൊട്ടാൽ കളിക്കേണമെന്നു നീ ചൊന്നപട്ടിയെ
നന്നു നന്നെന്നു ചുംബിക്കുമന്നു വൻവിപ്രരാഢ്യരും.

ഇതു് യഥാൎത്ഥസ്ഥിതിയെന്നു അനുഭവംകൊണ്ടു് ഗ്രഹിക്കാം. അന്നു കലി വൎദ്ധിക്കുന്നകാലത്തു് പട്ടിയില്ലാത്ത ഗൃഹങ്ങൾ ചുരുക്കമായിരിക്കും. അമ്പലങ്ങളിലും മഹാബ്രാഹ്മണരുടെ ഗൃഹങ്ങളിലുംകൂടി പട്ടികൾക്കു് മുഖ്യസ്ഥാനം ലഭിക്കും. ഇന്നത്തെ നടപടികളിൽനിന്നു് ഈ അഭിപ്രായം ശരിയെന്നു വെളിവാകും.

ദേവേന്ദ്രന്റെ യുക്തിയും തൎക്കവുംകൊണ്ടു് യാതൊരു ഫലവുമുണ്ടായില്ല. ധൎമ്മപുത്രൻ ആദ്യം പറഞ്ഞ അഭിപ്രായത്തിൽ ഉറച്ചുനിന്നു. അതുകണ്ടപ്പോൾ രാജാവിന്റെ ധൎമ്മനിഷ്ഠയെക്കുറിച്ചു് ഇന്ദ്രനു സന്തോഷവും ബഹുമാനവും ഉണ്ടായി. ധൎമ്മപുത്രനെ ഇന്ദ്രൻ അഭിനന്ദിച്ചു. അപ്പോൾ യമധൎമ്മാദിദേവന്മാർ അവിടെ പ്രത്യക്ഷമായി. വാദം ഇപ്രകാരം അവസാനിച്ചു. അവർ ഇങ്ങനെ നില്ക്കുമ്പോൾ അവിടെയെങ്ങും ശ്വാവിനെ കണ്ടില്ല. ധൎമ്മപുത്രൻ ഇന്ദ്രന്റെ നിയോഗമനുസരിച്ചു വിമാനത്തിൽകയറി ഇന്ദ്രനോടുംകൂടി സ്വൎഗ്ഗത്തിലേക്കു പുറപ്പെട്ടു. ഇതു് ധൎമ്മപുത്രന്റെ സ്വൎഗ്ഗത്തിലെ കഥ.

ധൎമ്മവാദം ഭാരതം മൂലത്തിൽ (അ. 3) പ്രതിപാദിച്ചിട്ടുണ്ടു്.

പ്രതിപ്രദാനം ശരണാഗതസ്യ
സ്ത്രിയാ വധോ ബ്രാഹ്മണസ്വാപഹാരഃ
മിത്രദ്രോഹസ്താനി ചത്വാരി ശക്ര!
ഭക്തത്യാഗശ്ചൈവ സമോ മതോ മേ.

(മഹാ. അ. 3) എന്നിങ്ങനെ അനേകം സാരഗംഭീരങ്ങളായ തത്വങ്ങൾ അതിൽ അടങ്ങിയിരിക്കുന്നു. ശരണാൎത്ഥിയെ

തിരിയെ വിടുക, സ്ത്രീവധം, ബ്രഹ്മസ്വാപഹാരം, മിത്രദ്രോഹം, ഭക്തത്യാഗം എന്നിവ അഞ്ചും മഹാപാപങ്ങളാകുന്നു. ഇവയിലൊന്നാണ് ഭക്തന്റെ പരിത്യാഗം. എല്ലാവരും ഇവയെ വർജ്ജിക്കണം.

തതോധർമ്മശ്ച ശക്രശ്ച മരുതശ്ചാശ്വിനവാപി
ദേവാഃ ദേവർഷയശ്ചൈവരഥമാരോപ്യ പാണ്ഡവം
പ്രയയുഃ സ്വൈർവിമാനൈസ്തേ സിദ്ധാഃ-
കാമവിഹാരിണഃ.

(മഹാ. പ. അ. 3) ധർമ്മാദികൾ സന്തുഷ്ടന്മാരായി ധർമ്മപുത്രനെ ആദരവോടുകൂടി വിമാനത്തിൽ കയററി. അനന്തരം അവർ പോയി. ഇന്ദ്രനും ധർമ്മപുത്രനും വിമാനത്തിൽ കയറി സ്വർഗ്ഗത്തിലേക്കു യാത്രതിരിച്ചു. ഈ കഥ മുപ്പത്തിയഞ്ചാം സർഗ്ഗത്തിൽ പ്രതിപാദിച്ചിരിക്കുന്നു.

## വിമാനയാത്ര.

വിമാനയാത്രയാണ് മുപ്പത്തിയാറാം സർഗ്ഗത്തിലെ പ്രതിപാദ്യം. ആകാശത്തിൽ ഉയരത്തിൽ ഗതിചെയ്യുന്നവക്ക് ഭൂമിയിലെ സമുദ്രനദീശൈലാരണ്യാദികൾ ഏതുനിലയിൽ തോന്നുമെന്നു സർഗ്ഗത്തിന്റെ ആദിഭാഗത്തു വർണ്ണിച്ചിരിക്കുന്നു. ഇതിലെ ഒരു മുഖ്യഭാഗമാണ് സമുദ്രവർണ്ണനം. പൗരാണികമായ മാഹാത്മ്യംകൊണ്ടു ഖ്യാതിനേടിയ അനേകം പുണ്യസ്ഥലങ്ങളെ ഈ സർഗ്ഗത്തിൽ സ്മരിച്ചു അവയുടെ മഹത്വം വെളിവാക്കിയിരിക്കുന്നു.

നരനാരായണന്മാർ തപസ്സുചെയ്യുന്ന ബദര്യാശ്രമം ഭാരതീയരുടെ പുണ്യസ്ഥലങ്ങളിൽ മുഖ്യമായ ഒന്നാകുന്നു. അതു ഹിമാലയപർവ്വതത്തിന്റെ ഒരു ഭാഗമായ ഗന്ധമാദനത്തിൽ സ്ഥിതി ചെയ്യുന്നു.

നരൻ യോഗി നാരായണൻ രണ്ടുപേരും
വിരക്തരാം തപം ചെയ്തിരിക്കുന്ന ദേശം

നരക്കാകവേ വന്ദ്യമാപ്പൂർവ്വതത്തിൽ-
പ്പുരം ശ്രീബദര്യാശ്രമം ലാലസിപ്പൂ.

എന്ന പദ്യത്തിൽ അതിൻെറ മാഹാത്മ്യം സൂചിപ്പിച്ചിരിക്കുന്നു. ഇന്നും ഈ സ്ഥലത്തു കൊല്ലംതോറും അസംഖ്യം ജനങ്ങൾ ചെന്നു ദർശനം നടത്താറുണ്ട്. അതിനോടു ആളുകൾക്കുള്ള ഭക്തി കുറഞ്ഞിട്ടില്ല.

നാരായണം നമസ്കൃത്യ നരം ചൈവ നരോത്തമം.

എന്നു പറയുന്നതു നോക്കുക. മഹാവിഷ്ണുവിൻെറ രണ്ടു അംശങ്ങളാണു ഇവർ രണ്ടുപേരും.

ഗംഗാദ്വാരത്തെ ചൂണ്ടിക്കാണിച്ചു പറയുന്നു. പുണ്യസ്ഥലമായ ഇവിടം ഗംഗാദ്വാരമാണ്. ആത്മതത്വജ്ഞനായ മൈത്രേയ മുനി ഇവിടെ താമസിച്ചിരുന്നു. "ദ്വാരിദ്യുനദ്യാ ഋഷഭഃ കുരൂണാം മൈത്രേയമാസീനം" (ഭാഗ. സ്ക. 3 അ. 5) എന്നു പറഞ്ഞിരിക്കുന്നതു ശ്രദ്ധേയമത്രേ. വിദുരനു മൈത്രേയൻ ധർമ്മോപദേശം ചെയ്തതു ഇവിടെ വെച്ചാകുന്നു

വിദേഹൻെറ രാജധാനിയെക്കാണിച്ചുകൊണ്ടു അദ്ദേഹത്തിൻെറ ജ്ഞാനവൈഭവത്തെ കീർത്തിക്കുന്നു. അനേകം പണ്ഡിതന്മാർ അവിടെ ചെന്നു ശാസ്ത്രവാദം ചെയ്തു പാർക്കാറുണ്ട്.

പുരം കത്തിവീഴ്കെത്തനിക്കുള്ളതാകെ-
സ്ഥിരം നാശമേല്ക്കുന്നതല്ലെന്ന തത്വം,
ഗിരം ചൊല്ലിയുൾത്താർ ചലിക്കാതെ വാണാൻ
പരബ്രഹ്മ ചിന്താരതൻ രാജയോഗി.

രാജധാനി തീ പിടിച്ചു ദഹിച്ചപ്പോൾ എൻെറ മുതലൊന്നും നശിച്ചിട്ടില്ലെന്നു രാജാവു പറഞ്ഞു പ്രശാന്തനായിട്ടു സ്ഥിതി ചെയ്തു.

മിഥിലായാം പ്രദീപ്തായാം ന മേ ദഹ്യതി കിഞ്ചന.

ഈ സംഭവമാണു പ്രസ്തുത പദ്യത്തിനു അടിസ്ഥാനം. സ

ന്തോഷ സന്താപങ്ങളിൽ മനസ്സിനു യാതൊരു കലുഷവും കൂടാതെയിരിക്കുന്ന ഒരു മഹാജ്ഞാനിയാണു രാജാവു എന്നു ഭാവം.

കർമ്മണൈവ ഹി സംസിദ്ധിമാസ്ഥിതാ ജനകാദയഃ.

(അ. 3) എന്നു ഭഗവദ്ഗീതയിലും ജനകൻെറ മാഹാത്മ്യം സ്മരിച്ചിരിക്കുന്നു. ജ്ഞാനിയും കർമ്മയോഗിയും ആയിരുന്നു അദ്ദേഹം.

വാല്മീകിരാമായണത്തിൽ അയോദ്ധ്യാകാണ്ഡത്തിൽ (സ. 59) പറയുന്ന കഥയാണു,

വരിഷ്ഠൻ സുമന്ത്രൻെറയശ്വങ്ങൾ രാമൻ-
പിരിഞ്ഞപ്പോളുഷ്ണാശ്രു നീർധാര തൂകി
ചരിക്കാതെയും തന്നിയോഗത്തെയങ്ങാ-
ദരിക്കാതെയും കാട്ടിലാട്ടിക്കിൽനിന്നു.

എന്ന പദ്യത്തിനു ആശ്രയം.

മമ ത്വശ്വാ നിവൃത്തസ്യ ന പ്രാവർത്തന്ത വർത്മനി
ഉഷ്ണമശ്രു വിമുഞ്ചന്തോ രാമേ സമ്പ്രസ്ഥിതേ വനം.

എന്ന ശ്ലോകം കാണുക. രാമനെ വിട്ടുപിരിഞ്ഞു പോകാതെ സുമന്ത്രൻെറ രഥാശ്വങ്ങൾ കണ്ണിൽനിന്നു ഉഷ്ണജലം വർഷിച്ചുകൊണ്ടു നിന്ന സ്ഥലത്തു തന്നെ നിന്നു. അശ്വങ്ങൾക്കു രാമനോടുള്ള സ്നേഹാധിക്യത്തെയും വിട്ടു പിരിയുന്നതിനു സങ്കടത്തെയും ഈ പദ്യം വ്യഞ്ജിപ്പിക്കുന്നു. ഗംഗാതീരത്തു വെച്ചു സുമന്ത്രൻ രാമനെ വിട്ടുപിരിയുന്ന സമയത്തു ഉണ്ടായതാണു ഈ സംഭവം.

ജടായുവിൻെറ കഥ പറഞ്ഞുകൊണ്ടു പഞ്ചവടിയെ സ്മരിക്കുന്നു.

വയസ്സേറിയോൻ ശ്രീ ജടായുദ്വിജേന്ദ്രൻ
പ്രിയംപൂണ്ടു വർത്തിച്ചിതന്നാസ്ഥലത്തിൽ;

സ്വയം രാമദാരാപഹാരാഹവത്തിൽ
പ്രയതിച്ചവൻ വീണു നാകസ്ഥനായാൻ.

സീതയെ രക്ഷിക്കുന്നതിനു വേണ്ടി രാവണനോടു എതിത്തു ജടായു മരിച്ചു. ആ മഹാത്മാവ് ആത്മത്യാഗത്തെയാണു ഈ പദ്യത്തിൽ ധ്വനിപ്പിച്ചിരിക്കുന്നതു്. ഈ ത്യാഗം ജടായുവിനു സ്വർഗ്ഗതിക്കു മൂലമായി.

യേന ജജ്ഝരകളേബരവ്യയാൽ
ക്രീതമിന്ദുകിരണോജ്ജ്വലം യശഃ.

എന്നു അഭിനന്ദൻ (രാമചരിതം)പറയുന്നു. നഷ്ടം നിസ്സാരം; ലാഭം മഹത്തും ശാശ്വതവും.

സുതീക്ഷ്ണം തപോവൃത്തി കയ്ക്കൊണ്ടു നിത്യം
സുതീക്ഷ്ണാഖ്യയന്വത്ഥമായ്ത്തീത്തു പാരം
യതീന്ദ്രൻ പുരാ വാണതാം ഭിക്കതാ, കാ-
ണതീവധ്യം സമസ്താഘഹം പുണ്യദേശം.

എന്ന പദ്യത്തിൽ സുതീക്ഷ്ണ മഹർഷിയുടെ പ്രഭാവം പ്രതിപാദ്യം. ഇവിടെ ഭിക്കിനു മുനിയുടെ ആശ്രമം നില്ക്കുന്ന സ്ഥലം എന്നു അർത്ഥം.

അസൌ തപസ്യത്യപരസ്തപസ്വീ
നാമ്നാ സുതീക്ഷ്ണശ്ചരിതേന ദാന്തഃ.

(രഘു. സ. 13.) എന്നു രഘുവംശത്തിൽ മഹർഷിയെ കീത്തിച്ചിരിക്കുന്നു.

## കുരുക്ഷേത്ര മാഹാത്മ്യം.

കുരുക്ഷേത്രത്തിന്റെ മാഹാത്മ്യം:—

കുരുക്ഷ്മാധവൻ തന്മഖംകൊണ്ടു പുണ്യം
കുതപ്പിക്കയാൽ ഖ്യാതമായോരു ദേശം
കുരുക്ഷേത്രമാകാണ്മതാണങ്ങു നോട്ടം
കുരു ക്ഷേമമുണ്ടാം തദാലോകനത്താൽ.

പണ്ടു ചന്ദ്രവംശത്തിൽ തപതിയുടേയും സംവരണൻെറയും പുത്രനായി കുരു എന്നു പേരായ ഒരു രാജാവു ഉണ്ടായിരുന്നു. അദ്ദേഹം ഒരു സ്ഥലത്തു യാഗം ചെയ്തു. അവിടെ (ആ സങ്കേതത്തിൽ)വെച്ചു മരിക്കുന്നവർ എല്ലാം സ്വർഗ്ഗത്തിൽ പ്രവേശനം കിട്ടുന്നമെന്ന ഉദ്ദേശത്തോടുകൂടിയതായിരുന്നു യജ്ഞം. അങ്ങിനെ എല്ലാവർക്കും സ്വർഗ്ഗപ്രാപ്തിയനുവദിക്കാവുന്നതല്ലെന്നു വിചാരിച്ചു ദേവേന്ദ്രൻ, ചെന്നു അതു മുടക്കി. രാജാവു വിഘ്നം വകവയ്ക്കാതെ വീണ്ടും യാഗം തുടങ്ങി. അതിനും ഇന്ദ്രൻ തടസ്സമുണ്ടാക്കി. നിരാശനാകാതെ കുരു വീണ്ടും യാഗനിഷ്ഠ കൈക്കൊണ്ടു. അദ്ദേഹത്തിൻെറ സ്ഥിരോത്സാഹം കണ്ടു ഒടുവിൽ ഇന്ദ്രൻ സന്തോഷിച്ചു തദഭിലാഷാനുസരണം വരം കൊടുത്തു. തന്നിമിത്തം അവിടെ വെച്ചു മരിക്കുന്നവർ സ്വർഗ്ഗം ലഭിക്കുമെന്ന സ്ഥിതി വന്നു. കുരു യാഗം ചെയ്ത ആ സ്ഥലത്തിനു കുരുക്ഷേത്രം എന്നു ഖ്യാതിയുണ്ടായി. അവിടം പുണ്യസ്ഥലമായിത്തീൎന്നു.

മുൻകാലത്തു അവിടെവെച്ചു അനേകം യുദ്ധങ്ങൾ നടന്നിട്ടുണ്ടു്. ചിത്രാംഗദനും തന്നാമത്തോടുകൂടിയ ഗന്ധൎവ്വനും തമ്മിൽ പോരുചെയ്തതു കുരുക്ഷേത്രത്തിൽ വെച്ചാകുന്നു. പരശുരാമഭീഷ്മന്മാരുടെ സമരം നടന്നതും അവിടെ വെച്ചു തന്നെ. വിഖ്യാതമായ ഭാരതയുദ്ധം അവിടെയുണ്ടായതിനു ശേഷം കുരുക്ഷേത്രത്തിൻെറ മാഹാത്മ്യവും യശസ്സും പൂർവ്വാധികം വർദ്ധിച്ചു. ഭഗവാൻ ശ്രീകൃഷ്ണൻ ആ സ്ഥലത്തുവെച്ചു ഗീതയുപദേശിച്ചു എന്ന വസ്തുത അതിൻെറ മാഹാത്മ്യത്തിനു മാററുകൂട്ടി. മൃതന്മാരായവൎക്കെല്ലാം സ്വർല്ലോകപ്രാപ്തി കൈവരുമെന്ന സംഗതി അവിടെവെച്ചു സമരങ്ങൾ നടക്കുന്നതിനു ഹേതുവായിവന്നു.

കുരുക്ഷേത്രത്തിനു മുൻകാലത്തു സമന്തപഞ്ചകമെന്നായിരുന്നു പേർ. കുരു യാഗം ചെയ്യുന്ന കാലത്തിനുമുൻപും

ഇതു പുണ്യസ്ഥലമായി ആരാധിക്കപ്പെട്ടുവന്നു. ക്രോധാവിലനായ പരശുരാമൻ രാജാക്കന്മാരെ വധിച്ചു രക്തമയങ്ങളായ അഞ്ചു ഹ്രദങ്ങൾ നിർമ്മിച്ചു രക്തംകൊണ്ടു പിതൃതർപ്പണം ചെയ്ത ദേശമാണു സമന്തപഞ്ചകം. ഋചീകൻ മുതലായ പിതൃക്കൾ പരശുരാമന്റെ തർപ്പണംകൊണ്ടു തുഷ്ടന്മാരായി വരം കൊടുത്തു. അതനുസരിച്ചു പരശുരാമൻ ക്ഷത്രവധം നിമിത്തമുണ്ടായ പാപത്തിൽനിന്നു മുക്തനും സമന്തപഞ്ചകം പുണ്യതീർത്ഥവുമായി വന്നു. വടക്കു സരസ്വതി, തെക്കു ദൃഷദ്വതി എന്നീ നദികളുടെ നടുവിലുള്ള സ്ഥലമാണു സമന്തപഞ്ചകം അല്ലെങ്കിൽ കുരുക്ഷേത്രം.

സരസ്വതീദൃഷദ്വത്യോർദ്ദേവനദ്യോര്യദന്തരം
തം ദേവനിർമ്മിതം ദേശം ബ്രഹ്മാവർത്തം പ്രചക്ഷതേ.

(മനു) എന്ന വാക്യത്തിൽനിന്നു ബ്രഹ്മാവർത്തം എന്നതും ഈ ദേശമാണെന്നു ഗ്രഹിക്കാം.

"ദേവനദീ ദേവനിർമ്മിത ശബ്ദൌ നദീ പ്രാശസ്ത്യാർത്ഥൌ" എന്നു കല്ലൂകഭട്ടൻ. ദേവനദി ദേവനിർമ്മിതം എന്നീ പദങ്ങൾ നദികളുടെ പ്രാശസ്ത്യത്തെ ദ്യോതിപ്പിക്കുന്നു. ഇവയുടെ മദ്ധ്യത്തിൽ സ്ഥിതിചെയ്യുന്നതുകൊണ്ടു ബ്രഹ്മാവർത്തത്തിനും മാഹാത്മ്യം സിദ്ധിക്കുന്നു എന്നു ഭാവം. "യദനു കുരുക്ഷേത്രം ദേവാനാം ദേവയജനം സർവ്വേഷാം ഭൂതനാം ബ്രഹ്മസദനം" എന്നും, "ദേവാഹ വൈ സത്രം നിഷേദുരഗ്നിരിന്ദ്രഃ സോമോമഖോ വിഷ്ണുർവ്വിശ്വേ ദേവാ അന്യത്രൈവാശ്വിഭ്യാം. തേഷാം കുരുക്ഷേത്രം ദേവയജനമാസ. തസ്മാദാഹുഃ കുരുക്ഷേത്രം ദേവയജനം" എന്നും ഉപനിഷത്തുകളിൽ കുരുക്ഷേത്രത്തിന്റെ മാഹാത്മ്യം വാഴ്ത്തുന്നു. കുരുക്ഷേത്രത്തിൽ അനേകം തീർത്ഥങ്ങൾ ഉണ്ടു്. അഭിമന്യുവിനെ വധിച്ച സ്ഥലം, ഭാരതയുദ്ധത്തിൽ മരിച്ച യോദ്ധാക്കളെ ദഹിപ്പിച്ച ഇടം, ഭൂരിശ്രവസ്സിനെ തോല്പിച്ച ദേശം എ

ണിവയൊക്കെ തീർത്ഥങ്ങളായി ഗണിച്ചുവരുന്നു. ഭാരതഖണ്ഡത്തിലെ വിഖ്യാതങ്ങളും വിശിഷ്ടതയേറിയവയും ആയ പുണ്യസ്ഥലങ്ങളിൽ കുരുക്ഷേത്രത്തിനു മുന്നാം പ്രാധാന്യം ഉണ്ട്.

മേഘസന്ദേശത്തിൽ കാളിദാസമഹാകവി,

ബ്രഹ്മാവർത്തം ജനപദമഥഃ ഛായയാ ഗാഹമാനഃ
ക്ഷേത്രം ക്ഷത്രപ്രധനപിശുനം കൌരവം തദ്ഭജേഥാഃ.

എന്നു കുരുക്ഷേത്രത്തെ സ്മരിച്ചിരിക്കുന്നതു കാണുക.

ഭാരതത്തിൽ (ശല്യ–ബലദേവ തീർത്ഥയാത്ര–അ. 53.) കുരുക്ഷേത്രത്തിന്റെ വിശിഷ്ടതയെ വിവരിച്ചു പറയുന്നുണ്ട്.

ഇമ്മട്ടിതു യദുശ്രേഷ്ഠ! കുരു കർഷിച്ചു മുന്നമേ
പ്രാണത്യാഗം ചെയ്‌വവർക്കു പുണ്യം കല്പിച്ചു ശക്രനും.

ബ്രഹ്മാദിദേവവരരും പുണ്യരാജർഷിമുഖ്യരും
ഇതിലും വലുതാം പുണ്യസ്ഥാനമെന്താകാ ധരിത്രിയിൽ
ഇതിൽ പരമമായീടും തപം ചെയ്യുന്ന മാനവർ
ദേഹം ത്യജിച്ചവരുമേ ബ്രഹ്മലോകത്തിലെത്തിടും

x x x x

കുരുക്ഷേത്രത്തിൽ നിന്നിട്ടു കാററു വീശുന്നപാംസുവും
ദുഷ്കൃതം ചെയ്തവനെയും പരമസൽഗതിക്കേററുമേ
സുരാഗ്ര്യരും ബ്രാഹ്മണമുഖ്യരും താൻ
നൃഗാഗ്ര്യരാം മനുവമുഖ്യരും താൻ
മഹാമഖം ചെയ്തു നൃസിംഹർ ദേഹം
ത്യജിച്ചുടൻ സദ്ഗതികൊണ്ടു കൊണ്ടാർ.

ഈ മേന്മയെ സർവ്വം സ്മരിച്ചുകൊണ്ടാണു, ഭഗവദ്ഗീതയുടെ ആരംഭത്തിൽ, 'ധർമ്മക്ഷേത്രേ കുരുക്ഷേത്രേ' എന്നു പറ

ഞ്ഞിരിക്കുന്നതു്. 'അഹം തൽ തടസ്സത്തിനായ് ചെന്നു'എന്നു ഇന്ദ്രൻ യാഗം മുടക്കിയ കഥ സൂചിപ്പിക്കുന്നു.

ഭീഷ്മരെ വധിക്കുന്നതിനു ഭഗവാൻ തേരിൽ നിന്നു ക്രുദ്ധനായി ചാടിപ്പുറപ്പെട്ട കഥയെ,

ശരം മാരിപോൽ പെയ്തു നിൻ സൈന്യമാകെ-
ത്തുരത്തീടുമാ ഭീഷ്മർ കൊല്ലിച്ചിട്ടാകെ,
മുരദ്വേഷി തേർവിട്ടു ചക്രത്തോടും പാ-
ഞ്ഞതരം പിൻ വലിഞ്ഞാനതിട്ടിക്കിലല്ലോ.

എന്നു ദ്യോതിപ്പിക്കുന്നു. കുരുക്ഷേത്രത്തിലെ ഒരു പ്രത്യേകഭാഗത്തെ ചൂണ്ടിക്കാണിച്ചു പറയുന്നതാണു പ്രകൃതം. ഭീഷ്മപർവ്വത്തിൽ (അ. 106) ഇക്കഥ സവിസ്തരം പ്രതിപാദിച്ചിരിക്കുന്നു.

യുഗാന്തമിവ കർവ്വാണം ഭീഷ്മം യൌധിഷ്ഠിരേ ബലേ
നാമൃഷ്യത മഹാബാഹുർമാധവഃ പരവീരഹാ
ഉൽസൃജ്യ രജതപ്രഖ്യാൻ ഹയാൻ പാർത്ഥസ്യ മാരിഷ!
വാസുദേവസ്തതോ യോഗീ പ്രചസ്കന്ദ മഹാരഥാൽ
അഭിദുദ്രാവ ഭീഷ്മം സ ഭുജപ്രഹരണോ ബലീ
പ്രതോദപാണിസ്തേജസ്വീ സിംഹവദ്വിനദൻ മുഹുഃ.

ഈ ഭാഗം ഭീഷ്മരുടെ പരാക്രമത്തെയും ഭഗവാന്റെ കോപാടോപത്തെയും വെളിപ്പെടുത്തുന്നു. ഭീഷ്മൻ വദ്ധ്യനല്ലെന്നും, ഭക്തശിരോമണിയെന്നും, താൻ തേരിൽ നിന്നു ചാടുന്നതു വിഫലമെന്നു ശ്രീകൃഷ്ണനു് അറിയാം. കോപവും ചാട്ടവുമൊക്കെ വെറും നാട്യം മാത്രം. യോഗിയെന്ന പദം ഈ ആശയത്തെ വ്യഞ്ജിപ്പിക്കുന്നു.

സ്വനിഗമമപഹായ മൽപ്രതിജ്ഞാം-
ഋതമധികർത്തുമവപ്ലുതോ രഥസ്ഥഃ.

എന്നു ഭാഗവതത്തിൽ (സ്ക. 1. അ, 9) ഈ കഥ സ്മരിച്ചിരിക്കുന്നു.

ശരശയ്യാശായിയായ ഭീഷ്മൻ ധർമ്മപുത്രനു ധർമ്മോപദേശം ചെയ്യുന്ന കഥ പറയുന്നു.

ശീതം ബാണശയ്യാതലത്തെത്തദാനീം
ശ്രിതൻ നീരജൻ കൃഷ്ണകാരുണ്യവായ്പാൽ
ഹിതൻ ശാന്തിതത്വങ്ങൾ ചൊന്നാൻ നിനക്കാ-
യതന്ദ്രം മഹാത്മാവതാട്ടിക്കിൽ വെച്ചാം.

ദ്വിതീയപാദത്തിൽ ശ്രദ്ധ പതിയേണ്ടതുണ്ട്. ശരതല്പത്തിൽ കിടന്നുകൊണ്ടു കഠിനമായ വേദന അനുഭവിക്കുന്ന സമയം ഭഗവാനും യുധിഷ്ഠിരനും ഭീഷ്മന്റെ സമീപത്തു ചെന്നു. അപ്പോഴത്തെ ഭീഷ്മന്റെ സ്ഥിതി ശോചനീയമായിരുന്നു.

അംബേററിട്ടു നടുങ്ങുന്നുണ്ടെന്നുള്ളം മധുസൂദന!
ഗാത്രങ്ങൾ തളരുന്നുണ്ട് തെളിയുന്നില്ല ബുദ്ധിയും
ഇനിയ്ക്കോരോർമ്മയില്ലേതുമേതാനുമുരചെയ്യുവാൻ
വിഷാനലോഗ്രവിശിഖ പീഡയേല്ക്കുകകാരണം
എൻ ബലം വെടിയും മട്ടാം പ്രാണൻ പോകാൻ തിടുക്കമായ്.

ഈ വിധം അവശനായിക്കിടക്കുന്ന ഭീഷ്മനെ കരുണാനിധിയായ ഭഗവാൻ അനുഗ്രഹിച്ചു.

ഗാംഗേയ ബാണഘാതാർത്തിയെന്നോടോതീലയോ ഭവാൻ
അതിങ്കലെൻ പ്രസാദത്താൽ പോങ്ങൂ ഭീഷ്മ! പ്രഭോ! വരം
നിനക്കു വാട്ടമില്ലില്ല മൂർച്ഛ നോവില്ല നീററവും
ഉണ്ടാകയില്ല ഗാംഗേയ പൈദാഹവുമതേവിധം
ജ്ഞാനങ്ങളൊക്കെയങ്ങേയ്ക്കു തോന്നീടുമനഘാശയ!
നിനക്കു ബുദ്ധിക്കുറവുമുണ്ടാകില്ലൊരിടിച്ചിലും.

(അ. 52) ഇപ്രകാരം വരംകൊടുത്തു. ഇവിടെ 'ഇല്ല' എന്ന പദത്തിന് ഇല്ലാതെയാകട്ടെ എന്നർത്ഥം. ഭഗവാന്റെ അനുഗ്രഹം ഭീഷ്മരുടെ സ്ഥിതിയെ എങ്ങിനെ വ്യത്യാസപ്പെടുത്തിയെന്നു നോക്കുക.

ദാഹം മോഹം ശ്രമം ഗ്ലാനി ക്ലമം രുജയുമങ്ങിനെ
വാൎഷ്ണേയ! നിൻപ്രസാദത്താലിനിയ്ക്കിങ്ങാശു തീൎന്നുപോയ്
കഴിഞ്ഞതുമുള്ളതു വരാനുള്ളതും പരമച്യുത!
കയ്യിൽവെച്ചോരു നെല്ലിക്കപോലെല്ലാം—
കാണ്മതുണ്ടു ഞാൻ
വേദോക്തധൎമ്മങ്ങളും വേദാന്തത്തിൽ കണ്ടുള്ളവററയും
എല്ലാം കാണുന്നുണ്ടിഞാൻ നിൻ വരത്താലെയച്യുത!.

(അ. 54) ഭീഷ്മരുടെ ശരീരത്തേയും മനസ്സിനേയും ബാധിച്ചിരുന്ന സൎവ്വബാധങ്ങളുമായ അസ്വാസ്ഥ്യതകളും നീങ്ങി മനസ്സുതെളിഞ്ഞു. ശരീരം സ്വാസ്ഥമായി. ജ്ഞാനമെല്ലാം കരതലാമലകംപോലെ മനസ്സുകൊണ്ടു കണ്ടു. ഏതു ധൎമ്മവും വൈവശ്യം കൂടാതെ സന്തോഷത്തോടെ ഉപദേശിക്കുവാൻ സാധിക്കുമെന്ന നില ഭീഷ്മൎക്കു ഭഗവദനുഗ്രഹംസിദ്ധിയ്ക്കകൊണ്ടു വന്നുചേൎന്നു. "നീരജശ്ച കൃഷ്ണകാരുണ്യവശ്യാശ്ച" എന്നതിൽ ഭാരതത്തിലെ ഈ ആശയം സൂചിപ്പിച്ചിരിക്കുന്നു.

കൎണ്ണന്റെ ശക്തിപ്രയോഗത്താൽ ഘടോൽക്കചൻ വീണുമരിച്ചു. പാണ്ഡവന്മാരെ കണക്കിലേറെ വിഷാദിപ്പിച്ച ഈ സംഭവം ഭഗവാന്റെ ആനന്ദനൃത്തത്തിന് ഹേതുവായിത്തീൎന്നു. ആ കഥ പറയുന്നു.

അശങ്കം തദാ ഭീമജം ഭീമരൂപെ-
സ്വശക്തിപ്രയോഗേണ കൎണ്ണൻ വധിക്കെ,
ഭൃശം ഹൎഷകല്ലോലമാളുന്നനാഥൻ
പ്രശംസിച്ചുടൻ കൃഷ്ണനാൎപ്പിട്ടുതുള്ളീ.

പ്രകൃതത്തിൽ പ്രശംസിച്ചു എന്ന പദത്തിന് ഘടോൽകചന്റെ മരണത്തെ ശ്ലാഘിച്ചു എന്നു ഭാവം. ഭാരതത്തിൽ ഭഗവാന്റെ ഈ തുള്ളല് വിസ്തരിച്ചു പ്രതിപാദിച്ചിട്ടുണ്ട്.

ദ്രോണപൎവ്വം നൂററിയെൺപത്തിയൊന്നാമദ്ധ്യായം നോക്കുക.

ഈ വേൽ ഘടോല്കചന്മൂലം പോകയാലേ മഹാത്ഭുതം!
പോരിലില്ലൊന്നു കർണ്ണനെയെന്നോർത്തുകൊൾക ധനഞ്ജയ
വേലേന്തുമക്കർണ്ണനോടു പാരിലില്ലൊരു പൂരുഷൻ
കാർത്തികേയനോടെന്നോണം പോരിൽ നേരിട്ടുനില്ക്കുവാൻ
ഭാഗ്യമേ ചട്ടയും പോക്കി ഭാഗ്യമേ പോക്കി കുണ്ഡലം
ഭാഗ്യം ഘടോല്ക്കചനിലിപ്പൊഴാകാശ്ശക്തി വിട്ടുപോയ്

*　　　　*　　　　*

ചട്ടപോയി കുണ്ഡലവുമില്ലാതായ് പാണ്ഡുനന്ദന!
മർത്ത്യനായി ശക്രദത്തവേലും പോയപ്പോളിന്നിവൻ.

എന്ന ഭാഗത്തിൽ ശക്തിക്ഷയംകൊണ്ടു് കർണ്ണനു നേരിട്ട ദൌർബ്ബല്യത്തെ വിവരിച്ചിരിക്കുന്നു. വേലു നഷ്ടപ്പെട്ടപ്പോൾ കർണ്ണനെ അർജ്ജുനനു എളുപ്പം വധിക്കാമെന്ന നില വന്നുചേന്നു. “പോരിൽ......കൊൾക” എന്ന വാക്യത്തിന്റെ ഭാവം ഗംഭീരമാകുന്നു. ഇനി കർണ്ണനെ കൊന്നതായിത്തന്നെ വിചാരിക്കാം എന്നു സാരം. ഇന്ദ്രൻ കൊടുത്ത വേലു, അർജ്ജുനനെ വധിക്കുന്നതിനു കർണ്ണൻ സൂക്ഷിച്ചുപോന്നു. എന്നാൽ കുരുത്തക്കേടുനിമിത്തം അതു് ആളുമാറി ഘടോല്കചനിൽ പ്രയോഗിക്കുവാനാണു ഇടയായതു്. അപ്പോൾ അർജ്ജുനൻ രക്ഷപ്പെട്ടു. കർണ്ണൻ ഹതപ്രായനുമായി. കർണ്ണനു കുരുത്തക്കേടുകൊണ്ടു നേരിട്ട ഈ അബദ്ധത്തെ 'പുരോഗമന്'ക്കാർ വലിയ ത്യാഗമായി വാഴ്ത്തുന്നു. അതിൽ യാതൊരു ത്യാഗവുമില്ല. പകരം ശക്തി വാങ്ങിക്കൊണ്ടു ചെയ്തതാകയാൽ കർണ്ണന്റെ കുണ്ഡലദാനത്തിലും തന്നെ യഥാർത്ഥത്യാഗമില്ല. അതു് നഷ്ടമില്ലാത്ത ഒരു കച്ചവടം മാത്രം. ക്ഷേമേന്ദ്രൻ ശ്രീകൃഷ്ണന്റെ സന്തോഷത്തെ എങ്ങിനെ വർണ്ണിക്കുന്നു എന്നു കാണുക.

ശക്തിഹീനേ തതഃ കർണ്ണേ നടൽകാളിയസൂദനഃ
വിഷണ്ണേ പാണ്ഡവാനീകേ നനർത്താനന്ദനിർഭരഃ

വലൽപീതാംശുകാസ്തസ്യ ഗുത്സമോ വിബഭുർഭുജാഃ
സ്ഫൂർജ്ജൽകിഞ്ജൽക പടലാവാതലോലാ ഇവദ്രുമാഃ.

കണ്ണന് കണ്ഡലത്തിനുപകരം, ഇന്ദ്രൻ കൊടുത്ത ശക്തി ആരുടെനേരെ പ്രയോഗിച്ചാലും അതേല്ക്കുന്നവൻ മരിക്കും. അങ്ങിനെ അനുഗ്രഹമുണ്ട്. അത് കണ്ണന്റെ കൈവശമിരുന്നപ്പോഴൊക്കെ 'അർജ്ജുനന്റെ നേരെ പ്രയോഗിച്ചേക്കുമോ, എന്നു ഭഗവാന് ഭയമുണ്ടായിരുന്നു. അതേല്ക്കുകയും ഘടോൽകചൻ മരിക്കുകയും ചെയ്തപ്പോൾ ആ പേടി തീർന്നു. അർജ്ജുനനു രക്ഷകിട്ടിയെന്ന് സമാധാനപ്പെട്ടു. ശക്തിവക്ത്രത്തിൽനിന്നു അർജ്ജുനന് മുക്തിവന്നു എന്ന നിശ്ചയമാണ് ഭഗവാന്റെ സന്തോഷാധിക്യത്തിനു കാരണം.

അശ്വത്ഥാമാവും അർജ്ജുനനും ബ്രഹ്മാസ്ത്രം പ്രയോഗിച്ചപ്പോൾ, ലോകത്തിനു നാശമുണ്ടാകുമെന്നും അതിനിടവരുത്തരുതെന്നും വിചാരിച്ചു മഹർഷിമാർ (നാരദനും വേദവ്യാസനും) അവിടെവന്നു അസ്ത്രം പിൻവലിക്കുന്നതിന് ഉപദേശിച്ചു. സത്യവ്രതപോവിഭവബ്രഹ്മചര്യാദിഗുണങ്ങൾ തികഞ്ഞ അർജ്ജുനനു അസ്ത്രം പിൻവലിക്കുന്നതിന് പ്രയാസമുണ്ടായില്ല. ഉടനെ അതു ഉപസംഹരിച്ചു. എന്നാൽ നേരും നെറിവും കുറയുന്നവനായ അശ്വത്ഥാമാവിനു അക്കാര്യം സാധിച്ചില്ല. ആ അസ്ത്രം ഗർഭിണിയായ ഉത്തരയുടെ ഉദരത്തിൽ പ്രവേശിച്ചു. പരീക്ഷിത്തിന്റെ മരണത്തിനു ഹേതുവായിത്തീർന്നു. അങ്ങിനെ മൃതനായ കുട്ടിയെ യോഗേശ്വരനായ ശ്രീകൃഷ്ണൻ ജീവിപ്പിച്ചു. ഈ കഥ അഞ്ചാംസർഗ്ഗത്തിൽ പ്രതിപാദിച്ചിട്ടുണ്ട്.

എരിഞ്ഞാഞ്ഞു വൻബ്രഹ്മശീർഷങ്ങൾ മുട്ടി-
പ്പൊരിഞ്ഞാകെ ലോകങ്ങൾ വന്നീറാലേല്ക്കേ,
പരിഭ്രാന്തരായോടിവന്നാശുഗം സം-
ഹരിപ്പിച്ചു യോഗീന്ദ്രരിട്ടിക്കരെല്ലാം.

എന്ന പദ്യം ബ്രഹ്മാസ്ത്രപ്രയോഗകഥയെ സൂചിപ്പിക്കുന്നു.

രണ്ടു മഹാവീരന്മാരും അസ്ത്രം പ്രയോഗിക്കുന്ന കഥ സൗപ്തികപർവ്വത്തിൽ (അദ്ധ്യായം 14) പറയുന്നു.

ഉഗ്രക്കിൽ ഗാണ്ഡീവധന്വാവു വിട്ടോരസ്ത്രവുമപ്പോഴേ
അർച്ചിസ്സന്തിജ്വലിച്ചാളീ യുഗാന്താഗ്നി-
കണക്കിനേ
തിഗ്മതേജസ്സെഴും ദ്രൗണിയുടെയസ്ത്രവുമങ്ങിനെ
തേജോമണ്ഡലമദ്ധ്യത്തിൽ ജ്വാലമിന്നി ജ്വലിച്ചുതേ.

അപ്പോൾ ഭയങ്കരമായ ദുരവസ്ഥയുണ്ടായി.

നിർഘാതങ്ങൾ പെരുത്തുണ്ടായസംഖ്യം
കൊള്ളിമീൻകളും
എല്ലാബ് ഭൂതങ്ങൾക്കുമപ്പോളുണ്ടായിത്തു മഹാഭയം.

ഈ കഷ്ടത സംഭവിച്ചപ്പോൾ ഋഷികൾ വന്നു അവരെ സമാധാനിപ്പിച്ചു.

അസ്ത്രം ബ്രഹ്മശിരസ്സസ്ത്രം കൊണ്ടടക്കുന്ന ദിക്കിലോ
പന്തീരാണ്ടിടയാനാട്ടിൽ പർജ്ജന്യം മഴപെയ്യിടാ.

ബ്രഹ്മാസ്ത്രംകൊണ്ടു്, അതു അടക്കേണ്ടിവരുന്നതായാൽ ആ ദേശത്തു് പന്തിരണ്ടു കൊല്ലം മഴയുണ്ടാകുന്നതല്ല. ക്ഷാമവും ജനനാശവും നേരിടും. ദീർഘദർശികളും ലോകാനുഗ്രഹനിരതന്മാരുമായ ഋഷികൾക്കു ഈ വസ്തുത അറിയാം. അതുകൊണ്ടു് അവർ ഇരുകക്ഷികളുടേയും ഇടയ്ക്കുനിന്നു കാര്യം സമാധാനത്തിൽ കലാശിപ്പിച്ചു. ഇക്കാലത്തെ പാശ്ചാത്യന്മാരുടെ അണ്വായുധങ്ങൾക്കുള്ള പ്രഭാവവും ലോകസംഹാരശക്തിയും സിദ്ധിച്ചിരിക്കുന്ന ഒന്നാണു് ബ്രഹ്മാസ്ത്രം എന്നു വിചാരിക്കണം.

ഭീമൻ ഗദായുദ്ധത്തിൽ അനീതി പ്രവർത്തിച്ചു ദുര്യോധനനെ തോല്പിച്ചു വീഴിച്ച കഥ,

മദാൽ ഭീമദുര്യോധനന്മാർക്കദഗ്രം
ഗദായുദ്ധമാശ്ചര്യമന്നാളിലുണ്ടായ്
തദാ വായുപുത്രൻെറ ദുർന്നീതികണ്ടി-
ട്ടുദാരൻ ബലൻ തത്ര കോപം വഹിച്ചാൻ.

എന്ന പദ്യത്തിൽ സൂചിപ്പിച്ചിരിക്കുന്നു.

ഭീമസേനൻ നിൻമകനെത്തുടയിൽത്തല്ലുകണ്ടുടൻ
രാമൻ പ്രഹാരിപ്രവരനേററം ക്രോധിച്ചു ശക്തിമാൻ
ഉടൻ മന്നോർകരംനടുവിൽ കൈപൊക്കീട്ടു

ഹലായുധൻ

കടുത്താർത്തസ്വരം കൂട്ടീട്ടായായീ ഭീമയെന്നുമായ്
ഹാ കഷ്ടം! ധർമ്മയുദ്ധത്തിൽ തല്ലുനാഭിയ്ക്കു-

കീഴിലായ്

ഗദായുദ്ധത്തിലിബ്ഭീമൻ ചെയ്യുമാതിരി കണ്ടിടാ.

(ശല്യ. അ. 60) എന്നതിൽ ഭീമൻ ചെയ്ത അനയം പറയുന്നു, ഗദകൊണ്ടു് ദുര്യോധനൻെറ തുടയിൽ തല്ലി. ഗദായുദ്ധത്തിൽ നാഭിക്കു താഴെ അടിക്കുന്നതു് നിഷിദ്ധമാകുന്നു. വീരന്മാർ അങ്ങിനെ ചെയ്യുകയില്ല. ഈ അനീതി കണ്ടപ്പോൾ ബലഭദ്രൻ കോപിച്ചു ആക്ഷേപിച്ചു. ഈ കഥയാണു് "ഉദാരൻ ബലൻ തത്ര കോപം വഹിച്ചാൻ" എന്ന വാക്യത്തിന്നടിസ്ഥാനം.

തുടയിൽ തല്ലേററു ചാകണമെന്നു് മൈത്രേയമഹർഷി ദുര്യോധനനെ ശപിച്ചിട്ടുണ്ടു്.

ഗദയാൽ ദുര്യോധനൻെറ തുട പോരിലുടയ്ക്കുവാൻ
ശപിച്ചിരിപ്പുണ്ടു മുന്നമാമൈത്രേയ മഹർഷിയും.

(ശല്യ. അ. 60) ഭീമൻെറ അനീതിക്കു് ഈ ശാപം അടിസ്ഥാനം.

അന്നേരം സുയോധനൻ തന്നോടു ശ്രീമൈത്രേയൻ
ധന്യനാം ധർമ്മജൻെറ രാജ്യം നീ കൊടുക്കെന്നോൻ

അന്നാപഹാസത്തോടു തുടമേൽ കൊട്ടിയാത്താൻ
മന്നവൻ ധൃതരാഷ്ട്രനന്ദനൻ, മൈത്രേയനും
ഭീമന്റെ തല്ലിനിന്റെ തുടമേൽകൊണ്ടുപോക
ഭൂമിപാലക കുലനാശകനായനതും.

എന്നു ഭാരതം കിളിപ്പാട്ട് (ആ. പ.) നോക്കുക.

ആകാശത്തിൽ സഞ്ചരിക്കുന്ന വിമാനം, ഓരോ സ്ഥലത്തിന്റെ മുകളിലെത്തുമ്പോളാണ് അതാതു സ്ഥാനങ്ങളെ വർണ്ണിക്കുന്നതെന്നു് ഓർമ്മിക്കേണ്ടതാകുന്നു. ഒരു സ്ഥലത്തെക്കുറിച്ചു് വർണ്ണിക്കുമ്പോൾ വിമാനം അതിന്റെ മുകളിലെത്തിയിരിക്കുന്നു എന്നു വിചാരിച്ചുകൊള്ളണം.

ആ സമയം വിമാനം ആകാശമണ്ഡലത്തെ അതിക്രമിച്ചു സ്വർഗ്ഗത്തിൽ എത്തിച്ചേർന്നു. ദേവേന്ദ്രനും രാജാവും അതിൽനിന്നു താഴെയിറങ്ങി. മുനിദേവയക്ഷഗന്ധർവ്വാദികൾ അവിടെ കൂട്ടത്തോടെ വന്നു ആഘോഷപൂർവ്വം അവരെ സ്വീകരിച്ചു. ഇപ്രകാരം ധർമ്മവ്രതനായ ധർമ്മപുത്രൻ സ്വർഗ്ഗത്തിൽ ചെന്നു സർവ്വദേവസമാദൃതനായി പരിശോഭിച്ചു. ഈ കഥ മുപ്പത്തിയാറാം സർഗ്ഗത്തിൽ വിവരിച്ചിരിക്കുന്നു.

വിമാനയാത്ര കാവ്യങ്ങളിൽ വർണ്ണിച്ചിട്ടുണ്ടു്. ആദികവിയും കവിവേധസ്സുമായ മഹർഷിയത്രേ അതിന്റെ മാർഗ്ഗദർശി. രാമായണം യുദ്ധകാണ്ഡത്തിൽ (സ–123) സീതാരാമന്മാർ ലങ്കയിൽനിന്നു അയോദ്ധ്യയിലേക്കു യാത്ര ചെയ്യുന്നതിനെ വർണ്ണിച്ചിരിക്കുന്നതു കാണുക. കാളിദാസമഹാകവി രഘുവംശത്തിൽ അതിനെ അനുകരിച്ചു ഒരു സർഗ്ഗം (പതിമൂന്നു്) എഴുതിച്ചേർത്തു. രഘുവംശത്തിലെ അതിമനോഹരങ്ങളായ സർഗ്ഗങ്ങളുടെ കൂട്ടത്തിൽ അതു ഒരു മുഖ്യസ്ഥാനം അവകാശപ്പെടുന്നു. പില്ക്കാലത്തു അനേകം കവിവീരന്മാർ കാളിദാസനെ അനുകരിച്ചു വിമാനയാത്ര വർണ്ണിച്ചി

ട്ടുണ്ടെങ്കിലും അവരിലാക്കും ആ കവി ഗുരുവിന്റെ അടുത്തു പോകുന്നതിനുകൂടി സാധിച്ചിട്ടില്ല. ഇന്നും വിമാനയാത്രാവർണ്ണനങ്ങളിൽ രഘുവംശത്തിലേതുതന്നെ പ്രധാനം. കാളിദാസനെ അനുകരിച്ചിരിക്കുന്ന കവികളിൽ മുരാരി ക്ഷേമേന്ദ്രൻ സുകുമാരൻ എന്നിവർ പ്രഥമ ഗണനീയന്മാരാകുന്നു. അനർഘരാഘവം നാടകത്തിലെ വിമാനയാത്ര വായിക്കുന്നവർക്കു, ഭട്ടമുരാരി കാളിദാസനോടു മത്സരിക്കുന്നതായി തോന്നാതെയിരിക്കയില്ല. അത്രയ്ക്കു അഭിനവാശയസമുജ്ജ്വലമായ ഒന്നാണു ആ ഭാഗം.

ഭാഷാമഹാകാവ്യങ്ങളിൽ രാമചന്ദ്രവിലാസം ഇരുപതാം സർഗ്ഗത്തെ ഈ സന്ദർഭത്തിൽ സ്മരിക്കാം. രഘുവംശം പതിമൂന്നാം സർഗ്ഗത്തിന്റെ അനുകരണമാണു ഈ ഭാഗം. കേശവീയത്തിൽ വാഹനം വിമാനത്തിനു പകരം ഗരുഡൻ എന്നു മാത്രം വ്യത്യാസം. സാരള്യപ്രസാദാദിഗുണങ്ങളുടെ പ്രചുരത്വംകൊണ്ടു കേശവീയത്തിലെ വർണ്ണനത്തിനു ഹൃദയംഗമത്വം ഏറും. ഇപ്രകാരം പല കവിവീരന്മാരും സഞ്ചരിച്ചവഴിയെ ആദരിക്കുന്നതിനു എനിക്കുണ്ടായ ആഗ്രഹത്തിന്റെ ഫലമാണു പ്രസ്തുത സർഗ്ഗം. ഭാരതം മൂലത്തിൽ ഇങ്ങനെ ഒരു പ്രകൃതം ഇല്ല.

മുപ്പത്തിയേഴാം സർഗ്ഗത്തിൽ യുധിഷ്ഠിരമാഹാത്മ്യം പ്രതിപാദിക്കുന്നു. നാരദമുനി രാജാവിന്റെ ധർമ്മനിഷ്ഠാദിഗുണത്തെയും ഭരണസ്വഭാവത്തെയും ദേവന്മാരെപ്പറഞ്ഞു കേൾപ്പിക്കുന്ന രീതിയിലാണു പ്രതിപാദനം. വിശിഷ്ടങ്ങളായ പല രാജധർമ്മങ്ങളെയും അതിൽ സ്മരിച്ചിട്ടുണ്ട്. ഇക്കാലത്തു പല നാടുകളിലും പടർന്നുപിടിച്ചിരിക്കുന്ന ബഹുമുഖങ്ങളായ അധർമ്മങ്ങളുടെ സൂചനം ഈ പ്രകൃതത്തിൽ കാണുവാൻ സാധിക്കും. രാജാവിനെ ദേവന്മാരുമായി പരിചയപ്പെടുത്തുന്നതിനു നാരദമുനി ചെയ്യുന്ന വർണ്ണനം ആധുനിക പരിഷ്കാരഗതിയ്ക്കും യോജിക്കും.

വ്യാസമഹർഷി മേലിൽ നിർമ്മിക്കുവാനിരിക്കുന്ന മഹാഭാരതത്തിന്റെ ഗുണങ്ങളെ ഈ സർഗ്ഗത്തിൽ ശ്ലാഘിച്ചിട്ടുണ്ടു്.

മഹർഷി മേലിൽ ശ്രീവ്യാസൻ ഗഹനം തീർത്ത ഭാരതം
മഹനീയം സമസ്തർക്കും പ്രഹർഷം പാരിലേകിടും

x x x

ഇതിഹാസമതിന്മേന്മയതിരില്ലാത്തതോർക്കുകിൽ
അതിന്റെ മുൻപിൽ പതിരാം കൃതിയന്യം സമസ്തവും
അതിൽ ചൊല്ലാത്തതാം ധർമ്മമതിലില്ലാത്തതാം
രസം
അതിലില്ലാത്ത കഥയുമതി ദുർല്ലഭമെങ്ങുമേ
അതിലില്ലാത്ത തത്ത്വങ്ങളതിലില്ലാത്ത ജീവികൾ
അതിലില്ലാത്ത ലോകങ്ങളതി ദുർല്ലഭമെങ്ങുമേ
ഭാരതാഭിധപീയൂഷ പൂരലീലാരസോത്സുകൻ
ആരവൻ സല്കവിശ്രേഷ്ഠ ഹീരമായ് കീർത്തി നേടിടും
ഭാരതം കവികൾക്കൊക്കെയാധാരം വേദമന്ത്രമം
സാരതത്ത്വമണിക്കൊക്കെപ്പാരം കാണാത്ത വാരിധി
അമ്മഹാഭാരതത്തിന്റെ നന്മ ഹാ ഗ്രഹിയാത്തവൻ
അമ്മഹിക്കൊരു ഭാരം തജ്ജന്മവും നിഷ്ഫലം ദൃഢം
ഭാരതം ഭാനുമാൻ വഹ്നി ഗൌരഭാസ്സിവർ നാലുമേ
ഘോരം ലോകാന്ധ്യപൂരത്തെദ്ദൂരെയാക്കും മഹസ്സുകൾ
നാരായണാംശമായ് ജാതനാരാധ്യൻ വ്യാസനെന്നിയേ
ആരാണൊരാൾ സർവ്വവേദവേദ്യമാക്കൃതി തീർപ്പവൻ?

ഈ പ്രശംസയിൽ അതിശയോക്തിയില്ല. പൂർവ്വകവിവാക്യങ്ങളെ അടിസ്ഥാനമാക്കിയാണു ഭാരതത്തെക്കുറിച്ചു ഇപ്രകാരം പറഞ്ഞിരിക്കുന്നതു്.

യദിഹാസ്തി തദന്യത്ര
യന്നേഹാസ്തി ന തൽ ക്വചിൽ.

എന്നു, ഭാരതത്തിൽ പറയാത്തതും പുരുഷാർത്ഥസംബന്ധവു

മായ തത്വം വേറെ ഒരു ഗ്രന്ഥത്തിലും കാണുകയില്ലെന്നു, അതിൽ മഹർഷി ഉപദേശിച്ചിരിക്കുന്നു. "സർവ്വവേദവേദാമാകൃതി" എന്നു പറഞ്ഞിരിക്കുന്നതിനു,

ഭാരതവ്യപദേശേന
ഹ്യാമ്നായാർത്ഥശ്ച ദർശിതഃ.

(പ്രഥമസ്കന്ധം. അ. 4.) എന്നു ഭാഗവതത്തിൽ പ്രതിപാദിച്ചിരിക്കുന്നതാണു അടിസ്ഥാനം. വേദവ്യാസമുനി മഹാവിഷ്ണുവിന്റെ അവതാരമെന്നു ഭാഗവതാദി പുരാണങ്ങളിൽ പറയുന്നുണ്ടു്.

കൃഷ്ണദ്വൈപായനം വ്യാസം വിദ്ധി നാരായണം പ്രഭും
കോ ഹ്യന്യഃ പുണ്ഡരീകാക്ഷാന്മഹാ ഭാരതകൃൽ ഭവേൽ.

എന്നു വിഷ്ണു പുരാണത്തിലും, 'മുനീനാമപ്യഹം വ്യാസഃ' എന്നു ഭഗവദ്ഗീതയിലും,

തതഃ സപ്തദശേ ജാതഃ സത്യവത്യാം പരാശരാൽ
ചക്രേ വേദതരോശ്ശാഖാ ദൃഷ്ട്വാ പുംസോല്പമേധസഃ.

എന്നു ഭാഗവതത്തിലും പറയുന്നതു ഇവിടെ ഓർമ്മിക്കേണ്ടതാകുന്നു. വിഷ്ണുവിന്റെ പതിനേഴാമത്തെ അവതാരമാണു വ്യാസൻ.

മുപ്പത്തിയെട്ടും മുപ്പത്തിയൊൻപതും സർഗ്ഗങ്ങളിൽ സ്വർഗ്ഗത്തേയും നന്ദനത്തേയും വർണ്ണിച്ചിരിക്കുന്നു. ധർമ്മനിരതന്മാക്കു സ്വർഗ്ഗപ്രാപ്തിയും ദിവ്യ സുഖാനുഭവവും കൈവരുമെന്നു ഞാൻ ഈ സർഗ്ഗങ്ങളിൽ വെളിവാക്കിയിട്ടുണ്ടു്. അതു വായനക്കാൎക്കു സൽക്കർമ്മാദിരുചിയും പുണ്യോല്കർഷവും വർദ്ധിക്കുന്നതിനുവേണ്ടി ചെയ്തതാകുന്നു. നന്ദനവർണ്ണനത്തിൽ പാരിജാത ഹരണകഥയുടെ ഒരു ലഘുവായ സൂചനം അന്തർഭവിച്ചിട്ടുണ്ടു്. ഹരിവംശത്തിൽ സവിസ്തരമായും മനോഹരമായും പ്രതിപാദിച്ചിരിക്കുന്ന പാരിജാതഹരണകഥയത്രേ അതിനു അടിസ്ഥാനം. ഈ കഥ ഇത്രയും രസഭൂയിഷ്ഠവും സഹൃദയാവർജ്ജകവുമായി വേറെ ഒരു കൃതി

ങ്കിലും വർണ്ണിച്ചുകണ്ടിട്ടില്ല. പ്രകൃതത്തിൽ ഞാൻ അതിനെ സ്മരിച്ചതു എന്റെ ഹരിവംശാദരം കാണിക്കുന്നതിനു വേണ്ടിയാകുന്നു. പാരിജാതത്തിന്റെ വിസ്മയാവഹങ്ങളായ പ്രഭാവങ്ങൾ വർണ്ണിച്ചിരിക്കുന്നതിനും ഹരിവംശം തന്നെ ആശ്രയം.

നാരദൻ സ്വർഗ്ഗത്തിന്റെയും നന്ദനത്തിന്റെയും മാഹാത്മ്യം വർണ്ണിച്ചുകേൾപ്പിക്കുകയും തത്തൽപ്രദേശങ്ങൾ കാണുകയും ചെയ്യുമ്പോൾ ധർമ്മപുത്രൻ സന്തുഷ്ടനായി; എങ്കിലും സഹോദരന്മാരെയും ധർമ്മപത്നിയേയും കാണുന്നതിനു ആഗ്രഹം അപ്പൊഴും മനസ്സിനെ ക്ലേശിപ്പിച്ചുകൊണ്ടിരുന്നു.

വീരവ്രതന്മാർ മമ സോദരന്മാർ
സ്ത്രീരത്നമാദ്രൗപദി ധർമ്മപത്നി,
ദൂരത്തിലിന്നായവർ പാർക്കിലെന്തു-
സാരം മുനേ ! സ്വർഗ്ഗസുഖത്തിനുള്ളു?
സ്വന്തം ജനത്തോടൊരുമിച്ചശിക്കി-
ലെന്തല്പമാം വസ്തുവുമേറെ ഹൃദ്യം;
പിൻതള്ളി മിത്രങ്ങളെ വിട്ടിരിക്കിൽ
കിന്തൽസുധയ്ക്കും മധുരത്വമുള്ളു?
കഷ്ടം! മഹാവൈതരണിക്കകത്തോ
പുഷ്ടപ്രഭം മാളികതന്നകത്തോ
ശിഷ്ടത്വമേല്പോരവർ പാർപ്പതങ്ങി-
ക്കിഷ്ടം നിനച്ചീടുകെനിക്കു നാകം.

ധർമ്മപുത്രൻ മഹർഷിയോടു ഇപ്രകാരം പറഞ്ഞു. "സഹോദരന്മാരായ ഭീമാദികളും ധർമ്മപത്നിയായ പാഞ്ചാലിയും അടുത്തു ഉണ്ടെങ്കിൽ എനിക്കു സ്വർഗ്ഗം ആനന്ദപ്രദമാകും. അല്ലെങ്കിൽ അവിടം എനിക്കു വിരസം. നിസ്സാരവസ്തുവും സ്വജനങ്ങളുമൊരുമിച്ചു അനുഭവിക്കുന്നതായാൽ

അതിന പ്രത്യേകം ഹൃദ്യതയുണ്ട്. അല്ലെങ്കിൽ അമൃതത്തിനും മാധുര്യം തോന്നുകയില്ല. അവരുള്ള സ്ഥലമാണു എന്റെ സ്വർഗ്ഗം. അവിടം വൈതരണിയായാലും ഞാൻ സുഖമായിപ്പാർത്തുകൊള്ളാം. എനിക്കു തനിച്ചു യാതൊരു സുഖവും വേണ്ടതില്ല." ഈ വാക്കു ധർമ്മപുത്രന്റെ സഹോദരസ്നേഹാധിക്യത്തെ വിശദമാക്കുന്നു. "ഇഷ്ടജനൈസ്സഹ ഭുക്തം ഭുക്തം,"

കച്ചിൽ സ്വാദുകൃതം ഭോജ്യ-
മേകോ നാശ്നാസി രാഘവ!

(വാല്മീ-അയോ-സ-100-) എന്ന കവിവാക്യങ്ങൾ ഇവിടെ ഓർമ്മിക്കുന്നതു യുക്തമായിരിക്കാം.

ഭാരതത്തിൽ ഈ കഥ പ്രതിപാദിച്ചിരിക്കുന്നതാകുന്നു. ധർമ്മപുത്രന്റെ ക്ഷമാബലത്തെ സഹോദരന്മാരെ കാണുന്നതിന വർദ്ധിച്ചുവന്ന ആഗ്രഹം നിശ്ശേഷം നശിപ്പിച്ചു.

പ്രാണനേക്കാൾ പ്രിയപ്പെട്ട ഭീമവിക്രമ ഭീമനെ
ഇന്ദ്രാദനാമർജ്ജുനനെ യമാദർ യമരേയുമേ
ധർമ്മിഷ്ഠയാം കൃഷ്ണയേയും കാണ്മാനങ്ങാഗ്രഹിപ്പു
ഞാൻ
ഇങ്ങു വാഴ്വാൻ മോഹമില്ലാ സത്യം നിങ്ങളൊടോതിടാം
ഭ്രാതാക്കളോടുകൂടാതീസ്വർഗ്ഗമെന്തിന്നമർത്ത്യരേ.?
അവരെങ്ങുതാൻ സ്വർഗ്ഗം സ്വർഗ്ഗമില്ലിതിതെന്മതം.

(സ്വർഗ്ഗാരോഹണ-അ-2.) ധർമ്മപുത്രൻ സ്വന്തം ജീവനേക്കാൾ മേലെയായി സഹോദരന്മാരെ സ്നേഹിക്കുന്നു എന്നു പ്രകൃതത്തിൽ നിന്നും വെളിവാകും. ഒടുവിലത്തെ പദ്യം ഉത്തമമായ ഭ്രാതൃസ്നേഹത്തിന്റെ പരമമായ മഹത്വത്തെ കാണിക്കുന്നു. ഇതിനെക്കാൾ വലിയ ഒരു ആദർശം സഹോദരസ്നേഹത്തിന വേറെയില്ല. കുടുംബഭരണകർത്താക്കന്മാർ

ഈ തത്വം അറിഞ്ഞു തദനുസരണം പ്രവർത്തിക്കുന്നു എങ്കിൽ ഇന്നു സർവ്വത്ര പടൎന്നുപിടിച്ചിരിക്കുന്ന ഗൃഹഛിദ്രം എന്ന മഹാരോഗം എത്രവേഗം നാമാവശേഷമായിത്തീരും? 'അവരെങ്ങു താൻ സ്വർഗ്ഗം' എത്ര ഭാവഗംഭീരമായ വാക്യം? ഈ സന്ദർഭത്തെ,

മനസി കുതുകമില്ലിവിടെ വാഴ്‌വാനെനി-
യനുജന്മാരുമുള്ളേടത്തു ഞാനേ പോകവേണം.

എന്നു എഴുത്തച്ഛൻ ചുരുക്കിപ്പറഞ്ഞിരിക്കുന്നു.

നാല്പതു നാല്പത്തിയൊന്നു നാല്പത്തിരണ്ടു നാല്പത്തിമൂന്നു എന്നു നാലു സർഗ്ഗങ്ങളിൽ യഥാക്രമം വസന്തം ഗ്രീഷ്മം വർഷം ശരത്തു ഹേമന്തം (ശിശിരം) എന്നീ ഋതുക്കളെ വർണ്ണിച്ചിരിക്കുന്നു.

ശിശിരോഥ വസന്തശ്ച
ഗ്രീഷ്മവർഷാശരദ്ധിമാഃ.

എന്നു ഋതുക്കളുടെ ക്രമം. "ഋതൂനാം കുസുമാകരഃ" എന്നു (അ. 10.) ഭഗവദ്ഗീതയിൽ ഉപദേശിച്ചിരിക്കുന്നു. ഈ പ്രാധാന്യംകൊണ്ടു വസന്തവർണ്ണനത്തിനു പ്രഥമസ്ഥാനം കൊടുത്തു. ഭാരവി മാഘൻ മങ്ഖകൻ മുതലായ കവികളുടെ പ്രസ്ഥാനങ്ങളെ ഋതുവർണ്ണനത്തിനു ഞാൻ സ്വീകരിച്ചിരിക്കുന്നു. ഭാരതത്തിലും ഹരിവംശത്തിലും ഋതുവർണ്ണനം അന്തർഭവിച്ചിട്ടുണ്ടു്. വാല്മീകിരാമായണത്തിലെ വർണ്ണനത്തോടു കിടപിടിച്ചു നില്ക്കുന്നതാണു ഹരിവംശത്തിലേതു്. ക്ഷേമേന്ദ്രൻ ഹരിവംശസംഗ്രഹത്തിൽ ഋതുവർണ്ണനം 'പൊടിപൊടിച്ചിട്ടു'ണ്ടെന്നു പറയണം.

## നരകദർശനം.

നാല്പത്തിനാലാംസർഗ്ഗത്തിലെ കഥ നരകദൎശനമാകുന്നു. നരകത്തിന്റെ നരകത്വത്തേയും പാപികളായ ജനങ്ങളെ ഭയങ്കരന്മാരായ യമഭടന്മാർ നിർദ്ദയം പീഡിപ്പിക്കുന്ന രീതിക

ളെയും ഈ ഭാഗത്തിൽ വിസ്തരിച്ചു പ്രതിപാദിച്ചിട്ടുണ്ട്. ധർമ്മപുത്രൻ സ്വർഗ്ഗത്തിൽ ദിവ്യസുഖം അനുഭവിക്കുന്ന ദുര്യോധനനെ കാണുന്ന കഥ സർഗ്ഗാദിയിൽ വിവരിക്കുന്നു. മഹാപാപിയായ ദുര്യോധനൻ സ്വർഗ്ഗസുഖം അനുഭവിക്കുന്നതുകണ്ടപ്പോൾ ധർമ്മപുത്രനു കഠിനമായ അത്ഭുതമുണ്ടായി.

പെരികളവു ചൂതിൽ ചെയ്തവൻ ദ്രൌപദിക്കു
പരിഭവമുളവാക്കിപ്പാർത്തവൻ ധൂർത്തവൃത്തൻ
അരി സുജനവിഗർഹ്യൻ ധാർത്തരാഷ്ട്രന്നു വാനിൽ
ഗരിമയിതു ഭവിക്കെല്ലാഘ്യമായ്‌വന്ന പാപം.

വലിയ ദുഷ്ടനു സ്വർഗ്ഗത്തിൽ ഉന്നതമായ സ്ഥാനം കിട്ടുകയെന്നുവന്നാൽ പാപത്തെ ശ്ലാഘിക്കണം. എന്തെന്നാൽ അതുചെയ്യുന്നവർക്കാണല്ലൊ സ്വർഗ്ഗപ്രാപ്തി. ധർമ്മപുത്രന്റെ ഈ മനോഗതി യോഗിയായ നാരദൻ അറിഞ്ഞു. "മുൻപു ഭൂമിയിൽ പാർത്തിരുന്നകാലത്തു എന്നതുപോലെ ദുര്യോധനനോടു മദമത്സരവൈരാദിചിത്തവൃത്തികൾ ഈ സ്വർഗ്ഗത്തിൽ ഇരിക്കുമ്പോൾ നിനക്കു ഉണ്ടാകുവാൻ പാടില്ല. ഇവിടെ പാർക്കുന്നവരുടെ മനസ്സു സദാ സത്വമയമായിരിക്കണം." എന്നു നാരദൻ ഉപദേശിച്ചു. അനന്തരം മുനിയുമൊരുമിച്ചു അവിടെ ചുററിനടന്ന സമയം രാജാവു ഭയങ്കരമായ നരകത്തേയും ക്രൂരന്മാരായ യമകിങ്കരന്മാരേയും ശിക്ഷയനുഭവിക്കുന്ന പാപികളേയും ശിക്ഷാരീതികളേയും കണ്ടു. പാപികൾ കർമ്മാനുസരണം നരകത്തിൽകിടന്നു പീഡകൾ അനുഭവിക്കുന്നതുകണ്ടപ്പോൾ നിർമ്മലഹൃദയനായ രാജാവിനു മനസ്സിൽ അത്യന്തം അസ്വാസ്ഥത സംഭവിച്ചു. അവിടെ അങ്ങിനെ നില്ക്കുന്ന നേരം, പീഡിതന്മാരിൽ ചിലർ രാജാവിനോടു ഇപ്രകാരം പറഞ്ഞു. അങ്ങു "വിട്ടുപോകാതെ ഇവിടെത്തന്നെ നില്ക്കണം. എന്നാൽ വേദന സകലം നീങ്ങി ഞങ്ങൾക്കു ആശ്വാസവും സന്തോഷവും സംഭവിക്കും". ധർമ്മപുത്രന്റെ വിശുദ്ധമായ സാന്നിദ്ധ്യംകൊണ്ടു നരകപീ

ഡയനഭവിക്കുന്നവൎക്ക ഇപ്രകാരം ആത്മസുഖം സിദ്ധിച്ചു. അന്നോട്ട ഈ വിധം പറഞ്ഞതു ആരെന്നു നോക്കിയപ്പോൾ രാജാവു കണ്ടതു ഭീമാദികളായ സോദരന്മാരെയും ദ്രൗപദിയെയും ആണ്. അവർ നരകക്ലേശമനുഭവിക്കുന്നതുകണ്ടപ്പോൾ ധർമ്മപുത്രനു മുൻപുണ്ടായ സങ്കടം വർദ്ധിച്ചു. പുണ്യശാലികളായ ഭ്രാതാക്കന്മാരും സതീരത്നമായ പാഞ്ചാലിയും നരകത്തിൽ രക്ഷയില്ലാതെ വലയുക, പാപിയായ ദുൎയ്യോധനൻ സുഖമനുഭവിക്കുക, ഇതൊക്കെ കണ്ട സമയം രാജാവിനു ധർമ്മാദരം സർവ്വവും നീങ്ങി. പാപംതന്നെ ശ്ലാഘനീയം എന്നു അനുഭവപ്പെട്ടു.

> നരനു മഹിതകർമ്മംകൊണ്ടു നാകം ലഭിക്കും
> നരകഗതിയഘത്താൽ പററുമെന്നിപ്രകാരം,
> പരമൎഷികൾ ചൊല്ലും ശാസ്ത്രവാക്യത്തിനൎത്ഥം
> വിരളമതു ദിവാസപ്നോകമിയത്യന്തശുഷ്കം.

ഏതദ്വിധങ്ങളായ വിചാരങ്ങൾ രാജാവിന്റെ ഹൃദയത്തിൽ കാലുഷ്യത്തെ വളൎത്തി. "ഞാൻ ഈ നരകത്തിൽതന്നെ നിന്നുകൊള്ളാം. അതുകൊണ്ടു നരകവാസികൾക്കു സുഖം ലഭിക്കുന്നുണ്ടല്ലൊ. ഇവരൊരുമിച്ചു പാൎക്കുന്നതാണു എനിക്കു ഇഷ്ടം." ഇപ്രകാരം പറഞ്ഞു രാജാവു ഒരു ദൂതനെ ഇന്ദ്രന്റെ അടുക്കലേക്കു അയച്ചു.

> ദൂതപഗതഖേദന്മാർ സോദരന്മാരുമൊന്നി-
> ച്ചുരുചിരമിവിടത്തിൽതന്നെഞാൻ പാൎത്തിടുന്നേൻ,
> പെരുകുമമരഭൂതിക്കൊപ്പു പുല്ലാണെനിയ്ക്കെ-
> ന്നരുളുക സുരരാജാവോടു നീയെന്റെ വാക്യം.

'ഇന്ദ്രന്റെ ദിവ്യമായ ഐശ്വൎയ്യവിലാസത്തിൽ എനിക്കു ലേശവും ഭ്രമമില്ല. ഞാൻ അതു പുല്ലുപോലെ വിചാരിക്കുന്നു. എന്റെ ഈ അഭിപ്രായം ദേവേന്ദ്രനെയറിയിക്കുക.' എന്നു പറഞ്ഞു ധർമ്മപുത്രൻ ദൂതനെ അയച്ചു. ശ്ലോകം

തൃതീയപാദം ദൈവൈശ്വര്യത്തോടു ധർമ്മപുത്രനുള്ള വെറുപ്പിന്റെ ശക്തിയെ വ്യഞ്ജിപ്പിക്കുന്നു.

പാപങ്ങളേയും ഖലന്മാർ അനുഭവിക്കുന്ന കഠിന ശിക്ഷകളേയും കുറിച്ചു ചെയ്തിരിക്കുന്ന വർണ്ണനം നാല്പത്തിനാലാംസർഗ്ഗത്തിൽ മുഖ്യമെന്നു മുൻപു പറഞ്ഞിട്ടുണ്ടല്ലൊ. പ്രധാനങ്ങളും നിസ്സാരങ്ങളും ആയ ഒട്ടുവളരെപ്പാപങ്ങളുടെ സ്മരണം അതിൽ ഉൾപ്പെടുന്നു. ഭവനഭേദനം, കൊല, കൊള്ള, കള്ളമായി ഒപ്പിടുക, കളവു പറയുക, പരസ്ത്രീകളെ സ്വാധീനമാക്കി അവരുടെ ആഭരണങ്ങൾ അപഹരിക്കുക, അതിഥിയെ സല്ക്കാരപൂർവ്വം സ്വീകരിച്ചു മുതലുംതട്ടിയെടുത്തുവിടുക, കള്ളസ്സന്യാസിവേഷംകെട്ടി ഗൃഹങ്ങളിൽ ചെന്നു സ്ത്രീകളെ ദുഷിപ്പിക്കുക, ഈരവലു വാങ്ങിയ പണം വില്ക്കുക, കാവ്യദൂഷണം (ദുർവിമർശനം), ഗുരുക്കന്മാരെ ശകാരിക്കുക, കൃത്രിമബ്രാഹ്മണവേഷം കെട്ടി ദാനം വാങ്ങുക, മാതാപിതാക്കന്മാരെ ഉപേക്ഷിച്ചു വേശ്യാലയത്തിൽ താമസിക്കുക, കവിതാപഹരണം, കൃത്രിമമായി ദേഹത്തിനു അവശതയുണ്ടെന്നു കാണിച്ചു യാചിക്കുക, വേദനിന്ദനം, ഭവനങ്ങിനു കൊള്ളിവെയ്ക്കുക, വഴികളിലെ മരങ്ങൾ മുറിക്കുക, അന്യസ്ത്രീകളെ അനുരാഗത്തോടുകൂടി നോക്കുക, ദമ്പതിമാരെ ഛിദ്രിപ്പിച്ചു അകററുക, ശാസ്ത്രഗർഹണം, വിവാഹത്തിനു പ്രായമായകന്യകകളെ അന്യനാടുകളിൽ കൊണ്ടുപോയി അനർഹന്മാൎക്കു വില്ക്കുക, ബ്രാഹ്മണരെ ആക്ഷേപിക്കുക, പട്ടിയെക്കൊണ്ടു യാചകന്മാരെ കടിപ്പിക്കുക, യുവതികളെ പ്രേമാഭാസകാവ്യങ്ങൾ നിർമ്മിച്ചു വശീകരിക്കുക, പ്രേമഭംഗംകൊണ്ടു തൂങ്ങിച്ചാകുക, യുദ്ധത്തിൽ പേടിച്ചോടുക, എതിർകക്ഷിയിൽ ചേരുക, കുലധർമ്മങ്ങൾ തെററി നടക്കുക, വേശ്യകൾക്കു അടിമയായി കാലക്ഷേപം ചെയ്യുക, ഗ്രന്ഥങ്ങൾ സൂക്ഷിക്കാതെ നശിപ്പിക്കുക, കാര്യസ്ഥനായി നിന്നുകൊണ്ടു ദേവസ്വം മുതലു തട്ടിയെടുക്കുക, അനേകം സ്ത്രീകളെ വിവാഹം ചെയ്തു ഉപേക്ഷി

ക്കുക, പിതൃവധം, പുത്രന്മാരെ അന്യ നാടുകളിൽ കൊണ്ടു പോയിത്തള്ളുക, ധനത്തിന്നു വേണ്ടി വിവാഹം ചെയ്യുക, ഗുരുവചനം ധിക്കരിക്കുക; രാജാജ്ഞാലംഘനം, നാസ്തിക്യം പ്രസംഗിക്കുക, കള്ളക്കച്ചവടം നടത്തുക, കുലസ്ത്രീകളെ വിവാഹം ചെയ്തു സ്ത്രീധനം കൊണ്ടു വേശ്യകളെ പുലൎത്തുക, കുപ്രഭുക്കന്മാരെ സ്തുതിച്ചു കവിതയെഴുതുക, അതിനു വ്യാഖ്യാനം നിൎമ്മിക്കുക, ഒഴിവു ദിവസവും വേല ചെയ്യിക്കുക, കൂലി കൊടുക്കാതെയിരിക്കുക, കാൎയ്യാദ്ദൂഷണം, സജ്ജനങ്ങൾക്കു അപവാദം ഉണ്ടാക്കുക, സഹോദരധനാപഹരണം, കള്ളു കുടിച്ചു വെളിവില്ലാതെ ഭാൎയ്യയെയും കുട്ടികളെയും തല്ലുക, ഭജനത്തിനു ചെന്നു പാൎത്തു ക്ഷേത്രങ്ങളിലെ മുതലു മോഷ്ടിക്കുക, ശിഷ്യകളിൽ അനുരക്തനാകുക, കുടി പൊളിപ്പിക്കുക, കള്ളക്കുറിയെഴുതുക, വാങ്ങിയ കടം കൊടുക്കാതിരിക്കുക, കുളത്തിൽ വിഷം കലക്കുക, വെള്ളം ചേൎത്തു പാൽ വിൽക്കുക, ദുൎമ്മന്ത്രവാദം ചെയ്യുക, കയ്യുനോക്കി കളവു പറയുക, വേശ്യാലയം സ്ഥാപിക്കുക, എന്നിപ്രകാരം അനേകം പാപങ്ങൾ ചെയ്യുവൎക്കു ഉണ്ടാകുന്ന പരലോകാനുഭവത്തെ ഗ്രന്ഥത്തിൽ വൎണ്ണിച്ചിട്ടുണ്ടെന്നു കാണാം. മുൻ കാലത്തു ഉണ്ടായിരുന്നവയും ഇന്നു ലോകത്തിൽ എവിടെയും കാണുന്നവയും ആയ പാപങ്ങളിലധികവും എന്റെ ദൃഷ്ടിയിൽ പെട്ടിട്ടുണ്ടു്. ഏതുവിധം പാപം ചെയ്യുവനേയും ഈ സൎഗ്ഗത്തിലെ നരകത്തിൽ കാണുവാൻ കഴിയും. പ്രേമഭംഗം നേരിട്ടു ആത്മഹത്യ ചെയ്യുക, അന്യകാവ്യം അപഹരിച്ചു തന്റേതാക്കുക, കുകാവ്യങ്ങൾക്കു വ്യാഖ്യാനം നിൎമ്മിക്കുക, കള്ളക്കുറിയെഴുതി കിട്ടുവാനില്ലാത്ത അവകാശം വാങ്ങിക്കുക, വേലയ്ക്കു കൂലി കൊടുക്കാതെയിരിക്കുക, കുടിയിറക്കി വിടുക, കള്ളക്കച്ചവടം ചെയ്യുക, എന്നിവ ഇക്കാലത്തു കണക്കില്ലാതെ വൎദ്ധിച്ചിരിക്കുന്ന പാപങ്ങളാകുന്നു. പരലോകത്തെ വിശ്വസിക്കുന്നവർ പാപങ്ങളെ ഭയപ്പെടുന്നു, ജനങ്ങൾ വൎജ്ജി

ക്കുന്നതിന്നു വേണ്ടിയാണു പാപങ്ങളെ സവിസ്തരം പ്രതിപാദിച്ചതു്. നാരദൻ പറയുന്ന വിധത്തിൽ പാപങ്ങളെയും ശിക്ഷയേയും വിവരിക്കുന്നു. യോഗിയായതുകൊണ്ടു നാരദന്നു ജനങ്ങളുടെ പൂർവ്വപാപങ്ങൾ സ്വയം അറിയുന്നതിന്നു കഴിയുന്നു.

ഏതംഗം കൊണ്ടു കറം ചെയ്യുന്നുവോ അതു മുറിക്കുകയെന്നതു ഒരു മുഖ്യമായ ശിക്ഷാനിയമമാകുന്നു.

യേനയേന യഥാംഗേന സ്തേനോ നൃഷു വിചേഷ്ടതേ
തത്തദേവ ഹരേതസ്യ പ്രത്യാദേശായ പാർത്ഥിവഃ.

എന്ന സ്മൃതി നോക്കുക. "നാശ്യഃ സ്യാഃ കർണ്ണാദി കർത്തനം," "ഭൂഷണേ തു കരച്ഛേദഃ" എന്നിങ്ങനെയുള്ള ശാസ്ത്രങ്ങൾ പഴയ കാലത്തെ ശിക്ഷാരീതികൾക്കു അടിസ്ഥാനമാകുന്നു. വേലുത്തമ്പിദളവ, ശക്തൻതമ്പുരാൻ എന്നിവരുടെ കാലത്തു ഈ ശിക്ഷാസമ്പ്രദായം നില നിന്നിരുന്നു. അതു നിശ്ശേഷം നിഷ്കാസിതമായതു ഈ അടുത്ത കാലത്താകുന്നു.

വിഹിതസ്യാനനുഷ്ഠാനാന്നിന്ദിതസ്യ ച സേവനാൽ
അനിഗ്രഹാച്ചേന്ദ്രിയാണാം നരഃ പതനമൃച്ഛതി.

(യാജ്ഞവല്ക്യസ്മൃതി)

അകുർവ്വൻ വിഹിതം കർമ്മ നിന്ദിതം ച സമാചരൻ
പ്രസക്തശ്ചേന്ദ്രിയാർത്ഥേഷു പ്രായശ്ചിത്തീയതേ നരഃ.

(മനുസ്മൃതി) എന്നു പാപകാരണങ്ങളെക്കുറിച്ചു പറയുന്നതിൽ ശ്രദ്ധ പതിപ്പിക്കേണ്ടതുണ്ടു്. ശാസ്ത്രം കൊണ്ടും ശിഷ്ടാചാരം കൊണ്ടും വിഹിതമായിരിക്കുന്ന കർമ്മത്തെ അനുഷ്ഠിക്കാതെയിരിക്കുക, തന്നിഷ്ടമായതു പ്രവർത്തിക്കുക, ഇന്ദ്രിയങ്ങളെ നിയന്ത്രിക്കാതെ തടപികാരാധീനനായി തോന്നുന്നതു ചെയ്യുക, എന്നിവകൊണ്ടു പാപങ്ങൾ സംഭവിക്കുന്നു. ഇവിടെപ്പറഞ്ഞ മൂന്നു കാരണങ്ങളും പ്രധാനങ്ങളെങ്കിലും ഒടുവിലത്തെ ഇന്ദ്രിയ കിങ്കരത്വത്തിന്നു മുഖ്യതയേറും. സൂക്ഷ്മ

ത്തിൽ മററുള്ളവയ്ക്കു സർവ്വം അനിയന്ത്രിതങ്ങളായ ഇന്ദ്രിയങ്ങളാണു കാരണം.

മുൻപു സ്മൃതങ്ങളായ പാപങ്ങൾ മനാദികളായ ആചാര്യന്മാർ പ്രതിപാദിച്ചിരിക്കുന്നവയാകുന്നു.

ബ്രഹ്മഹത്യാ സുരാപാനം
സ്തേയം ഗുർവ്വംഗനാഗമഃ.

(മനു) ബ്രഹ്മഹത്യാദികൾ മഹാപാപങ്ങളാകുന്നു. പ്രസിദ്ധങ്ങളായ മഹാപാപങ്ങൾ ഇവയത്രേ.

ബ്രഹ്മഹത്യാദികൾ അത്യന്തം നിഷിദ്ധങ്ങളായ പഞ്ചമഹാപാപങ്ങളായി ഗണിക്കപ്പെടുന്നു. വേദനിന്ദ, കള്ളസ്സാക്ഷി പറയുക, അഭക്ഷ്യഭക്ഷണം, സുഹൃദ്വധം എന്നിവ മദ്യപാനസമങ്ങളായ പാപങ്ങൾ.

ബ്രഹ്മോത്ഥതാ വേദനിന്ദാ കൗടസാക്ഷ്യം സുഹൃദ്വധഃ
ഗർഹിതാനാദ്യയോർജ്ജഗ്ധിസ്സുരാപാനസമാനി ഷൾ.

വേദം പഠിപ്പിച്ചതു് മറക്കുന്നതും വലിയ പാപംതന്നെ. ഗോവധം, അനർഹന്മാരെ യജിപ്പിക്കുക, പരദാരഗമനം, ആത്മവിക്രയം, മാതാപിതാക്കന്മാരെ ശുശ്രൂഷിക്കാതെയിരിക്കുക, ബ്രഹ്മയജ്ഞത്യാഗം, അഗ്നിത്യാഗം, വേണ്ടകാലത്തു് സംസ്കാരങ്ങൾ ചെയ്യാതെയിരിക്കുക, പരിവേദനം, കന്യാദൂഷണം, വൃദ്ധിജീവനം, തടാകോദ്യാനദാര്യാദിവിക്രയം, ബന്ധുത്യാഗം, മന്ത്രൗഷധാദികൾകൊണ്ടു വശീകരിക്കുക, വൃക്ഷച്ഛേദനം, നിഷിദ്ധശാസ്ത്രശിക്ഷണം, നൃത്താദിസേവനം, ഗോധാന്യാദിചോരണം, സ്ത്രീവധം എന്നിവയ്ക്കു ഉപപാപങ്ങളുടെ കൂട്ടത്തിലാണു് സ്ഥാനം. ക്രിമികീടാദികളെ വധിക്കുന്നതും 'മദ്യാനുഗതഭോജന'വും ഈക്കൂട്ടത്തിലുൾപ്പെടും. മദ്യം ചേർത്തുണ്ടാക്കിയ സാധനം ഉപയോഗിക്കുന്നതു് 'മദ്യാനുഗതഭോജനം'. ഈവക പാപങ്ങൾ ചെയ്യുന്നവർക്കുണ്ടാകുന്ന അനുഭവങ്ങളെ വിവരിക്കുന്ന കഥകൾ പുരാണേതിഹാ

നാദികളിൽ സുലഭങ്ങളാകുന്നു.

വാല്മീകിരാമായണത്തിൽ (ഉത്തരകാണ്ഡം. സ. 21) നരകവർണ്ണനമുണ്ടു്. ഭാരതത്തിലും അതു കാണാം.

പാപം ചെയ്തവർ സേവിക്കുമശുഭം ദുർഗ്ഗമാം വഴി
ഘോരമാം കുരിരുട്ടാണ്ടു മുടിച്ചുണങ്ങികലന്നഹോ
മാംസച്ചോരച്ചേറുകെട്ടിപ്പാപി ദുർഗ്ഗന്ധമേന്തിയും
കടന്നൽ പാഞ്ഞു കീശങ്ങൾ കൊതുകീച്ചകൾ കൂടിയും
അങ്ങുമിങ്ങും ശവനിര ചിന്നിച്ചിതറിയും പരം
എല്ലും മുടികളും ചിന്നിക്രിമികീടങ്ങൾകൂടിയും
ചുറ്റും ചിന്നിപ്പടന്നാളിച്ചുത്തീകത്തിയെരിഞ്ഞുമേ
ഇരുമ്പുകൊക്കുള്ള കാക്ക കഴുകീവക പാഞ്ഞുമേ
സൂചീമുഖങ്ങളും വിന്ധ്യംപോലെ ചിന്നിസ്ഥവാചിതം
ചോരമേദസ്സുമാറ്റ് പാഞ്ഞിട്ടുടകൈത്തണ്ടുമറ്റവ
വയർകാലും മുറിച്ചിട്ടങ്ങുമിങ്ങും പിടച്ചുമേ.

(സ്വർഗ്ഗം. പ. അ. 2) എന്ന ഭാഗം വായിക്കുമ്പോൾ ദുരിതപൂർണ്ണമായ നരകത്തിന്റെ സ്വരൂപം സഹൃദയന്റെ മനസ്സിൽ ഗാഢമായിപ്പതിയും. ഓരോതരം പാപം ചെയ്യുന്നവരെ ശിക്ഷയേല്പിക്കുന്നതു് മൂലത്തിൽ ഇല്ലാത്തതാകുന്നു. ഞാൻ അതു വിസ്തരിച്ചിട്ടുണ്ടു്. പാപവൈമുഖ്യം ജനിപ്പിക്കുകയാണു് അതിന്റെ ഉദ്ദേശം.

ഭാരതത്തെ അനുകരിച്ചു ഭാരതമഞ്ജരിയിൽ ചെയ്തിരിക്കുന്ന വർണ്ണനത്തിനു് ഹൃദ്യത കൂടുന്നു. ഉൽക്കടപദകല്പിതമായ ആ ഭാഗം നരകത്തിന്റെ നികൃഷ്ടതയേയും ഭയങ്കരത്വത്തേയും നല്ലപോലെ വെളിപ്പെടുത്തുന്നു.

കേശശോണിതമാംസാസൃഗ്പൂസാസംഘാതപിച്ഛിലേ
പ്രസ്ഫുരന്നാരകാകർണ്ണപവ്യാകീർണ്ണകൃമിസങ്കുലേ
കാകകങ്കബകോലൂകവദനൈരഭിതോ വൃതേ
ശവദുർഗ്ഗന്ധനിഷ്യന്ദസംഘട്ടശതസങ്കുലേ
ക്ഷുരപത്രശിലാപാകസന്തപ്തസികതാതടേ

ലോഹിതൈലവസാകംഭക്രൂടശാല്മലിദാരുണേ

* * *

പാപിനാം കഥ്യമാനാനാ മാക്രന്ദം ശ്രുതിദാരുണം.

എന്നീ വർണ്ണനത്തിൽ നരകത്തിൻെറ രൂപം പ്രതിബിംബി ച്ചിരിക്കുന്നു. "ശവദുർഗ്ഗന്ധനീരന്ധ്റ" എന്ന പദം വായിക്കു മ്പോഠം സഹൃദയന്മാർ അറിയാതെ മൂക്കുപൊത്തിപ്പോകും. അത്രയ്ക്കു അനുഭവസിദ്ധമായിട്ടുണ്ടു് അതു്.

ഭാഷാകവികളിൽ കുഞ്ചൻ നമ്പ്യാർ സന്താനഗോപാ ലം തുള്ളലിൽ നരകവർണ്ണനം പേരിന്നുമാത്രം ചെയ്തിട്ടുണ്ടു്.

ദേവസ്വം ബ്രഹ്മസ്വവും കേവലമടക്കിക്കൊ-
ണ്ടാരോമൽപ്പൂമേനിമാരുമുള്ളോരു കാന്തമാരോടും
സാദരം പുലരുന്ന മൂഢന്മാരുടെതന്നെ
താഡനം ചെയ്തുകൊണ്ടു വാട്ടി വലച്ചീടുന്നു.

എന്നു നമ്പ്യാർ പാപങ്ങളെയും ശിക്ഷയെയും സ്മരിക്കുന്നു. മ ഹാകവി നടുവം മഹൻ നമ്പൂരിയുടെ സന്താനഗോപാലം കാ വ്യത്തിൽ രസപ്രദമായ ഒരു നരക വർണ്ണനം ഉണ്ടു്.

പരമാനന്ദമൂർത്തിയായ ശ്രീകൃഷ്ണഭഗവാൻ നരകത്തിൽ ചെന്ന സന്ദർഭത്തിൽ അവിടെ കിടക്കുന്നവർക്കു സംഭവിച്ച സന്തോഷത്തെ കുറിച്ചു കൃഷ്ണഗാഥയിൽ (ദ്വാരകേക്ഷിണ) ഹൃദ യംഗമമായി പ്രതിപാദിച്ചു ഫലിപ്പിച്ചിരിക്കുന്നു.

കല്മഷവൈരിയായുള്ളൊരു കണ്ണൻെറ
കംബുതൻ നാദത്തെക്കേട്ടു നേരം
ഭിന്നത കോലിന യാതന പൂണ്ടോർ
വേദന വേർവിട്ടു നിന്നാർ ചെമ്മേ
ശൂലത്തിന്മീതെ കിടന്നുള്ളോരെല്ലാരും-
മാലസ്യം നീങ്ങിയെഴുന്നാരപ്പോഠം
കീഴ്ത്തലയായിട്ടു തൂങ്ങിയോരെല്ലാരും-
മാർത്തിയും തീർന്നു മറിഞ്ഞു നിന്നാർ.

എന്നു നോക്കുക. യുധിഷ്ഠിരസാന്നിദ്ധ്യം കൊണ്ടു നരകവാ

സികരംക്കണ്ടായ സ്വാസ്ഥ്യത്തെ വർണ്ണിക്കുന്ന സന്ദർഭത്തിൽ ഞാൻ ഈ ഗാഥാഭാഗത്തെ അനുകരിച്ചിരിക്കുന്നു.

ഉരസി കൊടിയ കുന്തം കൊണ്ടു ഹാ കുത്തിടുമ്പോൾ-
ക്കരളുവികൃതമായ് നിന്നേകനല്ലം ചിരിപ്പൂ,
ഖരതരമുടലമ്മിക്കല്ലിൽ വെച്ചിട്ടരയ്ക്കേ-
സ്സുരസമതിയൊരുത്തൻ പദ്യമോരോന്നരപ്പൂ.

ഏറ്റു കഠിന ശിക്ഷയേററാലും ആക്കും യാതൊരു സങ്കടവുമില്ല. കുന്തം കൊണ്ടു മാറത്തു കുത്തുമ്പോൾ മന്ദഹസിക്കുന്നു. ഉടലു കല്ലിൽ വെച്ചു അരയ്ക്കുമ്പോൾ രസിച്ചു പാട്ടു പാടുന്നു. ധർമ്മപുത്രസാന്നിദ്ധ്യം ഇങ്ങനെ നരകപീഡയെ സ്വർഗ്ഗസുഖമാക്കി മാററി. ആ സമയം ഇന്ദ്രാദി ദിക്പാലന്മാർ അവിടെ സന്നിഹിതന്മാരായി. ഈ പ്രകൃതത്തിൽ നാല്പത്തിനാലാമത്തെ സർഗ്ഗം അവസാനിക്കുന്നു. ധർമ്മപുത്രന്റെ ദുര്യോധന ദർശനം മുതൽ ദിക്പാല സമാഗമം വരെ കഥ പ്രസ്തുതസർഗ്ഗത്തിൽ അന്തർഭവിച്ചിരിക്കുന്നു.

സഹോദരന്മാരെ കാണുന്നതിനു ആഗ്രഹത്തോടുകൂടിയ ധർമ്മപുത്രനെ, അവരിരിക്കുന്ന സ്ഥലത്തേക്കു കൂട്ടിച്ചുകൊണ്ടുപോകുന്ന കഥ മുപ്പത്തിയൊൻപതാം സർഗ്ഗത്തിന്റെ ഒടുവിൽ പ്രതിപാദിക്കുന്നതായി മുൻപു വ്യക്തമാക്കിയിട്ടുണ്ടല്ലോ. പിന്നീടു ദീർഘമായി ഋതുക്കളെ വർണ്ണിക്കുന്ന നാലു സർഗ്ഗങ്ങൾക്കു ശേഷം നാല്പത്തിനാലാമത്തേതിലാണു സഹോദരദർശനം പറയുന്നതു്. ഇപ്രകാരം ഇടയ്ക്കു നിബന്ധിച്ച ഋതുവർണ്ണനംകൊണ്ടു, അക്ഷമനായ യുധിഷ്ഠിരന്റെ ആഗ്രഹം സാധിക്കുന്നതിനു വിളംബം വരുത്തിയതു യുക്തിവിരുദ്ധമായി എന്നു ചിലർക്കു അഭിപ്രായം ഉണ്ടാകാം. സാഹിത്യത്തിലെയും ലോകത്തിലെയും യുക്തികൾ യോജിക്കുന്നതുണ്ടു്. എന്നാൽ എപ്പോഴും അങ്ങിനെയാകണമെന്നു പറയുന്നതു ശരിയല്ല. അവ ഭിന്നങ്ങളായും വരും. രണ്ടുതരം യുക്തികളും യോജിക്കാതെ വരുമ്പോൾ കാര്യങ്ങളിൽ സാ

ഹിത്യയുക്തിക്കു മുഖ്യത കൊടുക്കണം ലോകവ്യവഹാരങ്ങളിൽ ലോകയുക്തിക്കും. ലൌകികയുക്തിക്കു വിരുദ്ധമായി പലപ്പോഴും കാവ്യങ്ങളിൽ കഥ നിബന്ധിക്കേണ്ടിവരുമെന്നതിന്നു ധാരാളം ഉദാഹരണങ്ങളുണ്ടു്. ഒന്നു ഇവിടെ സ്മരിക്കാം. ഭാരതം ശല്യപർവ്വത്തിലെ ബലഭദ്ര തീൎത്ഥയാത്രാവർണ്ണനം നോക്കുക. ഭീമദുര്യോധനന്മാർ യുദ്ധത്തിന്നു ഒരുങ്ങി രണ്ടുപേരും ഗദ കയ്യിലെടുത്തു പാരുഷ്യത്തോടുകൂടി നിന്നു. ഗദകൾ കൂട്ടിമുട്ടിയെന്നും ഇല്ലെന്നും ആയി. ഔദ്ധത്യത്തോടുകൂടിയ ഇരുപേരുടേയും വീരവാദം കഴിഞ്ഞു. ഈ സമയത്തു ബലഭദ്രൻ അവിടെ വരുകയും തീൎത്ഥയാത്രയെപ്പറ്റിപ്പറയുകയും ചെയ്യുന്നു. പിന്നീടു മുപ്പത്തിമൂന്നു മുതൽ അൻപത്തിനാലു വരെ അദ്ധ്യായങ്ങളിൽ തീൎത്ഥയാത്രാസംബന്ധമായ കഥ വർണ്ണിച്ചു പറഞ്ഞതിന്നു ശേഷമാകുന്നു ഗദായുദ്ധത്തെക്കുറിച്ചു പ്രതിപാദിക്കുന്നതു്. പരസ്പരം വധിക്കുന്നതിന്നു അത്യാശയോടുകൂടി എതിൎക്കുവാൻ നില്ക്കുന്ന ഭീമദുര്യോധനന്മാൎക്കും, പോരു കാണ്മാൻ വന്നു നില്ക്കുന്നവൎക്കും തീൎത്ഥയാത്രയുടെ നീണ്ട കഥ കേൾക്കുന്നതിന്നു എത്രയുള്ള ക്ഷമയുണ്ടാകും? തീരെയുണ്ടാകുകയില്ലെന്നു സ്പഷ്ടം. ലോകത്തിലെയും, സാഹിത്യത്തിലെയും യുക്തികൾ ഇണങ്ങാതെ വരുമ്പോൾ, കവികൾ കാവ്യയുക്തിയെ പ്രധാനമായി ഗണിക്കുന്നു. ഈ സംഗതിയ്ക്കു പുരാണാദികളിൽനിന്നു ധാരാളം ഉദാഹരണങ്ങൾ കാണിക്കുന്നതിന്നു കഴിയും. ലൌകികയുക്തിക്കു വിരുദ്ധമായതുകൊണ്ടു ഒരു കാവ്യകഥാകല്പനം ദോഷജടിലമാകുമെന്നു ‘കാവ്യശൈലീരസജ്ഞന്മാർ, അഭിപ്രായപ്പെടുന്നതല്ല. ഇനി പ്രകൃതം തുടരാം.

## ദേവേന്ദ്രാദി സമാഗമം.

ദേവേന്ദ്രൻ അഗ്നി യമൻ മുതലായ ദിക്പാലന്മാർ അടുത്തുവന്നപ്പോൾ ധർമ്മപുത്രന്നു നിസ്സീമമായ സന്തോഷമുണ്ടായി. ഭക്തിയോടുകൂടി അവരെ നമസ്കരിച്ചു. പിതാ

വായ യമൻ വാത്സല്യത്തോടുകൂടി ആശ്ലേഷിച്ചപ്പോൾ, ദിവ്യമായ ആനന്ദം അനുഭവിച്ചുകൊണ്ടിരുന്ന യുധിഷ്ഠിരൻ താൻ യഥാർത്ഥത്തിൽ സ്വർഗ്ഗത്തിൽത്തന്നെയാണു നില്ക്കുന്നതെന്നു വിചാരിച്ചു. അതു ഒരു സ്വർഗ്ഗസുഖാനുഭൂതി തന്നെയായിരുന്നു. മുൻപു കണ്ട ഭയങ്കരമായ നരകം, ആ സമയം, അവിടെ കാണാതെയായി. യമഭടന്മാരുടെ ഗർജ്ജനം നരകവാസികളുടെ രോദനം മുതലായവയും എവിടെയോ മറഞ്ഞു.

അരനാഴികയ്ക്കിടയിലുർവ്വരാധിപൻ
നരകപ്പെരുങ്കുഴിയിൽ നിന്നു ദേവരാൽ
സുരലോകസൌഖ്യകനകാദ്രിസാനുവിൽ
പരമാത്മ പുണ്യനിധി നീതനായ് ദ്രുതം.

ദേവന്മാരുടെ അനുഗ്രഹംകൊണ്ടു ഞൊടിയിടയിൽ നരകമഹാഗർത്തത്തിൽ നിന്നു ഭാഗ്യമേരുവിന്റെ ഉന്നതമായ സാനുപ്രദേശത്തു കയറുന്നതിനു രാജാവിനു സാധിച്ചു. മദരാഗമത്സരാദിമാലിന്യങ്ങൾ മനസ്സിൽ നിന്നു നീങ്ങി. ധർമ്മപുത്രന്റെ ധർമ്മനിഷ്ഠയെ ഇന്ദ്രനും യമനും അഭിനന്ദിച്ചു.

നരലോകനായക! കുറച്ചു മുൻപു നീ
നരകത്തിലെ സ്ഥിതികൾ കണ്ടതില്ലയോ?
സുരമായയാണതു സമസ്തമോർക്ക, ത—
ദ്ദുരവസ്ഥയാൽ കരൾ കരിച്ചിടേണ്ട നീ.

ധർമ്മപുത്രൻ കണ്ട നരകം യഥാർത്ഥമല്ല. ദേവമായാകല്പിതമാകുന്നു. അതു കാണുവാൻ കാരണം പറയുന്നു.

ഗുരുവോടു പണ്ടടൽ നിലത്തുവെച്ചു നീ-
യരുൾചെയ്തു വൻകപടവാക്കു കൃത്രിമം
നിരുപിക്ക, ഘോരനരകാവലോകനം
വരുവാനതാണു തവ ഹേതു ദുർഭഗം,

പ്രകൃതത്തിൽ സൂചിതമായ ആശയത്തെ എഴുത്തച്ഛൻ ഇപ്രകാരം വിശദമാക്കിയിരിക്കുന്നു.

മണ്ണുകൊണ്ടപ്പോളൊരു ഗജം നിൎമ്മിച്ചു
മന്നവനശ്വത്ഥാമാവെന്നു പേരിട്ടാൻ
വിശ്വനാഥൻ നിയോഗത്താലതു തക—
ൎത്തശ്വത്ഥാമാ ഹതനായെന്നിങ്ങനെ
ചൊല്ലി യുധിഷ്ഠിരനാചാൎയ്യനന്നേര-
മല്ലലിൽ വീണതു ചൊല്ലുവല്ലാഹോ.

മണ്ണുകൊണ്ടു ഒരു ആനയെ ഉണ്ടാക്കിനിൎത്തി. അതിന്നു അശ്വത്ഥാമാവെന്നു പേരിട്ടു. അതു ഭീമൻ ഗദകൊണ്ടു തകൎത്തു. അപ്പോൾ അശ്വത്ഥാമാവു ഹതനായല്ലൊ. ഇപ്രകാരമാണു ധൎമ്മപുത്രൻ കളവു പറയുകയെന്ന കാൎയ്യം നിൎവ്വഹിച്ചതു്. പുത്രവാത്സല്യനിധിയായ ദ്രോണൻ, അശ്വത്ഥാമാവു മരിച്ചു എന്നു, സത്യസന്ധനെന്നു പ്രസിദ്ധനായ ധൎമ്മപുത്രൻ പറയുന്നതുകേട്ടപ്പോൾ അതു വിശ്വസിച്ചു സമരവിമുഖനായിത്തീൎന്നു. അപ്പോൾ ധൃഷ്ടദ്യുമ്നൻ ചെന്നു ഗുരുവിനെ വധിച്ചു. ഈ കഥ ക്ഷേമേന്ദ്രൻ എത്ര ഹൃദയാകൎഷകമായ വിധം പറയുന്നു എന്നു നോക്കുക.

പുത്രം തു നിഹതം ശ്രുത്വാശ്വത്ഥാമേഷ ന യോത്സ്യതേ
തസ്മാദ്യുക്തിമുപാശ്രിത്യ ജയേ നീതിൎവ്വിധീയതാം
ശ്രുത്വൈതജ്ജിഷ്ണൌ കൎണ്ണൌ പിധായാധോമുഖേ
സ്ഥിതേ

കഥഞ്ചിദഭ്യുപഗമാന്മൂകേ പാണ്ഡവഭൂപതൌ
അശ്വത്ഥാമാഭിധം ഹത്വാ ഗദയാ മദകുഞ്ജരം
ഉച്ചൈഃ പുത്രവധം ഭീമോ ദ്രോണമശ്രാവയൽ പുരഃ
ലജ്ജമാനേന ഭീമേന വ്യാഹൃതം ഭൃശമപ്രിയം.

ഭഗവാൻ പറഞ്ഞു. "പരശുരാമന്റെ ശിഷ്യനും പരാക്രമശാലിയും ആയ ദ്രോണനെ നേരെ നിന്നു എതിൎത്തു തോല്പിക്കുന്നതിന്നു സാധിക്കുകയില്ല. അശ്വത്ഥാമാവു മരിച്ചാൽ പിന്നെ ഗുരു യുദ്ധവിമുഖനാകും. അതുകൊണ്ടു ഇവിടെ എന്തെങ്കിലും കപടനയം പ്രയോഗിക്കണം." അശ്വത്ഥാമാവു

മരിച്ചു എന്നു ധർമ്മപുത്രൻ പറയണം എന്നു ശ്രീകൃഷ്ണന്റെ ആശയം. ഇതു കേട്ടപ്പോൾ അർജ്ജുനൻ ചെവി രണ്ടും പൊത്തി അധോമുഖനായിട്ടു ഇരുന്നു. അസത്യോക്തിയുടെ കാൎയ്യം കേൾക്കുന്നതുകൂടി അർജ്ജുനനു അഹിതം എന്നു ഭാവം. ധർമ്മപുത്രൻ ബുദ്ധിമുട്ടി മൌനിയായി ഭഗവാന്റെ വാക്കു സമ്മതിച്ചു എന്നും ഇല്ലെന്നും വരുത്തി. ഭീമൻ ക്രുസലു ക്രുടാതെ ഗദകൊണ്ടു തന്നാമകമായ ഗജത്തെ തകൎത്തു അശ്വത്ഥാമാവു മരിച്ചു എന്നു ആചാൎയ്യന്റെ ചെവി പൊട്ടത്തക്ക വിധം ഉച്ചത്തിൽ പറഞ്ഞു. എങ്കിലും പിന്നീടു കളവു പറഞ്ഞതിൽ ലജ്ജിച്ചു. ഇപ്രകാരം ഭഗവാന്റെ നിർബ്ബന്ധം ഹേതുവായിട്ടു തീരെ മനസ്സില്ലാതെ മുക്കിമൂളി ഒരുവിധം അശ്വത്ഥാമാവു മരിച്ചു എന്നു പറഞ്ഞതായി വരുത്തി. ഈ പാപത്തിനാണു ധർമ്മപുത്രൻ നരകം കണ്ടു സങ്കടം അനുഭവിച്ചതു്.

പ്രകൃതത്തിൽ മൂലത്തെക്കൂടി സ്മരിക്കാം. ദ്രോണപർവ്വം 191–192–193 എന്നീ അദ്ധ്യായങ്ങളിൽ ദ്രോണവധം പ്രതിപാദിക്കുന്നു. ദ്രോണർ അതിഭയങ്കരമായ യുദ്ധം ചെയ്തു പാണ്ഡവസൈന്യത്തിനു വലിയ നാശം വരുത്തി. ആചാൎയ്യനെ ജയിക്കുന്നതിനു ആൎക്കും കരുത്തില്ലെന്നു വന്നു. അപ്പോൾ ഭഗവാൻ പറഞ്ഞു.

അശ്വത്ഥാമാവു ചത്തീടിലിവൻ പൊരുതിടാ ദൃഢം
അവൻ പോരിൽ ചത്തുവെന്നു ചൊല്ലിക്കൊടുക്കുവിനൊ
ടൊരാൾ.

അർജ്ജുനൻ ഈ അഭിപ്രായം സമ്മതിച്ചില്ല. മറ്റെല്ലാവൎക്കും അതു ഹിതമായി. യുധിഷ്ഠിരനെ സമ്മതിപ്പിക്കുന്നതിനു പണിപ്പെടേണ്ടി വന്നു. ഭീമൻ അശ്വത്ഥാമാവു എന്ന ഗജത്തിനെ ഗദ കൊണ്ടു കൊന്നു ദ്രോണന്റെ അടുത്തു ചെന്നു 'അശ്വത്ഥാമാവു ചത്തെന്നു ശബ്ദമുച്ചം മുഴക്കി'. ദ്രോണൻ ഭീമന്റെ വാക്കിനെ അത്ര വിശ്വസിച്ചില്ല. യഥാ

പൂർവ്വം ഭയങ്കരമായ യുദ്ധത്തിൽ ഏർപ്പെട്ടു. അപ്പോഠം വിശ്വാമിത്രാദിമുനികഠം ദ്രോണന്റെ അടുക്കൽ വന്നു യുദ്ധം ഉപേക്ഷിക്കുന്നതിനു പറഞ്ഞു. അവരും ഭീഷ്മനും പറഞ്ഞതുകേട്ടപ്പോഠം 'തന്റെ മകനിരിപ്പുണ്ടോ മരിച്ചുവോ' എന്നു ദ്രോണൻ സത്യവ്രതനെന്നു വിശ്വാസമുള്ള ധർമ്മപുത്രനോടു ചോദിച്ചു. 'ത്രൈലോക്യൈശ്വര്യമൊന്നിച്ചുകിട്ടിയാലും' ധർമ്മപുത്രൻ കളവു പറയുകയില്ലെന്നാണു ദ്രോണന്റെ വിശ്വാസം. ഭഗവാന്റെ പ്രേരണകൊണ്ടു ധർമ്മപുത്രൻ അസത്യഭീരുവെങ്കിലും, ജയേച്ഛുവായിട്ടു കൃത്രിമമായി ഇപ്രകാരം പറഞ്ഞു.

അശ്വത്ഥാമാവു ചത്തെന്നാൻ
മെല്ലെക്കുഞ്ജരമെന്നുമേ.

ഉടനെ അതിന്റെ ഫലം അനുഭവപ്പെട്ടു.

അവന്റെ തേർ മന്നിൽനിന്നു മുന്നം നാൽവിരൽപൊന്തിയാം
അവനേവം ചൊന്നമുതൽ നിലം തൊട്ടിതു വാജികഠം.

സത്യവും സത്യാഭാസവും രണ്ടാണു. ആദ്യത്തേതു സ്വച്ഛവും മറേറതു കൃത്രിമവും നിഷ്ഫലവുമാകുന്നു. ധർമ്മപുത്രരുടെ വാക്കു വിശ്വസിച്ചു ദ്രോണൻ മകൻ മരിച്ചെന്നു വിശ്വസിച്ചു ദുഃഖിച്ചു. പിന്നീടു യഥാപൂർവ്വം പോരാടുവാനാളായില്ല. ഈവഗത്തിൽ ധൃഷ്ടദ്യുമ്നനാൽ പരാജിതനും യോഗവൃത്തിവരിച്ചു മുക്തനും ആയി.

"യഥാദൃഷ്ടസ്യ യഥാശ്രുതസ്യ വാ ആത്മാനുഭവസ്യ പരബുദ്ധി സംക്രാന്തയേ തഥൈവ ഉച്ചാര്യമാണാ വാക് സത്യം" (ഭഗ-ഗീ-ഭാഷ്യം.) എന്നു ഒരു സന്ദർഭത്തിലും, "സത്യം യഥാർത്ഥഭാഷണം പ്രിയഹിതം ച" (സനത്സുജാതീയഭാഷ്യം) എന്നു മറെറാരു സന്ദർഭത്തിലും ശ്രീശങ്കരാചാര്യർ 'സത്യ'ത്തിനു അർത്ഥം പറഞ്ഞിരിക്കുന്നു. "സത്യംപോലില്ല വൻതപം" എന്നും,

സത്യംചൊല്ലുക നന്നോത്രു സത്യത്തെക്കാട്ടിലും ഹിതം
ഏററമെന്തോ ഭൂതഹിതമത്രു സത്യമിതെന്മതം.

(ശാന്തി. അ. 330) എന്നും ഭാരതം.

സത്യം ബ്രൂയാൽ പ്രിയം ബ്രൂയാ-
ന്ന ബ്രൂയാൽ സത്യമപ്രിയം.

എന്നു മനു ഉപദേശിക്കുന്നു. ഇതിൽ നിന്നെല്ലാം സത്യത്തിനു ഭൂതഹിതവുമായി അടിസ്ഥാനബന്ധം ഉണ്ടെന്നു ധരിക്കണം.

അത്യന്തം സത്യനിഷ്ഠയോടുകൂടിയ രാജാക്കന്മാൎക്കും രാജ്യകാൎയ്യങ്ങളിൽ ഏർപ്പെട്ടാൽ കളവുപറയേണ്ടിവരുമെന്നും, പാപത്തിനു ഫലം ഇഹലോകത്തിലല്ലെങ്കിൽ പരലോകത്തിൽ അനുഭവിക്കേണ്ടിവരുമെന്നും, അതിൽനിന്നു ആരും ഒഴിവാകുന്നതല്ലെന്നും ധർമ്മപുത്രന്റെ നരകദർശനകഥയിൽനിന്നു പഠിക്കണം. സത്യത്തിന്റെ ജീവൻ നിർമ്മലമായ മനസ്സാക്ഷി, അതായത്രു അകൃത്രിമത്വം എന്നും, അതിനെ വെടിഞ്ഞാൽ സത്യം ആ പേരിനെ അർഹിക്കയില്ലെന്നും, അതു അസത്യമാകുമെന്നും കൂടി ഈ കഥയിൽ നിന്നു ഗ്രഹിക്കേണ്ടതുണ്ട്. "അവനീതലാവനമതീവ ശിഷ്ടരാം" ഇത്യാദിപദ്യത്രയത്തിൽ ഈ തത്വങ്ങൾ വിശദമാക്കിയിരിക്കുന്നു.

ധർമ്മരാജാവു പുത്രന്റെ ധർമ്മനിഷ്ഠയെ അഭിനന്ദിച്ചു.

അതനിഷ്ഠമാണു തവ ധർമ്മനിഷ്ഠ സ-
മ്മതമെന്നറിഞ്ഞിത്രു പരീക്ഷകൊണ്ടു ഞാൻ
ക്ഷതമെള്ളിലെല്ലുമയലാത്ത നിൻനയ-
വ്രതമോൎക്കിലത്രുള്ളതമെവൎക്കമേകിടും.

ഭയമീയമാം ശ്രുനകഗാത്രമാണ്ടു ഞാൻ
സ്വയമേവ നിൻപുറകെ വന്ന യാത്രയിൽ
[illegible]ററനിഷ്ഠയോടു തല്പരീക്ഷയിൽ

ജയമാൻ നീ തനയ! ധാർമ്മികവ്രതൻ.

യമൻ ശുനകരൂപംകൈക്കൊണ്ടു മഹാപ്രസ്ഥാനത്തിൽ ധർമ്മപുത്രന്റെ പുറകെകൂടി. ധർമ്മപരീക്ഷയ്ക്കുവേണ്ടിയാണ അങ്ങിനെ ചെയ്തത്. അതിൽ രാജാവു ജയിച്ചു.

ഗുണമറ്റ ദുരാവഹമിയന്ന വിണ്ണിനെ-
ത്തൃണമെന്നപോലെ ലഘുവെന്നുതള്ളി നീ
ഘൃണയോടഥാശ്രയമിയന്ന പട്ടിതൻ-
ഗുണ മേലെയെന്നു നിഗദിച്ചതില്ലയോ?
അതുനേരമിന്ദ്രനൊടു നീ പറഞ്ഞതാ-
മതുലത്ഥപുഷ്ടരസവാദസൂക്തികൾ
കതുകംവളന്നു ചെവികൊണ്ടുകേട്ടു ഞാൻ
പുതുരോമഹർഷമിളിതാംഗരംഗനായ്.

"നികൃഷ്ടജന്തുവായ ഒരു പട്ടിയെ രക്ഷിക്കുന്നതിനു സർവ്വവിധ ദിവ്യസുഖവിഭവസ്ഥാനമായ സ്വർഗ്ഗത്തെ പൊട്ടപ്പുല്ലുപോലെ ഉപേക്ഷിക്കുവാൻ നീ ഒരുങ്ങിയില്ലേ? നിന്റെ ആശ്രിതവാത്സല്യം നിസ്തുല്യംതന്നെ. നീ ആ സമയം ഇന്ദ്രനോടു പറഞ്ഞ ധർമ്മസാരസുരഭിലങ്ങളായ വാക്കുകൾ കേട്ടു എനിക്കു രോമാഞ്ചം ഉണ്ടായി." "ചെവികൊണ്ടു കേട്ടു" എന്ന പദത്തിനു ആരും പറഞ്ഞറിഞ്ഞതല്ല സ്വയം കേട്ടതാണു എന്നു ഭാവം.

ദേവത്വപ്രാപ്തി.

അനന്തരം ധർമ്മപുത്രൻ ദേവേന്ദ്രന്റെ ആജ്ഞയനുസരിച്ചു ദേവഗംഗയിൽ സ്നാനം ചെയ്തു. അപ്പോൾ ജരാനരാദികൾ നീങ്ങി. ശരീരം 'ഉദയരക്തസുന്ദരം' ആയി. കുളിച്ചുകയറിയ ഉടനെ ദേവന്മാർ രാജാവിനു ധരിക്കുന്നതിനു ശുഭ്രമായ പട്ടു കൊണ്ടുവന്നു കൊടുത്തു.

സുധ നല്കി ധേനു നവഭൂഷണങ്ങളും-
മ്പൂധരംഗരാഗ നിര വിൺ വധുക്കളും
ഇധവേദ്ധനീപ്സിതമശേഷമർപ്പൊടീ-
വിധമേകി തത്സുകൃതഹൃഷ്ടർ വാനവർ.

കാമധേനുവും ദേവന്മാരും ദേവസ്ത്രീകളും രാജാവിനു വേണ്ട സുധാദിദിവ്യവസ്തുക്കൾ അവിടെ കൊണ്ടുവന്നു കൊടുത്തു. അവർ ചിത്തം അറിഞ്ഞു ധർമ്മപുത്രനെ ആദരപൂർവ്വം സല്കരിച്ചു.

"ഇത പട്ടിതാ രുചി പൊഴിച്ചിടുന്ന പൂ-
വിത ചന്ദനം സുഭഗമംഗരാഗവും"
ഹിതമോടിവണ്ണമരുൾചെയ്തു വിണ്ണിലെ-
സ്സുതനുക്കൾ വന്നരികിൽനിന്നു കൂട്ടമായ്.

"ഇതാ പട്ടു, ഇതാ മാല," എന്നിങ്ങനെയൊക്കെപ്പറഞ്ഞുകൊണ്ടും തത്തദ്വസ്തുക്കളെ കയ്യിലെടുത്തുകൊണ്ടും സുന്ദരികളായ ദേവസ്ത്രീകൾ ധർമ്മപുത്രന്റെ ചുററും വന്നുകൂടി. ഭഗവദനുഗ്രഹത്തിനു പാത്രമായ കുചേലന്റെ സ്ഥിതിയെക്കുറിച്ചു,

തങ്കക്കോളാമ്പി താംബൂലചർവ്വണക്കോപ്പും
മങ്കമാരെടുത്തുകൊണ്ടു വേണ്ടുകിലും ചുററുംക്കൂടി
പങ്കജാക്ഷകൃപകൊണ്ടു മുട്ടീ കുചേലൻ.

എന്നു രാമപുരത്തു വാരിയർ പറഞ്ഞിരിക്കുന്നതുതന്നെയായി ധർമ്മപുത്രന്റെ നില.

ദേവഗംഗയിൽ കളിച്ചതോടുക്കൂടി ധർമ്മപുത്രന്റെ മനഃസ്ഥിതിക്കും വലിയ മാററംവന്നു. ദോഷകണിക വല്ലതും മനസ്സിൽ ഒട്ടിപ്പിടിച്ചിരിക്കുന്നുണ്ടെങ്കിൽ അതു് സർവ്വവും നശിച്ചു. ഹൃദയം പരമസത്വമയമായിപ്പരിലസിച്ചു. ദുര്യോധനനെയും ഭീമനെയും ഇപ്പോൾ ഒരേ ദൃഷ്ടികൊണ്ടു് കാ

ണാമെന്ന സ്ഥിതിവന്നു. ശത്രുമിത്രഭേദം തീരെയില്ലാതെയായി.

സമശ്ശത്രൌ ച മിത്രേ ച തഥാ മാനാപമാനയോഃ
ശീതോഷ്ണസുഖദുഃഖേഷു സമസ്സംഗവിവർജ്ജിതഃ.

(ഭഗ-ഗീ-അ-12.) എന്നിപ്രകാരം മഹനീയമായ സമഭാവന ധർമ്മപുത്രനു സംഭവിച്ചു.

സുരലോകസംഗത വിഭൂതിയിങ്കലും
വിരസതയേററ നിതരാം യമാത്മജൻ
കരളിങ്കലപ്പഴയ ഭാവമൊക്കെയും
വിരവോടു മാഞ്ഞു പുണ്യദേവനായ് നൃപൻ.

നിസ്സംഗനായിത്തീന്നുകൊണ്ടു, ധർമ്മപുത്രനു ദേവലോകവിഭൂതി സ്വാധീനമായിട്ടുണ്ടെങ്കിലും അതിൽ അഭിരുചി സംഭവിച്ചില്ല. സത്വൈകഹൃദയനായ ധർമ്മപുത്രൻ ഒരു പുതിയ ദേവനായി സ്വർഗ്ഗത്തിൽ ശോഭിച്ചു.

ജനകൻ ജനിത്രി സഹജാതർ ശത്രുമാൻ-
ജനമിത്തരം ഹൃദി വിഭേദകല്പിതം
നിനവാകെയപ്പൊഴകന്നു ധർമ്മജൻ
ഘനസത്ത്വവൃത്തിയിൽ ശുഭ്രചിത്തനായ്.

രാജാവിന്റെ മനസ്സിൽനിന്നു മമതാഭാവന സർവ്വവും അകന്നു. നിബിഡമായ സത്വഗുണംകൊണ്ടു മനസ്സു ശോഭിച്ചു.

സഹജാദി ബന്ധുജനദർശനത്തിലും
സ്പൃഹ ഭൂപതിക്കു ബത! നാമമാത്രമായ്
ഗ്രഹണം കഴിഞ്ഞിടുകിലർക്കനെന്നപോൽ
മഹനീയശുദ്ധിയെ വഹിച്ചു തന്മതി.

അതുവരെ സഹോദരദർശനാഭിലാഷവിവശനായി വത്തിച്ചിരുന്ന ധർമ്മപുത്രനു അവരെക്കുറിച്ചു വിചാരം ഇല്ലാതെയായി. ഗ്രഹണാനന്തരം ആദിത്യനെന്നപോലെ മനസ്സിനു

തെളിവു സംഭവിച്ചു. ഹൃദയം മമത്വമാകുന്ന തമസ്സിന്റെ പിടിയിൽനിന്നു വിട്ടു. സ്വർഗ്ഗത്തിൽ തത്തത്സമുചിതങ്ങളായ സ്ഥാനങ്ങളിൽ ഭീമാദിസഹോദരന്മാരും കുന്തിയും ദിവ്യത്വം കൈക്കൊണ്ടു ഇരിക്കുന്നതു രാജാവു കണ്ടു. എന്നാൽ പ്രത്യേകം ഒരു സ്നേഹം അവരോടു ഉണ്ടായില്ല.

ദിവി തത്സഹോദരമുഖാവലോകനം
സവിശേഷമാം കുതുകമല്ലമെങ്കിലും
സവിവേകനായ് സമത്വപൂണ്ട ഭൂപന-
ങ്ങവിടത്തിലന്നതുളിയില്ല മുൻവിധം.

ധർമ്മപുത്രന്റെ മനസ്സു സമത്വത്തിന്റെ പരമകാഷ്ഠയെ പ്രാപിച്ചു.

കുരുരാജനെയുമഥ ഭീമനെയുമ-
ങ്ങൊരുപോലെയോർത്തിതു വിവേകി ധർമ്മജൻ
പെരുതാം മനശ്ശുചിത പാർക്കിലെവനും
വരുമീപ്രശസ്ത സമഭാവമുന്നതം.

ആത്മാനാത്മജ്ഞാനരൂപമായ വിവേകം മനസ്സിനു ഉണ്ടായപ്പോൾ ദുര്യോധനഭീമന്മാരെ ശത്രുബന്ധുഭാവനകൂടാതെ സമത്വത്തോടുകൂടി കാണുന്നതിനു ധർമ്മപുത്രനു കഴിഞ്ഞു. ശുചിതയ്ക്കു രാഗദ്വേഷാദികൾ സകലം നീങ്ങി ആത്മധ്യാനം കൊണ്ടു മനസ്സിനുണ്ടാകുന്ന സ്വച്ഛതയെന്നു അർത്ഥം. അതാണു സമഭാവനയ്ക്കു മൂലം.

ധർമ്മപുത്രൻ സ്വർഗ്ഗത്തിൽ ദേവന്മാരും ഒരുമിച്ചു ദിവ്യമായ ഐശ്വര്യവിലാസത്തോടുകൂടി പാർത്തു; എങ്കിലും തന്നിമിത്തം ആഹ്ലാദമോ അഹങ്കാരമോ സംഭവിച്ചില്ല. ശമദമാദിഗുണങ്ങൾ തികച്ചും കയ്ക്കൊണ്ടു നിർവ്വികാരനായി വർത്തിച്ചതേയുള്ളു.

മുന്നം കാതിനുമാത്രം പരിചയമിയലും-
ദിവ്യഭോഗങ്ങൾകയ്ക്കൊ —

ണ്ടെന്നും സൌഖ്യേന വത്തിക്കിലുമകതളിരിൽ
സക്തിയേതും പെടാതെ,
മിന്നൽപ്രായങ്ങളാകും സുഖനിരകൾ ഗരം-
പോലെ ദൂരത്തുതള്ളി—
ത്തന്നാന്തഃസ്ഥാഭിതാത്മജ്ഞതയൊടു മരുവീ
ധർമ്മജൻ വാണിലന്നാൾ.

ധർമ്മപുത്രൻ നിസ്സംഗനായി സകലലോകസുഖം അനുഭവിച്ചു. ക്ഷണഭംഗുരങ്ങളായ സുഖങ്ങളെ സർവ്വവും ഉപേക്ഷിച്ചു., ആത്മജ്ഞാനശക്തികൊണ്ടു അനന്തമായ ബ്രഹ്മാനന്ദത്തിൽ മനസ്സുചേൎന്നു വാണു. 'അസക്തസ്സുഖമന്വഭൂൽ' (രഘു) എന്ന കവിവാക്യം നോക്കുക.

ഏതിൻ സംസേവനത്താൽ നരനു ഭവഗദം
ഭീയൊടോടുന്നു ദൂര-
ത്തേതിഷ്ടം ധേനുവേപ്പോൽത്തരുമിഹപരലോ-
കങ്ങളിൽ ബന്ധുവേതാം
ഏതില്ലെന്നാൽ പരാത്മോന്നത സുഖമണിസൌ-
ധത്തിലേറില്ല മർത്ത്യൻ
ഖ്യാതിക്കിക്കേതുമൂലം നരപതിയവനാ-
ദ്ധർമ്മമൊന്നുകൊണ്ടു വാണാൻ.

ധർമ്മം സർവ്വോൽകൃഷ്ടവും സർവ്വാഭീഷ്ടസന്ദായകവും ആകയാൽ അതിനെ അനുഷ്ഠിക്കണം എന്നു ഉപദേശിക്കുന്നു. ഇപ്രകാരം മഹത്തായ ധർമ്മത്തെ അനുഷ്ഠിച്ചുകൊണ്ടു ധർമ്മപുത്രൻ സ്വർഗ്ഗത്തിൽ പാർത്തു. ധർമ്മനിഷ്ഠകൊണ്ടു സംഭവിക്കുന്ന ശ്രേയസ്സു സർവ്വവും യുധിഷ്ഠിരനു ലഭിച്ചു. ചുരുക്കത്തിൽ മനുഷ്യത്വം വിട്ടുമാറി ദേവത്വം യുധിഷ്ഠിരനെ പ്രാപിച്ചു എന്നു സാരം. തപോനിരതനായും ശമൈകശീലനായും നിസ്സംഗനായും സ്വർഗ്ഗസുഖങ്ങൾ അനുഭവിച്ചു ധർമ്മപുത്രൻ സർവ്വശ്രേയസ്സുകൾക്കും പാത്രമായി പരിലസിച്ചു.

ഇപ്രകാരം, സമരാമൂലം കരുതിക്കളുമായിവന്ന കരുക്ഷേത്രത്തിൽനിന്നു് (ദുരവസ്ഥ തികഞ്ഞ ലോകജീവിതകഥയിൽ നിന്നു്) ആരംഭിച്ച കാവ്യം, ബഹുവിധങ്ങളായ അനേകം രംഗങ്ങളെ അതിക്രമിച്ചു ദിവ്യാനന്ദമംഗലമയമായ സ്വർഗ്ഗത്തിൽ ഉന്നതസ്ഥാനത്തുചെന്നു അവസാനിക്കുന്നു. "യതോ ധർമ്മസ്തതോ ജയഃ", "ധർമ്മോ രക്ഷതി രക്ഷിതഃ" എന്നിങ്ങനെയുള്ള മഹനീയതത്വങ്ങളെ ധർമ്മപുത്രന്റെ അനുഭവംകൊണ്ടു വായനക്കാർ ഗ്രഹിച്ചു തദനുസരണം പ്രവർത്തിക്കേണ്ടതാകുന്നു.

കൃഷ്ണനെ, അല്ലെങ്കിൽ കൃഷ്ണദ്വൈപായനനെ സ്മരിച്ചുകൊണ്ടു കാവ്യം തുടങ്ങുന്നു. പഞ്ചമഹാകാവ്യങ്ങളിൽ രഘുവംശത്തിൽ മാത്രമേ, ആരംഭത്തിൽ വന്ദനശ്ലോകം നിബന്ധിച്ചിട്ടുള്ളു. "വാഗർത്ഥാവിവ സമ്പൃക്തൌ" എന്നാദിയായ ആ പ്രസിദ്ധപദ്യം കാളിദാസകൃതമല്ലെന്നു പണ്ഡിതനായ കൃഷ്ണാചാര്യർ രഘുവംശനിരൂപണത്തിൽ അഭിപ്രായപ്പെട്ടിരിക്കുന്നു. പ്രസ്തുത പദ്യം പ്രക്ഷിപ്തമാണെന്നാണു ആചാര്യന്റെ പക്ഷം. "ക്വ സൂര്യപ്രഭവോ വംശഃ" ഇത്യാദിശ്ലോകംകൊണ്ടു രഘുവംശംപോലെയുള്ള ഒരു മഹാകാവ്യം തുടങ്ങുക എന്നതു അസംഗതമാകുമെന്നു പറയണം. അങ്ങിനെയാകുമ്പോൾ കാവ്യമുഖത്തിനു എന്തോ ഒരു വലിയ കുറവു ഉണ്ടെന്നു് അനുഭവപ്പെടും. അതുകൊണ്ടു രഘുവംശത്തിലെ പ്രഥമ (വന്ദന) പദ്യം കാളിദാസകൃതം എന്നു വിശ്വസിക്കുന്നതു യുക്തമായിരിക്കും.

സംസ്കൃതമഹാകാവ്യങ്ങൾ പലതും ഇഷ്ടദേവതാസ്തുതിയോടുകൂടി ആരംഭിക്കുന്നവയാകുന്നു. ഏതു കാര്യവും നിർവ്വിഘ്നമായി സാധിക്കുന്നതിനു ഈശ്വരാനുഗ്രഹം വേണമെന്നതു ആസ്തികസമുദായത്തിന്റെ ഒരു അചഞ്ചലമായ വിശ്വാസമാണു്. ഉത്തരഭാരതം മംഗലശ്ലോകത്തോടുകൂടി തുടങ്ങുന്നതിനു ഈ വിശ്വാസംതന്നെ കാരണം. അതിലെ കൃഷ്ണ

പദത്തിന്ന ശ്രീകൃഷ്ണൻ എന്നും കൃഷ്ണദ്വൈപായനമഹർഷി എന്നും രണ്ടുവിധം അൎത്ഥം ഞാൻ സങ്കല്പിച്ചിട്ടുണ്ട്. രണ്ടുപേരും രണ്ടുവിധത്തിൽ മഹാഭാരതത്തിന്ന കാരണക്കാരാകുന്നുവല്ലോ. കാവ്യം ഭാരതകഥാത്മകമെന്നു വന്ദനപദ്യത്തിൽ വ്യഞ്ജിപ്പിച്ചിട്ടുണ്ട്. കഥ തുടങ്ങുന്ന രണ്ടാമത്തെ ശ്ലോകത്തിൽ 'ജയശ്രീ' എന്നും ഒടുവിലത്തേതിൽ (സ–45–ശ്ലോ–113) അവസാനഭാഗത്തു് 'മംഗലശ്രീ' എന്നും മംഗലപദങ്ങളെ നിബന്ധിച്ചിരിക്കുന്നതു് പ്രത്യേകോദ്ദേശത്തോടുകൂടിയാകുന്നു. കാവ്യകഥ മംഗലപദത്തോടുകൂടി ആരംഭിക്കുകയും അവസാനിക്കുകയും ചെയ്യണമെന്നു എനിക്കു നിർബന്ധമുണ്ട്. അങ്ങിനെയാണല്ലൊ ആചാൎയ്യന്മാർ പഠിപ്പിക്കുന്നതും. "മംഗലാദീനി ഹി ശാസ്ത്രാണി പ്രഥന്തേ, വീരപുരുഷാണി ച ഭവന്തി, ആയുഷ്മൽ പുരുഷാണി ച, അദ്ധ്യേതാരശ്ച സിദ്ധാൎത്ഥാ യഥാ സ്യുഃ" എന്നു മഹാഭാഷ്യത്തിൽ പറയുന്നു. ശിഷ്ടന്മാർ ആദരിച്ചുവരുന്ന ഒന്നാണു ഈ സിദ്ധാന്തം.

## ഭാരതകഥാകാലചർച്ച.

ഭാരതത്തിലെ കഥാപാത്രങ്ങളുടെ ജീവിതകാലത്തെക്കുറിച്ചു പ്രകൃതത്തിൽ അല്പം വിചിന്തിക്കുന്നതു ഉപകാരമായിരിക്കും. മഹാഭാരതാൎണ്ണവത്തിൽ പല സ്ഥലങ്ങളിലായി ചിന്നിച്ചിതറിക്കിടക്കുന്ന സംഗതികളെ മുങ്ങിത്തപ്പിയെടുത്തു ഒരുമിച്ചുചേൎത്തു പ്രതിപാദിക്കുന്നതിന്ന ക്ലേശമുണ്ട്. എങ്കിലും ആ കൃത്യത്തിൽനിന്ന പിന്മാറാവുന്നതല്ലെന്നു വിചാരിക്കുന്നു.

പാണ്ഡുവിന്റെ പരഗതിക്കുശേഷം പതിനേഴാംദിവസം പാണ്ഡവന്മാർ കാട്ടിൽനിന്ന ഹസ്തിനപുരത്തിൽവന്നു. അന്നു ധൎമ്മപുത്രന്ന പതിനാറും ഭീമസേനന്ന പതിനഞ്ചും അൎജ്ജുനന്ന പതിനാലും നകുലസഹദേവന്മാൎക്ക പന്ത്രണ്ടും വയസ്സു പ്രായം.

വർഷത്തിലെട്ടാംതുലാക്കേട്ടയഭിജിത്താം മുഹൂർത്തമേ
പകൽ നട്ടുച്ചനേരത്തു തിഥി പഞ്ചമിയാം വിധൌ
പ്രസിദ്ധനായ മകനെപ്രസവിച്ചിതു കുന്തിയും.

എന്നു മുഹൂർത്തത്തിൽ ധർമ്മപുത്രൻ ജനിച്ചു.

പിറന്നു ഭീമസേനൻ വിശത്രയോദശ്യാം
നിറഞ്ഞ പാതിരായ്ക്കു മുൻപിലേ സുയോധനൻ.

ഭീമനും ദുര്യോധനനും ഒരു ദിവസമാണു ഉണ്ടായതു്.

എന്നോ ഭീമൻ ജനിച്ചാനന്നാളിൽ ഭാരതോത്തമ!
പരം ദുര്യോധനൻ താനും പിറന്നു ധരണീതലേ.

പതിമൂന്നു വർഷം പാണ്ഡവന്മാരുടെ വിദ്യാഭ്യാസകാലം. പിന്നെയവർ വാരണാവതത്തിലേയ്ക്കു മാറിത്താമസിച്ചു. ഫൽഗുനമാസത്തിൽ എട്ടാംദിവസം രോഹിണിനാളിലാണു അവർ മാറിയതു്. അവിടെ ചെന്നു പത്താംദിവസം ലാക്ഷാഗൃഹം ദഹിപ്പിച്ചു. കറുത്തപക്ഷം ചതുർദ്ദശി ദിവസം അർദ്ധരാത്രിക്കാണു തീവെച്ചതു്. അനന്തരം പാണ്ഡവന്മാർ വേഷപ്രച്ഛന്നന്മാരായി കാട്ടിൽ ആറുമാസം പാർത്തു. അന്നു ഹിഡുംബവധവും ഘടോൽകചജനനവും സംഭവിച്ചു. പിന്നെ ഏകചക്രയിൽ താമസമാക്കി. അവിടെ ആറുമാസം പാർത്തു. അക്കാലത്തു ബകനെക്കൊന്നു. അതിനുശേഷം പാഞ്ചാലീസ്വയംവരം. പിന്നെ ഒരു കൊല്ലം പാണ്ഡവന്മാർ പാഞ്ചാലനഗരത്തിലും, അവിടെനിന്നു വന്നു അഞ്ചുകൊല്ലം ഹസ്തിനപുരത്തിലും, ഇരുപത്തിമൂന്നുകൊല്ലം ഇന്ദ്രപ്രസ്ഥത്തിലും താമസിച്ചു. മയൻ ധർമ്മപുത്രനു പതിനാലുമാസംകൊണ്ടു സഭാഗൃഹം നിർമ്മിച്ചുകൊടുത്തു.

പിന്നീടു അർജ്ജുനന്റെ തീർത്ഥയാത്ര. അതു ഒരു കൊല്ലം നീണ്ടുനിന്നു. അക്കാലത്തു മൂന്നു മാസം ചിത്രാംഗദയുമൊരുമിച്ചു പാർത്തു. അന്നു ബഭ്രുവാഹനൻ ഉണ്ടായി. ഉലൂപിയുടെ ഗൃഹത്തിൽ ഒരു ദിവസം കഴിച്ചുകൂട്ടി. അന്നു ഇരാവാന്റെ ജനനം. അനന്തരം ദ്വാരകയിൽ ചെന്നു സു

ഭദ്രയെ അപഹരിച്ചു. വൈശാഖമാസത്തിൽ അത്തം നാളിൽ വെളുത്ത പക്ഷത്തിൽ തൃതീയ പക്കത്തിൽ അർജ്ജുനൻ സുഭദ്രയെ വിവാഹം ചെയ്തു. ആയതിടയ്ക്കു ദ്വീപിൽ യാദവന്മാർ നടത്തിയ ഉത്സവം മുപ്പത്തിനാലു ദിവസം ഉണ്ടായി. സുഭദ്രയുടെ വിവാഹത്തിന്നു ശേഷം ശ്രീകൃഷ്ണൻ ബന്ധുമുറയ്ക്കു ഇന്ദ്രപ്രസ്ഥത്തിൽ പോയി അവിടെ മുപ്പത്തിനാലു ദിവസം താമസിച്ചു.

മുപ്പത്തിനാലുദിവസമുൾപ്രീതനായ് മഹാബലൻ
ഇന്ദ്രപ്രസ്ഥപുരത്തിങ്കൽ വാണു നന്ദിച്ചു മാധവൻ.

(ആദി. അ. 231)

പാണ്ഡവന്മാർ വനവാസം ആരംഭിക്കുന്നതിന്നു രണ്ടു കൊല്ലം മുൻപു അഭിമന്യു ജനിച്ചു. പതിനാറാമത്തെ വയസ്സിൽ പടവെട്ടി മരിച്ചു. അന്നു ഉത്തരയ്ക്കു പരീക്ഷിത്തിനെ ഗർഭം ഏഴു മാസം കാലമാണു്. ഇന്ദ്രപ്രസ്ഥത്തിൽ ധർമ്മപുത്രാദികൾ ഇരുപത്തിമൂന്നു സംവത്സരം പാർത്തതായി പറഞ്ഞുവല്ലോ. അതിന്റെ അവസാനകാലത്തു രാജസൂയവും ദ്യൂതവും പരാജയവും സംഭവിച്ചു വനവാസം തുടങ്ങി. പതിനേഴര മാസംകൊണ്ടു അവസാനിക്കുന്ന യാഗമാണു രാജസൂയം.

രാജസൂയത്തിന്നു മുൻപു ജരാസന്ധന്റെ വധം. കാർത്തികമാസം ഒന്നാം തിയതി ഭീമനും ജരാസന്ധനും തമ്മിൽ യുദ്ധം തുടങ്ങി. അതു പതിനഞ്ചു ദിവസം നിലനിന്നു. വാവിന്റെ അന്നു ജരാസന്ധനെ കൊന്നു.

കാർത്തികസ്യ തു മാസസ്യ പ്രവൃത്തം പ്രഥമേഹനി
തദാ തദ്യുദ്ധമഭവദ്ദിനാനി ദശപഞ്ച ച.

എന്നും,

ചതുർദ്ദശ്യാം നിശായാം തു
നിവൃത്തോ മാഗധഃ ക്ലമാൽ.

എന്നും (സഭാ. അ. 4) പറഞ്ഞിരിക്കുന്നു.

ഇങ്ങിനെ ചെന്നു പതിനഞ്ചു നാളുമുപ്പം-
ളെങ്ങിനെ വന്നു ഞായമെന്നു സംശയം.

എന്ന കിളിപ്പാട്ടു മൂലത്തെ അനുസരിക്കുന്നുണ്ടു്.

ഉദഭൂൽ കാർത്തികേ യുദ്ധം
ത്രയോദശ നിശാഃസമം.

എന്നാണു ക്ഷേമേന്ദ്രന്റെ പക്ഷം. ഇതനുസരിച്ചു പതുദിവസമേ യുദ്ധമുണ്ടായിട്ടുള്ളു.

ഭാഗവതത്തിൽ പറയുന്നതു ഭീമജരാസന്ധന്മാരുടെ യുദ്ധം ഇരുപത്തിയേഴു ദിവസമുണ്ടായി എന്നാണു്.

ഏവം തയോർമ്മഹാരാജ യുദ്ധ്യതോസ്സപ്തവിംശതിഃ
ദിനാനി നിരഗംസ്തത്ര സുഹൃദ്വന്നിശി വത്തതോഃ.

(ദശ. അ. 72) അഭിപ്രായഭേദങ്ങളിൽ ഭാരത പക്ഷം സ്വീകരിക്കുന്നതു യുക്തമായിരിക്കും.

രാജസൂയം മുപ്പത്തിനാലു മാസം കൊണ്ടു നടക്കുന്ന യാഗമെന്നു കിളിപ്പാട്ടിൽ പറയുന്നു.

മുപ്പത്തിനാലു മാസം കൊണ്ടൊടുങ്ങുവോ-
രത്ഭുത രാജസൂയാന്തഃക്രിയാന്തരേ.

എന്നു നോക്കുക. രാജസൂയം നടത്തുന്നതിനു പതിനേഴുമാസം കാലം വേണമെന്നു രാജസൂയം പ്രബന്ധത്തിൽ മേല്പത്തൂർ ഭട്ടതിരി പറഞ്ഞിരിക്കുന്ന ഭാഗം ഉദ്ധരിക്കാം.

ഷഡ്ഭിസ്തു സോമയജനൈരഭിഷേചനീയൈർ-
ദ്വ്യൈഷ്ടസ്തഥാ ച പശുനേഷ്ടിശതൈഃ പ്രധാനൈഃ
സവ്വൈസ്സഹൈക ഇഹ രാജതി രാജസൂയോ
യസ്സാർദ്ധസപ്തദശമാസസമാപനീയഃ.

ആറു സോമയാഗങ്ങളും, രണ്ടു പശുയാഗങ്ങളും, മുഖ്യങ്ങളായ ആറു ഇഷ്ടികളും ഇവയെല്ലാം ചേന്നതാണു രാജസൂയം. അ

വഭൃഥസ്നാനത്തിന മുൻപു ഇവ ചെയ്യേണ്ടതാണു്. ഓരോ ക്രിയയും ചെയ്യേണ്ടതായ ദിവസങ്ങളുടെ സംഖ്യയെക്കുറിച്ചു ഭട്ടതിരി വ്യക്തമായിപ്പറയുന്നുണ്ടു്. അതനുസരിച്ചു പതിനെഴര മാസമേ കാലം വരുന്നുള്ളൂ. 'വിഷ്ണുധർമ്മം' എന്ന ഗ്രന്ഥത്തെ ആശ്രയിച്ചാണ ഭട്ടതിരി പ്രതിപാദിച്ചിരിക്കുന്നതു്.

ഫൽഗുന മാസത്തിൽ ആദ്യത്തെ പ്രതിപദ ദിവസം ദീക്ഷയാരംഭിച്ചു, അടുത്ത കൊല്ലം ഫൽഗുനമാസത്തിന ശേഷം വരുന്ന ശ്രാവണത്തിൽ ശുക്ലപക്ഷാവസാനത്തിൽ അവഭൃഥസ്നാനം ചെയ്തു യാഗം അവസാനിപ്പിച്ചു. "ശ്രാവണമാസപൂർവ്വപക്ഷാന്തേ രാജസൂയക്രതുമതിക്രമയാഞ്ചകാര" എന്നു കാണുക. മാദ്ധ്യന്ദിനസവനം എന്ന കർമ്മം ചെയ്യുന്ന അന്നു അഗ്ര്യപൂജ. അതിൻെറ സമയം അതിക്രമിക്കുന്നതിന മുൻപു ശിശുപാലൻെറ വധം.

ഒരു കൊല്ലം കൊണ്ടു രാജസൂയം അവസാനിക്കുമെന്നു ക്ഷേമേന്ദ്രൻ പറയുന്നു.

സംവത്സരേ തതോ യാതേ
പ്രാപ്തേ പാർത്ഥോചിതാർഹണേ.

ഈ അഭിപ്രായത്തിന മൂലം അടിസ്ഥാനം എന്നു വിചാരിക്കണം. യുധിഷ്ഠിരൻ 'മൃഗാജിനസമാവൃതനും' 'ഔരവാജിന സംവീത'നും 'നവനീതാക്തദേഹവാ'നും ആയി "ജ്യേഷ്ഠാമൂലേ അമാവാസ്യാം" (സഭ. അ. 36) ദീക്ഷയാരംഭിച്ചു എന്നു മൂലത്തിൽ കാണുന്നുണ്ടു്. അഭിപ്രായ ഭേദം ഉണ്ടാകുമ്പോൾ മഹാഭാരതം മൂലത്തിലെ മതം സ്വീകരിക്കണം.

തുഞ്ചത്തു ആചാര്യൻ കിളിപ്പാട്ടിൽ ഈ സംഗതികൾ വ്യക്തമായിപ്പറയുന്നുണ്ടു്.

അത്തൽ പൂണ്ടച്ചൻ മരിച്ചടവി തന്നിൽ നിന്നു-
ഹസ്തിനപുരത്തിങ്കൽ ചെന്നവർ പുക്കകാലം

പതിനാറബ്ദം ധർമ്മപുത്രക്ക ഭീമനന്നു-
പതിനഞ്ചായീ പതിനാലായീ ഫൽഗുനന്നും
പതിമൂന്നായീ മാദ്രി തന്നുടെ പുത്രന്മാക്കും
പതിമൂവ്വാണ്ടു പിന്നെ വിദ്യയുമഭ്യസിച്ചു
ധൃതരാഷ്ട്രജം ദുര്യോധനാദികളുമായ്
മതിമാന്മാരായുള്ള ധർമ്മജാദികൾ വാണു
പിന്നെയന്നരക്കില്ലം വെന്തിട്ടു പുറപ്പെട്ടു
മന്നവരാറുമാസം കാനനം തന്നിൽ വാണു
അന്നല്ലോ ഘടോൽകചനുണ്ടായതവിടുന്നു
പിന്നെയൊരാറുമാസമേകചക്രയിങ്കൽ വാണു
പാഞ്ചാലിതന്നെ വേട്ടാരന്നവരെല്ലാരുമായ്
പാഞ്ചാല പുരത്തിങ്കലോരാണ്ടു വസിച്ചു പോൽ
ഹസ്തിനപുരത്തിങ്കൽ പിന്നെയുമൊരുമിച്ചി-
ട്ടെത്രയും സുഖത്തോടുമയ്യാണ്ടു കാലം വാണു
പിന്നെയന്നിന്ദ്രപ്രസ്ഥമാകിയ പുരിപുക്ക
മന്നവനിരുപത്തിമൂവ്വാണ്ടു കാലം വാണു
ചൂതു തോററവിടുന്നു പന്തീരാണ്ടടവിയിൽ
മേദിനീപാലകന്മാർ താപസരായി വാണു
ഓരാണ്ടു വിരാടന്റെ രാജധാനിയിൽ വാണാ-
രാരുമേയറിയാതെ വേഷച്ഛന്നന്മാരായേ
കെല്പോടു ശത്രുക്കളെയൊക്കവേയൊടുക്കീട്ടു
മുപ്പത്താറാണ്ടു ഭൂമിയടക്കി വാണു പിന്നെ
മന്നവരാറുമാസം കൊണ്ടഭിമന്യുജനെ-
മന്നവനാക്കി വാഴിച്ചമരപുരി പുക്കാർ
നൂറെട്ടു വരിഷവുമാറുമാസവും ചെന്നു
മാററലർകുലകാലനാം ധർമ്മജനേടോ
ജിഷ്ണുവിൽ മൂന്നുമാസം മൂത്തതു കൃഷ്ണൻ പിന്നെ.
കൃഷ്ണനിൽ മൂന്നുമാസം മൂത്തതു ബലഭദ്രൻ.

ധർമ്മപുത്രൻ എഴുപത്തിരണ്ടാമത്തെ വയസ്സിൽ രാജ്യഭാര

മേററ, മുപ്പത്തിയാറു വർഷവും ആറുമാസവും നാടു വാണു, ആററിയെട്ടാമത്തെ വയസ്സിനു മേൽ ആറു മാസം കൂടി ജീവിച്ചിരുന്നു പിന്നെ ദിവംഗതനായി.

"ജിഷ്ണുവിൽ......കൃഷ്ണൻ" എന്നു എഴുത്തച്ഛൻ പാടിയിരിക്കുന്നതു മൂലത്തെ അനുസരിച്ചാകുന്നു.

അർജ്ജുനാൽ കേശവോ ജ്യേഷ്ഠസ്ത്രിഭിർമാസൈർമഹാദ്യുതിഃ

കൃഷ്ണാൽ സങ്കർഷണോ ജ്യേഷ്ഠസ്ത്രിഭിർമാസൈർമഹാബലഃ.

(ആദി. അ. 134) എന്നു മൂലം. അർജ്ജുനന്റെ ജനനം ഫല്ഗുനമാസത്തിലെന്നു പ്രസിദ്ധമാണു്.

ഉത്തരാഭ്യാം തു പൂർവ്വാഭ്യാം ഫല്ഗുനീഭ്യാം തതോ ദിവാ—

ജാതസ്തു ഫല്ഗുനേ മാസി തേനാസൌ ഫല്ഗുനഃസ്മൃതഃ.

(ആദി. അ. 132) എന്നു മൂലത്തിൽ പറയുന്നു. ചിങ്ങമാസത്തിൽ അഷ്ടമിരോഹിണി ദിവസം ആണു ശ്രീകൃഷ്ണൻ അവതരിച്ചതെന്നുള്ള അഭിപ്രായം സർവ്വസമ്മതമായ ഒന്നാകുന്നു.

ചിങ്ങമാസത്തിലസിതാഷ്ടമി വിരിഞ്ചതാ-
രങ്ങൾ തങ്ങളിൽച്ചേർന്നു നിന്നൊഴും നിശാകാലേ
പന്നഗശായി പരൻ പൂരുഷൻ വസുദേവൻ-
തന്നുടെ തനയനായിങ്ങവതാരം ചെയ്‌വാൻ.

(ഭാഗവതം കിളിപ്പാട്ടു്) എന്നും "അഷ്ടമിരോഹിണീഭ്യാം സംഗേ ഭംഗ്യാ ജനിച്ചാനഴകൊടു ജഗതീമൂലകന്ദം മുകുന്ദൻ" (ശ്രീകൃഷ്ണചരിതം-മണി-) എന്നും പറഞ്ഞിരിക്കുന്നതു കാണുക.

ഹരിവംശത്തിൽ കൃഷ്ണാവതാര ദിവസത്തെക്കുറിച്ചു പറഞ്ഞിരിക്കുന്നതും ശ്രദ്ധിക്കേണ്ടതാകുന്നു.

അഭിജിത്താം മുഹൂൎത്തത്തിൽ
ഭംഗിയുള്ളൎദ്ധരാത്രിയിൽ.

എന്നും,

അഭിജിത്തെന്ന നക്ഷത്രം ജയന്തീരാത്രിയങ്ങിനെ
ജനാൎദ്ദനനുദിച്ചപ്പോൾ മുഹൂൎത്തം വിജയാഭിധം.

(വിഷ്ണു. അ. 3) എന്നും നോക്കുക. ഈ നാള് പുണ്യദിവസമായി ആചരിച്ചു വരുന്നു.

ദ്യൂതത്തിൽ തോററു പന്ത്രണ്ടു കൊല്ലം ധൎമ്മപുത്രാദികൾ കാട്ടിൽ താമസിച്ചു. നാടുവിട്ടു മൂന്നു ദിവസംകൊണ്ടു അവർ കാമ്യകവനത്തിൽ എത്തി. അവിടെവെച്ചു കൃമ്മീരന്റെ വധം. "സാൎദ്ധം ധൌമ്യേന വിപ്രൈൎവ്വിവിശുരപി വനം കാമ്യകം സൌമ്യശീലാഃ." എന്നു കിൎമ്മീരവധം ആട്ടക്കഥയിൽ പറഞ്ഞിരിക്കുന്നതു നോക്കുക. വനവാസം ആരംഭിച്ചു അഞ്ചുകൊല്ലത്തിനു ശേഷം അൎജ്ജുനന്റെ തപസ്സും പാശുപതാസ്ത്രലാഭവും അടുത്തു തന്നെ സ്വൎഗ്ഗപ്രവേശനം. അഞ്ചുകൊല്ലം അൎജ്ജുനൻ സ്വൎഗ്ഗത്തിൽ താമസിച്ചു. അക്കാലത്തു ദേവേന്ദ്രനോടു ദിവ്യാസ്ത്രങ്ങൾ വാങ്ങി.

അഞ്ചുകൊല്ലം ദേവരാജമന്ദിരത്തിങ്കൽ വാണഹോ
ദിവ്യാസ്ത്രമെല്ലാം ദേവേന്ദ്രൻതങ്കൽ നിന്നു വരിച്ചുടൻ.

(ആരണ്യ. അ 164) എന്നു പറഞ്ഞിരിക്കുന്നു. വനവാസം തുടങ്ങി പതിനൊന്നു വൎഷം കഴിഞ്ഞപ്പോൾ ദുൎയ്യോധനന്റെ ഘോഷയാത്രയും പ്രായോപവേശവും യജ്ഞവും സംഭവിച്ചു.

ഘോഷയാത്രയും തുടങ്ങീടിനാർ വനം തോറും
പതിനൊരാണ്ടു കഴിഞ്ഞിരിക്കുന്നനന്തരം.

എന്ന കിളിപ്പാട്ട. അൎജ്ജുനൻ തപസ്സിന പോയതിനശേഷം ധൎമ്മപുത്രാദികൾ പുണ്യസ്ഥലങ്ങളിൽ സഞ്ചരിച്ചു. അവർ ദ്വൈതവനത്തിൽ ഒരു കൊല്ലവും എട്ടു മാസവും പാൎത്തു വീണ്ടും കാമ്യകത്തിലേക്കു പോയി.

അൎജ്ജുനൻ വേർപെട്ടിരുന്ന കാലത്തു കല്യാണസൗഗന്ധികം ജടാസുരവധം മണിമദ്വധം എന്നിവ നടന്നു. പാണ്ഡവന്മാർ ആൎഷ്ടിഷേണാശ്രമത്തിൽ പാൎക്കുമ്പോൾ അൎജ്ജുനൻ സ്വൎഗ്ഗത്തിൽ നിന്ന തിരിയെ വന്നു. ആജഗരം, ദുൎയ്യോധനന്റെ പ്രായോപവേശം,യജ്ഞം,മൃഗസ്വപ്നം,ദ്രൗപദീപ്രമാഥം, (ജരാസന്ധൻ ദ്രൗപദിയെ ഹരിക്കുന്നതു) യക്ഷപ്രശ്നം എന്നിവയൊക്കെ ശേഷമുള്ള രണ്ടു വൎഷങ്ങൾക്കിടയിൽ ഉണ്ടായ കഥകളാകുന്നു. പന്ത്രണ്ടാം കൊല്ലത്തിന്റെ ഒടുവിലാണ യക്ഷപ്രശ്നം. "പൂൎണ്ണേഥ ദ്വാദശേ വൎഷേ"എന്ന ഭാരതമഞ്ജരിയിൽ പറയുന്നു.

പാണ്ഡവന്മാർ ഒരുകൊല്ലം പ്രച്ഛന്നരൂപന്മാരായി വിരാടനഗരത്തിൽ താമസിച്ചു. അവിടെ ചെന്നു നാലുമാസം കഴിഞ്ഞതിനുശേഷം ഭീമസേനൻ മല്ലന്മാരെ വധിച്ചു. പത്തുമാസത്തിനുശേഷം ദ്വിതീയരാവണനായ കീചകനെയും. അതിനുശേഷം, പതിമൂന്നാംകൊല്ലത്തിന്റെ ഒടുവിൽ ഗോഗ്രഹണം. പ്രകൃതത്തിൽ അധിമാസത്തെക്കുറിച്ചു പറയുന്ന ഭാഗത്തിൽ ശ്രദ്ധ പതിയേണ്ടതുണ്ട്.

അഞ്ചാണ്ടിന്നിടയ്ക്കീരണ്ടുണ്ടാകുമധിമാസവും
ഇമ്മട്ടിലധിമാസങ്ങളഞ്ചു പന്ത്രണ്ടു രാത്രിയും
പതിമൂവ്വാണ്ടിടയ്ക്കുണ്ടാമെന്നുറപ്പുള്ളിലുണ്ടുമേ.

(വിരാ-അ-52.) ഇതാണ അധിമാസത്തിന്റെ കണക്ക. ഇതനുസരിച്ചു ഗോഗ്രഹണകാലത്തു പതിമൂന്നുകൊല്ലം തികഞ്ഞിരിക്കുന്നു.

നമ്മളെയോ വെളിവായ് മററ-
ന്നാളോ വന്നീട്ടമായവൻ.

എന്നു ഉത്തരൻ അജ്ജുനനെ സംബന്ധിച്ചു പറയുന്നു. കറു ത്തപക്ഷത്തിൽ സപ്തമിദിവസം സുശർമ്മാവു ഗോക്കളെ അപഹരിച്ചു.

എതിരിത്തു പകവീട്ടാന്നായൊരുങ്ങിയ മഹാബലൻ
കറുത്ത സപ്തമിദിനം സുശർമ്മാ ഗോഗ്രഹത്തിനായ്.

(വിരാ-അ-30.) എന്നു ഭാരതം. പതിമൂന്നാംകൊല്ലത്തിൽ ദേവേന്ദ്രൻ, അജ്ജുനന്റെ രക്ഷയ്ക്കായി, കർണ്ണനോടു കർണ്ണാ ഭരണം യാചിച്ചുവാങ്ങി.

പന്തിരണ്ടാമാണ്ടു തീൎന്നു പതിമൂന്നാമതായതിൽ
ഉന്നി പാർത്ഥപ്രിയൻ ശക്രൻ കർണ്ണനോടങ്ങിരക്കുവാൻ.

(അര-അ-300.) എന്നു കാണുക.

പ്രച്ഛന്നവാസത്തിനുശേഷം പാണ്ഡവന്മാർ ഉപപ്ലാവ്യ ത്തിൽ താമസിച്ചു. ഇതു വിരാടനഗരത്തിനടുത്തുള്ള സ്ഥല മാണ്. അവർ അവിടെ ആറുമാസത്തോളം പാർത്തതായി വിചാരിക്കണം. അവിടെവെച്ചു ഉത്തരയുടെ വിവാഹം. അതു കഴിഞ്ഞയുടനെ പരീക്ഷിത്തിനെ ഗർഭമായി. ആറു മാസകാലം ഉത്തര അഭിമന്യുവുമൊരുമിച്ചു ഇരുന്നു. ഏഴാം മാസത്തിൽ യുദ്ധം.

അങ്ങയ്ക്കെന്നോടിത്രമാത്രം സഹവാസം വിധിച്ചതാം
ഷൺമാസമേഴാംമാസത്തിൽ മരണം പൂണ്ടു വീര! നീ.

(സ്ത്രീ-പ-അ-20.) എന്നു ഉത്തര വിലപിക്കുന്നു.

ഉപപ്ലാവ്യത്തിൽ പാണ്ഡവന്മാർ പാക്കുന്നകാലത്തു ഭ ഗവാൻ ദൌത്യം വഹിച്ചു.

തതോ വ്യപേതേ തമസി സൂര്യേ വിമല ഉദ്ഗതേ
മൈത്രേ മുഹൂർത്തേ സമ്പ്രാപ്തേ മൃദ്വർച്ചിഷി ദിവാകരേ
കൌമുദേ മാസി രേവത്യാം ശരദന്തേ ഹിമാഗമേ.

(ഉദ്യോഗ-അ-82.) എന്ന ഭാഗത്തിൽനിന്നു ഭഗവാൻ ദൂത

നായി പുറപ്പെട്ടതു കാൎത്തികമാസത്തിൽ രേവതിനാളാകുന്നു എന്നു ഗ്രഹിക്കാം. യുദ്ധം തുടങ്ങുന്നതിന്റെ തലേദ്ദിവസം ഉലൂകന്റെ ദൌത്യം.

നാളെയെന്നായേറെറതിൎക്കു
കാണായ്‌വരില്ലൂക ദൎമ്മതേ !

എന്നു കൃഷ്ണൻ ഉലൂകനോടു പറയുന്നു. "മൈത്രനക്ഷത്രയോഗത്തിൽ" കൃതവൎമ്മാവു യാദവന്മാരോടുകൂടി ദുൎയ്യോധനപക്ഷത്തിൽ ചെന്നുചേൎന്നു.

യുദ്ധം പതിനെട്ടുദിവസം നടന്നു എന്നു പ്രസിദ്ധമാണല്ലൊ. ആദ്യത്തെ പത്തുദിവസം ഭീഷ്മനും, അടുത്ത അഞ്ചു ദിവസം ദ്രോണനും, രണ്ടുദിവസം കൎണ്ണനും, ഒടുവിലത്തെ ദിവസം പകുതി ശല്യനും പകുതി ദുൎയ്യോധനനും യുദ്ധംചെയ്തു. യുദ്ധം മകയിരംനാളിൽ ആരംഭിച്ചു തിരുവോണംനാൾ അവസാനിച്ചു.

ബലഭദ്രൻ നാല്പത്തിരണ്ടുദിവസം തീൎത്ഥയാത്രചെയ്തു സഞ്ചരിച്ചു. പൂയംനാളിൽ പുറപ്പെട്ടു. തിരുവോണംനാളിൽ ഗദായുദ്ധസമയത്തു ബലഭദ്രൻ കുരുക്ഷേത്രത്തിൽ ചെന്നുചേൎന്നു.

തൊണ്ണിറങ്ങീട്ടു നല്പത്തിരണ്ടായി ദിനമിപ്പോഴേ
പൂയത്തിന്നാൾ പുറപ്പെട്ടേൻ തിരുവോണത്തിനെ
തതിനേൻ.

(ശല്യ. അ. 23.) ഭീമദുൎയ്യോധനന്മാരുടെ ഗദായുദ്ധത്തിനു ബലഭദ്രൻ ദൃക്‌സാക്ഷിയാകുന്നു. അതു ദുൎയ്യോധനന്റെ പരാജയത്തോടുകൂടി അവസാനിച്ചു അന്നു രാത്രിയിൽ ധൃഷ്ടദ്യുമ്നനെയും പാഞ്ചാലിയുടെ പുത്രന്മാരെയും കൃതവൎമ്മാവും കൂട്ടുകാരുംകൂടി വധിച്ചു. അങ്ങിനെ ഭാരതയുദ്ധത്തിനു അവസാനം വന്നു.

യുദ്ധം ആരംഭിച്ചു മകയിരംനാളിൽ ഭഗവാൻ അൎജ്ജുനന്ന ഗീതയുപദേശിച്ചു. കാലത്തെ യുദ്ധം ആരംഭിച്ചു. അപ്പോൾ ഗീതോപദേശം നടന്നു. അതു ഏകദേശം പത്തുനാഴിക പുലരുന്നതിന്നുമുൻപു കഴിഞ്ഞിരിക്കണം.

പടിഞ്ഞാട്ടായ് കൗരവർ ധാൎത്തരാഷ്ട്രർ
കിഴക്കോട്ടായ്നിന്നു പോരിന്നു പാർത്ഥർ.

(ഭീഷ്മ. അ. 20.) കുരുക്ഷേത്രത്തിൽ കൌരവകക്ഷി പടിഞ്ഞാറുഭാഗിക്കിന്നു അഭിമുഖമായി കിഴക്കുഭാഗത്തും, പാണ്ഡവന്മാർ കിഴക്കോട്ടു നോക്കിക്കൊണ്ടു പടിഞ്ഞാറെവശത്തും നിന്നു. അപ്പോൾ കുരുക്ഷേത്രത്തിന്റെ പടിഞ്ഞാറെ ഭാഗമാണു ഗീത ഉപദേശിച്ച സ്ഥലം എന്നു കിട്ടുന്നു.

ധനുമാസത്തിൽ ശുക്ലപക്ഷത്തിൽ ത്രയോദശിദിവസം മകയിരംനാൾ കാലത്തു നേരം പുലർച്ചയോടുകൂടി യുദ്ധം തുടങ്ങി.

ഹേമന്തേ പ്രഥമേ മാസി ശുക്ലപക്ഷേ ത്രയോദശീം
പ്രവൃത്തം ഭാരതം യുദ്ധം നക്ഷത്രേ യമദൈവതേ.

(ഭാരതസാവിത്രി) എന്ന പ്രമാണം ഈ അഭിപ്രായത്തിന്നു അടിസ്ഥാനം. ഇവിടെ ത്രയോദശിക്കു അതിന്റെ ബന്ധത്തോടുകൂടിയ ചതുർദശി എന്നു അർത്ഥം.

അൎജ്ജുനേന ഹതോ ഭീഷ്മോ
മാഘമാസേസിതാഷ്ടമീ.

എന്നതിൽ നിന്നു ഭീഷ്മൻ പരാജിതനായി വീണതു മാഘമാസത്തിൽ കറുത്ത അഷ്ടമിദിവസം എന്നു തെളിയുന്നു. ഭീഷ്മയുദ്ധം അഷ്ടമിദിവസം അവസാനിക്കണമെങ്കിൽ അതു ത്രയോദശി (ചതുർദ്ദശി)യുടെ അന്നു തുടങ്ങണം. 'നക്ഷത്രേ യമദൈവതേ'എന്നതിന്നു യമൻ ദൈവതമായ നക്ഷത്രം, ഭരണി, എന്നു ചിലർ അർത്ഥം പറയുന്നു. "യമദൈവതേ ഇ

ത്തി ഭരണീ ന ഗ്രാഹ്യാ. കിംതു യുഗ്മദൈവതം മൃഗശീർഷമേ വ ഗ്രാഹ്യം. തസ്യ ഹി പൂർവ്വദളം ശുക്രദൈവത്യത്വാദാസുരം, ഉത്തരാർദ്ധം ബുധദൈവത്യത്വാദ്ദൈവ്യം. തേന തത്ര അ സുരാണാമുപരമോ ദേവാനാമഭ്യുദയശ്ച സിദ്ധ്യതി." (ഭാരതം ടിപ്പണി) രണ്ടു ദൈവതങ്ങളോടുകൂടിയ മകയിരം എന്നു 'യു മദൈവത' പദത്തിന്നു അർത്ഥം. അതിന്റെ രണ്ടു ദളങ്ങളി ൽ ആദ്യത്തേതിന്നു ശുക്രനും മറേറതിന്നു ബുധനും ആകുന്നു ദൈവതങ്ങൾ. ഈ നക്ഷത്രം കൌരവനാശത്തെയും പാ ണ്ഡവാഭ്യുന്നതിയേയും സൂചിപ്പിക്കുന്നു. ഭരണി ദിവസം തുട ങ്ങുകയും തിരുവോണംനാൾ അവസാനിക്കുകയും ചെയ്യുന്ന പക്ഷം യുദ്ധം ഇരുപത്തിയൊന്നു ദിവസം ഉണ്ടാകണം. അ തു സർവ്വഥാ അസംഗതം. അതുകൊണ്ടു മകയിരംനാൾ യുദ്ധം തുടങ്ങിയെന്ന സിദ്ധാന്തം സ്വീകാര്യം. ഗീതോപദേശദിന വും അന്നുതന്നെ.

ഗീതയുപദേശിച്ചതു ഒന്നാമത്തെ യുദ്ധദിവസമെങ്കി ലും, പത്താം ദിവസം ഭീഷ്മ പരാജയാനന്തരമാണു സഞ്ജയ ൻ ധൃതരാഷ്ട്രനോടു വിവരം പറയുന്നതു്. ഭീഷ്മദ്രോണാദികളി ൽ ഓരോരുത്തരുടേയും യുദ്ധം അവസാനിച്ചതിന്നു ശേഷമാ ണു യുദ്ധകാര്യം രാജാവിനെ അറിയിക്കുന്നതു്. അങ്ങിനെയ ല്ലാതെ നിവൃത്തിയുമില്ല.

സഞ്ജയോഹം മഹാരാജ! നമസ്തേ ഭരതർഷഭ!
ഹതോ ഭീഷ്മശ്ശാന്തനവോ ഭരതാനാം പിതാമഹഃ.

(ഭീഷ്മ—അ. 13) എന്നു നോക്കുക. ഇവിടെ ഹതപദത്തി ന്നു ഭീഷ്മൻ തോററു വീണു എന്നു അർത്ഥം. പത്താംദിവ സം യുദ്ധം അവസാനിച്ചതിന്നു ശേഷമാണു സഞ്ജയൻ വി വരം ധൃതരാഷ്ട്രനോടു പറയുന്നതു്. അതുകൊണ്ടു ഈ ദിവസം സഞ്ജയൻ ഗീതോപദേശം ധൃതരാഷ്ട്രനെ അറി യിക്കുന്നു എന്നു സിദ്ധിക്കുന്നു. സമയം വൈകുന്നേരം എന്നു വിശ്വസിക്കണം.

രാജ്യഭരണം ഏററതിന്നശേഷം പാപശാന്തിക്കായി ധർമ്മപുത്രൻ അശ്വമേധം ചെയ്യുന്നതിന്ന നിശ്ചയിച്ചു. അതിന്ന ദ്രവ്യം കൊണ്ടുവരുവാൻ പോയ പാണ്ഡവന്മാർ മടങ്ങിവരുന്നതിന്ന ഒരു മാസം മുൻപു പരീക്ഷിത്തു ജനിച്ചു. പരീക്ഷിത്തിനെ പത്താംമാസത്തിലാണു പ്രസവിച്ചതു്. "മിഷതോ ദശമാസ്യസ്യ" (ഭഗ-സ്ക-1. അ-12) എന്നു പറഞ്ഞിരിക്കുന്നു. ഗർഭം ഏഴാംമാസത്തിലാകുന്നു അഭിമന്യുവിൻെറ മരണം എന്നു, മുൻപു പറഞ്ഞിരിക്കുന്നതു ഇവിടെ ഓർമ്മിക്കേണ്ടതാകുന്നു. ദ്രവ്യാഹരണത്തിന്ന പോയവർ മടങ്ങിവന്നതിന്ന ശേഷമാണു പരീക്ഷിത്തു ജനിച്ചതെന്നു ക്ഷേമേന്ദ്രൻെറ പക്ഷം.

അക്ഷയ്യം കോശമാദായ പ്രാപ്തേഷു സ്വപുരം നൃപേ
സഹിതോ വൃഷ്ണിഭിസ്സർവ്വൈരായയൌ മധുസൂദനഃ
ഏതസ്മിന്നേവ സമയേ സൌഭദ്രമഹിഷീ സുതം
ദ്രോണപുത്രാസ്ത്രനിർദ്ദഗ്ധമസൂത ഗതജീവിതം.

എന്നു നോക്കുക.

വീര ഭാരത നിന്നച്ഛനങ്ങായ്മാസം തികഞ്ഞുതേ
അപ്പോഴയ്യേത്തിവളരെ ധനവും കൊണ്ടു പാണ്ഡവർ.

അന്നു ഭഗവാനും യാദവന്മാരും ഹസ്തിനപുരത്തിൽ ഉണ്ടായിരുന്നു. അതുകൊണ്ടാണു പരീക്ഷിത്തിനെ ഭഗവാൻ ജീവിപ്പിച്ചതു്. യുധിഷ്ഠിരൻെറ സിംഹാസനാരോഹണത്തിന്നശേഷം മൂന്നമാസത്തിനകം ദിഗ്വിജയം അശ്വമേധം പരീക്ഷിജ്ജനനം ഉജ്ജീവനം എന്നിവ നടന്നതായി സിദ്ധിക്കുന്നു.

ഇതുകാലംതന്നെ മാഘമാസത്തിൽ ദ്വാദശീദിനം
ഇഷ്ടം പൂയം നാളുമേററു ധർമ്മരാജൻ യുധിഷ്ഠിരൻ.

എന്നും,

കാലവും വന്നിതരികത്തായിവന്നിതു വാജിയും
മാഘേ വെളുത്തവാവിന്നു മാസമൊന്നിനി മാരുതേ.

(അശ്വമേ. അ. 85) എന്നും കാണുക.

ചൈത്ര്യാം ഹി പൌർണ്ണമാസ്യാം തു
തവ ദീക്ഷാ ഭവിഷ്യതി.

(അശ്വ. അ. 72)

അഗമച്ഛ മഹാരാജ പക്ഷം ചൈത്രീമുപസ്ഥിതാം
തദാശ്വമേധോ ഭവിതാ ധർമ്മരാജസ്യ ധീമതഃ.

(അശ്വ. അ. 76) എന്ന വാക്യങ്ങളിൽനിന്നു ചൈത്രമാസത്തിൽ പൌർണ്ണമാസിദിവസം ധർമ്മപുത്രൻ ദീക്ഷകൈക്കൊണ്ടു എന്നും ആ മാസത്തിലാണു യാഗം എന്നും വ്യക്തമാകുന്നു. ഇതാണു അശ്വമേധകാലം.

പരീക്ഷിത്തിന്റെ മുപ്പത്തിയാറാമത്തെ വയസ്സിൽ പാണ്ഡവന്മാരുടെ മഹാപ്രസ്ഥാനം. അറുപതു സംവത്സരം നാടുവാണു, തൊണ്ണൂററിയാറാമത്തെ വയസ്സിൽ പരീക്ഷിത്തു സ്വർഗ്ഗതി നേടി. മരിക്കുന്നതിനു ഏഴുദിവസം മുൻപു ശാപം. ആയിടയ്ക്കു 'ശുകമുഖാദമൃതദ്രവസമ്മിത'മായ ഭാഗവതകഥ കേൾക്കുന്നു.

"ചെന്നു വയസ്സുമറുപതതുകാലം"
(ആസ്തികം) എന്നു എഴുത്തച്ഛൻ പാടിയിരിക്കുന്നതിനു രാജ്യഭാരം ഏററതിനുശേഷം പരീക്ഷിത്തിനു അറുപതു വയസ്സു ചെന്നു എന്നു അർത്ഥം ഗ്രഹിക്കണം. മുൻപുള്ള വയസ്സും ഖ്യ കൂട്ടിയിട്ടില്ല.

പ്രജാ ഇമാസ്തവ പിതാ
ഷഷ്ടി വർഷാണ്യപാലയൽ.

(ആദി. അ. 49.) എന്ന മൂലമാണു ഇവിടെ കിളിപ്പാട്ടിനു അടിസ്ഥാനം. "ആയിതു തവ താതനു വയസ്സുമൊരറുപതന്തരമേ നായാട്ടിനു" എന്നു കണ്ണശ്ശഭാരതത്തിൽ പറഞ്ഞിരിക്കുന്നതിനും ഇവിടെ പ്രതിപാദിച്ചതുപോലെ മൂലാനുസരണമായ അർത്ഥം ധരിക്കേണ്ടതാകുന്നു.

ധർമ്മപുത്രൻ രാജ്യഭരണം ഏററു പതിനഞ്ചു വത്സരത്തിനുശേഷം ധൃതരാഷ്ട്രൻ ആശ്രമവാസം കൈക്കൊണ്ടു. ആ സ്ഥിതിയിൽ മൂന്നുകൊല്ലം കഴിച്ചുകൂട്ടി.

ധീമാനാം ധൃതരാഷ്ട്രന്നീവണ്ണമേവമന്നായാണ്ടുകൾ
കാട്ടിൽ മൂന്നംചെന്നു പുരത്തിങ്കലായ് പതിനഞ്ചുമേ.

(ആശ്രമ. പ.) ഇതിനെ അടിസ്ഥാനമാക്കിയാണു.

ശരിക്കു കാലാഭിധമായ ചക്രം
തിരിഞ്ഞുമാഞ്ഞൂ പതിനഞ്ചുവർഷം.

(സ. 5.) എന്നു ഞാൻ പറഞ്ഞിരിക്കുന്നതു്. ധൃതരാഷ്ട്രൻ വനത്തിൽ പോയിപാർത്തു ഒരു സംവത്സരത്തിനുശേഷം ധർമ്മപുത്രൻ അവിടെ ചെന്നു. ആശ്രമത്തിൽ ധൃതരാഷ്ട്രനോടു ഒരുമിച്ചു ഒരു മാസകാലം താമസിച്ചു.

ഒരു മാസം സസൈന്യാന്തഃ—
പുത്രന്മാർ കാട്ടിൽ മേവിനാർ.

(ആശ്ര. പ. അ. 29.) എന്നു കാണുക. ഇക്കാലത്തു പുത്രദർശനം. യുധിഷ്ഠിരൻ കാട്ടിൽനിന്നു തിരിയെവന്നു രണ്ടുകൊല്ലത്തിനുശേഷം ധൃതരാഷ്ട്രാദികളുടെ സ്വർഗ്ഗതി സംഭവിച്ചു.

ഇവ്വണ്ണം പതിനാറാണ്ടുകഴിഞ്ഞു മുനിപുംഗവ!
ഹതപുത്രരിൽ മാഴ്കുന്ന മന്നന്നില്ലാ ശമം വിഭോ.

(ആശ്ര. പ. അ. 29.) എന്നു് ഗാന്ധാരി വേദവ്യാസനോടു പറയുന്നു. ധൃതരാഷ്ട്രന്റെ ചരമാനന്തരം പതിനെട്ടുവർഷം ആറുമാസം യുധിഷ്ഠിരൻ രാജ്യം ഭരിച്ചുവാണു. അതിനുശേഷം യദുവംശനാശം.

മുപ്പത്താറാമാണ്ടു കാലംവന്നപ്പോൾ കുരുനന്ദനൻ.
വിപരീതനിമിത്തങ്ങളുങ്ങു കണ്ടു യുധിഷ്ഠിരൻ

(മൌസലം. അ. 8.) യദുക്കളുടെ നാശം ഭഗവാന്റെ സ്വർഗ്ഗതി മഹാപ്രസ്ഥാനം എന്നിവ ഇക്കാലത്തു സംഭവിച്ചു.

മഹീം മഹീഭൃതാം ധുൎയ്യഃ ധൎമ്മരാജേ പ്രശാസതി
ഷഡ്വിംശേബ്ദേ മഹാഭാഗാ ദ്വാരകാം മുനയോ യയുഃ

(ഭാര–മഞ്ജരി–മൌസ.) എന്നു ക്ഷേമേന്ദ്രൻ പറഞ്ഞിരിക്കുന്നതിനു അടിസ്ഥാനം കാണുന്നില്ല. 'ഷഡ്വിംശം' അബദ്ധപാഠം എന്നു പറയണം.

ധൎമ്മപുത്രൻ ധൃതരാഷ്ട്രാശ്രമത്തിൽ പോകുന്ന കാലത്തു വിദുരൻ മുക്തനായി.

യാവദ്ദധാര ശൂദ്രത്വം
ശാപാദ്വർഷശതം യമഃ.

(ഭാഗ–സ്ക–1–അ–13.) എന്ന വാക്യത്തിൽ നിന്നു വിദുരൻ നൂറു സംവത്സരം ജീവിച്ചിരുന്നു എന്നു തെളിയും. ഈ അഭിപ്രായം സ്വീകാൎയ്യമാകുന്നതിനു ബുദ്ധിമുട്ടുണ്ടു്. ഇതനുസരിച്ചു ധൎമ്മപുത്രന്റെ എൺപത്തെട്ടാമത്തെ വയസ്സിൽ വിദുരനു നൂറു വയസ്സായി എന്നു സിദ്ധിക്കുന്നു. അപ്പോൾ വിദുരനു യുധിഷ്ഠിരനേക്കാൾ പന്ത്രണ്ടു വയസ്സു കൂടുതലുള്ളു എന്നുവരും. അങ്ങിനെ സംഭവിക്കാവുന്നതല്ല. ധൃതരാഷ്ട്രൻ പാണ്ഡു വിദുരൻ എന്നിവർ സമപ്രായന്മാരാകുന്നു. വ്യാസപുത്രന്മാരായ ഇവർ ഒരേ കൊല്ലത്തിൽ അടുത്തടുത്തു ഉണ്ടായവരാണു്. ധൃതരാഷ്ട്രനു ധൎമ്മപുത്രനേക്കാൾ മുപ്പതു വയസ്സെങ്കിലും പ്രായക്കൂടുതൽ നിശ്ചയമായും ഉണ്ടാകണം. ആ സ്ഥിതിക്കു വിദുരനും പ്രായം അതുതന്നെയാകാതെ തരമില്ല. അതുകൊണ്ടു ചരമകാലത്തു വിദുരനും ധൃതരാഷ്ട്രനും നൂറ്റിമുപ്പതിനകം വയസ്സു പ്രായം ഉണ്ടെന്നു വിചാരിക്കാം.

മഹാപ്രസ്ഥാനകാലത്തു യുധിഷ്ഠിരനു നൂറ്റിയെട്ടു വയസ്സും ആറുമാസവും പ്രായം എന്നു മുൻപു പറഞ്ഞുവല്ലോ. അതനുസരിച്ചു ഭീമാദികൾക്കു പ്രായം ഓരോ വയസ്സു കുറഞ്ഞിരിക്കും.

സ്വർഗ്ഗാരോഹണകാലത്തു ശ്രീകൃഷ്ണനു നൂററിയിരുപത്തിയഞ്ചു വയസ്സു പ്രായം എന്നു ഭാഗവതംകൊണ്ടു കാണാം.

ശരച്ഛതം വ്യതീയായ

പഞ്ചവിംശാധികം വിഭോ!

(ഏകാദ. സ്ക. 6) ഈ അഭിപ്രായം ശരിയാകുന്നതിനു പ്രയാസം ഉണ്ടു്. "ജിഷ്ണുവിൽ മൂന്നുമാസം മൂത്തതു കൃഷ്ണൻ" എന്നു, മുൻപു ഉദ്ധരിച്ചു ചേർത്ത ഭാഗം ഇവിടെ ഓർമ്മിക്കേണ്ടതാകുന്നു. യദുവംശനാശത്തിനും ഭഗവത്സ്വർഗ്ഗതിക്കും ശേഷം മഹാപ്രസ്ഥാനം സംഭവിച്ചു എന്നു മുൻപു പറഞ്ഞിട്ടുണ്ടല്ലൊ. അപ്പോറം ഭഗവാനു സ്വർഗ്ഗാരോഹണകാലത്തു നൂററാറുവയസ്സിൽ കൂടുതൽ പ്രായം ഉണ്ടാകുവാൻ പാടില്ല. നൂററാറു വയസ്സെന്നതാണു ശരി. നൂററിയിരുപത്തിഞ്ചു വയസ്സെന്നുവരുന്ന പക്ഷം മഹാ പ്രസ്ഥാനത്തിനു ശേഷം ശ്രീകൃഷ്ണൻ പത്തൊൻപതു സംവത്സരം ജീവിച്ചിരുന്നു എന്നു വരണം. അതു സർവ്വഥാ അസംഗതം.

ഭാഗവതം മൂലത്തിൽ ഇവിടെ കാണിച്ചവിധം ആകുന്നു എങ്കിലും കിളിപ്പാട്ടിൽ ഈ സംഗതി ശരിയായിപ്പറയുന്നുണ്ടു്.

കൃഷ്ണൻതാൻ ജനിച്ചന്നേ ജീവൻെറ ഗതിയോർത്താൽ

നിർണ്ണയമബ്ദം നൂററാറാറുമാസവും ചെന്നു.

ഈ അഭിപ്രായം സ്വീകരിക്കണം. പ്രകൃതത്തിൽ മൂലത്തിലെ പാഠത്തിൽ പിശകുണ്ടെന്നും, ഭാഷാഭാഗവതകർത്താവു ശരിയായ പാഠം ഗ്രഹിച്ചു ഭാഷപ്പെടുത്തിയെന്നും വിശ്വസിക്കണം. 'പഞ്ചവിംശാധികം' അബദ്ധപാഠമെന്നും 'പഞ്ചവഷാധികം' ശരിയായതെന്നും എനിക്കു അഭിപ്രായം തോന്നുന്നു.

ഭഗവാൻെറ സ്വർഗ്ഗാരോഹണദിവസം കലിയുഗം ആരംഭിച്ചു എന്നു ഭാഗവതത്തിൽ പറയുന്നു.

**യസ്മിന്നഹനി യർഹ്യേവ ഭഗവാനത്സസർജ്ജ ഗാം**
**തദൈവാഹാനവൃത്തോസാവധർമ്മപ്രഭവഃ കലിഃ.**

ഇതനുസരിച്ചു ദ്വാപരയുഗം അവസാനിക്കുന്നതിനു നൂററു
ട്ടുകൊല്ലം ആറുമാസം മുൻപു ശ്രീകൃഷ്ണൻേറയും പാണ്ഡവന്മാ
രുടേയും കാലം എന്നു സിദ്ധിക്കുന്നു. അപ്പോഠം കലി തുട
ങ്ങുന്നതിനു 37 സംവത്സരം മുൻപു ഭാരതയുദ്ധം എന്നും വ
ന്നുകൂടും.

കലിയുഗം തുടങ്ങി എത്രാമതും വർഷങ്ങഠംക്കുശേഷം യദു
നാശവും, കൃഷ്ണസ്വർഗ്ഗതിയും, മഹാ പ്രസ്ഥാനവും സംഭവിച്ചു
എന്നു വിശ്വസിക്കുന്നതു യുക്തമായിരിക്കും. കലി ഒന്നാമ
ത്തെ ശതാബ്ദത്തിൻേറ പൂർവ്വപാദം ആദിയായിട്ടു ആ കാ
ലം കണക്കാക്കണം. ശ്രീകൃഷ്ണൻേറ സ്വർഗ്ഗാരോഹണം
യുഗത്തിൻേറ ആരംഭകാലത്തു ആണു സംഭവിച്ചതു എന്ന
അഭിപ്രായം ശരിതന്നെയാകണം. യദുനാശ കാലത്തു കലി
ആരംഭിച്ച ലക്ഷണങ്ങഠം സുവ്യക്തമായിക്കണ്ടുതുടങ്ങിയെന്നു
മൌസലത്തിൽ പറയുന്നുണ്ടല്ലോ. അതിനുശേഷമാകണം
ഭഗവൽ സ്വർഗ്ഗതി.

കലിയെക്കുറിച്ചു ഒരു വാക്കുകൂടി ഇവിടെ പ്രതിപാദി
ക്കേണ്ടതുണ്ട്. ആയിരത്തിയിരുനൂറു ദിവ്യ സംവത്സരമാണു
കലിക്കു നിശ്ചയിച്ചിരിക്കുന്ന കാലം. ഇതു നാലു ലക്ഷത്തി മു
പ്പത്തിരണ്ടായിരം മാനുഷവർഷത്തിനു തുല്യമാകുന്നു. കലിയു
ഗം ഇത്രയും കൊല്ലം ഉണ്ട്. അതു ക്രിസ്തുവിനു മുൻപു മൂവ്വാ
യിരത്തിയൊരുനൂററിരണ്ടാംവർഷത്തിൽ ഫെബ്രുവരിമാസം
പതിനെട്ടാം തീയതി ആരംഭിച്ചു എന്നാണു ജ്യോതിശ്ശാസ്ത്ര
വിദ്വാന്മാരുടെ പക്ഷം.

**യദാ ദേവർഷയസ്സപ്ത മഘാസു വിചരന്തിഹി.**
**തദാ പ്രവൃത്തസ്തുകലിർദ്വാദശാബ്ദശതാത്മകഃ.**

സപ്തർഷികൾ മഘം നക്ഷത്രത്തോടു ചേൎന്നു സഞ്ചരിക്കുന്ന കാലത്തു കലിയുഗം തുടങ്ങും. അതിനു ആയിരത്തിരുന്നൂറു വർഷങ്ങൾ ഉണ്ട്. ദ്വാപരാവസാനത്തിലെ നൂറുവർഷവും കലിയുഗാരംഭത്തിലെ നൂറുവർഷവും ചേരുന്ന ഇരുനൂറുകൊല്ലം യുഗസന്ധിയാകുന്നു. കളവു വക്രത നാസ്തിക്യം അജ്ഞത ഭയം വിഷയലമ്പടത്വം തന്ദ്ര ഹിംസ വിഷാദം ദൈന്യം ദരിദ്രം മത്സരം മുതലായവ കലികാലത്തു ജനങ്ങൾക്കു വർദ്ധിച്ചിരിക്കും.

രാജാനശ്ച പ്രജാഭക്ഷാഃ

ശിശ്നോദരപരാ ദ്വിജാഃ

X X X

ഹ്രസ്വകായാ മഹാഹാരാഃ

ഭൂയിഷ്ഠാപത്യാ ഗതഹ്രിയഃ.

എന്നും മററും കാണുക.

കലിയുഗം (കലികാലത്തു ഉണ്ടാകുമെന്നു പറഞ്ഞിരിക്കുന്ന അധർമ്മങ്ങൾ) നന്ദൻെറ കാലംമുതല്ക്കു വളർച്ച കൂടിയിരിക്കും.

യദാ മഘാഭ്യോ യാസ്യന്തി പൂർവ്വാഷാഢാം മഹർഷയഃ

തദാ നന്ദാൽ പ്രഭൃത്യേഷ കലിർവ്വൃദ്ധിം ഗമിഷ്യതി.

(ഭാഗ. സ്ക. 12. അ. 2.) അന്നു സപ്തർഷികൾ മഘത്തിൽ നിന്നു പൂരാടത്തെ പ്രാപിക്കുന്നു. പരീക്ഷിത്തിൻെറജനനം മുതൽ നന്ദൻെറ അഭിഷേകംവരെ കാലം കലി ആയിരത്തിയൊരുന്നൂററിപ്പത്തിനഞ്ചു സംവത്സരമാകുന്നു.

ആരഭ്യ ഭവതോ ജന്മ യാവന്നന്ദാഭിഷേചനം

ഏതദ്വർഷസഹസ്രം തു ശതം പഞ്ചദശോത്തരം.

ഇവിടെ സംവത്സരത്തിൻെറ കാൎയ്യത്തിൽ അഭിപ്രായഭേദം ഉണ്ട്. ശ്ലോകം നാലാംപാദത്തിൻെറ പാഠവും അൎത്ഥവും

മാററി സ്വീകരിച്ചിരിക്കുന്നതാണു് കാരണം. ചന്ദ്രനും സൂൎയ്യനും തിഷ്യവും ബൃഹസ്പതിയും ഒരു രാശിയിൽ നില്ക്കുന്ന കാലത്തു കലിയുഗം അവസാനിച്ചു് കൃതയുഗം തുടങ്ങും.

യദാ ചന്ദ്രശ്ച സൂൎയ്യശ്ച തഥാ തിഷ്യബൃഹസ്പതീ
ഏകരാശൌ സമേഷ്യന്തി തദാ ഭവതി തൽകൃതം.

മുൻപുപറഞ്ഞ ആയിരത്തിയിരുന്നൂറു ദിവ്യവത്സരം (432000 മാനുഷവത്സരം) കലിയുഗം ആരംഭിച്ചിട്ടു കഴിയണം. യുഗകല്പനത്തിനു ഈ ഗ്രഹസ്ഥിതിയാണു അടിസ്ഥാനം "കല്ക്യവതാരം എപ്പോഴുണ്ടാകുമെന്നു പറയുന്നു:— ചന്ദ്രൻ സൂൎയ്യൻ ബൃഹസ്പതി എന്നിവർ പൂയംനക്ഷത്രയുക്തന്മാരായിട്ടു ആ നക്ഷത്ര രാശിയിൽ കൎക്കടകത്തിൽ എപ്പോഠ നില്ക്കുമോ അപ്പോഠ മംഗളാസ്പദമായ കല്ക്യവതാരമുണ്ടാകും. അന്നുമുതൽക്കു് കൃതയുഗം തുടങ്ങും." (ഭാഗവതം വ്യാഖ്യാനം പി. ഗോപാലൻനായർ)

പ്രഭവന്തി യദാ സത്വേ മനോബുദ്ധീന്ദ്രിയാണി ച
തദാ കൃതയുഗം വിദ്യാദ് ജ്ഞാനേ തപസി യദ്രുചിഃ

സത്വഗുണാഭിവൃദ്ധിയോടുകൂടിയ കാലം കൃതം. അന്നു് ആത്മജ്ഞാനം തപസ്സ ഈശ്വരവിചാരം മുതലായവയിൽ ജനങ്ങഠക്കു് അഭിരുചി വൎദ്ധിക്കും. കല്ക്യവതാര ദിവസംവരെ കലിയുഗം നിലനില്ക്കും. തദനന്തരം കൃതയുഗം തുടങ്ങുന്നു.

യദാവതീൎണ്ണോ ഭഗവാൻ കല്കിൎദ്ധൎമ്മപതിൎഹരിഃ
കൃതം ഭവിഷ്യതി തദാ പ്രജാസൂതിശ്ച സാത്വികീ.

(ഭാഗ—പാദ—അ—2) കൃതയുഗം മുതല്ക്കു ജനങ്ങഠ സത്വപ്രചുരവൃത്തികളായിബ്ഭവിക്കും.

ശ്രീകൃഷ്ണന്റെ സ്വൎഗ്ഗാരോഹണത്തിനു ശേഷം മുപ്പതു സംവത്സരം കഴിഞ്ഞു ശുകമഹൎഷി പരീക്ഷിത്തിനു ഭാഗവതം ഉപദേശിച്ചതായിപ്പറയുന്നു.

ആകൃഷ്ണനിർഗ്ഗമാത്ത്രിംശദ്വർഷാധികഗതേ കലൌ
നവമീതോ നഭസ്യേ ച കഥാരംഭം ശുകോകരോൽ.

കലി മുപ്പത്തിയൊന്നാം വർഷത്തിൽ കന്നിമാസം നവമി ദിവസം ശുകൻ പരീക്ഷിത്തിന്നു ഭഗവൽകഥ ഉപദേശിക്കുന്നതിന്നു തുടങ്ങി. അപ്പോൾ വാവു ദിവസം രാജാവിന്റെ മുക്തി എന്നു വിശ്വസിക്കണം. കലി ഇരുനൂറു വർഷം കഴിഞ്ഞു കർക്കടകത്തിൽ ശുക്ലനവമി ദിവസം ഗോകർണ്ണന്റെ സപ്താഹം വായന. ഈ അഭിപ്രായം അനുസരിച്ചു കലി മുപ്പത്തൊന്നാമത്തെ വർഷം പരീക്ഷിത്തിന്റെ ചരമകാലമായി ഗണിക്കണം. അതു മുൻപു പറഞ്ഞ കാലഗണനത്തോടു ഇണങ്ങുന്നില്ല.

ഭീഷ്മരുടെ ജനനംമുതൽ യുധിഷ്ഠിരന്റെ സ്വർഗ്ഗാരോഹണം വരെ ഏകദേശം ഇരുനൂറുകൊല്ലത്തെ കഥയുള്ള ഭാരതത്തിൽ പ്രാധാന്യം കൊടുക്കണം. അതാണു കഥാതന്തു. ഈ കാലത്തിൽ ധർമ്മപുത്രന്റെ കഥ നടന്ന കാലം കൂടുതൽ പ്രധാനം. ഭീഷ്മന്റെ ജനനത്തിന്നും ഗംഗാപരിത്യാഗത്തിന്നും ശേഷം മുപ്പത്തിയാറു കൊല്ലം ശന്തനു സ്ത്രീവിമുഖനായി വാണു.

സസമാഷ്ഷോഡശാഷ്ടൌ ച ചതസ്രാഷ്ടൌ തഥാ പരാഃ
രതിമപ്രാപ്നുവൻ സ്ത്രീഷു ബഭൂവ വനഗോചരഃ.

ശന്തനു ഗംഗയോടു പുത്രനെ വാങ്ങി നാലു കൊല്ലം കൂടെയൊരുമിച്ചു താമസിച്ചു. പിന്നീടു ദാശകന്യകയെക്കണ്ടു വിവാഹം ചെയ്തു. ഇക്കാലത്തു ഭീഷ്മക്കു അൻപതു വയസ്സു പ്രായം കാണണം. യുവരാജാവാണു. ഗംഗ പുത്രനെ ശന്തനുവിന്നു വിട്ടുകൊടുക്കുന്ന കാലത്തു ഭീഷ്മന്റെ വിദ്യാഭ്യാസം കഴിഞ്ഞിരിക്കുന്നു. സത്യവതിയുടെ പുത്രന്മാരിൽ ചിത്രാംഗദൻ യൌവനകാലമാകുന്നതിന്നു മുൻപു മരിച്ചു. വിചിത്ര

വീൎയ്യൻ ഏഴു കൊല്ലം ഭാൎയ്യമാരുമൊരുമിച്ചു് സുഖലോലുപനായി പാൎത്തു യക്ഷ്മരോഗപീഡിതനായി മരിച്ചു. കാശിരാജപുത്രിമാരെ അപഹരിക്കുന്ന കാലത്തു ഭീഷ്മൻ നല്ല വൃദ്ധനായിരിക്കുന്നു. "വൃദ്ധം ശന്തനനന്ദനം," "വൃദ്ധ ഇത്യേവ ചിന്തയാ," "വൃദ്ധഃ പരമ ധർമ്മാത്മാ" (ആദി. അ. 109) എന്നു ഭീഷ്മനെക്കുറിച്ചു പറഞ്ഞിരിക്കുന്നതു കാണുക. ഇക്കാലത്തു ഭീഷ്മനു എഴുപതു വയസ്സു പ്രായം ഉണ്ടായിരിക്കണം. അംബയുടെ രക്ഷക്കു വേണ്ടി ഭീഷ്മൻ പരശുരാമനുമായി ഇരുപത്തിമൂന്നു ദിവസം യുദ്ധം ചെയ്തതു അംബാപഹരണത്തിനു ശേഷം അല്പകാലത്തിനിടയ്ക്കു ആകണം.

തേന മമ യുദ്ധ്യമാനസ്യ
നിഷ്ക്രമ്പസ്യ ദിനത്രയം.

എന്നു, യുദ്ധം മൂന്നു ദിവസമേയുണ്ടായുള്ളു എന്നു ക്ഷേമേന്ദ്രൻ പറഞ്ഞിരിക്കുന്നു.

കല്യം കല്യം വിംശതിം വൈ ദിനാനി
തഥൈവ ചാന്യാനി ദിനാനി ത്രീണി.

(ഉദ്യോ. അ. 182) എന്നാണു മൂലം.

പരശുരാമൻ തന്നെസ്സേവിച്ചു ഭീഷ്മർ തന്നോ-
ടിരുപത്തെട്ടു ദിനം യുദ്ധം ചെയ്തിതു രാമൻ.

(ഭാരതം–കിളി–സംഭവം) എന്നു എഴുത്തച്ഛൻ യുദ്ധം ഇരുപത്തെട്ടു ദിവസം നടന്നതായിപ്പറയുന്നു. ദിനസംഖ്യയുടെ വ്യത്യാസത്തിനു പാഠഭേദം കാരണം എന്നു വിശ്വസിക്കണം.

പിന്നീടു ധൃതരാഷ്ട്രാദികളുടെ ജനനം. ഭാരതയുദ്ധം പത്താം ദിവസം മുതൽക്കു അൻപത്തിയെട്ടു ദിവസം ഭീഷ്മൻ ശരശയനത്തിൽ കിടന്നു.

ഭീഷ്മൻ ശരശയനത്തിൽ കിടന്ന ദിവസങ്ങളുടെ സംഖ്യയെപ്പററി അഭിപ്രായവ്യത്യാസം കാണുന്നു. നാല്പത്തിരണ്ടു ദിവസം എന്നാണു ചിലരുടെ പക്ഷം.

അഷ്ടപഞ്ചാശതം രാത്ര്യ-
ശ്ശയാനസ്യാദ്യ മേ ഗതാഃ.

എന്നു ഭീഷ്മൻ പറയുന്നു. ഇവിടെ "അഷ്ടപഞ്ചാശത" പദത്തിനു "അശതം ശതഹീനം, യഥാ സ്യാത്തഥാ അഷ്ടപഞ്ച അഷ്ടപഞ്ചാശദ്രാത്രയോ വ്യതീതാഃ ഇതി വ്യാഖ്യേയം. വിലോമശോധനാൽ അഷ്ടപഞ്ചാശദൂനം ശതം രാത്രയോ ദ്വാചത്വാരിംശദ്രാത്രയഃ വ്യതീതാ ഇത്യൎത്ഥഃ. തഥാ ച പൌഷകൃഷ്ണാഷ്ടമീതോ മാഘ ശുക്ല പഞ്ചമ്യാം താവതീ ദിന സംഖ്യാ പൂൎയ്യതേ. പക്ഷസ്യ ച തൃതീയോ ഭാഗോഗതോ ഭവതി. തത്രാപ്യേകതിഥിക്ഷയാൽ പഞ്ചമ്യാദി ചത്വാരിംശത്തമത്വം ജ്ഞേയം" (ഭാരതം ടിപ്പണി) എന്നു അവർ വ്യാഖ്യാനിക്കുന്നു. ഈ വ്യാഖ്യാനം അക്ലിഷ്ടം എന്നു പറയാവുന്നതല്ല.

സൌമ്യമാകും മാഘമാസം വന്നുവല്ലോ യുധിഷ്ഠിര!
ഈ ശുക്ല പക്ഷം മൂന്നിലൊരംശം ശേഷിപ്പുതാകണം.

എന്നതിൽ ഭീഷ്മരുടെ സ്വൎഗ്ഗാരോഹണ ദിവസത്തെക്കുറിക്കുന്നു.

ഞാൻ കിടപ്പായിട്ടൊരമ്പ-
ത്തെട്ടു രാത്രി കഴിഞ്ഞു പോയ്.

എന്ന ഭാഷയിൽ നിന്നു, നാൽപത്തിരണ്ടു അല്ല, അൻപത്തിയെട്ടു എന്ന അൎത്ഥമാണു കുഞ്ഞിക്കുട്ടൻ തമ്പുരാൻ സ്വീകരിച്ചിരിക്കുന്നതെന്നു തെളിയും. ഈ അൎത്ഥത്തിനും ക്ലേശമില്ലായ്കയില്ല.

മാസദ്വയമതീതം മേ നിശാതശരശായിനഃ.

(ഭാരതമഞ്ജരി) എന്നു ക്ഷേമേന്ദ്രൻ പറയുന്ന രണ്ടുമാസകാലം അൻപത്തിയെട്ടു ദിവസത്തോടു അടുത്തു നില്ക്കുന്നുണ്ട്.

ഭീഷ്മരോടു ധൎമ്മോപദേശം വാങ്ങിയതിനു ശേഷം ധൎമ്മപുത്രാദികൾ രാജധാനിയിലേക്കു മടങ്ങിപ്പോയി. പി

ന്നിട്ട അൻപത്തുദിവസം കഴിഞ്ഞു തിരിയെവന്നു. ഭീഷ്മരുടെ സ്വർഗ്ഗാരോഹണസമയം ഗ്രഹിച്ചു, സംസ്കാരത്തിനു വേണ്ട സാധനങ്ങളോടുകൂടിയാണു വന്നുചേൎന്നതു്.

ഉഷിത്വാ ശൎവ്വരീ: ശ്രീമാൻ പഞ്ചാശന്നഗരോത്തമേ
സമയം കൌരവാഗ്ര്യസ്യ സസ്മാര പുരുഷർഷഭ:
സന്നിര്യ്യയൌ ഗജപുരാദ്യാജകൈ: പരിവാരിത:.

(അനു. പ. അ. 273) ഇപ്രകാരം ഹസ്തിനപുരത്തിൽനിന്നു തിരിയെ വന്ന ദിവസം ഭീഷ്മർ സ്വർഗ്ഗതനായി. അപ്പോഠം ശാന്ത്യനു ശാസനങ്ങളിലെ ധർമ്മോപദേശം മുഴുവം അവസാനിച്ചതിനുശേഷം ആദ്യത്തെ അഷ്ടമിയിൽ ചെയ്തതാണെന്നു വിശ്വസിക്കാം. കണക്കു കൂട്ടിനോക്കുമ്പോഠം ദിവസസംഖ്യയ്ക്കു വ്യത്യാസം വരുന്നുണ്ടെന്നു കാണേണ്ടതാകുന്നു.

## ഭീഷ്മർ.

മഹാഭാരത സൌധത്തെ താങ്ങിനില്ക്കുന്ന മഹത്തും സുബലിഷ്ഠവുമായ ഒരു മണിസ്തംഭമാകുന്നു ഭീഷ്മർ. യോഗി തപസ്വി ആചാര്യ്യൻ ധർമ്മജ്ഞൻ യോദ്ധാവു മഹാമനസ്കൻ ത്യാഗി ഭക്തൻ എന്നിവരുടെ നിലകളിലെല്ലാം ഈ മഹാപുരുഷൻെറ സ്ഥാനം അദ്വിതീയമാകുന്നു.

സ്വയംഭൂർന്നാരദശ്ശംഭു: കുമാര: കപിലോ മനു:
പ്രഹ്ലാദോ ജനകോ ഭീഷ്മോ ബലിർവ്വൈയാസകി
ർവ്വയം
ദ്വാദശൈതേ വിജാനീമോ ധർമ്മം ഭാഗവതം ഭടാ:.

എന്നു ഭാഗവതത്തിൽ (സ്ക. 6. അ. 3.) ഭീഷ്മരെക്കുറിച്ചു പറഞ്ഞിരിക്കുന്നു. സ്വയംഭൂനാരദാദികഠംക്കു തുല്യമായ ധർമ്മജ്ഞാനം ഭീഷ്മൎക്കു ഉണ്ടെന്നു സാരം.

പൂർണ്ണാംഗനായ് രോഗമെന്യേ പുഷ്ടരാജ്യത്തിൽ വാ
ണഹോ

സ്ത്രീകൾ ചുഴെക്കാൺമിതൂർദ്ധ്വരേതസ്സായിട്ടുമങ്ങയേ
സത്യധർമ്മാവുഗ്രവീര്യൻ ശൂരൻ ധർമ്മൈകതല്പരൻ
ഭീഷ്മർ ശന്തനുഭൂവല്ലാതാരു മൂപ്പാരിൽ മന്നവ !?

എന്നും,

ഭീയെന്നാൽദ്ദേവഗന്ധർവ്വസുരരാക്ഷസയക്ഷരേ
ഒററത്തേരാൽ ജയിപ്പാനും പോരുമില്ലൊരു സംശയം.

(ശാന്തി. അ. 50.) എന്നും ഭഗവാൻ ഭീഷ്മരെ പ്രശംസിക്കുന്നു. സർവ്വവിഭവപൂർണ്ണമായ കൌരവരാജധാനിയിൽ സൌന്ദര്യസമ്പന്നകളായ സ്ത്രീകളുടെ നടുവിൽ അരോഗദൃഢഗാത്രനായി സ്ഥിതിചെയ്തുകൊണ്ട് അഷ്ടാംഗബ്രഹ്മചര്യം സാധിക്കുകയെന്നതു എത്രയോ ദുഷ്കരമായ കാര്യം.? അതു ഭീഷ്മർ സാധിച്ചു. "ധ്യാനം രത്നശിലാതലേഷു വിബുധസ്ത്രീസന്നിധൌ സംയമ:" (അഭി. ശാ. അ. 7.) എന്നു കാളിദാസ മഹാകവി പറഞ്ഞിരിക്കുന്നതു നോക്കുക. ഇതുതന്നെ ഭീഷ്മരുടെ നിലയും. മഹാരഥയോദ്ധാവു എന്ന നിലയിലും എതിരില്ലാത്തവനാണു ആചാര്യൻ. കൌരവന്മാരുടെ കാരണവരായ ഈ മഹാൻ രണ്ടു കക്ഷികൾക്കും ഹിതോപദേശം ചെയ്യുക പതിവാണ്. എന്നാൽ കുബുദ്ധികളായ ദുര്യോധനാദികൾ അതു അനുസരിക്കുക പതിവില്ല.

ഭീഷ്മരുടെ യുദ്ധവൈഭവത്തെ വർണ്ണിക്കുന്ന ഭാഗങ്ങൾ ഭാരതത്തിൽ പലതും ഉണ്ട്. അവയിൽ മുഖ്യം ഭീഷ്മപർവ്വവും, ഉദ്യോഗപർവ്വത്തിലെ അംബോപാഖ്യാനവും (173-193) ആകുന്നു. ഭീഷ്മരുടെ ഉജ്ജ്വലമായ പ്രതാപാഗ്നി പാണ്ഡവസേനാവനത്തെ എങ്ങിനെ എരിച്ചു കരിച്ചു പൊരിച്ചു പൊടിയാക്കിപ്പറപ്പിച്ചു എന്നു ഭീഷ്മപർവ്വത്തിൽ നിന്നു ഗ്രഹിക്കാം. സ്വപക്ഷത്തിനു പരാജയം നിശ്ചയം എന്നു വന്നപ്പോൾ ശ്രീകൃഷ്ണൻ ക്രുദ്ധനും ക്ഷുബ്ധനുമായി തേരിൽ നിന്നു ചാടി ഭീഷ്മരെ വധിക്കുന്നതിനു പാഞ്ഞു. എന്നാൽ

ഭക്തശിഖാമണിയായ ആ മഹാനുണ്ടോ കലുക്കം? "അവിടത്തെ കയ്യുകൊണ്ടു മരിക്കണമെന്നാണു എന്റെ ആഗ്രഹം അവിടുന്നു ചെയ്യുന്ന വധം എനിക്കു അനുഗ്രഹമാണു."

ജയ വിജയരഥനിലയ പരഗതി വരുത്തുവാൻ
ചെമ്മേ മുതിർന്നിതിന്നേതും മടിക്കൊലാ
വരിക വരികയി സമരമരണഭയമില്ല മേ
വാസുദേവാ! ജയിക്കെന്നു ഭീഷ്മനും.

(ഭാര. കിളി. ഭീ. പ.) എന്നു മരണത്തിനു സ്വാഗതം പറഞ്ഞുകൊണ്ടും തൊഴുതുകൊണ്ടും അടുക്കുന്ന ഭക്താഗ്രേസരനോടു കരുണാനിധിയായ ഭഗവാനു എന്തു ചെയ്യുവാൻ കഴിയും? തോററുപിൻവാങ്ങുക തന്നെ ഗതി.

ഭക്തലോകമുഖ്യനായ ഭീഷ്മർ കൌരവകക്ഷിയുടെ നേതൃത്വം വഹിച്ചുനിന്നതു ഭഗവാന്റെ ഹിതം അറിഞ്ഞു തന്നെയായിരുന്നു. ദുര്യോധനനു ഭീഷ്മരുടെ ഭുജപ്രഭാവത്തെക്കുറിച്ചു അതിരററ ബഹുമാനമുണ്ടു്. ആചാര്യൻ സ്വപക്ഷത്തു ഉള്ളതുകൊണ്ടു പോരിൽ തനിക്കു ജയം നിശ്ചയം എന്നു ദുര്യോധനൻ വിശ്വസിച്ചു. ഭീഷ്മർ ആ കക്ഷിയിൽ നിന്നില്ലെങ്കിൽ തോല്ക്കുമെന്നു അറിയാം. ദുര്യോധനൻ യുദ്ധത്തിനു ഒരുങ്ങുകയില്ല. ഭാരതയുദ്ധം ഇല്ലാതെവന്നാൽ ദുഷ്ടന്മാർ നശിക്കുന്നതിനും ഭൂഭാരം കുറയുന്നതിനും ഇടവരികയില്ല. അപ്പോൾ ഭഗവദവതാരം വ്യർത്ഥമാകും. അങ്ങിനെ വരരുതു്. ദുര്യോധനനു ജയവിശ്വാസം ഉറയ്ക്കുന്നതിനും യുദ്ധം ഉണ്ടാകുന്നതിനും ഭീഷ്മർ എതിർകക്ഷിയിൽ നില്ക്കണം. ഭഗവാന്റെ ഈ ആശയം ഗംഭീരഹൃദയനായ ഭീഷ്മർക്കറിയാം. അതുകൊണ്ടാണു മഹാഭക്തനായ ആചാര്യൻ കൌരവകക്ഷിയിൽ നിന്നതു്. ഭാരതത്തിൽ ശാന്തിപർവ്വം നാല്പത്തിയേഴാം അദ്ധ്യായത്തിലും ഭാഗവതം പ്രഥമസ്കന്ധം ഒൻപതാമദ്ധ്യായത്തിലും കാണുന്ന ഭീഷ്മരുടെ സ്തുതിക

ഠം ഭക്തിരസാമൃതത്തിന്റെ പ്രസ്യന്ദംകൊണ്ടു അതിമനോഹരങ്ങളാണു്. അവ ഭീഷ്മരുടെ ഭക്ത്യാധിക്യത്തിനു ഉത്തമലക്ഷ്യങ്ങളാകുന്നു. രണ്ടും ഭക്തന്മാരെ കണക്കിലേറെ ആകർഷിക്കുന്നവയാണു്. ഭാരതത്തിലെ സ്തോത്രത്തിനു ദൈർഘ്യം കൂടും, അതു അതിലെ സ്തോത്രങ്ങളിൽ മുഖ്യമായ ഒന്നാണു്. പുഷ്പിതാഗ്രാവൃത്തത്തിൽ പത്തു പദ്യങ്ങൾ അടങ്ങിയിരിക്കുന്ന ഭാഗവതത്തിലെ സ്തോത്രം ഭക്തന്മാർക്കും സഹൃദയന്മാർക്കും രോമോദ്ഗമജനകമാകുന്നു. ഭക്തികൊണ്ടു സനകനാരദപ്രഹ്ലാദാദികളോടു തുല്യനായി ഗണിക്കപ്പെടേണ്ട മഹാനാണു ഭീഷ്മർ.

ഭീഷ്മർ കർണ്ണനെ മർമ്മഭേദകമായ വിധം ആക്ഷേപിച്ചിട്ടുള്ള സന്ദർഭങ്ങൾ പലതും ഉണ്ടു്. അതുകൊണ്ടു കർണ്ണനു ആചാര്യനോടു രസമില്ല. എങ്കിലും പോരിൽ നിന്നു പിൻവാങ്ങി, ശരശയ്യയെ ആശ്രയിച്ചപ്പോൾ കർണ്ണൻ ഭീഷ്മരെക്കാണുവാൻ ചെന്നു. കണ്ടു ഉടനെ അഭിവാദനം ചെയ്തു. ഭീഷ്മർക്കു സന്തോഷമായി.

പിതേവ പുത്രം ഗാംഗേയഃ പരിരഭ്യൈകപാണിനാ
ശനൈരുപീക്ഷ്യ സസ്നേഹമിദം വചനമബ്രവീൽ.

പിതാവു പുത്രനെയെന്നപോലെ, ഭീഷ്മർ കർണ്ണനെ സസ്നേഹം സ്വീകരിച്ചു ആശ്ലേഷിച്ചു.

ജാനാമി സമരേ വീര്യം ശത്രുഭിർദുസ്സഹം ഭുവി
ബ്രഹ്മണ്യതാം ച ശൌര്യം ച ദാനേ ച പരമാം സ്ഥിതിം.

ന ത്വയാ സദൃശഃ കശ്ചിൽപുരുഷേഷ്വമരോപമ!
കുലഭേദഭയാച്ചാഹം ത്വയാ പരുഷമുക്തവാൻ.

കർണ്ണന്റെ യോഗ്യതകളെക്കുറിച്ചു ഭീഷ്മർക്കു അറിവും ബഹുമാനവും ഉണ്ടു്. എതിരു്ത്തു പരുഷവാക്കു മുൻപു പറഞ്ഞതിനു കാരണം കുലച്ഛേദം വരുമല്ലോ എന്ന ഭയമാണു്.

ഇഷ്ടാസ്ത്രേ ഭാരസന്ധാനേ ലാഘവേസ്ത്രബലേ തഥാ
സദൃശഃ ഫൽഗുനേനാസി കൃഷ്ണേന ച മഹാത്മനാ.

കർണ്ണനെ ഇതിലധികം പ്രശംസിക്കുക സാദ്ധ്യമല്ല. മുൻപു പരുഷവാക്ശരപ്രയോഗംകൊണ്ടു കർണ്ണഹൃദയമർമ്മത്തിൽ ഭീഷ്മർ ഉണ്ടാക്കിത്തീർത്ത വ്രണങ്ങളെ സ്വയം നിശ്ശേഷം മാററി ആത്മനിർവൃതി നല്കുന്നതാണ് ഈ പ്രശംസാമൃതധാര. കർണ്ണനോടുചെയ്ത തെററിനു ആചാര്യൻ വേണ്ടതിലധികം പ്രായശ്ചിത്തംചെയ്തു.

അനുജാനീഷ്വ മാം താത യുദ്ധായ കൃതനിശ്ചയം
അനുജ്ഞാതസ്ത്വയാ വീര യുദ്ധ്യേയമിതി മേ മതിഃ.
ദുരുക്തം വിപ്രതീപം വാ രഭസാച്ചാപലാത്തഥാ
യന്മയേഹ കൃതം കിഞ്ചിത്തന്മേ ത്വം ക്ഷന്തുമർഹസി.

എന്നു കർണ്ണൻ ആചാര്യന്റെ അനുഗ്രഹം പ്രാർത്ഥിച്ചു അഹിതം മുൻപുപറഞ്ഞതിനെല്ലാം ക്ഷമായാചനംചെയ്തു.

അഹം ത്വാമനുജാനാമി യദിച്ഛസി തദാപ്നുഹി
ക്ഷത്രധർമ്മജിതാൻ ലോകാനവാപ്സ്യസി ധനഞ്ജയാൽ.

ഇപ്രകാരം അനുഗ്രഹം വാങ്ങി വന്ദിച്ചു കർണ്ണൻ മടങ്ങിപ്പോയി. ഭീഷ്മരുടെ മഹാമനസ്കതയെ പ്രകാശിപ്പിക്കുന്ന അനേകം പ്രകൃതങ്ങൾ ഭാരതത്തിലുണ്ടെങ്കിലും ഇതുപോലെ സഹൃദയന്മാരെ രസിപ്പിച്ചു രോമാഞ്ചഭരിതശരീരന്മാരാക്കിത്തീർക്കുന്ന ഒന്നു വേറെയുണ്ടെന്നു തോന്നുന്നില്ല. ഈ ഭീഷ്മകർണ്ണസമാഗമകഥ ഭീഷ്മപർവ്വം നൂററിരുപത്തിരണ്ടാമദ്ധ്യായത്തിൽ മഹർഷി അതിചാതുര്യത്തോടുകൂടി വർണ്ണിച്ചു ഫലിപ്പിച്ചിരിക്കുന്നു.

പത്താം ദിവസം ഭീഷ്മരുടെ ജീവിതം വളരെ വെറുത്തു. യുദ്ധത്തിൽ ഏർപ്പെട്ടു അസംഖ്യം ജീവികളെ വധിച്ചുവല്ലോ

എന്ന വിചാരമാണ അതിന കാരണം. ഒടുവിൽ അടുത്തു നില്ക്കുന്ന ധർമ്മപുത്രനോടു ഇപ്രകാരം പറഞ്ഞു.

യുധിഷ്ഠിര മഹാ പ്രാജ്ഞ സർവ്വശാസ്ത്രവിചക്ഷണ
ധർമ്മ്യമായ് സ്വർഗ്ഗ്യമായ് ഞാനീച്ചൊല്ലും വാക്കുണ്ണി കേൾക്ക നീ
ഉണ്ണീ വെറുത്തുപോയ് ഞാനിദ്ദേഹം കൊണ്ടയി ഭാരത!
ഏറെപ്പ്രാണികളെപ്പോരിൽക്കൊന്നു കാലം കഴിഞ്ഞുമേ
അതിനാൽ പാർത്ഥ പാഞ്ചാലസൃഞ്ജയന്മാരെവിട്ടു നീ
എന്നെക്കൊല്ലാൻ യത്നിക്കുകെൻപ്രിയം നീ നിനയ്ക്കുകിൽ.

(ഭീഷ്മ. അ. 115) ഈ ഉപദേശം അനസരിച്ചു ധർമ്മപുത്രൻ പ്രവർത്തിച്ചു. ഭീഷ്മന്റെ അസാധാരണമായ മഹാമനസ്കതയെ വെളിപ്പെടുത്തുന്നതാണ ഈ ഉപദേശം. ഹിംസയിൽ വെറുത്തു ശത്രുവിനോടു ഇപ്രകാരം പ്രാർത്ഥിക്കുന്ന ഒരു വീരയോദ്ധാവു ഭീഷ്മനല്ലാതെ ആരു ഉണ്ടായിട്ടുണ്ടു്?

ഭീഷ്മർ ധർമ്മപുത്രനു ചെയ്യുന്ന ധർമ്മോപദേശത്തെ പ്രതിപാദിക്കുന്ന രണ്ടു വിപുലങ്ങളായ പർവ്വങ്ങളാണ ശാന്തിയും അനുശാസനവും എന്നു മുൻപു പറഞ്ഞിട്ടുണ്ടു്. ഭാരതത്തിന്റെ കഴമ്പാണ ഈ പർവ്വങ്ങൾ. ഏതു വിഷയത്തെക്കുറിക്കുന്നതായാലും ശരി, ഇവയിൽ പ്രതിപാദിക്കാത്ത തത്വവും ധർമ്മവും വേറെ കാണുവാൻ പ്രയാസപ്പെടും. അത്രയ്ക്കു സുപരിപൂർണ്ണമായ ഒരു ധർമ്മപ്രതിപാദനം ഇവയിൽ അടങ്ങിയിരിക്കുന്നു. ഭാരതത്തിന്റെ സ്ഥൗല്യത്തെത്തന്നെയല്ല, മാഹാത്മ്യത്തിനു മാററും വർദ്ധിപ്പിക്കുന്നതു ഈ പർവ്വങ്ങളാണു്. ഭീഷ്മരെ യുദ്ധത്തിൽ കൊല്ലാതെയിരുന്നതും, സ്വച്ഛന്ദമൃത്യുവാക്കിയതും, ഉത്തരായണം വരെ ജീവിക്കുന്നതിനു അനുവദിച്ചതും, ശാന്ത്യനുശാസനപർവ്വങ്ങൾക്കു വേ

ണ്ടിയാണെന്ന എനിക്ക അഭിപ്രായമുണ്ട്. അങ്ങിനെയാണെങ്കിൽ പുറകിൽ വളരെ വളരെ ദൂരെ വെച്ചു തന്നെ ശാന്ത്യനുശാസനങ്ങളുടെ ആവശ്യകത കണ്ടു, അതിലേക്ക ഭീഷ്മരെ മഹാത്യാഗിയും സ്വച്ഛന്ദമൃത്യുവും (ആദിപർവ്വം) ആക്കിത്തീൎത്ത കവിവേധസ്സിന്റെ ദീർഘദൃഷ്ടിക്ക എങ്ങിനെ സാഷ്ടാംഗ പ്രണാമം ചെയ്യാതെയിരിക്കും? ഈ പർവ്വങ്ങളിലെ ധർമ്മോപദേശമാണ ഭീഷ്മരുടെ ജന്മോദ്ദേശം. ലോകത്തിലെ യാതൊരു ഭാഷയിലേയും ഗ്രന്ഥത്തിൽ, സംസ്കൃതത്തിലെ മഹാപുരാണങ്ങളിലും കൂടി,ധർമ്മങ്ങളെക്കുറിച്ചു ഇപ്രകാരം പരിപൂൎണ്ണവും അതിവിപുലവും മനോഹരവും ആയി പ്രതിപാദിക്കുന്ന ഒരു ഭാഗം കാണുകയില്ലെന്ന ദൃഢമായി അഭിപ്രായപ്പെടാം. അത്രക്ക മഹനീയങ്ങളാണ പ്രസ്തുത പർവ്വങ്ങൾ.

യുദ്ധത്തിൽ വിജയിച്ചു എങ്കിലും ബന്ധുവധം വിചാരിച്ചു,ധർമ്മപുത്രൻ, വിഷണ്ണനും വിരക്തനും രാജ്യഭരണത്തിൽ വിമുഖനും ആയിത്തീൎന്നു. സഹോദരന്മാരും ദ്രൌപദിയും വ്യാസാദിമുനികളും, എന്തിന, ഭഗവാൻ ശ്രീകൃഷ്ണൻകൂടിയും പല തത്വങ്ങളും ഉപദേശിച്ചു വളരെയൊക്കെ ശ്രമിച്ചു നോക്കി. എന്നിട്ടും ധർമ്മപുത്രന്റെ മനഃസ്ഥിതി മാററുന്നതിന കഴിഞ്ഞില്ല. ഒടുവിൽ ഭഗവാൻ, ഭീഷ്മരെക്കൊണ്ടു ധർമ്മപുത്രൎക്ക ഉപദേശം കൊടുപ്പിക്കുന്നതായാൽ കാൎയ്യം സാധിക്കാമെന്ന വിചാരിച്ചു, ധർമ്മപുത്രനേയും കൂട്ടിച്ചുകൊണ്ടു ആചാൎയ്യന്റെ അടുക്കൽ ചെന്നു. ഭഗവാൻ താല്പൎയ്യപ്പെട്ടതനുസരിച്ചു ഭീഷ്മൻ ധർമ്മങ്ങൾ ഉപദേശിക്കുന്നു. ശാന്തിപൎവ്വം അൻപത്തിയാറാമത്തെ അദ്ധ്യായത്തിൽ ധർമ്മപുത്രന്റെ ചോദ്യവും ഭീഷ്മന്റെ ഉത്തരവും തുടങ്ങുന്നു. ചോദ്യമെല്ലാമവസാനിപ്പിച്ചു ധർമ്മപുത്രൻ ഭീഷ്മന്റെ അനുവാദത്തോടുകൂടി നഗരത്തിലേക്ക പോകുന്ന കഥ അനുശാസനം ന്തുററിയറുപത്തിയാറാമദ്ധ്യായത്തിൽ പറയുന്നു. അതു

വരെ അദ്ധ്യായങ്ങളിൽ ചോദ്യങ്ങളും ഉത്തരങ്ങളും അടങ്ങിയിരിക്കുന്നു. അനുശാസനം, ശേഷം രണ്ടദ്ധ്യായങ്ങളിൽ ഭീഷ്മന്റെ പ്രാർത്ഥനയും മുക്തിയുമാണു പ്രതിപാദ്യം. കർണ്ണകഥ, യുധിഷ്ഠിരവിഷാദം, അർജ്ജുനാദിവാക്യം, ധർമ്മപുത്രൻ ഭഗവാനുമൊന്നിച്ചു കുരുക്ഷേത്രത്തിൽ ചെല്ലുന്നതു മുതലായ കഥകൾ ശാന്തിയിൽ ആദ്യത്തെ അൻപത്തിയാറു അദ്ധ്യായങ്ങളിൽ വിവരിക്കുന്നു. ആദ്യത്തെ ദിവസം ഭീഷ്മനെക്കണ്ടു എല്ലാവരും മടങ്ങുന്നു. അടുത്തദിവസം വീണ്ടും ചെല്ലുന്നു. അതു മുതലാണു ചോദ്യവും ഉത്തരവും ആരംഭിക്കുന്നതു്. ആചാര്യന്റെ അനുവാദം വാങ്ങി നഗരത്തിലേക്കു പോയ ധർമ്മപുത്രനും അനുചരന്മാരും ഭീഷ്മർ സമുക്തനാകുന്ന ദിവസം വീണ്ടും കുരുക്ഷേത്രത്തിൽ ചെന്നു. യോഗനിഷ്ഠ കൈക്കൊണ്ടു ഭീഷ്മർ മുക്തനായി ദേഹത്യാഗം ചെയ്തു. പുത്രമരണദുഃഖിതയായ ഗംഗയെ ഭഗവാൻ സമാശ്വസിപ്പിക്കുന്ന കഥയോടുകൂടി അനുശാസനപർവ്വം അവസാനിക്കുന്നു.

രാജധർമ്മാനുശാസനം, ആപദ്ധർമ്മാനുശാസനം, മോക്ഷധർമ്മാനുശാസനം എന്നു മൂന്നു ഉപപർവ്വങ്ങൾ ശാന്തിയിലും, ദാനധർമ്മം, ഭീഷ്മസ്വർഗ്ഗാരോഹണം എന്നു രണ്ടെണ്ണം അനുശാസനത്തിലും ഉണ്ടു്. രാജധർമ്മാനുശാസനത്തിൽ ബൃഹസ്പതി മുതലായ അനേകം ആചാര്യന്മാരെ സ്മരിച്ചിട്ടുണ്ടു്. അവർ അർത്ഥശാസ്ത്രപ്രവർത്തകന്മാരാകുന്നു.

വാഴ്ത്തുന്നില്ലാ മററുധർമ്മം ഭഗവാനാം ബൃഹസ്പതി
ഭഗവാനാം വിശാലാക്ഷൻ വൻ തപസ്സുള്ള കാവ്യനും
പ്രാചേതസൻ മനുവുമാസ്സഹസ്രാക്ഷൻ മഹേന്ദ്രനും
ഭഗവാനാം ഭരദ്വാജൻ മുനിഗൌരശിരസ്സുമേ
രാജശാസ്ത്രപ്രണേതാക്കൾ ബ്രഹ്മണ്യബ്രഹ്മവാദികൾ.

(ശാന്തി. അ. 58) ഇവരുടെ ശാസ്ത്രങ്ങൾക്കു ഭാരതകാലത്തു പ്രചാരമുണ്ടായിരുന്നതായി വിചാരിക്കണം. ഭീഷ്മർ ഇവ

ിൽ പലരുടേയും മതങ്ങളെ ഓരോ സന്ദർഭങ്ങളിൽ സ്മരിക്കുന്നുണ്ടു്. സർവ്വജ്ഞനായ ഭീഷ്മനു ഇവരുടെ മതങ്ങൾ സുപരിചിതങ്ങളാണു്. കൌടല്യന്റെ ശാസ്ത്രം പ്രചരിച്ചതോടുകൂടിയാകണം, ഇവരുടെ ഗ്രന്ഥങ്ങൾ തിരോഹിതങ്ങളായതു്. ഏതായാലും ഭാരതീയരുടെ അർത്ഥശാസ്ത്രം കൌടല്യന്റെ കാലത്തിനു അനേകം ശതവർഷങ്ങൾക്കു മുൻപുതന്നെ വിസ്മയകരമായ അഭിവൃദ്ധിയെ പ്രാപിച്ചിരുന്നു എന്നു ശാന്തിപർവ്വത്തിലെ രാജധർമ്മാനുശാസനത്തിൽ നിന്നു ഗ്രഹിക്കാം. അതിൽ പറയുന്ന പലകാര്യങ്ങളും ഇന്നു പരിഷ്കൃതരാഷ്ട്രങ്ങൾകൂടി ചെയ്തു വരുന്നവയാണു്. കൌടല്യന്റെ അർത്ഥശാസ്ത്രത്തിനു പൂർവ്വശാസ്ത്രങ്ങളാണു അടിസ്ഥാനം.

യുദ്ധകാലത്തു ദ്രോണനു എൺപത്തിയഞ്ചുവയസ്സു പ്രായം

ശ്യാമനെൺപത്തഞ്ചു വയസ്സായോൻ തല നരച്ചവൻ
ചുററീ ഷോഡശവർഷന്മട്ടങ്ങെയ്യ്ക്കായ് പാരിലാഗ്ഗുരു.

വൃദ്ധനായ ദ്രോണൻ സമരാങ്കണത്തിൽ ബലിഷ്ഠനായ യുവാവിനെപ്പോലെ ശോഭിച്ചു. ഇരുവിന്റെ നിറം കറുപ്പെന്നു 'ശ്യാമ' പദം ദ്യോതിപ്പിക്കുന്നു. പരശുരാമന്റെ ശിഷ്യനും ധനുർവേദത്തിൽ നിപുണനും ജ്ഞാനിയും യോഗിയുമാണു ദ്രോണൻ. പുത്രനായ അശ്വത്ഥാമാവിനോടു അതിരില്ലാത്ത വാത്സല്യമുണ്ടു്. ദുര്യോധനൻ കുനയിയും കുബുദ്ധിയും പാപിയുമെന്നു ദ്രോണനു അറിയാം. പുത്രനായ അശ്വത്ഥാമാവു കൌരവപക്ഷത്തിൽ നിന്നതുകൊണ്ടു ഇരു അതിൽ നിന്നതാകുന്നു. മകനെ വിട്ടുനില്ക്കുക ദ്രോണനു സാദ്ധ്യമല്ല. ശിഷ്യന്മാരിൽ അർജ്ജുനനോടു വാത്സല്യം ഏറും. പാപിയായ ദുര്യോധനനെ ആശ്രയിക്കേണ്ടി വന്നതുകൊണ്ടു ദ്രോണൻ സങ്കടപ്പെട്ടിട്ടുണ്ടു്.

മരിക്കുമ്പോൾ ദുര്യോധനനു എഴുപത്തിയൊന്നു വയസ്സു

പ്രായം. ദുര്യോധനനേക്കാൾ ഓരോ ദിവസത്തെ പ്രായക്കുറവേ ദുശ്ശാസനാദികൾക്കുള്ളു. പതിമൂന്നുകൊല്ലം ബലഭദ്രന്റെ അടുക്കൽ ദുര്യോധനൻ ഗദാഭ്യാസം പരിശീലിച്ചിട്ടുണ്ടു്. ഗദായുദ്ധത്തിൽ ദുര്യോധനൻ അദ്വിതീയനാണു്. പാണ്ഡവന്മാർ ബഹിഷ്കൃതന്മാരായി വാണകാലം, പതിമൂന്നുകൊല്ലം രാജ്യം ഭരിച്ചു. കർണ്ണനു ധർമ്മപുത്രനേക്കാൾ ഏഴോ എട്ടോ വയസ്സു കൂടുതലുണ്ടാകണം. കൃപനും ദ്രോണനും പ്രായം സമമായിരിക്കുന്നതിനു ഇടയുണ്ടു്. അശ്വത്ഥാമാവിനും അർജ്ജുനനും തമ്മിൽ വയസ്സിനു ഒട്ടൊരു സാമ്യമുണ്ടെന്നു വിശ്വസിക്കാം. ഭഗവാന്റെ ശാപം നിമിത്തം അശ്വത്ഥാമാവു മുവ്വായിരം സംവത്സരം ലോകത്തിൽ ആരോടും സംസർഗ്ഗം കൂടാതെ അലഞ്ഞുതിരിയേണ്ടവനായി വന്നു.

മുവ്വായിരത്താണ്ടിടനീയീ മന്നിൽ സഞ്ചരിച്ചിടും,

എങ്ങുമെന്നുമൊരാളോടും സംസർഗ്ഗം കിട്ടിടാതെ നീ.

എന്നു ശാപം. ചിരഞ്ജീവിയാണു അശ്വത്ഥാമാവു. ബ്രഹ്മചര്യശക്തിയും തപസ്സും കൊണ്ടു എല്ലാവരേയുംകാൾ കൂടുതൽ കാലം ജീവിച്ചിരിക്കുന്നതിനും യഥേഷ്ടം മരിക്കുന്നതിനും ഭീഷ്മൎക്കു സാധിച്ചു.

## മഹാഭാരത നിർമ്മാണകാലം.

മഹാഭാരതം വ്യാസമഹർഷി എതുകാലത്തു നിർമ്മിച്ചു എന്നു ചിന്തിക്കാം.

ഉണ്ടായ്‌വളൎന്നവർ ഗതികൊണ്ടാർ പുത്രരതിന്നുമേൽ

തീൎത്തുവിട്ടു ഭാരതമീ മൎത്ത്യലോകേ മഹാമുനി.

ധൃതരാഷ്ട്രനും പാണ്ഡവന്മാരും പരമഗതിയെ പ്രാപിച്ചതിനുശേഷം മഹാഭാരതം നിർമ്മിച്ചു. പരീക്ഷിത്തു തൊണ്ണൂററിയാറാമത്തെ വയസ്സിൽ സൎപ്പദംശനമേററു മരിച്ചു എന്നു മുമ്പു പറഞ്ഞിട്ടുണ്ടു്. അതിന്റെ ശേഷം തൽപുത്രനായ ജനമേജയൻ ഭരണമേററു. അതിനുശേഷം സൎപ്പസത്രം നടത്തി. അതിൽവെച്ചാണല്ലോ വൈശമ്പായനൻ രാജാ

വിനോടു ഭാരതകഥ പറയുന്നതു്. അപ്പോൾ സർപ്പയാഗത്തിനു മുൻപു ഭാരതം ഉണ്ടാക്കിത്തീൎന്നു എന്നു വിശ്വസിക്കണം. ജനമേജയൻ മരണം ഏററു ഉടനെ സർപ്പയാഗം ചെയ്തു എന്നു വിചാരിക്കുന്നതിലും പിശകില്ല.

സർപ്പയാഗത്തിൽ സംബന്ധിക്കുന്നതിനു വന്നുചേൎന്ന വേദവ്യാസമഹർഷിയോടു ജനമേജയരാജാവു ഇപ്രകാരം പറഞ്ഞു.

കുരൂണാം പാണ്ഡവാനാം ച ഭവാൻ പ്രത്യക്ഷദർശിവാൻ

തേഷാം ചരിതമിച്ഛാമി കത്ഥ്യമാനം ത്വയാദ്വിജ !

(ആദി. അ. 60.) "കുരുപാണ്ഡവന്മാരെ അങ്ങു നേരിട്ടു കണ്ടിട്ടുണ്ടല്ലോ. അവരുടെ ചരിത്രങ്ങളും അങ്ങെയ്ക്കു അറിയാം. എനിക്കു അവ കേൾപ്പാൻ ആഗ്രഹമുണ്ടു്. പറഞ്ഞുതരണം." രാജാവിന്റെ ഈ വാക്കുകേട്ടു മഹർഷി അടുത്തുനിന്നിരുന്നവനും ശിഷ്യനുമായ വൈശമ്പായനനോടു ആജ്ഞാപിച്ചു.

കുരൂണാം പാണ്ഡവാനാം ച യഥാഭേദോഭവൽപുരാ

തദസ്മൈ സർവ്വമാചക്ഷ്വ യന്മത്തഃ ശ്രുതവാനസി.

"കുരുപാണ്ഡവന്മാരുടെ കഥ സർവ്വവും മുൻപു ഞാൻ നിന്നെ പഠിപ്പിച്ചിട്ടുണ്ടല്ലോ. അതു രാജാവിനു നീ പറഞ്ഞുകൊടുക്കണം." ശിഷ്യൻ ഗുരുവിന്റെ ആജ്ഞയെ ശിരസാവഹിച്ചു.

ആചചക്ഷേ തതസ്സർവ്വമിതിഹാസം പുരാതനം.

സദസ്സിൽ സന്നിഹിതന്മാരായിരിക്കുന്ന രാജാക്കന്മാർ ഋഷികൾ മുതലായവർ കേൾക്കത്തക്കവിധം വൈശമ്പായനൻ ഭാരതകഥ പറഞ്ഞു. ആദ്യം ചുരുക്കിപ്പറഞ്ഞപ്പോൾ രാജാവിനു തൃപ്തിയുണ്ടായില്ല. അനന്തരം സവിസ്തരം പ്രതിപാദിച്ചു. ഇങ്ങനെ വിസ്തരിച്ചുപറയുന്ന ഇതിഹാസമാണു് പതിനെട്ടു പർവ്വങ്ങളോടുകൂടിയ ഭാരതം.

മൂന്നുകൊല്ലംകൊണ്ടു മഹർഷി ഭാരതം നിർമ്മിച്ചു.
മുപ്പാണ്ടുകൊണ്ടുനിർമ്മിച്ചു ചൊവ്വാക്കീ വ്യാസമാമുനി
ഉത്സാഹി ശുദ്ധിമാൻ ശക്തനാദ്യമേതൊട്ടു ഭാരതം
വ്രതവും തപവും പൂണ്ടിട്ടിതുതീർത്തു മുനീശ്വരൻ.

മുൻപുതന്നെ മഹാതപസ്വിയെങ്കിലും, പ്രത്യേകംവ്രതം കൈക്കൊണ്ടു ആത്മശക്തി വൎദ്ധിപ്പിച്ചതിനു ശേഷമാണു മഹർഷി ഭാരതം നിർമ്മിച്ചതു്. അതുവായിക്കുന്നവൎക്കും കേൾക്കുന്നവൎക്കും വ്രതശുദ്ധിയുണ്ടായിരിക്കേണ്ടതാകുന്നു. ഇവിടെ പ്രതിപാദിച്ച എല്ലാസംഗതികളേയും കുറിച്ചു ശരിയായി ആലോചിക്കുന്നതായാൽ കലിയുഗം ഒന്നാംശതാബ്ദത്തിന്റെ പൂർവ്വാർദ്ധം ഒടുവിൽ മഹാഭാരതം നിർമ്മിച്ചു എന്നു തെളിയും.

മഹാഭാരതത്തിൽ ഒരു ലക്ഷവും ഹരിവംശത്തിൽ ഇരുപത്തയ്യായിരവും ഗ്രന്ഥങ്ങൾ അന്തർഭവിച്ചിരിക്കുന്നു എന്നതു സുപ്രസിദ്ധമാകുന്നു.

ഇദം ശതസഹസ്രം ഹി ശ്ലോകാനാം പുണ്യകർമ്മണാം
സത്യവത്യാത്മജേനേഹ വ്യാഖ്യാതമമിതൌജസാ.

(ആദി. അ. 62) ഇവിടെ ശതസഹസ്രം എന്നുപറഞ്ഞിരിക്കുന്നതു ഹരിവംശത്തെ ഉൾപ്പെടുത്താതെയാകുന്നു. വ്യാഖ്യാതപദത്തിനു വിസ്തരിച്ചുപറഞ്ഞു എന്നൎത്ഥം.

കാലത്തെസംബന്ധിച്ചു ഇവിടെ ചെയ്തിരിക്കുന്ന വിചിന്തനത്തിനു ഭാരതത്തിൽ നിന്നു ലഭിച്ചിരിക്കുന്ന ആഭ്യന്തരലക്ഷ്യങ്ങളാണു അടിസ്ഥാനം. പാഠത്തിന്റേയും വ്യാഖ്യാനത്തിന്റേയും വ്യത്യാസംകൊണ്ടു അല്പമായി വല്ലഭേദവും വന്നേക്കാമെങ്കിലും പൊതുവേ അവയ്ക്കു തെറ്റുപറ്റാവുന്നതല്ല. തദ്വിപരീതങ്ങളായിപ്പറയുന്ന അഭിപ്രായങ്ങൾ അബദ്ധങ്ങളായിത്തീരും. അവയെ വർജ്ജിക്കണം.

നവീനാഭിപ്രായം.

ഭാരതത്തിന്റെ ആകൃതി, പ്രകൃതി, കൎത്തവ്യ, പദ്യ

സംഖ്യ മുതലായവയെക്കുറിച്ചൊക്കെ പാശ്ചാത്യ പണ്ഡിതന്മാർക്കും തദനുയായികളായ പൌരസ്ത്യവിദ്വാന്മാർക്കും ഭിന്നാഭിപ്രായങ്ങൾ ഉണ്ടു്. അവയെ സംബന്ധിച്ചു ഗജനിമീലിക കൈക്കൊള്ളുന്നതു യുക്തമാകുകയില്ല. അവയുടെ രൂപം ഇവിടെ കാണിക്കാം. "മേൽകാണിച്ച തെളിവുകൾ എല്ലാം പ്രസ്തുത ഗ്രന്ഥം അനേക ശതവർഷങ്ങളിലെ പലേ കവികളുടെ നാനാവിധമായ പരിവർത്തനങ്ങൾ സഹിച്ചിട്ടാണു ഇത്തരത്തിൽ ആയിത്തീർന്നതെന്നും അല്ലാതെ ഒരിക്കലും അതു ഒരു മഹാകവിയുടെ കൃതിയാണെന്നുള്ള അഭിപ്രായം യുക്തമല്ലെന്നുമുള്ള വാദം ദൃഢീകരിക്കുമല്ലോ". (സംസ്കൃത ഭാഷാ സാഹിത്യ ചരിത്രം) അനേകം കവികൾ ചേൎന്നു പലകാലംകൊണ്ടു നിർമ്മിച്ച കൃതിയാണു ഭാരതം എന്നു ഈ അഭിപ്രായത്തിന്റെ സാരം. "മഹാഭാരതത്തിന്റെ ഒന്നാമത്തെപ്രമേയം മേല്പറഞ്ഞ യുദ്ധമായിരുന്നു. ഈ മഹാഭാരതം ഈ യുദ്ധംകഴിഞ്ഞു അല്പകാലത്തിനിപ്പുറമുള്ള മഹാകാവ്യകാലത്തുതന്നെ ഉണ്ടാക്കിത്തുടങ്ങിയിരിക്കണം. മഹാഭാരതത്തിന്റെ പേർ ആശ്വലായനന്റെ ഗൃഹ്യസൂത്രത്തിൽ കാണുന്നുണ്ടു്. ആശ്വലായനൻ ജീവിച്ചിരുന്നതു മഹാകാവ്യകാലത്തിനു അടുത്തു ഇപ്പുറത്തുള്ള താത്വദർശിനിക കാലത്താകുന്നു. പിന്നീടുണ്ടായിട്ടുള്ള കവികൾ ഈ ഭാരതത്തിനു ന്യൂനാതിരേകങ്ങൾ വരുത്തിയിട്ടുണ്ടു്. അതുകൊണ്ടു ഇപ്പോഴത്തെ ഭാരതം നടന്നിട്ടുള്ള കാര്യങ്ങളുടെ ശരിയായ ചരിത്രമല്ല. ഇതിലെ പഞ്ചപാണ്ഡവന്മാർ കല്പിതകഥാപുരുഷന്മാരാകുന്നു. ഇതിലെ വളരെ സംഗതികൾ ഓരോ കവികളുടെ മനോധർമ്മപ്രകാരം ഉണ്ടാക്കിച്ചേർത്തിട്ടും ഉണ്ടു്." (പ്രാചീനാര്യാവർത്തം) ഈ അഭിപ്രായം മിക്കസംഗതികളിലും മുൻപു പറഞ്ഞതിനോടു യോജിക്കുന്നു. മഹാകാവ്യകാലം ക്രി. മു. 1700,-2100-എന്നും അതുതന്നെ ഭാരതത്തിന്റെയും കാലം എന്നും ഇവരുടെ അഭിപ്രായം. ഭാരതയുദ്ധം നടന്നതു ക്രി.

മു. 1922-ൽ എന്നും, പതിനഞ്ചാമത്തേയോ പതിനാറാമത്തേയോ ശതാബ്ദത്തിലെന്നും അഭിപ്രായപ്പെടുന്ന പണ്ഡിതന്മാരും ഉണ്ടു്. നവീന പണ്ഡിതന്മാർ ഈ അഭിപ്രായങ്ങളെ ആദരിക്കുന്നവരാകുന്നു.

നവീനാഭിപ്രായങ്ങൾ അടിസ്ഥാനമില്ലാത്തവയും അബദ്ധങ്ങളും എന്നു മുൻപുചെയ്ത കാലഗണനംകൊണ്ടു വ്യക്തമാകും. ഗ്രന്ഥത്തിൽനിന്നു ഉദ്ധരിച്ചു കാണിച്ചിരിക്കുന്ന ആഭ്യന്തരലക്ഷ്യങ്ങൾ ദുർബ്ബലങ്ങളും അസത്യങ്ങളും എന്നു പറയാവുന്നതല്ല. ഭാരതകഥയുടെ ഒരു ദൃക്സാക്ഷിയെന്നു തന്നെയല്ല, ഒരു പ്രധാനപാത്രം കൂടിയാണു വ്യാസമഹർഷി. അദ്ദേഹത്തിന്റെ പുത്രപരമ്പരയിൽ പെട്ടിരിക്കുന്നവരാണു് ഭാരതകഥയിലെ മുഖ്യപാത്രങ്ങൾ. ഈ സ്ഥിതിക്കു, അക്കാലത്തു ജീവിച്ചിരുന്നു പല പ്രധാനകാര്യങ്ങളിലും ഇടപെട്ടു് സൂക്ഷ്മമായി വിവരങ്ങൾ ഗ്രഹിച്ചിരിക്കുന്ന ഗ്രന്ഥകർത്താവു പറയുന്നതു് തെറ്റെന്നും, പിന്നീടു് ബഹുശതാബ്ദം കാലത്തിനുശേഷം ഉണ്ടായിരിക്കുന്നവരും ഭാരതവും തത്സംബന്ധങ്ങളായ ഗ്രന്ഥങ്ങളും ശരിയായി പഠിക്കാത്തവരുമായ വൈദേശിക വിദ്വാന്മാർ ശുഷ്കങ്ങളായ ഊഹാപോഹ നിവഹങ്ങളെ ആശ്രയിച്ചു കെട്ടിനിർത്തിയിരിക്കുന്ന സിദ്ധാന്തങ്ങൾ സ്വീകാര്യങ്ങളെന്നും എങ്ങിനെ വിശ്വസിക്കുന്നതിനു സാധിക്കും? ഭാരതം ഒരുതവണയെങ്കിലും വായിച്ചിരിക്കുന്ന ചിന്തകനായ ഒരു പണ്ഡിതനു നവീനാഭിപ്രായങ്ങളോടുയോജിക്കുക സാദ്ധ്യമല്ല. ഗ്രന്ഥം വായിക്കാത്തവരും 'പരപ്രത്യയനേയബുദ്ധി'കളായി വർത്തിക്കുന്നവരും ആണു ഇവിടെ കാണിച്ച പുതിയ സിദ്ധാന്തങ്ങളുടെ ആരാധകന്മാർ.

ഓരോ പ്രധാനസംഭവവും നടന്ന ദിവസത്തെ ഗ്രഹസ്ഥിതി തിഥി മുതലായവയെക്കുറിച്ചു ഭാരതത്തിൽ തത്തൽ പ്രകൃതങ്ങളിൽ സുസൂക്ഷ്മമായി പ്രതിപാദിച്ചിട്ടുണ്ടു്. അതൊക്കെ അതിൽപറയുന്ന ദിവസം മാത്രമേ യോജിച്ചുവരികയു

ള്ളു. സുഭദ്രയുടെ വിവാഹം, യുദ്ധാരംഭം, ഭീഷ്മസ്വർഗ്ഗതി, എന്നിവ ഏതുദിവസം നടന്നു എന്നും അന്നത്തെ ഗ്രഹസ്ഥിതി എന്തെന്നും മുൻപു കാണിച്ചിട്ടുണ്ടു്. ക്രിസ്തുവിനു മുന്നൂറോ അഞ്ഞൂറോ ആയിരമോ വത്സരം മുൻപുള്ള ഏതെങ്കിലും ദിവസം ഈവക സംഭവങ്ങൾ നടന്നു എന്നു വരണമെങ്കിൽ തത്സംബന്ധമായ ഗ്രഹസ്ഥിതി, മുൻപു പറഞ്ഞതു മാറാതെയും തെറ്റാതെയുമിരിക്കുവാൻ നിവൃത്തിയില്ല. ഭാരതയുദ്ധത്തിന് മുൻപ് ത്രയോദശി ദിവസം ഗ്രഹണം വന്നതായി പറഞ്ഞിട്ടുണ്ട്.

ചന്ദ്രാദിത്യാവുഭൌ ഗ്രസ്താവേകാഹ്നാഹി ത്രയോദശീം
അപർവ്വണി ഗ്രഹം യാതൌ പ്രജാസംക്ഷയമിച്ഛതഃ.

(ഭീഷ്മ. അ. 3.)

ത്രയോദശ്യാമമാവാസ്യാം താൻ ദൃഷ്ട്വാ പ്രാബ്രവീദിദം
ചതുർദശീ പഞ്ചദശീ കൃതേയം രാഹുണാ പുനഃ.

(മൌസലം. അ. 3) എന്നു യദുവംശനാശത്തിനു മുൻപും അപ്രകാരം ഒരു കാലവൈകൃത്യം സംഭവിച്ചു. ഈ വികൃതമായ ദിവസം നവീനപണ്ഡിതന്മാർ പറയുന്നകാലത്തു എന്നെങ്കിലും സംഭവിച്ചുവെന്ന് സമർത്ഥിക്കുവാൻ സാധിക്കുമോ? ഇല്ലെങ്കിൽ അവരുടെ അഭിപ്രായം എങ്ങിനെ സാധുവാകും? നവീന സിദ്ധാന്തങ്ങളുടെ മുഖ്യദോഷം ഒരു സംഭവം നടന്ന ദിവസത്തെക്കുറിച്ചു സുസൂക്ഷ്മമായി പറയുന്നതിനു അവയ്ക്കുള്ള അശക്തിയാകുന്നു. ക്രി. മു. പതിനാറാം ശതവർഷത്തിൽ ഭാരതയുദ്ധം നടന്നു എന്നു ഏറാറവും ഉപരിപ്ലവവും ഊഹനിബദ്ധവും ആയ അഭിപ്രായം അല്ലാതെ, സൂക്ഷ്മമായി ആ ദിവസം ഇന്നതെന്നു പറയുന്നതിനു നവീനവിദ്വാന്മാർക്ക് കഴിഞ്ഞിട്ടില്ല. ദിവസത്തിന്റെ കഥ ഇരിക്കട്ടെ, വത്സരംകൂടി ഏതെന്നു പറയുക അവർക്ക് അസാദ്ധ്യം. എന്നാൽ ഒരു സംഭവത്തെക്കുറിക്കുമ്പോൾ അതു ഇന്നമാസത്തിൽ ഇന്നനാളിൽ ഇന്നപക്ഷത്തിൽ ഇന്നഗ്രഹം ഇന്നസ്ഥാനത്തു നില്ക്കുമ്പോൾ

നടന്നു എന്നു കടുകിടതെററാതെ ഗ്രന്ഥത്തിൽ പറയുന്നു. ദൃക്‌സാക്ഷിയായ മഹർഷി എല്ലാകാൎയ്യങ്ങളും സൂക്ഷ്മമായി ഗ്രഹിച്ചു പ്രതിപാദിച്ചു എന്നതാണു അതിന്റെകാരണം. ഭാരതത്തെ അടിസ്ഥാനമാക്കി ശരിയായി കാലഗണനം ചെയ്യുന്ന യാതൊരാൾക്കും, ഞാൻ മുൻപു പ്രതിപാദിച്ചിരിക്കുന്നതിന്നു ഇണങ്ങാത്ത ഒരു അഭിപ്രായം സ്ഥാപിക്കുന്നതിന്നു വളരെ പ്രയാസമുണ്ടു്.

കുറേക്കാലം കഴിഞ്ഞാൽ മഹാഭാരതം മലയാളത്തിലേക്കു പലകവികളും ചേൎന്നാണു തൎജ്ജമചെയ്തതെന്നു ചിലർ പറയുവാനുണ്ടാകുമെന്നു വിചാരിക്കുക. ആ അഭിപ്രായം എത്രയും ശരിയാകും? അതിൽ കൂടുതലായ യാഥാൎത്ഥ്യമൊന്നും അനേകംപേർചേൎന്നു അനേകം കൊല്ലംകൊണ്ടു നിൎമ്മിച്ചതാണു ഭാരതം എന്നു പറയുന്നതിന്നും ഇല്ല. ബഹുവിധങ്ങളായ പ്രാപഞ്ചികവ്യാപാരങ്ങളിൽ നിരന്തരമായി ഇടപെട്ടു കഴിഞ്ഞുകൂടിയ കുഞ്ഞിക്കുട്ടൻ തമ്പുരാൻ മൂന്നുകൊല്ലത്തിന്നിടയ്ക്കു ഭാരതം മുഴുവനും തൎജ്ജമചെയ്യാമെങ്കിൽ, സൎവ്വസംഗപരിത്യാഗിയും മഹർഷിയും ആയ വേദവ്യാസന്നു എന്തുകൊണ്ടു് അത്രയും കാലംകൊണ്ടു് മൂലംനിൎമ്മിക്കുന്നതിന്നു പാടില്ല? അതിന്നുവേണ്ട ശക്തിയും സൌകൎയ്യവും മഹർഷിക്കില്ലെന്നു അബാലിശനായ ഏതുമനുഷ്യൻ വിശ്വസിക്കും?

പലകാലംകൊണ്ടു പലകവികൾചേൎന്നു നിൎമ്മിച്ച കൃതിയാണു ഭാരതം എന്നു പറയുന്ന പണ്ഡിതന്മാൎക്കു ഒരു കടമയുണ്ടു്. ആ കവികൾ ആരെല്ലാമെന്നും, ഓരോരുത്തനും രചിച്ച ഭാഗങ്ങൾ ഏതെന്നും, അവർ ഏതുകാലത്തു് ജീവിച്ചിരുന്നു എന്നും, എന്നു ഗ്രന്ഥം പൂൎണ്ണമായിയെന്നും സ്ഥാപിക്കുകയെന്നതാണു ആകൃത്യം. ഈ സംഗതി സ്ഥാപിക്കുക പോയിട്ടു് ഏററവും ഉപരിപ്ലവമായി പ്രതിപാദിക്കുന്നതിന്നു കൂടി അവൎക്കു സാധിച്ചിട്ടില്ല; സാധിക്കുകയുമില്ല. നേരെമറിച്ചു ഗ്രന്ഥത്തെആശ്രയിച്ചു ഞാൻ മുൻപു സ്ഥാപിച്ച അഭി

പ്രായം എത്ര സൂക്ഷ്മമായിരിക്കുന്നു എന്നു ചിന്തിച്ചുനോക്കുക.

യുധിഷ്ഠിരാദികളുടെ ആകൃതി.

പാണ്ഡവന്മാർ ശ്രീകൃഷ്ണൻ വേദവ്യാസൻ വിദുരൻ നാരദൻ എന്നിവർ ഉത്തരഭാരതത്തിലെ മുഖ്യപാത്രങ്ങളാകുന്നു. ഇവക്ക് അനേകം രംഗങ്ങളിൽ പ്രവേശം ഉണ്ട്. പുത്രദർശനകഥയെ പ്രതിപാദിക്കുന്ന സർഗ്ഗങ്ങളിൽ ദുര്യോധനകർണ്ണാദികൾക്കും സ്ഥാനം ലഭിച്ചിരിക്കുന്നു. വേദവ്യാസനു അത്യന്തം പ്രധാനമായ സ്ഥാനമാണു കാവ്യത്തിൽ കല്പിച്ചിരിക്കുന്നതു്.

പാണ്ഡവന്മാർ പൊതുവേ സിംഹസംഹനനന്മാരും, പൊക്കം കൂടിയവരും സുഭഗന്മാരും, ആകുന്നു. ആളുകളുടെ കൂട്ടത്തിൽ നിന്നാൽ അവരുടെ തല മററുള്ളവരുടേതിനെക്കാൾ ഒരു ചാൺ ഉയൎന്നു നില്ക്കും.

എല്ലാവരും മഹാത്മാക്കൾ മരുത്തുൺപോലുയൎന്നവർ
അളക്കിലന്യരേക്കാളുമൊരു ചാൺ പൊക്കമേറിയോർ.

എന്നതാണു അവരുടെ ദേഹസ്ഥിതി. നല്ല തൂണുപോലെ തടിച്ചു നീണ്ട ദേഹം എല്ലാവൎക്കും ഉണ്ടു്. അവരുടെ ഛായാപത്യങ്ങൾ ഇവിടെ ചേൎക്കാം.

ഇതാ പരം തങ്കനിറം കലൎന്നി-
ട്ടൊതുങ്ങി വൻപിച്ചൊരുസിംഹമട്ടിൽ
കനത്ത മൂക്കായിവിടൎന്നു നീണ്ടു-
ളുട്ടൽ കണ്ണായ് കുരുരാജനീയാൾ.

എന്നു ധർമ്മപുത്രൻേറയും,

ഇവൻ പരം മത്തഗജേന്ദ്രഗാമി-
യുരുക്കുപൊന്നിൻ പടി ശുദ്ധവർണ്ണൻ
വമ്പിക്കുമംസത്തൊടു കൈകൾ നീണ്ടോൻ
വൃകോദരൻ കാൺകിതു കാൺകിയാളെ.

എന്നു ഭീമസേനൻേറയും,

ഇവന്നടുത്തായ് പെരിയോരു വില്ലൻ
ശ്യാമൻ യുവാവുത്തമ ഹസ്തിതുല്യൻ
സിംഹോന്നതാംസൻ ഗജഖേല ഗാമി
പത്മാക്ഷനിജ്ജർജ്ജുനവീരനീയാൾ.

എന്നു അർജ്ജുനന്റേയും ശരീരപ്രകൃതി. ധർമ്മപുത്രൻ 'ശുദ്ധജാംബൂനദപ്രഭ'നാണ്. മൂക്കിന്നു തടിപ്പു കൂടും.

മഹാകവി കൊടുങ്ങല്ലൂർ കുഞ്ഞിക്കുട്ടൻ തമ്പുരാൻ ധർമ്മപുത്രന്റെ ഒരു ഛായാശ്ലോകം നിർമ്മിച്ചിരിക്കുന്നതു കൂടി ഇവിടെ ചേർക്കാം.

ഒട്ടേറെ നീണ്ട മൂക്കും നെടിയ മിഴികളും
ധീരമാം നോട്ടവും പൊ-
ന്മട്ടേന്തും മെയ്ക്കിണങ്ങും തടിയുമുയരവും
വീതിയേറുന്ന മാറും
മുട്ടോളം നീണ്ട കൈവീശിന ഘനനടയും
മറ്റുമത്രേ പ്രസിദ്ധ-
പ്പെട്ടോരാ ധർമ്മ രക്ഷാവ്യസനധനികനാം-
ധർമ്മപുത്രന്റെ രൂപം.

ഇവിടെ ഉദ്ധരിച്ച "ഇതാ പരം" ഇത്യാദി വർണ്ണനമാണു ഈ ശ്ലോകത്തിന്നു അടിസ്ഥാനം. ഇതിലെ 'മുട്ടോളം......നടയും' നല്ല മനോധർമ്മമായിട്ടുണ്ട്.

ഭീമൻ ആജാനുബാഹു. മുഖത്തു രോമമില്ലായ്കയാൽ ഊശാന്താടിക്കാരൻ എന്നു ആളുകൾ ഭീമനെ ആക്ഷേപിക്കാറുണ്ട്.

തം തു തൂബരകം ബാലം ബഹ്വാശിനമവിദ്യകം.
(ഉദ്യോ. അ. 160) എന്നും,

ഊശാന്താടിക്കാരനെക്കൊല്ലുകർണ്ണന്ന തുണച്ചു നീ.
(ദ്രോണ. അ. 123) എന്നും,

ഊശാന്താടിക്കാര വിഡ്ഢി തീൻ പണ്ടിയെന്നവീണ്ടുമേ
അനസ്ത്രജ്ഞാ പോരിടേണ്ട ബാല പോരിന്നു ഭീരു നീ·

(ദ്രോണ. അ. 139) എന്നും നോക്കുക. 'കാൺകിതകാൺകിയാളെ' എന്നതിന്ന കാണേണ്ട ഒന്ന തന്നെയാണ ഭീമൻെറ ശരീരം എന്ന അൎത്ഥം. "പശ്യത പശ്യതൈനം" എന്ന മൂലം. ഇപ്രകാരം മൂലത്തിൻെറ മൎമ്മം ഗ്രഹിച്ചു ഭാഷപ്പെടുത്തുന്നതിന്ന അനുഗ്രഹീതമഹാകവിയായ കുഞ്ഞിക്കുട്ടൻതമ്പുരാന്ന ഒരു പാടവം വേറെയുണ്ട്. 'യുവാവു' എന്ന അൎജ്ജുനനെക്കുറിച്ചു പറഞ്ഞിരിക്കുന്നു. അതിന്ന യുവാവിനെപ്പോലെ ബലവും ദേഹസുഭഗതവും കൈവന്നിരിക്കുന്നവൻ എന്ന അഭിപ്രായം. ഈ ആശ്രമവാസകഥ നടക്കുന്ന കാലത്തു അൎജ്ജുനന്ന എൺപത്തിയാറു വയസ്സു പ്രായമുണ്ടെന്നു ഓൎമ്മിക്കേണ്ടതാകുന്നു. കാലിൻെറ പിണ്ഡിക തടിച്ചതാണെന്ന ഒരു ദുൎല്ലക്ഷണം അൎജ്ജുനൻെറ ശരീരത്തിന്ന ഉണ്ടു.

ഇവന്നു നൃപതേ! തെല്ലും സംശ്ലിഷ്ടം കാണ്മതില്ല ഞാൻ
നരസിംഹന്നു കാൽപിണ്ഡി പെരുത്തൊന്നുള്ളതെന്നിയേ.

(അശ്വ. അ. 87) എന്നു കാണുക.

യുധിഷ്ഠിരാദികളുടെ ധൎമ്മാനുസരണവും മഹത്വമേറിയതും വിശ്രുതവും ആയ സ്വഭാവവും ചരിതവും മുൻപു പ്രതിപാദിച്ച പല ഭാഗങ്ങളിൽ നിന്നും വായനക്കാൎക്ക ഗ്രഹിക്കുന്നതിന്ന കഴിയും. അതുകൊണ്ടു അതിനെപ്പററി പ്രത്യേകം പറയാതിരിക്കുന്നതാകുന്നു.

പാഞ്ചാലിയുടേയും സുഭദ്രയുടേയും ദേഹപ്രകൃതി പറയുന്നു.

ഇതാ! പരം പത്മദളായതാക്ഷി
ചെറെറാന്നു താൻ മദ്ധ്യവയസ്സിൽ നില്പോരം
സൌന്ദൎയ്യദേവിപ്പടിയുള്ളൊരാള
പാഞ്ചാലി സാക്ഷാല്ലളിത ലക്ഷ്മി പോലെ.

ഇവൾക്കട്ടത്തായ് കനകൊല്ലലാഭ
മൂൎത്തിപ്പെട്ടം തിങ്കളിൻ കാന്തി പോലെ
വിപ്രേന്ദ്രരേ മിദ്ധ്യവയസ്സ സാക്ഷാൽ
ചക്രായുധൻ തന്നുടെ പെങ്ങളത്രേ,

പാഞ്ചാലിക്ക നിറം കറുപ്പ്. അതുകൊണ്ടു കൃഷ്ണയെന്നും പേരുണ്ട്. സൌന്ദൎയ്യ ദേവതയെപ്പോലെ ശോഭിക്കുന്നതാണു ശരീരം. പാഞ്ചാലിയും സുഭദ്രയും ധൃതരാഷ്ട്രന്റെ ആശ്രമവാസകാലത്തു മദ്ധ്യവയസ്സിൽ സ്ഥിതിചെയ്യുന്നവരാണ്. പാണ്ഡവന്മാർ ധൃതരാഷ്ട്രന്റെ ആശ്രമത്തിൽ ചെന്നു പാൎത്ത കാലത്തു അനേകം മഹൎഷിമാർ അവരെ കാണുന്നതിനു അവിടെ വന്നു. അപ്പോൾ സൂതൻ, ധൎമ്മപുത്രാദികളെ അവരുമായി പരിചയപ്പെടുത്തിക്കൊടുത്തു. ആ പ്രകൃതത്തിൽ (ആശ്രമ. അ. 25,) ഉള്ളവയാണു ഈ ഛായാ പദ്യങ്ങൾ.

## വേദവ്യാസമഹൎഷി.

മഹാഭാരതത്തിൽ ശ്രീകൃഷ്ണനു തുല്യമോ പക്ഷേ തദധികമോ ആയ പ്രാധാന്യം വ്യാസമഹൎഷിക്കു സിദ്ധിച്ചിട്ടുണ്ട്. ഭാരതത്തിലെ നായകന്മാരായ ധൃതരാഷ്ട്രാദിരാജാക്കന്മാർ. അദ്ദേഹത്തിന്റെ പുത്രപൌത്ര പരമ്പരയിൽ പെട്ടവരാണ്. സൎവ്വസംഗപരിത്യാഗി, സൎവ്വജ്ഞൻ, ലോകാനുഗ്രഹതല്പരൻ, സാഹിത്യകാരൻ, ശാസ്ത്രകാരൻ എന്നിങ്ങനെ പല നിലകളിലും വ്യാസനെപ്പോലെ അത്യുല്കൃഷ്ടതയെ പ്രാപിച്ചിരിക്കുന്ന ഒരു ആചാൎയ്യൻ ലോകത്തിൽ ഒരിടത്തും ഉണ്ടായിട്ടില്ല. മഹൎഷി വിഷ്ണുവിന്റെ അവതാരമായി ഗണിക്കപ്പെടുന്നു. വേദവിഭജനം കൊണ്ടും പുരാണകൎത്തൃത്വം കൊണ്ടും മഹൎഷിക്കു ലഭിച്ചിരിക്കുന്ന യശസ്സിനു, ഭാരതരചനാകൎത്തൃത്വം കനകത്താഴികക്കുടം ചാൎത്തി എന്നു പറയണം. കാവ്യത്തിൽ പല സന്ദൎഭങ്ങളിലും ഞാൻ മുനിയുടെ യോഗ്യതകൾ സ്മരിച്ചിട്ടുണ്ട്.

ദ്വാപരയുഗത്തിലാണ മഹർഷി ജനിച്ചതെന്നു ഭാഗവതത്തിൽ പറയുന്നു.

ദ്വാപരേ സമനുപ്രാപ്തേ തൃതീയേ യുഗപര്യയേ
ജാതഃ പരാശരാദ്യോഗീ വാസവ്യാം കലയാ ഹരേഃ.

(സ്ക. 1. 4.) ദ്വാപരയുഗം അവസാനിക്കുന്നതിനു മൂന്നോ നാലോ ശതാബ്ദങ്ങൾക്കു മുൻപായിരിക്കണം വ്യാസമഹർഷിയുടെ ജനനം. ശന്തനുവിൻെറ്റു മുതൽ ജനമേജയൻെറ്റു വരെയുള്ള കാലത്തെ ഭാരതകഥകളിൽ വ്യാസമഹർഷിക്കു പല സന്ദർഭങ്ങളിലും നല്ല പങ്കു കാണുന്നു. ബ്രഹ്മചര്യവും തപശ്ശക്തിയുമുള്ള യോഗികൾക്കു യഥേഷ്ടം അനേകം കൊല്ലം ജീവിച്ചിരിക്കുന്നതിനു സാധിക്കുമെന്നതിനു അനേകം യോഗികളുടെ കഥ ഉദാഹരണമായിട്ടുണ്ട്. അക്കൂട്ടത്തിൽ ശ്രീവ്യാസമഹർഷിയേയും ഗണിക്കാം. നിർമ്മലമായ തപോനിഷ്ഠയും ആത്മശക്തിയും വളൎന്നു പരമകാഷ്ഠയെ പ്രാപിച്ചാൽ ഒരാൾക്കു അതുകൊണ്ടു എത്രയധികം ലോകത്തെ അനുഗ്രഹിക്കാമെന്നതിനു ശ്രീവ്യാസൻെറതിനേക്കാൾ ദൃഷ്ടാന്തയോഗ്യമായ ഒരു ചരിതം വേറെ കാണുമോ എന്നു സംശയമാകുന്നു. കവികളുടെ കുലത്തിനു വേധസ്സാണ വ്യാസമുനി. പില്ക്കാലത്തു കവികളേയും കാവ്യങ്ങളേയും, അധികമായി സൃഷ്ടിച്ചിരിക്കുന്നതു ഭാരതമാകുന്നു.

ചെമ്പിച്ച ജട, ദീപ്തങ്ങളായ കണ്ണുകൾ, ശാന്തംഗഭീരമായ മുഖം, കറുത്തനിറം, എന്നിവയോടുകൂടിയതാണ വ്യാസമുനിയുടെ ശരീരം. നിറം കറുപ്പാകയാൽ കൃഷ്ണൻ എന്നും പേരുണ്ട്. ദ്വീപിൽവെച്ചു ജനിച്ചതുകൊണ്ടു ദ്വൈപായനൻ എന്ന നാമം സിദ്ധിച്ചു.

അപ്പോൾ മിന്നൽത്തകാറൊത്ത വേദവ്യാസമഹർഷിയെ
സരസ്വതീ തടാവാസി വ്യാസനെക്കണ്ടിതായവർ.

എന്ന പദ്യം പൂർവ്വാർദ്ധത്തിൽ മുനിയുടെ നിറത്തേയും ഉ

ത്തരാർദ്ധത്തിൽ വാസസ്ഥാനത്തേയും കുറിച്ചു പറഞ്ഞിരിയ്ക്കുന്നു.

വിരൂപോ ഹി ജടീ ചാപി ദുർവ്വർണ്ണഃ പുരുഷഃ കൃശഃ
സുഗന്ധേതരഗന്ധശ്ച സർവ്വഥാ ദുഷ്പ്രധർഷണഃ
തസ്യ കൃഷ്ണസ്യ കപിലാം ജടാം ദീപ്തേ ച ലോചനേ
ബഭ്രൂണി ചൈവ ശ്മശ്രൂണി ദൃഷ്ട്വാ ദേവീന്യമീലയൽ

എന്ന പദ്യങ്ങളിൽ നിന്നു മഹർഷിയുടെ ശരീരത്തിന്റെ പൂർണ്ണസ്വഭാവം ഗ്രഹിക്കാം. കറുത്തു ചടച്ചതും വിരൂപവും ജട പിടിച്ചതും ഒരുവിധം ദുർഗ്ഗന്ധത്തോടുകൂടിയതും ആണു ദേഹം. "വിരൂപഃ" "സുഗന്ധേതരഗന്ധഃ" "ദുർവ്വർണ്ണഃ," എന്നിങ്ങനെ ഒരാൾ തന്നെക്കുറിച്ചുതന്നെ പറയണമെങ്കിൽ ആ ആൾ എത്രവലിയ സത്യവാദിയായിരിക്കണം? ഒരു ദിവ്യനായ മഹർഷിക്കല്ലാതെ ഈ ഉഗ്രമായ സത്യവ്രതനിഷ്ഠ വേറെ ആൎക്ക ഉണ്ടാകും? ശ്രീവ്യാസഭഗവാന്റെ കടുകിടതെറ്റാത്ത ഈ സത്യനിഷ്ഠ മഹാഭാരതത്തിൽ ഏതു ഭാഗത്തും പരിലസിക്കുന്നതായി അനുഭവപ്പെടും.

വിചിത്രവീർയ്യന്റെ ചരമത്തോടുകൂടി കുരുകുലം നിസ്സന്താനമായിവന്നു. അപ്പോൾ ഭീഷ്മരുമായി ആലോചിച്ചു സത്യവതി പുത്രനായ വ്യാസമഹർഷിയെ വരുത്തി. മുനിയോടു ദേവി പറഞ്ഞു.

തയോരുല്പാദയാപത്യം സമർത്ഥോഹ്യസി പുത്രക !
അനുരൂപം കുലസ്യാസ്യ സന്തത്യാഃ പ്രസവസ്യ ച.

'തയോഃ' എന്ന പദത്തിനു വിചിത്രവീർയ്യപത്നിമാരും വിധവകളും ആയ അംബിക അംബാലിക എന്നീ രാജ്ഞിമാരിൽ എന്നു അർത്ഥം. മാതൃഭക്തനായ മഹർഷി സത്യവതിയുടെ അഭിപ്രായം സമ്മതിച്ചു.

ഈപ്സിതം തേ കരിഷ്യാമി ദൃഷ്ടം ഹ്യേതത്സനാതനം
ഭ്രാതുഃ പുത്രാൻ പ്രദാസ്യാമി മിത്രാവരുണയോസ്സമാൻ
വ്രതം ചരേതാം തേ ദേവ്യൌ നിർദ്ദിഷ്ടമിഹ യന്മയാ

സംവത്സരം യഥാന്യായം തതഃ ശുദ്ധേ ഭവിഷ്യതഃ
നഹി മാമവ്രതോപേതാ ഉപേയാൽ കാചിദംഗനാ.

(ആദി. അ. 114) "അമ്മയുടെ ആജ്ഞയനുസരിച്ചു ഞാൻ പ്രവൎത്തിക്കാം. എന്നിൽ നിന്നു അതിവിശിഷ്ടന്മാരായ പുത്രന്മാരെ ദേവികൾക്കു ലഭിക്കും. എന്നാൽ ഒരു കാൎയ്യം വേണം. ഞാൻ പറയുന്നതു അനുസരിച്ചു ഒരു സംവത്സരം അവർ വ്രതം അനുഷ്ഠിക്കണം. അപ്പോൾ അവർ വിശുദ്ധകളാകും. അവ്രതയായ ഒരു സ്ത്രീയ്ക്കുതന്നെ പ്രാപിക്കാവുന്നതല്ല". എന്നു മഹൎഷി മറുപടി പറഞ്ഞു. അതു സത്യവതിക്കു സമ്മതമായില്ല.

സദ്യോ യഥാ പ്രപദ്യേതേ ദേവ്യൌ ഗൎഭം തഥാ കുരു.
"ദേവികൾ ഉടനെ ഗൎഭിണികളായി പ്രസവിക്കുന്നതിനു വേണ്ടതു ചെയ്യണം. രാഷ്ട്രം അരാജകമായിബ്ഭവിച്ചിരിക്കുന്നതുകൊണ്ടു സന്താനമുണ്ടാകുന്നതിനു കാലതാമസം വരുത്താവുന്നതല്ല." എന്നു സത്യവതി അഭിപ്രായപ്പെട്ടു. മുനി തദനുസരണം പ്രവൎത്തിച്ചു. അങ്ങിനെ നിസ്സംഗനായ മുനി സസംഗനായി. അവ്രതകളായ രാജ്ഞിമാരെ സ്പൎശിക്കുന്നതിനു മുനിക്കും, വിരൂപനായ അദ്ദേഹവുമായി രമിക്കുന്നതിനു സുന്ദരികളായ അവൎക്കും തൃപ്തിയില്ലാതെയിരുന്നു. സത്യവതിയുടെ ആജ്ഞയെ രണ്ടുകൂട്ടരും അനുസരിച്ചു എന്നു മാത്രം. തൽഫലമായി അവരിൽ ഉണ്ടായ പുത്രന്മാർ, "ഒന്നൊരു കുരുടൻ മററതു പാണ്ടൻ" എന്ന വിധമായി. അങ്ങിനെയുണ്ടായവരാണു ധൃതരാഷ്ട്രനും പാണ്ഡുവും. ഇവരെക്കൊണ്ടു സത്യവതിക്കു തൃപ്തിവന്നില്ല. പിന്നെയും മുനിയെ അംബികയുടെ അടുക്കലേക്കു അയച്ചു. അവൾ പെരുത്തു തനിക്കുപകരം ദാസിയെ മുനിയുടെ സമീപത്തു വിട്ടു. അവൾ ഭക്തിയോടുകൂടി മുനിയുടെ ഹിതം അനുവൎത്തിച്ചു. തന്നിമിത്തം അവൾക്കു മഹാനും ധൎമ്മരാജാവിന്റെ അംശവുമായ വിദുരൻ ജനിച്ചു.

ഗംഭീരനായ മഹർഷിയുടെ സ്വഭാവ മാഹാത്മ്യത്തെ ദ്യോതിപ്പിക്കുന്ന ഒന്നാണു്,

നഹി മാമവ്രതോപേതാ ഉപേയാൽ കാചിദംഗനാ.

എന്നവാക്കു്. രാജ്ഞിമാരുടെ സൌന്ദര്യത്തിൽ ഭ്രമിച്ചു കാമചാപല്യവശനായിട്ടല്ല, തപസ്വിനിയായ മാതാവിന്റെ ഹിതം അനുസരിച്ചു കുലത്തിന്റെ നിലനില്പിനു സന്താനം ഉണ്ടാകുവാൻ വേണ്ടിയാണു മുനി പ്രവർത്തിച്ചതു എന്നു ഇവിടെ പ്രത്യേകം ഓർമ്മിക്കേണ്ടതുണ്ടു്. വ്രതശുദ്ധിയോടുകൂടിയ സ്ത്രീപുരുഷന്മാർക്കു മാത്രമേ സത്തമങ്ങളായ സന്താനങ്ങൾ സംഭവിക്കയുള്ളൂ. അവ്രതകളെ സ്പർശിക്കുന്ന പുരുഷനു് ആത്മശുദ്ധി കുറയും. ഇവരിൽ ഉണ്ടാകുന്ന സന്താനങ്ങൾ ദുർഭഗങ്ങളായിത്തീരും. ഈ ഗംഭീര തത്ത്വം ഇവിടെ ഗ്രഹിക്കേണ്ടതുണ്ടു്. രാജ്ഞിമാർ വ്രതശുദ്ധിയില്ലാത്തവരായിരുന്നതുകൊണ്ടും, മുനിക്കു അഹിതം പ്രവർത്തിച്ചതുകൊണ്ടും സന്താനങ്ങൾ ദുർഭഗങ്ങളായിവന്നു. ധൃതരാഷ്ട്രന്റെയും പാണ്ഡുവിന്റെയും പുത്രന്മാർതമ്മിൽ വൈരികളായി മത്സരിച്ചുകഴിഞ്ഞുകൂടി. ഒടുവിൽ പോരടിച്ചു കുലവും ലോകവും മുടിച്ചു. ഇപ്രകാരം അവ്രതകളായ സ്ത്രീകളുടെ ആത്മമാലിന്യം പുത്രപൌത്രപരമ്പരയിലേക്കു സംക്രമിച്ചു പൊതുവേ കുലത്തിനും സമുദായത്തിനും ആപല്ക്കരമായി ഭവിക്കുന്നു.

'ദുരപത്യം കുലാംഗാരഃ'

എന്നും

ഇച്ഛേതാം യാദൃശം പുത്രം തദ്രൂപചരിതാംശ്ച തൌ.

എന്നും (അഷ്ടാ. ഹൃദയം) ശാസ്ത്രം ഉപദേശിക്കുന്നതു അനുഭവസിദ്ധമായ തത്ത്വമാകുന്നു. കുടുംബത്തിനും സമുദായത്തിനും പൊതുവേ ലോകത്തിനും ദുർജ്ജനങ്ങളെക്കൊണ്ടല്ലാതെ ഒരു കാലത്തും ആപത്തും നാശവും ഉണ്ടാകുന്നതല്ല. മാതാപിതാക്കന്മാരുടെ അവ്രതസിദ്ധമായ ആത്മമാലിന്യമാണു സ

ന്താക്കളുടെ ദുഷ്ടതയുടെ മൂലമൂലമായി നില്ക്കുന്ന ദോഷം. കുട്ടികൾ ഉണ്ടായിട്ടല്ല, ഉണ്ടാകുന്നതിനു മുൻപാണ് അവർ നന്നാകുന്നതിനു ശ്രമിയ്ക്കേണ്ടതു്. വ്രതനിഷ്ഠകൊണ്ടു മാതാപിതാക്കന്മാർ ആത്മശുദ്ധി നേടുകയാണ് അതിനു മുഖ്യമായി വേണ്ടതു്. അത്തരക്കാർക്കു ഒരിക്കലും ദുസ്സന്താനമുണ്ടാകുന്നതല്ല. അവതാരപുരുഷന്മാരും ലോകത്തിൽ ഏതെങ്കിലും വിധത്തിൽ മഹനീയതയെ പ്രാപിച്ചിട്ടുള്ള മഹാപുരുഷന്മാരും സജ്ജനങ്ങളും എല്ലാം സുവ്രതന്മാരായ മാതാപിതാക്കന്മാരിൽനിന്നു ജനിച്ചിരിക്കുന്നവരാകുന്നു, അവരുടെ ചരിത്രത്തിൽനിന്നു ഈ വസ്തുത തെളിയും.

ഒരു വ്യക്തിക്കു എന്തെങ്കിലും സ്വഭാവമലിനത്വം സംഭവിച്ചു കാണുമ്പോൾ അയാളുടെ മൂലസ്ഥാനം പിഴച്ചു എന്നു വിശ്വസിക്കണം.

അനാര്യതാ നിഷ്ഠുരതാ ക്രൂരതാ നിഷ്ക്രിയാത്മതാ
പുരുഷം വ്യഞ്ജയന്തീഹ ലോകേ കലുഷയോനിജം.

എന്നു (മനു) ധർമ്മശാസ്ത്രം ഉപദേശിക്കുന്നു. എത്ര ഗംഭീരവും യഥാർത്ഥവും ആയ തത്വം! ഒരു സമുദായത്തിൽ ദുർജ്ജനങ്ങൾ വർദ്ധിച്ചു കാണുമ്പോൾ അതിൻെറ ചാരിത്രശുദ്ധി അടിയേ ഇളകിയെന്നു വിശ്വസിച്ചുകൊള്ളണം. അസദ്വൃത്തികളെ പുകഴ്ത്തുന്ന ഇന്നത്തെ പുരോഗമന സാഹിത്യവും, 'ശുനാം കപീനാമിവ വർണ്ണസങ്കരഃ' എന്ന നില വരെ ജനങ്ങളെ എത്തിച്ച പരിഷ്കാരഗതിയും ലോകത്തിൻെറ ചാരിത്രശുദ്ധിയുടെ അടിത്തറ കുറേയേറെത്തകർത്തിട്ടുണ്ടു്. ലോകോന്നതിക്കു ആഗ്രഹിക്കുന്ന നേതാക്കന്മാരുടെ ദൃഷ്ടി, ആദ്യമായി പതിയേണ്ടതു ഭ്രഷ്ടവും നഷ്ടവുമായ ചാരിത്രശുദ്ധിയെ, ശിഷ്ടവും പുഷ്ടവും ആക്കി ഉദ്ധരിച്ചു വീണ്ടും പ്രതിഷ്ഠിക്കുകയെന്നതിലാകുന്നു.

"നഹി മാമവ്രതാ കാചിദഭൂയാൽ" എന്ന വ്രതം എല്ലാ പുരുഷന്മാർക്കും സ്ത്രീകൾക്കും ഉണ്ടാകണം. എന്നാൽ കാ

യ്യും എല്ലാം ജയിക്കും. സർവ്വപ്രധാനമായ ഒരു കാൎയ്യമായതു കൊണ്ടു ഇതിനെപ്പററി ഇത്രയും പ്രതിപാദിച്ചതാകുന്നു.

ഭീഷ്മർ പിതാവിനു വേണ്ടി രാജ്യം ഉപേക്ഷിച്ചു നിത്യബ്രഹ്മചൎയ്യം കൈക്കൊണ്ടു. വ്യാസമഹർഷി മാതാവിനു വേണ്ടി ബ്രഹ്മചൎയ്യം ഉപേക്ഷിച്ചു, വിധവകളും അപ്രജകളും ആയ വിചിത്രവീൎയ്യപത്നിമാരെയും ദാസിയെയും പ്രാപിച്ചു സന്താനത്രയത്തിന്റെ പിതാവായി. ഇവ രണ്ടും തുല്യങ്ങളായ ത്യാഗങ്ങളല്ല. മഹർഷിയുടേതിനു തൂക്കം ഏറും.

പാണ്ഡവന്മാരോടു സ്നേഹബഹുമാനങ്ങളും, ദുൎയ്യോധനാദികളോടു അതൃപ്തിയും മഹർഷിക്കു അസാധാരണമായ നിലയിൽ ഉണ്ടു്, എന്നു സമ്മതിക്കണം. അതിനു ഒരു കൂട്ടരുടെ ധർമ്മനിഷ്ഠയും, മററവരുടെ വിശപഗർഹ്യങ്ങളായ അസൽപ്രവൃത്തികളും ആണു കാരണം.

വീതസ്പൃഹാണാമപി യോഗഭാജാം
ഭവന്തി ഭവ്യേഷ്വിഹ പക്ഷപാതാഃ.

എന്നു, മഹാകവി ഭാരവി പറഞ്ഞിരിക്കുന്നതു മഹാപുരുഷന്മാരെ സംബന്ധിക്കുന്ന ഒരു വാസ്തവമാകുന്നു. പാണ്ഡവന്മാർക്കു കഷ്ടതകൾ നേരിടുമ്പോൾ മഹർഷി തത്സമീപത്തിൽ ചെന്നു ഹിതോപദേശം ചെയ്തു അവരെ സഹായിക്കുന്നു. മഹർഷിയുടെ ഉപദേശം ധൃതരാഷ്ട്രനു സമ്മതമെങ്കിലും ദുൎയ്യോധനാദികൾക്കു ഹിതമല്ല.

സരസ്വതീനദിയുടെ പടിഞ്ഞാറെക്കരയിലാണു വ്യാസമഹർഷിയുടെ ആശ്രമം.

ബ്രഹ്മനദ്യാം സരസ്വത്യാമാശ്രമഃ പശ്ചിമേ തടേ
ശമ്യാപ്രാസ ഇതിപ്രോക്ത ഋഷീണാം സത്രവർദ്ധനഃ.

(ഭാഗ. സ്ക. പ്ര. അ. 7.) എന്നു ഭാഗവതത്തിൽ പറഞ്ഞിരിക്കുന്നു. സരസ്വതി പ്രസിദ്ധവും മഹത്തുമായ ഒരു പുണ്യതീൎത്ഥമാകുന്നു. ശല്യപർവ്വത്തിൽ ബലദേവതീർത്ഥയാത്രാപൎവ്വ

ത്തിൽ ഈ നദിയുടെ മാഹാത്മ്യം വിസ്തരിച്ചു പറയുന്നുണ്ട്. ഇതിന്റെ തീരത്താകുന്നു കാമ്യകവനം.

ഹിമവൽഗിരിയുടെ കിഴക്കെ ഭാഗത്തു വിജനപ്രദേശത്തിരുന്നു മഹർഷി ശിഷ്യന്മാരെ പഠിപ്പിച്ചു വന്നു. സുമന്തു, ജൈമിനി, പൈലൻ, വൈശമ്പായനൻ, പുത്രനായ ശുകൻ, എന്നിങ്ങനെ അഞ്ചു പേരാണു മുനിയുടെ ശിഷ്യന്മാർ. ഇവരിൽ പൈലൻ ഋഗ്വേദത്തിന്റേയും, ജൈമിനി സാമത്തിന്റേയും, വൈശമ്പായനൻ യജുസ്സിന്റേയും, സുമന്തു അഥർവ്വത്തിന്റേയും പ്രവർത്തകനാകുന്നു. ഗുരുമുഖത്തു നിന്നു മഹാഭാരതം പഠിച്ചു ജനമേജയനോടു പറയുന്നതു വൈശമ്പായനനാണ്. ഇപ്രകാരം ഇവർക്കു വിദ്യാപ്രവർത്തനവിഷയത്തിൽ ഓരോ വിധം പ്രാധാന്യം ഉണ്ട്.

## നാരദമുനി.

ഉത്തരഭാരതത്തിൽ നാരദനു ഒരു നല്ല സ്ഥാനമുണ്ടെന്നു മുൻപു സൂചിപ്പിച്ചുവല്ലോ. "ശാരദാംബുധരചാരുശരീരൻ" എന്നു ശ്രീകൃഷ്ണചരിതം മണിപ്രവാളത്തിൽ നാരദന്റെ നിറത്തെക്കുറിച്ചു പറഞ്ഞിരിക്കുന്നു. അതുകൊണ്ടു മുനിയുടെ നിറം വെളുപ്പെന്നു വിശ്വസിക്കാം. ഭഗവൽഭക്തന്മാരിൽ അഗ്രഗണ്യൻ, സകലശാസ്ത്രങ്ങളിലും അഗാധ വൈദഗ്ദ്ധ്യം നേടിയിരിക്കുന്നവൻ, നൃത്തത്തിലും ഗാനത്തിലും അതിസമർത്ഥൻ, വീണവായനയിൽ കുതുകി, മഹതിയെന്ന വീണയെ കയ്യിൽ ധരിക്കുന്നവൻ, ദീനജനാനുഗ്രഹതല്പരൻ, കൃത്രിമം കാണിക്കുന്ന പാപികളെ അപകടത്തിൽ ചാടിക്കുന്നവൻ, ലോകക്ഷേമ ദീക്ഷാരതൻ, സഞ്ചാരശീലൻ എന്നിങ്ങനെ പല വിശേഷണങ്ങളേയും പുരസ്കരിച്ചുവേണം നാരദന്റെ പുണ്യനാമം സ്മരിക്കുന്നതിനു; വാല്മീകിക്കു രാമായണകഥയുപദേശിക്കുന്നതു നാരദൻ: വ്യാസമഹർഷിക്കു ഭാഗവതം ഉപദേശിക്കുന്നതും ഈ യോഗീശ്വരൻ തന്നെ. പുരാണങ്ങളിലും ഇതിഹാസങ്ങളിലും എല്ലാം നാരദന്റെ പേരിനും കഥയ്ക്കും

പ്രധാന സ്ഥാനമുണ്ട്. 'ഉണ്ടോ പുരാണകഥ നാരദനെണ്ണതികൽ' എന്നാണ കവികൾ പറയാറുള്ളതു്. അനുശാസനത്തിൽ (അ. 31) നാരദൻ, പൂജ്യന്മാരെക്കുറിച്ചു് പ്രതിപാദിക്കുന്ന ഭാഗം ശ്രദ്ധവെച്ചു് പഠിക്കേണ്ടതാണു്.

ഭാഗവതത്തിൽ (സ്ക. 1. അ. 5–6) നാരദന്റെ കഥ വിസ്തരിച്ചും ഭംഗിയായും പ്രതിപാദിക്കുന്നുണ്ടു്. മൂഢനും അഗതിയുമായ ഒരു ബാലൻ സജ്ജനസംസർഗ്ഗം ലഭിച്ചു ഭക്തനായി ഭ്ശേവിച്ചു കാലാന്തരത്തിൽ പരമമായ ആത്മോന്നതിയെ പ്രാപിച്ചു ലോകാചാര്യനായിത്തീൎന്നു. ആ ഭാഗവതോത്തമനത്രേ പുരാണ പ്രസിദ്ധനും സർവ്വവന്ദ്യനും ആയ നാരദ മഹാമുനി.

ഏഷണിക്കാരൻ എന്ന അൎത്ഥത്തിൽ ലോകവ്യവഹാരത്തിൽ സാധാരണമായി ഉപയോഗിച്ചുവരുന്ന ഒന്നാണു നാരദപദം. പൌരാണികകാലത്തും നാരദനെക്കുറിച്ചു ആക്ഷേപമുള്ളവരുണ്ടായിരുന്നു. അസുരവൎഗ്ഗക്കാർ അത്തരക്കാരാണു്.

കേളീലോലൻ വിപ്രനവൻ നാരദൻ ഭേദശീലനാം
ഇണക്കിയോരെയും പാരിൽ ഛിദ്രിപ്പിച്ചു രസിയ്ക്കുയാം
ചൊറിക്കുട്ടിക്കൊണ്ടുലകിലെന്നും ചുററുന്നു ചഞ്ചലൻ
മന്നോൎക്ക വൈരവും വീണക്കമ്പിയും കൂട്ടിമീട്ടുവോൻ.

(ഹരിവംശം–വിഷ്ണുപൎവ്വം. അ. 1) എന്നു കംസൻ നാരദനെക്കുറിച്ചു നിന്ദിച്ചു ഭൃത്യന്മാരോടു പറയുന്നതു നോക്കുക.

ഭാരതത്തിൽ നാരദമുനിയെ എങ്ങിനെ വർണ്ണിച്ചിരിക്കുന്നു എന്നു നോക്കുക.

ജടാഭാരം കെട്ടിയവൻ സ്വൎണ്ണചീരൻ തപോനിധി
പൊന്നിൻ ദണ്ഡേന്തിയോൻ കയ്യിൽ കിണ്ടിയുള്ളോൻ
ധരാപതേ!
സുഖനാദമെഴും നല്ല കച്ഛപീവീണയേന്തിയോൻ
ആട്ടത്തിൽ പാട്ടിലും ദക്ഷൻ ദേവബ്രാഹ്മണപൂജിതൻ.

(ശല്യ. അ. 54) പ്രകൃതത്തിൽ മഹർഷിയുടെ ഗുണഗണാദി വൈദഗ്ദ്ധ്യത്തെ സ്മരിച്ചിരിക്കുന്നതു ശ്രദ്ധേയമാകുന്നു. മാഘ മഹാകാവ്യത്തിന്റെ ആരംഭത്തിൽ മഹർഷിയെക്കുറിച്ചു വ ൎണ്ണിച്ചിരിക്കുന്ന ഭാഗം സഹൃദയന്മാർ ഈ സന്ദർഭത്തിൽ ഓ ൎമ്മിക്കുന്നതു നന്നായിരിക്കും. ധ്രുവചരിതം തുള്ളലിൽ കുഞ്ച ൻനമ്പിയാർ വൎണ്ണനം ചെയ്തിരിക്കുന്നതും. ഭാരതത്തിൽ (സ ഭാ. അ. 5) നാരദൻ ഏതെല്ലാം വിദ്യകളിൽ നൈപുണ്യമേറ മെന്നു പ്രതിപാദിക്കുന്നുണ്ടു്. അതിൽ നിന്നു യോഗി സർവ്വ ജ്ഞൻ എന്നു തെളിയും. കാവ്യത്തിൽ മഹർഷി യുധിഷ്ഠിര ന ചെയ്യുന്ന ജ്ഞാനോപദേശം (സ. 17) ഒരു മുഖ്യഭാഗമാ കുന്നു.

### പാണ്ഡവന്മാരുടെ ദേവാംശത്വം.

പാണ്ഡവന്മാരും തല്പക്ഷക്കാരും ദേവന്മാരുടേയും, കൌ രവന്മാർ അസുരന്മാരുടേയും അംശം കൈക്കൊണ്ടു ജനിച്ചിരി ക്കുന്നവരാണു്. യമന്റെ അംശം ധർമ്മപുത്രൻ; വായുവി ന്റെ ഭീമൻ; അശ്വിനി ദേവന്മാരുടെ നകുല സഹദേവന്മാ ർ; ഇന്ദ്രന്റെ (നരനാരായണന്മാരുടെ) അംശങ്ങൾ കൃഷ്ണാൎജ്ജു നന്മാർ; വർച്ചസ്സു അഭിമന്യു. ധൃതരാഷ്ട്രൻ തന്നാമകനായ ഗ ന്ധർവ്വൻ; ദുര്യോധനനും ശകുനിയും കലിദ്വാപരന്മാർ. അഷ്ട വസുക്കളിൽ ഇളയവനായ ദ്യോവിന്റെ അംശം ഭീഷ്മൻ; അച്യുതൻ എന്നമരുത്തു പാണ്ഡു; ആദിത്യൻ കർണ്ണൻ; ലോകത്തിൽ അസുരാംശങ്ങളായി ജനിച്ച ഖലന്മാരെ വധി ച്ചു ഭൂഭാരം കുടുക്കുന്നതിനു സ്വസ്വാംശങ്ങളോടുകൂടി അവത രിച്ച ദേവന്മാരാണു ധർമ്മപുത്രാദികൾ.

### അഭിമന്യു.

അഭിമന്യുവിനെക്കുറിച്ചു ഒരു വാക്കുകൂടി പറഞ്ഞുകൊ ള്ളട്ടെ. ദേവന്മാർ ചന്ദ്രന്റെ അടുക്കൽചെന്നു തല്പുത്രനായ വർച്ചസ്സിനെ അവതരണത്തിനു വിട്ടുകൊടുക്കണമെന്നു താല്പ

യ്യപ്പെട്ടു. അതിസ്നേഹംനിമിത്തം മകനെ വിട്ടുപിരിയാതിരിക്കുന്നചന്ദ്രന്ന അതു സമ്മതമായില്ല. ഒടുവിൽ ഒരു ചുരുങ്ങിയ കാലത്തേക്കു വിടാമെന്നു കരാറുചെയ്തു. ആ കരാറു പതിനാറു വർഷംകാലമാണു്. അതനുസരിച്ചു് അത്രയും കാലം കഴിഞ്ഞാൽ അഭിമന്യുവിന്നു ലോകംവിട്ടു പിതാവിൻെറ അടുക്കൽ ചെല്ലണം. ഇക്കാരണംകൊണ്ടു അഭിമന്യുവിൻെറ ആയുസ്സു കുറഞ്ഞുപോയി. പോരിൽ അല്പസമയംകൊണ്ടു് കൌരവസൈന്യത്തിൻെറ ഒരു നല്ലഭാഗം തകൎത്തുപൊടിച്ച വീരകേസരിയായ അഭിമന്യുവിനോടു വായനക്കാൎക്കു് അന്യാദൃശമായ ഒരു സ്നേഹവും ബഹുമാനവും സംഭവിക്കുക സാധാരണമാണു്. അനയപ്രയോഗംകൊണ്ടല്ലാതെ ഈ വീരശിഖാമണിയെ വധിക്കുക സാദ്ധ്യമല്ല. കൊന്നില്ലെങ്കിൽ അഭിമന്യുവിന്നു പിതൃസമീപത്തു ചെല്ലുന്നതിന്നു താമസംവരും. അപ്പോൾ കരാറിന്നു ഭംഗംവരികിട്ടും. അതുകൂടാതെ കഴിക്കുന്നതിന്നു അധൎമ്മമായി വധിച്ചുവെന്നു കല്പിച്ചതാകുന്നു.

തം ദൃഷ്ട്വാ ചന്ദ്രവദനം കുമാരം ഭൂമിപാതിതം
വ്യോമഗാമുമുചുൎബ്ബാഷ്പം സുരവിദ്യാധരാംഗനാഃ.

എന്ന (ക്ഷേമേന്ദ്ര) പദ്യം ഓൎമ്മയിൽവരുന്നു. മൃതനായിക്കിടക്കുന്നവനും സുഭഗശരീരനുമായ അഭിമന്യുവിൻെറ ചന്ദ്രസദൃശമായ മുഖം കണ്ടിട്ടു, ആകാശത്തിൽക്കൂടി സഞ്ചരിച്ച ദിവ്യസ്ത്രീകൾ സങ്കടാധിക്യംകൊണ്ടു് കണ്ണുനീർപൊഴിച്ചു. പ്രകൃതത്തിൽ, സഹൃദയന്മാൎക്കു് അഭിമന്യുവിനെ സംബന്ധിച്ചു ഈ മനഃസ്ഥിതിയുണ്ടാകും.

ഭാരതം മൂലത്തിൽ (ദ്രോണ. അ. 49) മൃതനായിക്കിടക്കുന്ന അഭിമന്യുവിനെ ഇപ്രകാരം വൎണ്ണിച്ചിരിക്കുന്നു.

പൊയ്കയെക്കുഞ്ജരംപോലെപടയെത്താൻ കലക്കിയോൻ
ശോഭിച്ചു ഹതനാംവീരൻ വേടർകൊന്നാനപോലെവേ

അവ്വണ്ണം വീണോരാശ്ശൂരൻതൻചുററും നിന്നു നിൻഭടർ
വേനല്ക്കു കാടെരിച്ചിട്ടുകെട്ട തീചുററുമാംവിധം
ഗിരിശൃംഗങ്ങൾ ഭഞ്ജിച്ചുതിരിച്ചാക്കാററുപോലവേ
കുരുസൈന്യംതപിപ്പിച്ചസ്തമിച്ചർക്കനുതുല്യമേ
ഉപപ്ലുതേന്ദുവെപ്പോലെ വററീടുംകടൽപോലവേ
പൂർണ്ണചന്ദ്രാഭമുഖനെക്കാകപക്ഷാവൃതക്ഷണേ

x x x

മററുവീരന്മാരുടെയ കണ്ണിൽ കണ്ണീരൊലിച്ചുപോയ്
ആകാശത്തും ഭൂതജാലമാക്രോശിച്ചു ധരാപതേ!
വീണചന്ദ്രൻപൊലെയുള്ള വീരനെക്കാൺകകാരണം.

ഈ ഭാഗം വായിക്കുമ്പോൾ ശ്രീ വ്യാസമഹർഷിതന്നെ അഭിമന്യുവിന്റെ പതനത്തിൽ സങ്കടപ്പെട്ടുഎന്നു സഹൃദയന്മാൎക്കു തോന്നിപ്പോകും. പ്രകൃതം എത്രയും കരുണമയമായിരിക്കുന്നു. "മററുവീരന്മാർ" എന്നതിനു കുരുപക്ഷത്തിൽ പെടാത്തവർ എന്നു അൎത്ഥം.

## രസവിചാരം.

മഹാഭാരതത്തിലെ അംഗിയായ രസം ശാന്തമാകുന്നു. ഉന്നതമായ പ്രതാപത്തോടുകൂടി വൎത്തിച്ചു ലോകം കിടുകിട വിറപ്പിച്ച രാജാക്കന്മാർ ഒടുവിൽ തമ്മിൽതല്ലിത്തകൎന്നു നാമാവശേഷന്മാരായി. അല്പകാലത്തിനിടയ്ക്കു അവരുടെ കുലവും നശിച്ചു. അതുകൊണ്ടു ലോകവിഭവങ്ങൾ എത്രയും സുഖപ്രദങ്ങളും രമണീയങ്ങളും ആഡംബരഭരിതങ്ങളും എങ്കിലും ക്ഷണഭംഗുരങ്ങളാകയാൽ അവയിൽ ആസക്തി സംഭവിക്കരുതെന്നും, ശാശ്വതാനന്ദത്തെ ജനിപ്പിക്കുന്നതിനു ശാന്തിവൈരാഗ്യങ്ങൾക്കു മാത്രമേ കരുത്തുള്ളു എന്നും ഭാരതം പഠിപ്പിക്കുന്നു. അതു പഠിക്കുന്നവൎക്കു തല്ക്കാലത്തേക്കെങ്കിലും പ്രസ്തുതഗുണം സംഭവിക്കാതെയിരിക്കയില്ല. നിശ്ചയം. പ്രതാ

പോലുൎഷത്തോടുകൂടി നാടുവാണിരുന്ന ദുൎയ്യോധനന്റെയും കൂട്ടുകാരുടേയും അവസാനം എങ്ങിനെയായി? ബലഭദ്രനും ശ്രീകൃഷ്ണനും കാത്തുവന്ന യദുവംശത്തിനു എന്തു ദുരവസ്ഥ വന്നുകൂടി? പാണ്ഡവന്മാർ എന്തു സ്ഥിതിയെ പ്രാപിച്ചു? ഭൌതികങ്ങളായ സുഖപ്രഭാവാദികൾ 'കരീന്ദ്രകൎണ്ണാഞ്ചലചപലങ്ങ'ളെന്നു ഗ്രഹിക്കുന്നതിനു ഇതിനെക്കാൾ വലിയ ഒരു തെളിവു എന്തുവേണം? ഭാരതം പഠിപ്പിക്കുന്ന തത്വങ്ങളെ ആകപ്പാടെ ഗ്രഹിച്ചു അരിച്ചുകുറുക്കിയെടുത്തു ക്ഷേമേന്ദ്രൻ ഇപ്രകാരം ഉപദേശിക്കുന്നു.

രത്നോദാരചതുസ്സമുദ്രരശനാം
ഭുക്ത്വാ ഭുവം കൌരവോ
ഭഗ്നോരുഃ പതിതഃ സനിഷ്പരിജനോ
ജീവൻ വൃകൈർഭക്ഷിതഃ
ഗോപൈർവ്വിശ്വജയീ ജിതസ്സവിജയഃ
കുക്കൈഃ ക്ഷതാവൃഷ്ണയ -
സ്തസ്മാൽ സൎവ്വമിദം വിചാൎയ്യ സുചിരം
ശാന്ത്യൈ മനോ ദീയതാം.

ഈ ശ്ലോകം ധരിച്ചിരിക്കേണ്ടതും സാരവത്തും ഗംഭീരവും ആയ തത്വമാകുന്നു. ശ്ലോകത്തിലെ പ്രഥമപാദം ഭൂമിയുടെ ഐശ്വൎയ്യപൂൎണ്ണതയേയും, 'കൌരവ'പദം കുലോന്നതിയേയും; ദ്വിതീയപാദം യുദ്ധംനിമിത്തം ദുൎയ്യോധനനുനേരിട്ട അനാഥതയേയും അവശതയേയും വ്യഞ്ജിപ്പിക്കുന്നു. മൂന്നാം പാദത്തിൽ അൎജ്ജുനന്റെ മഹത്വത്തേയും ഒടുവിൽ നേരിട്ട ദൌൎബ്ബല്യത്തേയും യദുകുലനാശത്തേയും വെളിപ്പെടുത്തുന്നു. ഇതിൽനിന്നൊക്കെ എന്തുപഠിക്കണമെന്ന തത്വം 'ശാന്ത്യൈ മനോ ദീയതാം' എന്ന വാക്യത്തിൽ ഉപദേശിക്കുന്നു. "അശാന്തസ്യ കുതസ്സുഖം" എന്ന ഗീതാവാക്യവും പ്രകൃതത്തിൽ സ്മരിക്കുന്നതു നന്നായിരിക്കും.

പ്രസ്തുത തത്വത്തെപ്പററി ഗാഢമായി ചിന്തിച്ചു ആചാൎയ്യന്മാർ ഭാരതത്തിലെ രസം ശാന്തം എന്നു സ്ഥാപിച്ചിരിക്കുന്നു. ഇവിടെ ആനന്ദവൎദ്ധനന്റെ അഭിപ്രായം ഉദ്ധരിക്കാം. "സത്യം ശാന്തസൈ്യവ രസസ്യാംഗിത്വം മഹാഭാരതേ, മോക്ഷസ്യ ച സൎവ്വപുരുഷാർത്ഥേഭ്യഃ പ്രാധാന്യമിത്യേതന്ന സ്വശബ്ദാഭിധേയത്വേനാനുക്രമണ്യാംദർശിതം," 'ദർശിതം തു വ്യംഗ്യത്വേന'.

ഭഗവാൻ വാസുദേവശ്ച കിൎത്ത്യതേത്ര സനാതനഃ.

ഇത്യസ്മിൻ വാക്യേ അനേന ഹ്യയമൎത്ഥോ വ്യംഗ്യത്വേന വിവക്ഷിതോ യദത്ര മഹാഭാരതേ പാണ്ഡവാദിചരിതം യൽ കീൎത്ത്യതേ തത്സർവ്വമവസാന വിരസമവിദ്യാ പ്രപഞ്ചരൂപഞ്ച, പരമാൎത്ഥസത്യസ്വരൂപസ്തു ഭഗവാൻ വാസുദേവോത്ര കീൎത്ത്യതേ. തസ്മാൽ തസ്മിന്നേവ പരമേശ്വരേ ഭഗവതി ഭവത ഭാവിത ചേതസോ മാഭൂത വിഭൂതിഷു നിസ്സാരാസു രാഗിണഃ. ഗുണേഷു വാ നയ വിനയ പരാക്രമാദിഷ്വമീഷു കേവലേഷു കേഷുചിത്സർവ്വാത്മനാ പ്രതിനിവിഷ്ടധിയഃ. തഥാ ചാഗ്രേഃ- പശ്യത നിസ്സാരതാം സംസാരസ്യേത്യമുമേവാൎത്ഥം ദ്യോതയൻ സ്ഫുടമേവാവഭാസതേ വ്യഞ്ജകശക്ത്യനുഗൃഹീതശ്ച ശബ്ദഃ ഏവം വിധമേവാൎത്ഥം ഗർഭീകൃതം സന്ദർശയന്തോനന്തര ശ്ലോകാലക്ഷ്യന്തേ. 'സഹി സത്യം' ഇത്യാദയഃ." ഗംഭീരനായ ആചാൎയ്യൻ വീണ്ടും പറയുന്നു. "പാണ്ഡവാദിചരിതവർണ്ണനസ്യാപി വൈരാഗ്യജനനതാല്പൎയ്യാദ്വൈരാഗ്യസ്യ ച മോക്ഷമൂലത്വാന്മോക്ഷസ്യ ച ഭഗവൽപ്രാപ്ത്യുപായത്വേന മുഖ്യതയാ ഗീതാദിഷു പ്രദർശിതത്വാൽ പരബ്രഹ്മപ്രാപ്ത്യുപായത്വമേവ". പ്രതാപശാലികളായ രാജാക്കന്മാരുടേയും തല്പരമ്പരകളുടേയും ചരിതം ഭാരതത്തിൽ പ്രതിപാദിച്ചിരിക്കുന്നതു വൈരാഗ്യം ജനിപ്പിക്കുന്നതിനാകുന്നു. വൈരാഗ്യം മോക്ഷത്തിനു മൂലം. "തദേവാനു ക്ര

മണീനിർദ്ദിഷ്ടേന വ്യാസേന ഭഗവതാ വ്യതിരേകിണഃ സർവ്വസ്യാന്യസ്യാനിത്യതാം പ്രകാശയതാ മോക്ഷലക്ഷണ ഏവൈകഃ പരഃ പുരുഷാർത്ഥഃ ശാസ്ത്രനയേ കാവ്യനയേ ച തൃഷ്ണാക്ഷയസുഖപരിപോഷലക്ഷണഃ ശാന്തരസോ മഹാഭാരതസ്യാംഗിത്വേന വിവക്ഷിത ഇതി സുപ്രതിപാദിതം." ഭൗതികങ്ങളായ വസ്തുക്കൾ സർവ്വവും അനിത്യങ്ങളെന്നും മോക്ഷംതന്നെ മുഖ്യപുരുഷാർത്ഥം എന്നും കാണിച്ചു സംസാരാസക്തിയെ നശിപ്പിക്കുന്ന ശാന്തമാണു മഹാഭാരതത്തിലെ അംഗിയായ രസം. ഈ അഭിപ്രായം സർവ്വസമ്മതമാകുന്നു.

മഹാഭാരതം വായിക്കുന്ന ഒരുവനു അതിന്റെ അവസാനഭാഗത്തു എത്തിച്ചേരുമ്പോൾ പ്രാപഞ്ചിക സുഖാനുഭവങ്ങളോടു വിരക്തിയേയും വൈമത്യത്തേയും ജനിപ്പിക്കുന്നതായ ജ്ഞാനത്തിന്റേയും ശാന്തിയുടേയും പ്രകാശം മനസ്സിൽ ഉണ്ടാകാതെയിരിക്കയില്ല. നിരന്തരമായ രക്തപ്രവാഹംകൊണ്ടും ഗജതുരഗാദി ശബ്ദഘോഷംകൊണ്ടും ഭീഷണങ്ങളും വിപുലങ്ങളും ആയ രണാങ്കണങ്ങളിൽകൂടി, ഹൃദയത്തെ ദ്രവിപ്പിക്കുന്ന സ്ത്രീജന വിലാപം കേട്ടുകൊണ്ടു, ശരശയ്യയിൽ കിടക്കുന്ന ഭീഷ്മരുടെ സ്ഥിതികണ്ടു, ഹസ്തിനാപുരത്തിലും അശ്വമേധ യാഗശാലയിലും അല്പം സമയം വിശ്രമിച്ചു, വീണ്ടും ഗതിചെയ്യുന്ന സഹൃദയഹൃദയത്തിനു ധൃതരാഷ്ട്രന്റെ പരിപാവനമായ ആശ്രമത്തിൽ ചെന്നുചേരുമ്പോൾ മാത്രമേ കുറച്ചു ആശ്വാസവും ശാന്തതയും ലഭിക്കുന്നുള്ളു. എന്നാൽ അവിടെ ശാന്തിസുഖം അനുഭവിച്ചുകൊണ്ടു അധികംനേരം ഇരിക്കാതെ അതു ഉടനെ യദുവീരന്മാരുടെ മദ്യദുർഗ്ഗന്ധ ദൂഷിതമായ പോർക്കളത്തിൽ ചെല്ലുന്നതിനു നിർബ്ബന്ധിതമാകുന്നു. ഒടുവിൽ സർവ്വവുമുപേക്ഷിച്ചു യാത്ര ചെയ്തു സ്വർഗ്ഗത്തിൽ എത്തിച്ചേരുമ്പോൾ യഥാർത്ഥവും അനശ്വരവും ആയ പ

രമാനന്ദം അനുഭവിക്കുവാൻ ഇടയാകുന്നു. ലോകത്തിൽ ഒരു സമ്രാഡ്വരേണ്യന്റെ ഭൌതികപ്രഭാവശോഭിതവും രാജസവും ആയ രാജധാനിയിൽ ആരംഭിക്കുന്ന ഭാരതകഥ ആഹ്ലാദകരങ്ങളും ശോകമയങ്ങളും ശാന്തിപ്രദങ്ങളും ഭയങ്കരങ്ങളും ഉദ്ധുരങ്ങളും രമണീയങ്ങളും വിചിത്രങ്ങളും സരസങ്ങളും ആയ അനേകം രംഗങ്ങളെ അതിക്രമിച്ചു ഒടുവിൽ സർവ്വസൌഭാഗ്യപൂർണ്ണമായ സ്വർഗ്ഗത്തിൽ ശാന്ത്യാനന്ദമയമായ ഒരു സ്ഥാനത്തുചെന്നു അവസാനിക്കുന്നു. അതു തന്നെ മുക്തിസ്ഥാനം. അതുകൊണ്ടു ഭാരതത്തിലെ അംഗിയായ രസം ശാന്തം എന്ന അഭിപ്രായത്തിനു എതിരു ഉണ്ടാകാവുന്നതല്ല.

ഭാരതത്തിൽ പേരിനുമാത്രം ഒരു സ്ഥാനമേ ശൃംഗാരത്തിനുള്ളൂ. താപത്യത്തിൽ അതിന്റെ ലഘുവായ ഒരു സ്ഫുരണം. കാണാം. ബീഭത്സാദിരസങ്ങൾ അംഗങ്ങളായി നിവേശിപ്പിക്കപ്പെട്ടിട്ടുണ്ടു്.

ഭാരതത്തിലേതുതന്നെ ഉത്തരഭാരതത്തിലേയും അംഗിയായ രസം എന്നു സ്പഷ്ടമാകുന്നു. ശാന്തി, യോഗം, തപസ്സ്, ആശ്രമം, ജ്ഞാനം, മുക്തി എന്നിവയെക്കുറിച്ചു പ്രതിപാദിക്കുന്ന ഭാഗങ്ങൾക്കു പ്രസ്തുത കാവ്യത്തിൽ പ്രാധാന്യം ഉണ്ടു്. ഒൻപതു, പന്ത്രണ്ടു, പതിനാറു, ഇരുപത്തിരണ്ടു, ഇരുപത്തിയേഴ്, ഇരുപത്തിയെട്ടു, ഇരുപത്തിയൊൻപതു എന്നീ സർഗ്ഗങ്ങളെ ഇവിടെ ഉദാഹരിക്കാം. കാവ്യത്തിൽ നിവേശിപ്പിച്ചിരിക്കുന്ന മററു രണ്ടു രസങ്ങളാകുന്നു വീരവും കരുണവും. ഇരുപത്തിയൊന്നു ഇരുപത്തിയഞ്ചു ഇരുപത്തിയാറു എന്നീ സർഗ്ഗങ്ങളിൽ വീരവും, ഒന്നു ഇരുപത്തിമൂന്നു ഇരുപത്തിനാലു എന്നീ സർഗ്ഗങ്ങളിൽ കരുണവും നിബന്ധിച്ചിരിക്കുന്നതായി കാണാം. വേടക്കുടികളെ വർണ്ണിക്കുന്ന സന്ദർഭത്തിൽ (സർഗ്ഗം ഇരുപത്തിയാറു) ബീഭത്സത്തെ ഇണക്കിയിട്ടുണ്ടു്. ശൃംഗാരത്തിനു ലഘുവായ സ്ഥാനമേ കൊ

ട്ടത്തിട്ടുള്ളു. കാവ്യത്തിൽ ഭക്തിയ്ക്കു അപ്രധാനമല്ലാത്ത ഒരു സ്ഥാനം ഉണ്ടെന്നു വ്യക്തമാണു്. ഇരുപത്തിരണ്ടു മുപ്പത്തിയൊന്നു എന്നീ രണ്ടു സർഗ്ഗങ്ങളിലെ സ്തോത്രങ്ങൾ ഭക്തിമയങ്ങളാകുന്നു.

## ശബ്ദാലങ്കാരം.

ശബ്ദാലങ്കാരങ്ങളിൽ സ്വരവ്യഞ്ജനാനുപ്രാസത്തോടുകൂടി ദ്വിതീയാക്ഷരപ്രാസത്തെ ഞാൻ കാവ്യത്തിൽ ആപാദചൂഡം സ്വീകരിച്ചിരിക്കുന്നു. പ്രാചീനകാലം മുതൽ മലയാളികൾ ആദരിച്ചുവന്നതും, അടുത്ത കാലത്തു പണ്ഡിതകവിസാർവ്വഭൌമനായ കേരളവർമ്മ വലിയ കോയിത്തമ്പുരാൻ പരിഷ്കരിച്ചു ഹൃദ്യതരമാക്കിയതും, മലയാളഭാഷയുടെ അന്യാദൃശമായ ഒരു അലങ്കാരരത്നമായിപ്പരിണമിച്ചിരിക്കുന്നതും, 'കൈരളീമഹിളതന്മംഗല്യവും' ആയ ഒന്നാണു ഈ ദ്വിതീയാക്ഷരപ്രാസം. ഭാഷയിലെ മഹാകാവ്യങ്ങളിൽ ചുരുക്കം ചിലതു നീക്കിനിർത്തിയാൽ, മററുള്ളവ പ്രാസത്തെ ആദരിക്കുന്നവയെന്നു സിദ്ധമാണു്. പ്രാസം ഉണ്ടെങ്കിൽ ഏതു കൃതിയും സ്വീകാര്യമെന്നും, ഇല്ലെങ്കിൽ ഏതു സൽപ്രബന്ധവും ത്യാജ്യം എന്നും ഇതുവരെ ആരും പറഞ്ഞിട്ടില്ല; പറയുകയുമില്ല. പ്രാസത്തോടുകൂടിയ ഒരു കാവ്യത്തിനു അതു നിബന്ധിച്ചിട്ടില്ലാത്ത ഒന്നിനേക്കാൾ കൂടുതൽ ഭംഗിയും ശ്രവണാകർഷകശക്തിയും ഉണ്ടെന്നു ഏതു സഹൃദയനാണു സമ്മതിക്കാത്തതു്? ദ്വിതീയാക്ഷരപ്രാസം ആദരിക്കപ്പെട്ടുവരുന്നതിനും ഇക്കാലംവരെ നിലനിന്നതിനും അതിന്റെ ഈ മേന്മയാണു കാരണം. തന്റെ പ്രബന്ധം സഹൃദയാവർജ്ജകമാകണമെന്നു ആഗ്രഹിക്കുന്ന ഏതു കവിയും, അതിനോടു പ്രത്യേകം ആദരം കാണിക്കുന്നതിൽ അത്ഭുതത്തിനു അവകാശമില്ല. ഇന്നും കാവ്യങ്ങളിൽ ദ്വിതീയാക്ഷരപ്രാ

സത്തെ സ്വരവ്യഞ്ജനാന്തര്യപ്യത്തോടുകൂടി നിവേശിപ്പിക്കു ന്നതിന്ന ശ്രദ്ധയും പാടവവുമുള്ള പലകവിവര്യന്മാരും ഉ ണ്ടെന്ന നവീനങ്ങളായ പല കാവ്യങ്ങളും തെളിയിക്കുന്നു.

പ്രാസവാദകാലത്തു ദ്വിതീയാക്ഷരപ്രാസം അനാവശ്യ വും കൃത്രിമവും എന്നു വാദിച്ചു തെളിയിക്കുന്നതിന്ന ചിലർ ശ്രമിച്ചുവെങ്കിലും അവരുടെ ശ്രമം പരാജയത്തിൽ കലാശി ക്കുകയാണു് ചെയ്തതു്. ഭാഷാകവികളിൽ മുഖ്യന്മാരായവ രിൽ ഒട്ടധികം പേരും കേരളവർമ്മ വലിയ കോയിത്തമ്പുരാ ന്റെ മാർഗ്ഗം കൈക്കൊണ്ടു പ്രാസത്തെ ആരാധിച്ചവരാകു ന്നു. ഇന്നും അതുതന്നെ പൊതുവേ സ്വീകരിക്കപ്പെട്ടിരിക്കു ന്നു. ഭാഷാകവിതയുടെ ഉന്നതിയേയും ഹൃദ്യതയേയും നില നിൎത്തുന്നതിന്ന ആ മാർഗ്ഗത്തെ കൈക്കൊള്ളുകയാണു യു ക്തം.

മൂകാദികളായ അനേകം സംസ്കൃതകവികൾ ദ്വിതീയാ ക്ഷരപ്രാസം ഉപയോഗിക്കുകയും, അതു കാവ്യത്തിന്ന ഭംഗി വർദ്ധിപ്പിക്കുമെന്നു തെളിയിക്കുകയും ചെയ്തിട്ടുണ്ടു്. അതിൽ നിന്നു അകേരളീയരായ മഹാകവികൾ കൂടി കൈക്കൊണ്ടി രിക്കുന്ന ഒന്നാണു ഈ പ്രാസം എന്നു ഗ്രഹിക്കാം. മലയാ ളികൾക്കു ഏററവും അഭിമാനകരമായ ഒന്നാണു ഈ ശബ്ദാ ലങ്കാരം. ഈ അഭിപ്രായം എനിക്കു മുൻകാലത്തുതന്നെ പ്ര ബലമായി ഉണ്ടായിട്ടുണ്ടു്. തദനുസരണം ഈ കാവ്യത്തിൽ ഞാൻ ദ്വിതീയാക്ഷരപ്രാസത്തെ നിവേശിപ്പിച്ചതാകുന്നു. അടുത്തു പ്രസിദ്ധപ്പെടുത്തുവാൻ ഇടയുള്ള രാമവർമ്മചരി താദി മഹാകാവ്യങ്ങൾ ഈ പ്രാസത്തെ ആദരിച്ചുകൊണ്ടു നിർമ്മിച്ചിരിക്കുന്നവയാണെന്നുകൂടി ഇവിടെ സസന്തോഷം പറഞ്ഞുകൊള്ളട്ടെ.

ഉത്തരഭാരതത്തിൽ പതിമൂന്നു സൎഗ്ഗങ്ങളിൽ അനുഷ്ടു പ്പു (വൃത്തം) ഉപയോഗിച്ചിട്ടുണ്ടെന്നു കാണാം. വേറെ ഒരു

വൃത്തത്തേയും ഇത്രയധികം സർഗ്ഗങ്ങളിൽ ഉപയോഗിച്ചിട്ടില്ല. പുരാണങ്ങൾ, ഇതിഹാസങ്ങൾ, ജ്ഞാനവാസിഷ്ഠം, കഥാസരിൽസാഗരം, ഭാരതമഞ്ജരി മുതലായ ക്ഷേമേന്ദ്രകൃതികൾ എന്നിവ ഞാൻ വിശേഷേണ ആദരിച്ചു വരുന്ന പ്രബന്ധങ്ങളാകുന്നു. അവയോടു വർദ്ധിച്ചുവന്ന ഈ പരിചയം, എന്നിൽ ഏതദ്വൃത്തപരമായ ഒരു പക്ഷപാതം ജനിച്ചു. അതു ക്രമേണ വളൻവന്നു അതാണു അനുഷ്ടുപ്പിനോടു് ഇപ്രകാരം ഭക്തിയുണ്ടാകുന്നതിനു കാരണം. അനുഷ്ടുപ്പിൻെറ സ്വാരസ്യവും പ്രഭാവവും ഭംഗിയും ശക്തിയും ശരിയായി അറിയണമെന്നു ആഗ്രഹിക്കുന്നവർ പൌരാണികകൃതികൾ പരിചയിക്കണം. പുരാണകാലത്തിനുശേഷം ഉണ്ടായിരിക്കുന്ന കവികളിൽ അനുഷ്ടുപ്പുകൊണ്ടു കൈകാൎയ്യം ചെയ്തു വിജയം നേടിയിരിക്കുന്നവർ കാളിദാസൻ ക്ഷേമേന്ദ്രൻ സോമദേവൻ (കഥാസരിത്സാഗരം) അഭിനന്ദൻ എന്നിവരാകുന്നു. പ്രകൃതത്തിൽ ജ്ഞാനവാസിഷ്ഠത്തെ മറക്കുന്നതു വലിയ അപരാധമായിരിക്കും. അതിലെ അനുഷ്ടുപ്പുകൾക്കു പുരാണപദ്യങ്ങളിലെ ഹൃദ്യതയും പ്രഭാവവും ശക്തിയും ഗാംഭീൎയ്യവും തികച്ചും കിട്ടിയിട്ടുണ്ടു്. പല സംഗതികൾകൊണ്ടും അതിനെ ഒരു പുരാണമായി ഗണിക്കാം. ഇവ പരിശീലിക്കുന്നവൎക്കു അനുഷ്ടുപ്പിൽ ഭക്തി വരാതെയിരിക്കുവാൻ പ്രയാസം. വൃത്തങ്ങളിൽ മറെറാന്നിനും, അനുഷ്ടുപ്പിൻെറ ശക്തിയും ഭംഗിയും ഗാംഭീൎയ്യവും എല്ലാരസങ്ങൾക്കും ഇണങ്ങുമെന്ന നിലയും, ഇല്ലെന്നു പുരാണങ്ങൾ പരിചയിച്ചിരിക്കുന്ന സഹൃദയന്മാർ സമ്മതിക്കുമെന്നാണു എൻെറ വിശ്വാസം.

രാമചന്ദ്രവിലാസം ഏഴ്, പതിനാലു, പതിനെട്ടു, ഇരുപതു, എന്നീ സൎഗ്ഗങ്ങളിൽ അനുഷ്ടുപ്പു ഉപയോഗിച്ചിരിക്കുന്നു. ശ്ലോകങ്ങൾക്കു ഒഴുക്കും പ്രൌഢിയും അക്ലിഷ്ടതയും ഉണ്ടു്. ഈ വൃത്തംകൊണ്ടു കൈകാൎയ്യം ചെയ്യുന്നതിൽ അഴ

കണ്ടു പത്മനാഭക്കുറുപ്പിനു നിപുണത കൂടുതലുണ്ടെന്നതിനു പ്രസ്തുത സർഗ്ഗങ്ങൾ തെളിവാകുന്നു.

വലിയ വൃത്തങ്ങളല്ല ചെറിയവയാണു കവിശക്തിയുടെ ഉരകല്ലു എന്നു പുരാണങ്ങൾ തെളിയിക്കുന്നു. പുരാണപരിചയത്തിന്റെ സൗരഭ്യം എന്റെ അനുഷ്ടുപ്പിനു അനുഭവപ്പെടുകയില്ലെന്നുള്ളതു വ്യക്തംതന്നെ. എങ്കിലും അതിനോടു എനിക്കുള്ള ഭക്തിയെ പ്രകടിപ്പിക്കുന്നതിനു കാവ്യത്തിലെ പ്രസ്തുത സർഗ്ഗങ്ങൾക്കു കഴിയുമെന്നു പറയാം.

ഈ കാവ്യത്തിൽ പ്രസിദ്ധങ്ങളല്ലാത്ത പദങ്ങൾ പ്രയോഗിച്ചിട്ടില്ല. ശബ്ദാലങ്കാരരക്ഷയ്ക്കു ആവശ്യമെന്നു തോന്നിയിട്ടുള്ള ചുരുക്കം ചില സന്ദർഭങ്ങളിൽ വിഭക്തി പ്രത്യയത്തോടുകൂടിയ സംസ്കൃത പദങ്ങൾ ഉപയോഗിക്കേണ്ടതായി വന്നിട്ടുണ്ടു്. 'ഭവതാ വീക്ഷിതം' (സ. 17) "നോട്ടം കുരു" (സ. 36) എന്നു ഉദാഹരണം. ഇരുപത്തിയൊൻപതാം സർഗ്ഗത്തിൽ (വ്യാസസ്തുതി) നാലു പദ്യങ്ങൾ സംസ്കൃതം തന്നെയാണു്.

## നവീനലോകവും ഭാരതവും.

കാവ്യത്തിൽ ഭാരതകഥയെ ഇതിവൃത്തമായി ഗ്രഹിച്ചതു അനുചിതമായിരുന്നെന്നും, പ്രാചീനസാഹിത്യത്തിനോ അതിലെ കഥാവസ്തുക്കൾക്കോ (പുതുഭാഷയിൽ) ആധുനിക 'പ്രശ്ന'ങ്ങളെ നേരിടുന്നതിനു വേണ്ട കാര്യങ്ങൾ ഉപദേശിക്കുന്നതിനു കരുത്തില്ലെന്നും, നൂതനവും രാഷ്ട്രസംബന്ധവുമായ ഒരു കഥയെ കയ്ക്കൊള്ളേണ്ടതായിരുന്നു പിശകായിപ്പോയിയെന്നും ഇന്നു പലർക്കും അഭിപ്രായം ഉണ്ടാകാം. നിശ്ചയം. ഈ കാവ്യം നിർമ്മിക്കുന്നതിൽ എനിക്കുള്ള ഉദ്ദേശങ്ങൾ എന്തെല്ലാമെന്നും അവയെ സാധിക്കുന്നതിനു ഭാരതകഥയ്ക്കു മാത്രമേ കരുത്തുള്ളു എന്നും ഞാൻ അവതാരികയുടെ പ്രാരംഭഭാഗത്തു പ്രതിപാദിച്ചിട്ടുണ്ടു്. ഇക്കാര്യത്തിൽ ഏതു കഥയും—

അത്ര പൌരാണികമായാൽ കൂടി—എന്റെ ആഗ്രഹം സാധിക്കുന്നതിനു അസമർത്ഥമായിത്തന്നെയിരിക്കും. ഭാരതകഥയ്ക്കു നവീന 'പ്രശ്ന'ങ്ങളെ എതിരിടുന്നതിനു ശക്തിയില്ലെന്നു പറയുന്നതിനു അർത്ഥമില്ല. നേരെമറിച്ചു അവയെ നേരിടുന്നതിനു ഭാരതത്തിലെ ഇതിവൃത്തത്തിനുള്ള പ്രഭാവം മറെറാന്നിനും കല്പിക്കുന്നതല്ലെന്നു പറയണം. എങ്കിൽ മാത്രമേ സത്യമാകുകയുള്ളു.

ലോകത്തിന്റെ ധാർമ്മികമായ അടിത്തറ ഇന്നു തകർന്ന കൂട്ടത്തിലായി. അതുകൊണ്ടു എല്ലാ ദേശത്തും വൈരമദമത്സരക്ഷോഭ സമരാദികൾ വളർന്നു വരുന്നു. പൊടിഞ്ഞു തകർന്ന അടിസ്ഥാനം, ശരിക്കു കെട്ടിയിണക്കിയുറപ്പിച്ചു നിർത്തണമെങ്കിൽ അതിനു മുഖ്യോപകരണമായ ധർമ്മത്തെ സ്വീകരിക്കണം. തദുപായോപദേശകങ്ങളായ സാഹിത്യങ്ങളിൽ ഭാരതം മുഖ്യം. തകർന്ന അടിത്തറ നേരെയാക്കാതെ, വ്യാധിയറിഞ്ഞു ചികിത്സിച്ചു ശരീരം സ്വസ്ഥമാക്കാതെ, ജനസമുദായങ്ങൾക്കു ക്ഷേമൈശ്വര്യ പരിപുഷ്ടി ലഭിക്കുന്നതല്ല. ഈ വസ്തുത വിചാരിച്ചാൽ ഉല്പഥസ്ഥമായ ആധുനികലോകത്തെ നേർവഴിയിൽക്കൂടി നയിച്ചു പാവനമായ ലക്ഷ്യസ്ഥാനത്തിൽ എത്തിക്കുന്നതിനു സർവ്വധർമ്മപ്രതിപാദകമായ ഭാരതത്തിനു മാത്രമേ കഴിവുള്ളു എന്നു തെളിയും. ഈ സംഗതി അല്പം കൂടി വിശദമാക്കാം.

ഇന്നു എല്ലാ ദേശത്തും കുടുംബച്ഛിദ്രം വർദ്ധിച്ചിരിക്കുന്നതായി കാണാം. ജ്യേഷ്ഠാനുജന്മാരും, തല്പുത്രന്മാരും, കാരണവന്മാരും, അനന്തിരവന്മാരും, തമ്മിൽ കലഹം കൂടാതെയിരിക്കുന്ന ഗൃഹങ്ങൾ വളരെ ചുരുക്കം. രണ്ടുപേർ തികച്ചു ഒരു സ്ഥലത്തു ഉണ്ടെങ്കിൽ അവിടെ വഴക്കുകളും തല പൊക്കിനില്ക്കും. ഒരാൾമാത്രമേയുള്ളുവെങ്കിൽ അവിടെ ഇടത്തുകയ്യും വലത്തുകയ്യും തമ്മിലായിരിക്കും മത്സരവും എതിർ

ഷ്ഠം. ഭാരതം ഒരു കുടുംബച്ഛിദ്ര കഥയാകുന്നു. ജ്യേഷ്ഠാനുജന്മാരുടെ പുത്രന്മാർ തമ്മിൽ സംഭവിച്ച കലഹം, ക്രമേണ മൂത്തു മൂത്തു കാലാന്തരത്തിൽ എങ്ങിനെ കുലനാശകമായ മഹായുദ്ധമായിപ്പരിണമിച്ചു എന്നു അതു ഉപദേശിക്കുന്നു. ഛിദ്രം നിമിത്തം പാണ്ഡവകൗരവന്മാൎക്കുണ്ടായ ദുരവസ്ഥകളുടെ സ്വഭാവം ഭാരതം പഠിച്ചു ഗ്രഹിക്കുന്നതായാൽ, പിന്നെയേതവനാണു കലഹത്തിനും അടിപിടിക്കും കച്ചകെട്ടി അരങ്ങത്തിറങ്ങുന്നതു്? കുടുംബാംഗങ്ങൾ തമ്മിൽ വിരോധം ഉണ്ടാകാതെയിരിക്കുന്നതിനും ഉണ്ടായാൽ പറഞ്ഞൊതുക്കി യോജിക്കുന്നതിനും വേണ്ട ഉപായങ്ങൾ ഭാരതത്തിൽ നിന്നു ആൎക്കും മനസ്സിലാക്കാം. കുവൃത്തന്മാരുടെ ജയവും, ധൎമ്മനിഷ്ഠന്മാരുടെ പരാജയവും ശാശ്വതങ്ങളല്ലെന്നും ക്ഷണഭംഗുരങ്ങളെന്നും അതിൽനിന്നു ഗ്രഹിക്കണം. ഗൃഹച്ഛിദ്രവും സമുദായമത്സരവും ഇന്നു ഏതു ദേശത്താണു സംഭവിക്കാതെയിരിക്കുന്നതു്? അവ സൎവ്വത്ര വ്യാപിച്ചിട്ടുണ്ടെന്നു വരികിൽ അവയെയെതിരിടുന്നതിനു ഭാരതം പോലെ സമൎത്ഥമായി ഉപദേശിക്കുന്ന ഒരു സാഹിത്യം വേറെയേതാണുള്ളതു്?.

കുടുംബകലഹം മൂത്തുമൂത്തു ലോകമഹായുദ്ധമായി കലൎശിച്ചു. തൽഫലമായി അനേകലക്ഷം ആളുകൾക്കും വിഭവങ്ങൾക്കും നഷ്ടം നേരിട്ടു. ഇതാണു ഭാരതകഥാസ്വരൂപസാരം. ഒരു കക്ഷിയ്ക്കു അവകാശപ്പെട്ട രാജ്യം കൊടുക്കാതെ മറ്റൊരുകൂട്ടർ അടക്കി സ്വന്തമാക്കിത്തീൎത്തു. എതിർകക്ഷികൾ തങ്ങൾക്കു അവകാശപ്പെട്ട രാജ്യം വാങ്ങുന്നതിനു പോരിനു ഒരുമ്പെട്ടു. രണ്ടു കക്ഷികളിലും അനേകം രാജ്യക്കാർ ചേൎന്നു ഭയങ്കരമായ സമരം നടന്നു. ഇരുകൂട്ടൎക്കും വലിയ നാശം വന്നു. ഈ ഭാരതകഥ എല്ലാക്കാലത്തും ലോകത്തിൽ ആവൎത്തിക്കാറുണ്ടു്. എത്രയോ തവണ ആവൎത്തിച്ചുകഴിഞ്ഞു? ഇനി ആവൎത്തിക്കും? രണ്ടു ചെറിയരാജ്യങ്ങൾ തമ്മിൽ നി

സ്സാരമായ ഒരു കാരണം ഉണ്ടാക്കി കലഹത്തിന് ഒരുങ്ങുക, ഒരുകൂട്ടക്കാൎക്കു അവകാശപ്പെട്ട മുതൽ മറെറാരു സംഘക്കാർ ആക്രമിച്ചു എടുക്കുക, ചോദിക്കുമ്പോൾ ചെന്നായ് ആട്ടിൻകുട്ടിയോടെന്നപോലെ കെട്ട ന്യായങ്ങൾ പറയുക, ഒടുവിൽ കലഹിക്കുക, പാർശ്വവും ആദായവും നോക്കി ഇരുകക്ഷികളുടെ കൂട്ടത്തിലും അന്യരാജ്യക്കാർ ചേരുക, എതിൎപ്പിനു ശക്തികൂടുക, അതു ലോകമഹായുദ്ധമായിത്തീരുക, സൎവ്വനാശം വരുക ഇതൊക്കെയല്ലേ ഇന്നു ഓരോരാജ്യത്തിലും നടക്കുന്നതു്? നിസ്സാരങ്ങളായ ചെറിയരാജ്യങ്ങൾ താഴ്ന്നനിലയിൽ തുടങ്ങുന്ന വൈരവും പരസ്പരാപഹരണപരിശ്രമവും അല്ലേ ഇന്നും മഹാസമരങ്ങൾക്കു മൂലമായി ഭവിക്കുന്നതു്? ഈ തത്വം വിചാരിച്ചാൽ ഭാരതം ഒരു വലിയ രാഷ്ട്രസാഹിത്യം എന്നു പറയണം. രാജാക്കന്മാരുടെ അല്ലെങ്കിൽ രാജ്യങ്ങളുടെ ചരിത്രം എങ്ങിനെ സർവ്വലോകാപല്കരമായിത്തീരുന്നു എന്നു കാണിച്ചു വൈരമമത്സരാദികൾ കൈവിട്ടു പരസ്പരം സ്നേഹൈക്യങ്ങളോടുകൂടി വൎത്തിക്കുകയാണു വേണ്ടതെന്നും, അതുകൊണ്ടു ക്ഷേമൈശ്വൎയ്യങ്ങൾ സിദ്ധിക്കുന്നു എന്നും അതു ഉപദേശിക്കുന്നു. ചരിത്രമൂലങ്ങളായ ദോഷങ്ങളേയും ഐക്യസിദ്ധങ്ങളായ ഗുണങ്ങളേയും അതിലെന്നതുപോലെ അത്രയും അനുഭവസിദ്ധമായ വിധം മറെറാരു സാഹിത്യത്തിലും പ്രതിപാദിച്ചു ഫലിപ്പിച്ചിരിക്കുന്നതായി കാണാവുന്നതല്ല. ഈ സ്ഥിതിക്കു ഇന്നത്തെ ലോകദുരിതങ്ങൾക്കു പരിഹാരമാൎഗ്ഗം ഉപദേശിക്കുന്നതിനു ഭാരതം എങ്ങിനെ അസമർത്ഥമാകും?

രാഷ്ട്രധർമ്മത്തിന്റെ സൂക്ഷ്മങ്ങളും സ്ഥൂലങ്ങളും ആയ സർവ്വാംശങ്ങളേയും പററി സുവിപുലമായി പ്രതിപാദിക്കുന്ന അനേകം അദ്ധ്യായങ്ങൾ ഭാരതത്തിൽ ഉണ്ടു്. ശാന്തിപർവ്വത്തിൽ ആദ്യത്തെ നൂററിമുപ്പതു അദ്ധ്യായങ്ങൾ രാജധർമ്മാനുശാസനമാകുന്നു. അതിൽ സ്മരിക്കാത്തതായി രാജധ

ർമ്മത്തിൻെറ ഏതെങ്കിലും ഒരു ലഘുവായ അംശംപോലും കാണുമെന്ന് തോന്നുന്നില്ല. ഭാരതകാലത്തിനു മുൻപുണ്ടായി പ്രചരിച്ചിരിക്കുന്ന അനേകം അർത്ഥശാസ്ത്രങ്ങളെ അടിസ്ഥാനമാക്കിയുള്ളതാണു ഈ പ്രകൃതം. ആ നിലയിലും അതിനു പ്രത്യേകം ഒരു പ്രാമാണ്യം വകവെച്ചുകൊടുക്കണം. സഭാപർവ്വത്തിലെ അഞ്ചാമത്തെ (കച്ചിൽ) അദ്ധ്യായം വിദുരവാക്യം ആശ്രമവാസപർവ്വത്തിലെ ആറ് ഏഴ് എട്ട് എന്നീ അദ്ധ്യായങ്ങൾ എന്നിവയേയും ഇവിടെ സ്മരിക്കാം. ഇവയും മുഖ്യങ്ങളാകുന്നു. സുദീർഘമായ കച്ചിദദ്ധ്യായത്തിൽ രാജധർമ്മങ്ങളെ ഒട്ടധികം എണ്ണത്തിനേയും വ്യഞ്ജിപ്പിക്കുകയും സ്പഷ്ടമാക്കുകയും ചെയ്തിരിക്കുന്നു. ഒരു രാജ്യത്തിൻെറ അഭിവൃദ്ധിക്കുവേണ്ട എല്ലാ കാര്യങ്ങളേയും അതു സ്പർശിക്കുന്നുണ്ട്. കൃഷി, കച്ചവടം, ഗോരക്ഷ, സൈന്യപാലനം, ഗ്രാമഭരണം, ദുർഗ്ഗരക്ഷ, ചികിത്സ, മന്ത്രഗ്രഹണം എന്നിങ്ങനെയുള്ളവ ഏതു രാജ്യത്തും ഏതുകാലത്തും പ്രാധാന്യത്തെ അർഹിക്കുന്നവയാണ്. പ്രകൃതത്തിൽ അവയെ എല്ലാം സ്മരിച്ചിരിക്കുന്നതായി കാണാം. ഇപ്രകാരം രാജ്യഭരണകർത്താക്കന്മാരുടെ ശ്രദ്ധാദരങ്ങൾ പതിയേണ്ട വിഷയങ്ങളെക്കുറിച്ചു ഭാരതം സർവ്വതോമുഖമായി പ്രതിപാദിക്കുന്നു. രാഷ്ട്രഭരണാധികാരികൾക്കു കൃഷിവാണിജ്യഗ്രാമഭരണാദികളായ ലൌകികവിഷയങ്ങളെക്കുറിച്ചു ജ്ഞാനം ലഭിക്കുന്നതിനും ഭാരതംപോലെ ഉപയോഗപ്രദമായ ഒരു സാഹിത്യം വേറെയില്ല.

ജനസമുദായത്തിൽ ഒരു വലിയ വിഭാഗത്തെ ബാധിച്ചിരിക്കുന്നതും, നേതാക്കന്മാർ നിയന്ത്രണം ചെയ്യുന്നതിനു ക്ലേശിക്കുന്നതും ആയ ഒന്നാണു മദ്യപാനം. അതു ലോകാരംഭംമുതല്ക്കു ഉണ്ടായി എന്നു വിശ്വസിക്കാം. ഇന്നും നിലനില്ക്കുന്നു. ഇക്കാലത്തു അതു കണക്കിലേറെ വർദ്ധിച്ചിട്ടുണ്ട്. അത്രയുമല്ല നാശങ്ങളും പടർന്നുപിടിച്ചിരിക്കുന്നു. ഭാരതം മൌസലത്തിൽ മദ്യംകൊണ്ടു സംഭവിക്കുന്ന ഭയങ്കരങ്ങളായ ദോ

ഷങ്ങളെ അനുഭവസിദ്ധമായ വിധം വെളിപ്പെടുത്തിയിരിക്കുന്നു. പ്രതാപശാലികളായ യാദവന്മാർ മദ്യസക്തന്മാരായി വെളിവില്ലാതെ തമ്മിൽ പോരടിച്ചു നശിച്ചു. അവരുടെ അനുഭവം അറിയുന്നവർ പിന്നെ മദ്യലമ്പടന്മാരാകുവാൻ പ്രയാസം. മദ്യദോഷം അറിഞ്ഞു യദുരാജാക്കന്മാർ സുരാദിനിർമ്മാണത്തെ തടഞ്ഞു. ആരും മദ്യം നിർമ്മിക്കരുതെന്നു വിളംബരം ചെയ്തു.

> പരസ്യംചെയ്തു പുരിയിലാഹുകൻ രാമകൃഷ്ണരും
> വമ്പെഴും ബഭ്രുവും ചൊന്നമാതിരിയിപ്പൊഴായവർ
> ഇന്നേ മുതല്ക്കെന്നുമിങ്ങു വൃഷ്ണ്യന്ധക കുലങ്ങളിൽ
> സുരാസവം തീക്കരുതു പുരവാസികളാരുമേ
> പേയമാരാനുമെങ്ങാനും തീർത്തതായറിവാകകിൽ
> ജീവനോടായവൻ ശൂലം കേറും ബാന്ധവരൊത്തുതാൻ.

(അ. 1.) ആരും മദ്യം നിർമ്മിക്കരുതെന്നും, അതുണ്ടാക്കുന്നവരെ ബന്ധുക്കളോടൊന്നിച്ചു ശൂലത്തിൽ കയറുമെന്നും പരസ്യപ്പെടുത്തി. ഇതിൽ നിന്നു ഭരണാധികാരികൾ മദ്യവർജ്ജനത്തിനു പ്രബലമായ ശ്രമം ചെയ്തതായി തെളിയുന്നുണ്ടല്ലോ. എന്നാൽ അതു പരാജിതമായി. നിരോധം വകവെയ്ക്കാതെ ജനങ്ങൾ മദ്യം നിർമ്മിച്ചു ഉപയോഗിച്ചുവന്നു. അധികാരികൾ അതു കണ്ടാൽ കണ്ടു എന്നു നടിക്കുക പതിവില്ല. കാരണം അവരും മദ്യപ്രിയന്മാരെന്നതത്രേ. ക്രമേണ നിയമം ധിക്കൃതമായി. യഥാപൂർവ്വം മദ്യപാനം സർവ്വത്ര വ്യാപിച്ചു. നിരോധിച്ച മദ്യവ്യവസായം, ഇപ്രകാരം വീണ്ടും യദുരാജ്യത്തിൽ അഭിവൃദ്ധിയെ പ്രാപിച്ചു. അതു യദുകുലനാശത്തിന് മൂലമായിത്തീർന്നു. ഇതുതന്നെയല്ലേ ഇന്നും അനുഭവത്തിൽ കാണുന്നതു്.? മദ്യത്തിന്റെ ദോഷം അറിഞ്ഞ അധികാരികൾ അതിനെ തടയുന്നു. എങ്കിലും രഹസ്യമായി "മദ്യവിക്രയാണി"കൾ ആദരിക്കപ്പെടുന്നു. ഇപ്രകാരം

വിചാരിച്ചാൽ ലോകത്തിൽ ഏററവും മുഖ്യമായ മദ്യകാൎയ്യവും ഭാരതത്തിൽ അടങ്ങിയിട്ടുണ്ടെന്നു വെളിപ്പെടും.

ഉത്തരഭാരതം ഇരുപതാം സൎഗ്ഗത്തിൽ മദ്യപാനത്തേയും തന്നിമിത്തമുണ്ടാകുന്ന ചപലതകളേയും ആപത്തുകളേയും സവിസ്തരം പ്രതിപാദിച്ചിട്ടുണ്ടു്. ഒരു സൎഗ്ഗം മുഴുവനും അതിനായി നീക്കിവെച്ചു. മദ്യംകൊണ്ടു ഉണ്ടാകുന്ന ദോഷങ്ങളെ ദീൎഘമായി വൎണ്ണിച്ചതു തദാസക്തന്മാരെ തദ്വിപരീത ചിത്തവൃത്തികളാക്കണമെന്ന ഉദ്ദേശത്തോടുകൂടിയാകുന്നു. എഴുത്തച്ഛൻ ഈ പ്രകൃതം ചുരുക്കി പ്രതിപാദിച്ചിട്ടുണ്ടു്.

ചൂതുകളി സൎവ്വനാശകരമെന്നതു ഭാരതത്തിൽ നിന്നു പഠിക്കേണ്ട മറെറാരു മുഖ്യതത്വമാകുന്നു. ദ്യൂതം നിമിത്തം ധൎമ്മപുത്രനു രാജ്യഭ്രംശാദിനാശങ്ങൾ സംഭവിച്ചു. സൎവ്വസ്വത്തുക്കളും അന്യാധീനമായിത്തീൎന്നു. ഒടുവിൽ നാടുവിട്ടു കാട്ടിൽപോയി പാൎക്കേണ്ടതായി വന്നു. ഈ കഥ ചൂതു എന്തൊക്കെ കഷ്ടതകളെ വരുത്തിവെയ്ക്കുന്നു എന്നു തെളിയിക്കുന്നു. ദ്യൂതലമ്പടന്മാർ എല്ലാക്കാലത്തും ഏതുദേശത്തും ഉണ്ടായിരിക്കും. കലിയുഗകാലത്തു ചൂതിനു പ്രാധാന്യം ഉണ്ടു്. "ദ്യൂതം പാനം സ്ത്രിയഃ സൂനാ" (ഭാഗ. സ്ക. 1. അ. 17.) എന്നിവ കലിയുടെ വിഹാരസ്ഥാനങ്ങളാണു. ഇവയിൽ ചൂതു മുഖ്യം. കുബേരന്മാരെ ക്ഷണനേരം ഉടുത്തുണിയ്ക്കുപോലും വകയില്ലാത്ത ദരിദ്രന്മാരാക്കി വിടുന്നതിനു ചൂതിനു ഒരു പാടവം വേറെയുണ്ടെന്നു സമ്മതിക്കണം. കാലത്തെ, സുവൎണ്ണാഭരണങ്ങളണിഞ്ഞു ശുഭ്രവസ്ത്രധാരികളും സേവകപരിവൃതന്മാരുമായി ചൂതുകളിസ്ഥലങ്ങളിലേക്കു സാടോപം പോകുന്ന ചിലർ, അല്പസമയംകൊണ്ടു സൎവ്വവും കളഞ്ഞു മ്ലാനമുഖന്മാരും പരിവാരശൂന്യന്മാരും ഏകവസ്ത്രന്മാരും ആയി വരുന്നതു കണ്ടിട്ടുണ്ടു്. ലോകത്തിൽ ചൂതാട്ടത്തിന്റെ വിളയാട്ടം എന്നും ഉണ്ടായിരിക്കും. ദ്യൂതത്തെ മദ്യത്തെ എന്നപോ

ലെ വർജ്ജനീയമായി അധികംപേർ ഗണിക്കുന്നുണ്ടോ എന്ന സംശയമാണ്. വർജ്ജ്യങ്ങളായ അധർമ്മങ്ങളിൽ ദ്യൂതവും മുഖ്യമെന്നു ഭാരതം പഠിപ്പിക്കുന്നു.

ക്ഷേമേന്ദ്ര മഹാകവി അലങ്കാരമധുരവും ഭാവനഗർഭവുമായ ഒരു പദ്യത്തിൽ ദ്യൂതത്തിന്റെ ദോഷത്തെ വെളിവാക്കിയിട്ടുണ്ട്.

ശ്രീരാജയക്ഷ്മണി യശശ്ശശിസൈംഹികേയേ
സംഭോഗചൂത നവ വഹ്നിമുഖേ തപായായം
അക്ഷാഭിധേ വ്യസനവാരിനിധേരപാരേ
കിം ക്ഷിപ്യതേ കുലപതിർബ്ബത ഹേലയൈവ.

ഇതിൽ ഐശ്വര്യത്തിനു ക്ഷയരോഗമാണു ചൂതു എന്നു പറഞ്ഞിരിക്കുന്നതു് എത്ര വാസ്തവം! അതു മുഖ്യമാകയാൽ മഹാകവി ആദ്യം അതിനെ സ്മരിച്ചു. ഈ സന്ദർഭത്തിൽ (ബാലഭാരതം നാടകം) രാജശേഖര മഹാകവി എന്തു പറയുന്നു എന്നുകൂടി നോക്കാം.

ശ്രീനിർവ്വാസനഡിണ്ഡിമോ ഘനരവഃ
സദ്മ സ്ഥിതം ശർമ്മണാം
സത്യോത്സാരണഘോഷണാ തതഇതോ
ലജ്ജാനിവാപാഞ്ജലിഃ
ദ്വാരം ദുർയ്യശസാം പരാഭവപദം
ഗോഷ്ഠീ ഗരിഷ്ഠാപദാം
ദ്യൂതം ദുർന്നയവാരിധിർന്നിപതതാം
കസ്തത്ര ഹസ്തഗ്രഹഃ.

'ശ്രീരാജയക്ഷ്മാ'വിനു തുല്യമായിട്ടുണ്ട്, 'ശ്രീനിർവ്വാസനഡിണ്ഡിമം'. ശ്ലോകം ദ്വിതീയ പാദത്തിൽ രാജശേഖരൻ ക്ഷേമേന്ദ്രനെ വളരെ താഴ്ത്തി നിർത്തുന്നു. 'ലജ്ജാനിവാപാഞ്ജലിയുടെ വിലയൊന്നു വേറെയാണ്.

## ഗീതയും ലോകജീവിതവും.

മഹാഭാരതത്തിൽ പലസന്ദർഭങ്ങളിലായി നിബന്ധിച്ചിരിക്കുന്ന അദ്ധ്യാത്മശാസ്ത്രങ്ങളുടെ കൂട്ടത്തിൽ ശിരോരത്നം എന്നു പറയേണ്ടതു ഭഗവദ്ഗീതയെയാകുന്നു. അതിന്റെ ആവിർഭാവത്തിനുശേഷം ലോകത്തിന്റെ ആത്മതത്വപരമായ ചിന്തയുടെയൊക്കെ നേതൃത്വം വഹിച്ചിരിക്കുന്നതു അതാണെന്നു പറയുന്നതിൽ പിശകില്ല. തത്വചിന്തയെ സംബന്ധിച്ചിടത്തോളം അതു സർവ്വദേശക്കാരുടേയും ഒരു പരമമായ പ്രമാണമായി ബ്ഭവിച്ചിരിക്കുന്നു. അതിന്റെ ഉന്നതവും ഉജ്ജ്വലവും ആയ സ്ഥാനം മറെറാരു ഗ്രന്ഥത്തിനും ലഭിച്ചിട്ടില്ല. അതു വായിക്കാതേയും അതിലെ ഒരു പാദമെങ്കിലും ഉച്ചരിക്കുവാൻ കഴിയാതേയും ഇരിക്കുന്ന ഒരുവനെ, അല്പം വിദ്ധ്യാഭ്യാസം കൈവന്നിരിക്കുന്നവരുടെയിടയിൽ കണ്ടു കിട്ടുവാൻ വളരെ പ്രയാസമുണ്ടു്. വിഷമദശകൾ നേരിടുന്ന സന്ദർഭങ്ങളിൽ അവയിൽനിന്നു കരയേററി ജനങ്ങളെ, മാതാവു ആചാര്യന്മാർ എന്നിവരെപ്പോലെ രക്ഷിക്കുന്ന ഒരു ശാസ്ത്രം, ഗീതയ്ക്കു തുല്യമായി വേറെയൊന്നും ഇല്ല. ലൌകികമോ ആത്മീയമോ ദൈവികമോ ആയ കാര്യത്തിൽ ഏതിനെ സംബന്ധിച്ചുണ്ടാകുന്ന സംശയത്തിനും അല്ലെങ്കിൽ അജ്ഞതയ്ക്കും ഗീത തൃപ്തികരമായ സമാധാനം ഉണ്ടാക്കിത്തരുന്നു. ഭിന്ന വൃത്തികളെ ആശ്രയിച്ചു ജീവിക്കുന്നവരും ഭിന്നപ്രസ്ഥാനങ്ങളിൽ ചിന്തിച്ചു ശീലിച്ചിരിക്കുന്നവരും ആയ ജനങ്ങളിൽ, ഏതുതരക്കാർക്കും ഗീത ഒരുപോലെ ഹിതവും ആരാദ്ധ്യവുമാകുന്നു. ഒരു കൂട്ടക്കാർക്കു മാത്രമേ വേണ്ടതുള്ളു, എന്ന നിലയതിനില്ല. ഇവയാണു ഗീതയ്ക്കു പരമപ്രാധാന്യം ലഭിക്കുന്നതിനു മുഖ്യകാരണങ്ങൾ.

അദ്ധ്യാത്മശാസ്ത്രങ്ങളിൽ ഒരു മുഖ്യഗുണം ഗീതയ്ക്കുള്ളതു, അതു ലോകസംഗ്രഹത്തെ ആദരിക്കുന്നു എന്നതാണു്.

ലോകസംഗ്രഹമേവാപി സമ്പശ്യൻ കൎത്തുമർഹസി.

(അ. 3.) എന്നു പറഞ്ഞിരിക്കുന്നതു നോക്കുക. ഒരു കാൎയ്യം ചെയ്തിട്ടു തനിക്കു പ്രയോജനം യാതൊന്നും ലഭിക്കുന്നില്ലെങ്കിലും, ലോകത്തിന്റെ നിലനില്പിനെ കരുതി അതു പ്രവൎത്തിക്കണം. ശ്രീ ശങ്കരൻ ലോകസംഗ്രഹ പദത്തിനു "ലോകസ്യ ഉന്മാൎഗ്ഗപ്രവൃത്തി നിവാരണം" എന്നു അൎത്ഥം പറയുന്നു. ദുൎമ്മാൎഗ്ഗത്തിൽ കൂടിയുള്ള ഗതിയെ തടഞ്ഞു ലോകത്തെ സല്പഥത്തിൽ കൂടി നയിക്കണം. അതിനു കടമ ത്യാഗിക്കും യോഗിക്കും പണ്ഡിതനും ഭക്തനും ജ്ഞാനിക്കും എല്ലാവൎക്കും ഉണ്ടു്. അതു അവർ നിൎവ്വഹിക്കണം. ലോകം എങ്ങിനെയെങ്കിലും ആകട്ടെയെന്നും തനിക്കു സുഖം വേണമെന്നും വിചാരിച്ചു സ്വന്തം കാൎയ്യംമാത്രം നോക്കുന്ന നയത്തെ ഗീത അല്പവും ആദരിക്കുന്നില്ല. തനിക്കു ആവശ്യമുണ്ടോ എന്നതല്ല, ലോകത്തിന്റെ സന്മാൎഗ്ഗാചരണഫലമായ ക്ഷേമത്തിനു വേണ്ടതാണോ എന്നാണു കൎമ്മം ചെയ്യേണ്ടിവരുമ്പോൾ വിചാരിക്കേണ്ട മുഖ്യ തത്വം.

ഗീത അനേകം സന്ദൎഭങ്ങളിൽ ധൎമ്മപദം ഉപയോഗിച്ചിരിക്കുന്നതു കാണാം. അതു തുടങ്ങുന്നതുതന്നെ 'ധൎമ്മക്ഷേത്രേ' എന്നു ധൎമ്മ പദത്തെസ്മരിച്ചുകൊണ്ടാകുന്നു. തത്തദ്വിഹിതമായ കൎമ്മത്തെ—സ്വധൎമ്മത്തെ—എല്ലാവരും അനുസരിക്കണമെന്നും, അവിഹിതമായതിനെ—അധൎമ്മത്തെ—വൎജ്ജിക്കണമെന്നും ഗീതയ്ക്കു കഠിനമായ നിൎബന്ധമുണ്ടു്. ലോകക്ഷേമകരമായ സല്കൃത്യത്തിൽ നിന്നു ഒഴിഞ്ഞുമാറി ജീവിക്കുന്നതിനു ഗീത ഏതു വലിയ ത്യാഗിക്കും അനുവാദം കൊടുക്കുന്നില്ല. 'കുരു കൎമ്മൈവ' എന്നതാണു ഗീത ചെയ്യുന്ന ഉപദേശങ്ങളിൽ മുഖ്യം.

സ്വധൎമ്മങ്ങളെ പരിത്യജിക്കുന്നതിലും പരധൎമ്മങ്ങളെ സ്വീകരിക്കുന്നതിലും ഏകദേശം കഴിഞ്ഞ ഒന്നര ശതാ

ബ്ദം കാലമായി ഭാരതീയർ അമിതമായ പാടവവും വാസനയും കാണിച്ചുവരുന്നു. നിരങ്കുശമായി പ്രചരിക്കുന്ന പാശ്ചാത്യ വിദ്യാഭ്യാസം വരുത്തിവെച്ചതാണ് ഈ ദുരവസ്ഥ. വിചാരം വിശ്വാസം ആചാരം നടപടി ഭാഷ വേഷം ആഹാരം എന്നുവേണ്ട സകല കാൎയ്യങ്ങളിലും പൌരസ്ത്യന്മാർ ഒരുതരം പുതിയ വിദേശികളായിക്കഴിഞ്ഞു എന്നു പറയാം. അത്രയുമല്ല സ്വധർമ്മങ്ങളെ അവർ വെടിഞ്ഞു പരധർമ്മങ്ങൾ കൈക്കൊണ്ടിരിക്കുന്നു. അന്യധർമ്മങ്ങൾ കൈക്കൊണ്ടു തദധീനമായി ജീവിക്കുന്നതു സ്വാതന്ത്ര്യമെന്നും, സ്വധർമ്മങ്ങൾ അനുഷ്ഠിക്കുന്നതു അസ്വാതന്ത്ര്യവുമടിമത്തവും എന്നും ഒരു വിശ്വാസം, നവീനപരിഷ്കാരം ജനസമുദായങ്ങൾക്കു ഉണ്ടാക്കിത്തീൎത്തു. ഈ പരധർമ്മലാലസത്വവും സ്വധർമ്മപരിത്യാഗവും ഇന്നു ഭാരതത്തെ എത്രവലിയ അധർമ്മഗർത്തത്തിൽ ആഴത്തിൽ താഴ്ത്തിയിരിക്കുന്നു എന്നു പറഞ്ഞറിയിക്കുവാൻ പ്രയാസം. ഇന്നു പടൎന്നുപിടിച്ചിരിക്കുന്ന ദുരവസ്ഥകളും കഷ്ടതകളും നീങ്ങുന്നതിനു ഏററവും മുഖ്യമായ മാർഗ്ഗം വൈദേശിക പരിഷ്കാരഭ്രമം ഉപേക്ഷിച്ചു സ്വധർമ്മാസക്തി കൈക്കൊണ്ടു തനി ഭാരതീയരായി ജീവിക്കുക എന്നതാകുന്നു. ജനസമുദായത്തിൽ ഒരു വലിയ വിഭാഗത്തെ സംബന്ധിച്ചിടത്തോളം ഇന്നു അങ്ങിനെ ചെയ്യുന്നതു തീരെ അസാദ്ധ്യമായിട്ടുണ്ടു്.

സർവ്വ ഗുണഭൂയിഷ്ഠമെന്നു വരികിൽ തന്നെ വൈദേശികമെന്ന ഏക കാരണംകൊണ്ടു ഉപേക്ഷിക്കേണ്ടതാണു ഭാരതീയർക്കു പാശ്ചാത്യ സംസ്കൃതി. ആ സ്ഥിതിക്കു അതു അടിസ്ഥാനമില്ലാത്തതും ക്ഷണഭംഗുരവും കേവലം ഭൌതികസുഖവ്യാമോഹജനകവും ജ്ഞാനമാർഗ്ഗവിമുഖവും എന്നുകൂടി വന്നാലോ? പാവനം, ദീർഘദർശികളും ലോകാചാൎയ്യന്മാരുമായ ഋഷീശ്വരന്മാരാൽ ലോകാനുഗ്രഹാർത്ഥം സ്ഥാപിതം, ആത്മവിദ്യാസുരഭിലം, ഏതു കൊടുങ്കാററിലും സുസ്ഥിരം,

എന്നിങ്ങനെയുള്ള ഭാരതീയ സംസ്കൃതിയെ ഇവിടെപ്പറഞ്ഞവിധം ദുർബ്ബലവും ദുഃഖമൂലവുമായ ഒരു പരിഷ്ക്കാരത്തിനുവേണ്ടി ബലികൊടുക്കുക യുക്തമല്ല എന്നതു ഇനിയും, സ്വതന്ത്രരായിട്ടുകൂടിയും പൌരസ്ത്യർ ചിന്തിക്കുവാൻ തുടങ്ങിയിട്ടില്ല. കഷ്ടം! ശരീരത്തിലെ സ്നായുക്കൾ മാത്രമല്ല ക്ഷുദ്രമായ രോമംകൂടി പാശ്ചാത്യപരിഷ്കാരശൃംഖലയുടെ കെട്ടിൽ പെട്ടു അനങ്ങുവാൻ നിവൃത്തിയില്ലാതെയാണു ഇന്നു മിക്ക സമുദായങ്ങളും കഴിയുന്നതു്. ഗീതാദേവിയുടെ ഉപദേശങ്ങൾ ഭക്തിപൂർവ്വം ആദരിക്കുന്നതുകൊണ്ടു മാത്രമേ ഈ ദുരവസ്ഥയിൽ നിന്നു മുക്തി കിട്ടുകയുള്ളു.

സ്വധർമ്മം മുഖ്യം. അതിനെ വെടിയരുതു്. പരധർമ്മം ത്യാജ്യം. അതിനെ പൂജിക്കരുതു്. ഇതു ഗീത ഉപദേശിക്കുന്ന ഒരു പ്രധാന തത്വമാകുന്നു.

ശ്രേയാൻ സ്വധർമ്മോ വിഗുണഃ പരധർമ്മാൽ സ്വനുഷ്ഠിതാൽ

സ്വധർമ്മേ നിധനം ശ്രേയഃ പരധർമ്മോ ഭയാവഹഃ.

(അ. 3.) ശ്രേയാൻ..................സ്വനുഷ്ഠിതാൽ

സ്വഭാവനിയതം കർമ്മ കുർവ്വന്നാപ്നോതി കില്ബിഷം.

(അ. 17.) സ്വധർമ്മാനുഷ്ഠാനത്തിന്റെ മാഹാത്മ്യവും പരധർമ്മലമ്പടത്വത്തിന്റെ നിന്ദ്യതയും ഈ ഉപദേശങ്ങളിൽ നിന്നു ഗ്രഹിക്കാം. വിഗുണമെന്നു വന്നാലും സ്വധർമ്മത്തെ ആദരിക്കണം. യാതൊരു ദോഷവും ഇല്ലാത്തതും ഗുണപൂർണ്ണവും എന്നിരുന്നാലും പരധർമ്മത്തെ ആദരിക്കരുതു്. സ്വകൃത്യങ്ങൾ അനുഷ്ഠിക്കുന്നതുകൊണ്ടു ശ്രേയസ്സു ലഭിക്കുന്നു. തന്നിമിത്തം എന്തുകഷ്ടത നേരിട്ടാലും അതു ശ്രേയസ്കരമായി പരിണമിക്കും. പരധർമ്മം 'ഭയാവഹ'മാണു്. "നരകാദിലക്ഷണം ഭയം ആവഹതി ഇതി" എന്നു ശ്രീശങ്കരൻ ഈ പദത്തിനു അർത്ഥം പറഞ്ഞിരിക്കുന്നു.

'ശ്രേയാൻ.....സ്വനുഷ്ഠിതാൽ' എന്ന വാക്യം ഗീതയിൽ രണ്ടു സന്ദർഭത്തിൽ ഉപയോഗിച്ചിരിക്കുന്നു. അതു ഉപദേശത്തിന്റെ ഗൌരവത്തെ ദ്യോതിപ്പിക്കുന്നതിനാണെന്നു ഊഹിക്കാം. കഴിഞ്ഞ ഒന്നര ശതാബ്ദം കാലമായി ഭാരതലക്ഷ്മിയുടെ സർവ്വാംഗ സുഭഗമായ ശരീരത്തിലെ രോമങ്ങളിൽ കൂടി പടന്നു പററിപ്പിടിച്ചു മലിനത വളർത്തിയിരിക്കുന്ന വിദേശപരിഷ്കാരകർദ്ദമത്തെ നിശ്ശേഷം കഴുകിക്കളയുന്നതിനു ഭഗവാന്റെ ഈ ഉപദേശാമൃതത്തിനു മാത്രമെ കരുത്തുള്ളു. ഓരോ ഭാരതീയനും ഈ ഭഗവദ്വാക്യത്തെ ശിലാരേഖപോലെ ഹൃദയത്തിൽ ധരിയ്ക്കുകയും ഭക്തിപൂർവ്വം തദനുസരണം ജീവിക്കുന്നതിനു ശ്രമിക്കുകയും ചെയ്യണം. എന്നാൽ അർജ്ജുനനെന്നപോലെ 'നഷ്ടോ മോഹഃ സ്മൃതിർല്ലബ്ധാ' എന്ന നില അവർക്കു സംഭവിക്കും. അവർ അതോടുകൂടി സ്വകൃത്യനിരതന്മാരും ദൂരിതദുരിതന്മാരും ആയി പരമശ്രേയസ്സിനെ പ്രാപിക്കുന്നതായിരിക്കും.

ശാന്തി സമാധാനങ്ങൾ കൈക്കൊണ്ടു ശ്രേയസ്സു യഥാർത്ഥത്തിൽ എന്തെന്നറിഞ്ഞു അനുഭവിച്ചു ജീവിതം സഫലമാക്കണമെങ്കിൽ എല്ലാ രാജ്യക്കാരും ഗീതോപദേശത്തെ അനുഷ്ഠിക്കുന്നതിനു ബദ്ധപരികരന്മാരാകണം. ഗീത ആത്മജ്ഞാന ലോകത്തേയും ഭൌതിക ലോകത്തേയും ഇണക്കിച്ചേർക്കുന്ന ഒരു ശാസ്ത്രശൃംഖലയാണു്. വേദാന്തികൾക്കു മാത്രമേ ഗീതയാവശ്യമുള്ളു, എന്നു വിചാരിച്ചു മററുള്ളവർ അതിനെ തള്ളുന്നതു സാഹസവും ആപല്ക്കരവുമായിരിക്കും ഇന്നു അങ്ങിനെ ഒരു കഷ്ടാവസ്ഥ വന്നിട്ടുണ്ടു്. ഭൌതിക വ്യവഹാരങ്ങളിൽ വ്യാപരിച്ചു കഴിഞ്ഞുകൂടുന്ന ലൌകികന്മാർക്കും ഗീത അത്യാവശ്യമാണു്. നിത്യവും ദുഃഖവിവശന്മാരായി ക്ലേശിക്കുന്ന അവർക്കു തല്ക്കാലത്തേക്കെങ്കിലും മനസ്സിനു സുഖവും ശാന്തതയും സമാധാനവും ലഭിക്കണമെങ്കിൽ അവ

ർ ഗീതാചരണപരിചരണപരായണന്മാരാകണം. അല്ലെങ്കിൽ മൃഗങ്ങളെപ്പോലെ ആഹാരാദിചതുഷ്ടയ നിരതന്മാരായി അധഃപതിച്ചു ജന്മം വ്യർത്ഥമാക്കിക്കളയേണ്ടതായി വരും.

ശോകപ്രചുരമായ പ്രപഞ്ചബന്ധം നിലനില്ക്കുന്നിടത്തോളംകാലം അതിൽനിന്ന ഒഴിഞ്ഞുമാറി, സുഖപ്രദമായ ഒരു സ്ഥിതി ലഭിക്കുന്നതിനവേണ്ട മാർഗ്ഗം അന്വേഷിക്കുക എന്നതു ആരുടേയും കടമയാകുന്നു. അതു നിർവ്വഹിക്കുന്നതിന്ന ഉത്സാഹിക്കുന്നവർക്കു ഗീതാശാസ്ത്രത്തെപ്പോലെ പരമോത്തമമായ ഒരു ആചാര്യൻ വേറെയില്ല. ഈ മാഹാത്മ്യം അറിഞ്ഞു അതിനെ സമുപാസിക്കുന്നതിന്ന എല്ലാവരും സശ്രദ്ധന്മാരാകണം. ഞാൻ കാവ്യത്തിൽ അനേകം സന്ദർഭങ്ങളിൽ ഗീതയുടെ വൈശിഷ്ട്യത്തെ സ്മരിക്കുകയും ആശയങ്ങളെ പകൎത്തുകയും ചെയ്തിട്ടുണ്ടെന്നുകൂടി പറഞ്ഞു കൊള്ളട്ടെ.

## ഭാരതത്തിന്റെ പ്രഭാവം.

മനുഷ്യർക്കു അറിയേണ്ടവയിൽ അടുക്കളക്കാര്യം മുതൽ അതിഗംഭീരമായ അദ്ധ്യാത്മതത്വം അല്ലെങ്കിൽ ആശ്രമകാര്യം വരെ, എല്ലാ വിഷയങ്ങളേയും സംബന്ധിക്കുന്ന വിവരങ്ങൾ ഭാരതത്തിൽ പ്രതിപാദിച്ചിട്ടുണ്ടു്. അതിലെ ചോദ്യങ്ങളും സമാധാനങ്ങളും സ്പർശിക്കാത്ത ഒരു വിഷയം പുതിയതായിട്ടുണ്ടാകുവാൻ പ്രയാസം. ലോകത്തിൽ ഏതു നിലയിൽ ജീവിക്കുന്നവനും, അറിയേണ്ട ധർമ്മങ്ങൾ അതിൽ നിന്ന ഗ്രഹിക്കാം. ഏതു കാര്യത്തെക്കുറിച്ചുണ്ടാകുന്ന സന്ദേഹത്തിനും അതിൽനിന്ന പരിഹാരം കിട്ടും. ഏതുവിധം ആപത്തിൽ കുഴങ്ങി നിലയില്ലാതെ ക്ലേശിക്കുന്നവനും അതിൽ നിന്ന രക്ഷാമാർഗ്ഗം അറിയുവാൻ സാധിക്കും. സ്ഥാനഭ്രംശം, മാനഹാനി, ബന്ധുമരണം, ധനനാശം, രോഗം, ദൈ

ദാശ്യം, പരാജയം, കാമക്രോധാദികൾ, ഇഷ്ടവിരഹം, സ്വജനദ്രോഹം, എന്നിങ്ങനെ പല തരം കഷ്ടതകൾ സംഭവിച്ചു കൃത്യാകൃത്യബോധം ഇല്ലാതെ വിഷമിക്കുന്നവരാണ മനുഷ്യരിൽ അധികംപേരും. അവരിൽ മനസ്സിനു ശരിയായ സുഖവും സമാധാനവും ശ്രേയസ്സും അനുഭവിക്കുന്നവർ എത്രയോ ദുർല്ലഭം? ഈ വിധം കഷ്ടതകൾ നേരിടുമ്പോൾ മനസ്സിൽ ധർമ്മബോധം ജനിപ്പിച്ചു ശാന്തിയേയും സമാധാനത്തേയും പ്രദാനം ചെയ്യുന്നതിനു മഹാഭാരതത്തിനു ജന്മസിദ്ധമായ ഒരു പ്രഭാവമുണ്ട്. കീടം മുതൽ സാർവ്വഭൌമൻ വരെ, പ്രാപഞ്ചികൻ മുതൽ സർവ്വസംഗപരിത്യാഗിയായ യോഗിവരെ, പരമാണു മുതൽ മഹാപർവ്വതം വരെ, എന്നുവേണ്ട എല്ലാ തരം ജീവികളേയും വസ്തുക്കളേയും തൽസംബന്ധങ്ങളായ പ്രകൃതിഗതി സ്ഥിതിവികൃതികളേയും ഭാരതത്തിൽ നിഴലിച്ചു കാണാം. വിഷമസ്ഥിതികൾ വന്നുചേരുമ്പോൾ അജ്ഞന്മാരായി ചപലതകൾ കാണിച്ചു കഷ്ടതകളെ വർദ്ധിപ്പിക്കുകയല്ല, മഹാഭാരതത്തോടു അടുത്തു മനസ്സുഖസമാധാനങ്ങളെ നേടുകയാണു കർത്തവ്യം.

ഭാരതത്തിൽ പ്രതിപാദിക്കാത്തതായ ഒരു ധർമ്മം വേറെയൊന്നിലും കാണുകയില്ലെന്നു മഹർഷി പറഞ്ഞിരിക്കുന്നതു പ്രത്യക്ഷരം വാസ്തവമാകുന്നു.

അതുകൊണ്ടു, ഭാരതം, ഇന്നൊന്നല്ല എന്നും ഉണ്ടാകുന്ന ലോക'പ്രശ്ന'ങ്ങളെ എതിരിടുന്നതിനു സമർത്ഥമെന്നു നിശ്ശങ്കം പറയാം. ഇക്കാര്യത്തിൽ അതിനോടു അടുത്തു നില്ക്കുന്നതിനു ഭാഗ്യം സിദ്ധിച്ചിരിക്കുന്ന ഒരു ഗ്രന്ഥം വേറെയില്ല. ഭാരതം ഒരു ശാശ്വതസാഹിത്യമാകുന്നു. അതുകൊണ്ടു ലോകത്തിനു എന്നും അതു ആവശ്യമുണ്ട്. ആദിത്യചന്ദ്രന്മാരെപ്പോലെ അതെന്നും ലോകത്തെ പ്രകാശിപ്പിച്ചുകൊണ്ടിരിക്കും.

## മഹാകാവ്യങ്ങൾ.

എളുപ്പം വായിച്ചു തീക്കാവുന്നവയും രസിക്കാവുന്നവയും ആയ ലഘുഗീതങ്ങളും ചെറുകഥകളും ഇന്നു അഭിവൃദ്ധിയെ പ്രാപിച്ചു വരുന്ന സ്ഥിതിക്കു, മഹാകാവ്യങ്ങൾ നിർമ്മിക്കുന്നതും വായിക്കുന്നതും സാഹസമായിരിക്കും എന്നു അഭിപ്രായപ്പെടുന്നവർ ധാരാളമുണ്ട്. അവരുടെ അഭിപ്രായത്തിൽ സത്യാംശമുണ്ടെന്നു സമ്മതിക്കണം. എന്തെന്നാൽ എല്ലാതരക്കാൎക്കും നിഷ്പ്രയാസം രുചിക്കാവുന്നവയും വായിച്ചു രസിക്കാവുന്നവയും അല്ല മഹാകാവ്യങ്ങൾ. ഉൽകൃഷ്ടരസികന്മാർ മാത്രമാണു തദധികാരികൾ. അവരുടെ സംഖ്യ കുറഞ്ഞുവരുന്നു. എങ്കിലും ഇക്കാരണം കൊണ്ടു മഹാകാവ്യപ്രസ്ഥാനം പരിത്യാജ്യവും അനാവശ്യവും ആകുന്നതല്ല. പരിഷ്കാരത്തേയും അഭിവൃദ്ധിയേയും അടിസ്ഥാനദാർഢ്യത്തേയും ശാശ്വതത്വത്തേയും അഭിലഷിക്കുന്ന സാഹിത്യത്തിനു മഹാകാവ്യപ്രസ്ഥാനം ഒഴിച്ചു കൂടാത്ത സമ്പത്താകുന്നു. ഭാഷയുടെ ശക്തിയും പ്രഭാവവും പ്രയോജനവും ആരാദ്ധ്യതയുമെല്ലാം അതിനെ ആശ്രയിച്ചു നില കൊള്ളുന്നു. അങ്ങിനെയൊന്നില്ലാത്ത ഭാഷകൊണ്ടു പറയത്തക്ക പ്രയോജനം യാതൊന്നും ലഭിക്കുകയില്ല. മഹാകാവ്യങ്ങളുടെ സംഖ്യ വലിയതാകുന്തോറും ഒരു ഭാഷയുടെ മഹത്വവും പ്രഭാവവും പ്രയോജനവും തദനുസരണം ഉന്നതിയെ പ്രാപിക്കും. ഈ സംഗതി സംസ്കൃതഭാഷയുടെ സ്ഥിതിയെപ്പററി ചിന്തിച്ചാൽ 'കരബദരസമാനം' ഗ്രഹിക്കുവാൻ കഴിയും.

## സംസ്കൃതഭാഷയും മഹാകാവ്യങ്ങളും.

സംസ്കൃതസാഹിത്യത്തിൽ മഹാകാവ്യ സമുദായത്തിനു ഏററവും വലിയ സ്ഥാനമുണ്ട്. അതിനെ സംസ്കൃതത്തിന്റെ അടിസ്ഥാനമെന്നു പറയണം. ഗൈവ്വാണിയുടെ

സാഹിത്യപരമായ മാഹാത്മ്യം സർവ്വവും അതിനെ ആശ്രയിച്ചു നില്ക്കുന്നു. അതിൻെറ വിശ്വാഭിവന്ദ്യമായ ഉന്നതിക്കും രമണീയതക്കും പ്രഭാവത്തിനും മഹാകാവ്യങ്ങൾ തന്നെ മൂലം. ആകൃതിയുടെ പുഷ്ടി, പ്രകൃതിയുടെ സാരള്യം, ഗാംഭീര്യം, സാരസ്യം, ഹൃദ്യത മുതലായ ഗുണങ്ങൾ കൊണ്ടു സംസ്കൃതമഹാകാവ്യങ്ങളോടു അടുത്തു നില്ക്കുന്ന ഗ്രന്ഥങ്ങൾ ലോകത്തിലെ ഒരു ഭാഷയിലുമില്ല. സംസ്കൃത സാഹിത്യത്തിനു അതിൻെറ ധർമ്മം നിർവ്വഹിക്കുന്നതിനു ശക്തി ലഭിച്ചിരിക്കുന്നതു അതിലെ ബൃഹന്നിബന്ധന പരമ്പരയുടെ അപ്രതിമമായ പ്രഭാവം കൊണ്ടാകുന്നു. ഭാരതീയരുടെ സംസ്കൃതിക്കു വീണുപോകാതെ തലയുയർത്തി നില്ക്കുന്നതിനു കരുത്തു കൈവന്നതു അതിൻെറ ഈ മേന്മകൊണ്ടാണു്. പില്ക്കാലത്തുണ്ടായിരിക്കുന്ന സാഹിത്യത്തിനൊക്കെ അടിസ്ഥാനമായും, ആശ്രയമായും, മാർഗ്ഗദർശകമായും, പോഷകമായും, നില്ക്കുന്നതും സംസ്കൃതത്തിലെ മഹാകാവ്യസമുച്ചയമാകുന്നു. അതിനെ മാററിനിർത്തിയിട്ടു സംസ്കൃതസാഹിത്യത്തെ സ്മരിക്കുക എന്ന കാര്യം സഹൃദയന്മാർക്കും ഭാഷാഭിമാനികൾക്കും ദേശാഭിമാനികൾക്കും വിചാരിക്കാവുന്നതല്ല.

സംസ്കൃതമഹാപ്രബന്ധങ്ങളെ രണ്ടു തരമായി വിഭജിക്കാം. പുരാണം, ഉപപുരാണം, ഇതിഹാസം, വാല്മീകിരാമായണം, ജ്ഞാനവാസിഷ്ഠം, ബൃഹൽകഥ, കഥാസരിത്സാഗരം, ജൈമിനീയാശ്വമേധം, ജൈമിനീഭാഗവതം, ലഘുയോഗവാസിഷ്ഠം, പത്മചരിതം മുതലായവ ഒന്നാമത്തെ ഭാഗത്തിൽ ഉൾപ്പെടുന്നു. പുരാണോപപുരാണേതിഹാസശാഖകളിൽ ഓരോന്നിലും അസംഖ്യം ഗ്രന്ഥങ്ങൾ ഉണ്ടു്. മഹാഭാരതത്തിനു ഇതിഹാസ വർഗ്ഗത്തിലാണു സ്ഥാനം. ഈ പ്രകാരം ഒന്നാം വിഭാഗത്തിലുൾപ്പെടുന്ന ഗ്രന്ഥങ്ങളെ ഉദ്ദേശിച്ചാണു, മഹാപ്രബന്ധങ്ങൾ, പില്ക്കാലത്തു നിർമ്മിതങ്ങളായിരിക്കുന്ന കൃതികൾക്കെല്ലാം പരമമായ അടിസ്ഥാനം

എന്നു മുൻപു സൂചിപ്പിച്ചതു്. സംസ്കൃതം, സൌഭാഗ്യശൈലത്തിന്റെ അത്യുച്ചശൃംഗത്തിൽ വർത്തിച്ച കാലത്തു ഈ വിഭാഗത്തിലെ കൃതികൾ ഉണ്ടായി. വിശ്വാചാര്യന്മാരായ ഋഷികളാണു അന്നു സാഹിത്യം കൊണ്ടു കൈകാര്യം ചെയ്തിരിക്കുന്നവർ.

സംസ്കൃതത്തിന്റെ ഭാഗ്യസ്ഥിതിക്കു ഇവിടെ പ്രതിപാദിച്ച ഉന്നതസ്ഥാനത്തു നിന്നു അല്പം ഒരു പതനം നേരിട്ടു. അക്കാലത്തു രണ്ടാം തരം മഹാകാവ്യങ്ങൾ ഉണ്ടായി. രഘുവംശാദി കാവ്യങ്ങളെ ഈ വർഗ്ഗത്തിൽ ഉൾപ്പെടുത്താം. സർഗ്ഗബന്ധത്തോടും 'നഗരാർണ്ണവശൈല' വർണ്ണനാദി ലക്ഷണങ്ങളോടും കൂടിയവയായ ഇത്തരം കാവ്യങ്ങളാണു മഹാകാവ്യങ്ങൾ എന്നു പ്രസിദ്ധി നേടിയിരിക്കുന്നവ. ഇവയ്ക്കു ലോകത്തിലെ മറ്റൊരു ഭാഷയിലെ സാഹിത്യത്തിന്റെ കൂട്ടത്തിലും പ്രഥമസ്ഥാനം കിട്ടും. സംസ്കൃതഭാഷയിൽ മാത്രം രണ്ടാംസ്ഥാനത്തിനേ അവകാശമുള്ളൂ. കാരണം, മുൻപു പറഞ്ഞ തല്പൂർവ്വകൃതികളുടെ ലോകോത്തരമായ മാഹാത്മ്യം തന്നെ. ഇവയിൽ മുഖ്യങ്ങളാണു പഞ്ചമഹാകാവ്യങ്ങൾ. രഘുവംശം, കുമാരസംഭവം, നൈഷധീയചരിതം, മാഘം, കിരാതാർജ്ജുനീയം എന്നിവ പഞ്ചമഹാകാവ്യശാഖയിൽ ഉൾപ്പെടുന്നു. ഇവയിൽ നിന്നു അല്പം ഭാഗമെങ്കിലും പഠിക്കാത്തവരെ, സംസ്കൃതവ്യുല്പന്നന്മാരുടെ കൂട്ടത്തിൽ കാണുകയില്ല. ഇന്നും ആ നിലയ്ക്കു ഭംഗം വന്നിട്ടില്ല. പണ്ഡിതന്മാരിൽ ഇവ മുഴുവനും വായിച്ചിട്ടില്ലാത്തവർ ചുരുക്കമാകുന്നു. പഞ്ചമഹാകാവ്യങ്ങളോടു സഹൃദയന്മാർക്കു എത്രയാദരവുണ്ടെന്നു അവയ്ക്കു ഓരോ കാലത്തുണ്ടായിരിക്കുന്ന അനേകം വ്യാഖ്യാനങ്ങളെക്കൊണ്ടു വിശദമാകും. ഈ വ്യാഖ്യാനങ്ങളെയും തല്കർത്താക്കന്മാരെയും കുറിച്ചു അറിയുന്നതിനു ആഗ്രഹിക്കുന്നവർ, പണ്ഡിത കവിവര്യനായ ഇ. വി. രാമൻനമ്പൂരിയുടെ ജ്യോതീരഥം (പുറം 191–151) എന്ന ഗ്രന്ഥം വാ

യിക്കുന്നതു പ്രയോജനമായിരിക്കും. സുഗൃഹീതനാമാവായ കൃഷ്ണമാചാരി അവർകൾ (എം. എ. എം. എൽ. പി. എച്ച്. ഡി.) വിരചിച്ചിരിക്കുന്ന സംസ്കൃത സാഹിത്യചരിത്രത്തിലും വ്യാഖ്യാനങ്ങളെയും കർത്താക്കന്മാരെയും കുറിച്ചു സ്മരിച്ചിട്ടുണ്ട്.

പില്ക്കാലത്തു വിരചിതങ്ങളായിരിക്കുന്ന മഹാകാവ്യങ്ങളിൽ പലതും, രഘുവംശാദികളിൽ ഓരോന്നിന്റെ പ്രസ്ഥാനത്തെ അംഗീകരിച്ചിരിക്കുന്നവയാകുന്നു. സംസ്കൃതസാഹിത്യശരീരത്തിലെ പഞ്ചപ്രാണങ്ങൾ എന്നു പറയേണ്ടതു പഞ്ചമഹാകാവ്യങ്ങളെയാണ്. അനേകം ശതാബ്ദം കാലമായി സംസ്കൃതവിദ്യാഭ്യാസത്തിന്റെ അടിസ്ഥാനം എന്ന നിലയിൽ അവയ്ക്കു ലഭിച്ചിരിക്കുന്ന ബഹുമതി ഇന്നും യാതൊരു വാട്ടവും തട്ടാതെ നില നിന്നു വരുന്നു. മേലും അതു അങ്ങിനെ നില്ക്കുമെന്നു വിശ്വസിക്കാം.

പിന്നീടു ഉണ്ടായിരിക്കുന്ന മഹാകാവ്യങ്ങൾക്കു കണക്കില്ല. അവയിൽ സർവ്വഭാരതപ്രസിദ്ധി നേടിയിരിക്കുന്നവയാണു അധികം എണ്ണവും. മഹാകവികളുടെ വർഗ്ഗത്തിൽ തല്ക്കർത്താക്കന്മാരിൽ പലരും അഭിഷിക്തന്മാരുമാണ്. പഞ്ചമഹാകാവ്യങ്ങളുടെ മേന്മ അവയിൽ പലതിനും ഇല്ലെന്നു വരുന്നേക്കാം. എങ്കിലും കവിതാഗുണപുഷ്ടികൊണ്ടു അവയ്ക്കു പൂർണ്ണമായ സഹൃദയബഹുമതി സമ്പാദിക്കുന്നതിനു കഴിഞ്ഞിട്ടുണ്ട്. അവയിൽ ആവിർഭവിക്കാത്തതായി ഏതെങ്കിലും ഒരു സാഹിത്യപ്രസ്ഥാനം കാണുമോ എന്നു സംശയമാണ്. ലോകത്തിലെ മറെറാരു ഭാഷയിലും സംഭവിച്ചിട്ടില്ലാത്തവയും സംഭവിക്കാൻ പാടില്ലാത്തവയും ആയ അനേകം പ്രസ്ഥാനങ്ങൾ മഹാകാവ്യത്തിൽ ഉൾപ്പെടുന്നു. രാഘവനൈഷധീയം, രാഘവപാണ്ഡവീയം എന്നിവയുടേയും യുധിഷ്ഠിരവിജയത്തിന്റേയും, ഭട്ടികാവ്യത്തിന്റേയും, നൈഷധീ

യചരിത്തിൻെറയും മററും പ്രസ്ഥാനങ്ങൾ സംസ്കൃത ഭാഷകൾ മാത്രം വശംവദങ്ങളായി നില്ക്കുന്നവയാകുന്നു. ഇവയെല്ലാം സംസ്കൃതത്തിൻെറ ആശ്ചര്യജനകമായ പ്രഭാവത്തെ കാണിക്കുന്നു.

സംസ്കൃതത്തിലെ പ്രധാനങ്ങളായ മഹാകാവ്യങ്ങളിൽ ചിലവയുടെ പേർ ഇവിടെ കൊടുക്കാം. അതിലെ മഹാകാവ്യ സമ്പത്തിൻെറ വൈപുല്യം ഏകദേശം ഒന്നു ഇൗ പട്ടികയിൽനിന്ന് ഊഹിക്കുവാൻ കഴിയും. (1) രഘുവംശം (2) കുമാരസംഭവം (3) നൈഷധീയചരിതം (4) കിരാതാർജ്ജുനീയം (5) മാഘം (6) ഹയഗ്രീവവധം (7) ജാംബവതീപരിണയം (8) സേതുബന്ധം (9) രാഘവപാണ്ഡവീയം (10) രാഘവനൈഷധീയം (11) യുധിഷ്ഠിരവിജയം (12) രാമചരിതം (അഭിനന്ദൻ) (13) ജാനകീഹരണം (14) ശങ്കരവിജയം (15) പദ്യചൂഡാമണി (16) ബുദ്ധചരിതം (17) നവസാഹസാങ്കചരിതം (18) നരനാരായണാനന്ദം (19) സീതാഹരണം (20) വിക്രമാങ്കദേവചരിതം (21) യാദവാഭ്യുദയം (22) ശിവലീലാർണ്ണവം (23) രഘുവീരചരിതം (24) ബാലഭാരതം (അഗസ്ത്യഭട്ടൻ) (25) ഹരവിജയം (26) ശ്രീകണ്ഠചരിതം (27) കൃഷ്ണവിലാസം (28) സുഭദ്രാഹരണം (29) വാസുദേവവിജയം (30) വസന്തവിലാസം (31) ധർമ്മാഭ്യുദയം (32) ധർമ്മശർമ്മാഭ്യുദയം (33) രാഷ്ട്രോഢവംശം (34) പാരിജാതഹരണം (35) നരകാസുരവിജയം (36) താരാചന്ദ്രോദയം (37) രാജസൂർജനചരിതം (38) ജഗൽപ്രകാശകാവ്യം (39) വിക്രമോദയം (40) നേമിനാഥമഹാകാവ്യം (41) വിജയദേവമാഹാത്മ്യം (42) ഭാരതാമൃതം (43) രാമചന്ദ്രോദയം (44) രാഘവീയം (45) ഉത്തരനൈഷധം (46) രാമചരിതം (കൊടുങ്ങല്ലൂർ ഇളയതമ്പുരാൻ – കൊച്ചുണ്ണിത്തമ്പുരാൻ) (47) നടേശവിജയം (48) ഭൂവരാഹവിജയം (49) കവികണ്ഠരസായനം (50) മിനജപൂർരാജവംശം (51) ഭൂദേവചരിതം

(52) അർജ്ജുനരാവണീയം (53) ഭട്ടികാവ്യം (54) ഹരിശ്ചന്ദ്രോദയം (55) കാദംബരീസാരസംഗ്രഹം (56) കല്യാണനൈഷധം (57) മുനീശ്വരചരിതം (58) പതഞ്ജലിചരിതം (59) കപ്ഫണാഭ്യുദയം (60) ജയന്തവിജയം (61) ജാനകീപരിണയം (62) മീനാക്ഷീപരിണയം (63) പാർവ്വതീപരിണയം (64) മുകുന്ദവിലാസം (65) ഹരിവംശസാരചരിതം (66) ഭക്തിഭാഗവതം (67) ഗംഗാവതരണം (68) ഭിക്ഷാടനം (69) ശങ്കരാഭ്യുദയം (70) മധുരാവിജയം (71) ദശാവതാരചരിതം (72) സഹൃദയാനന്ദം (73) ചന്ദ്രപ്രഭചരിതം (74) നിർവ്വാണലീലാവതി (75) പ്രത്യേകബുദ്ധചരിതം (76) പാണ്ഡവചരിതം (ദേവപ്രഭസൂരി) (77) ബാലഭാരതം (അമരചന്ദ്രൻ) (78) സുരഥോത്സവം (79) ഹമ്മീരമഹാകാവ്യം (80) സുകൃതകീർത്തനം (81) ഉദാരരാഘവം (82) നളാഭ്യുദയം (83) രഘുനാഥചരിതം (84) രാമാഭ്യുദയം (85) സാല്വാഭ്യുദയം (86) അച്യുതരാജാഭ്യുദയം (87) കൃഷ്ണവിലാസം (സ്വയംഭൂനാഥൻ) (88) സാഹിത്യരത്നാകരം (89) ഗംഗാംഗദചരിതം (90) യദുനാഥചരിതം (91) ശിവവിലാസം (92) മൂഷികവംശം (93) ഭാരതസംഗ്രഹം (94) കൃഷ്ണവിജയം (95) ഭരതചരിതം (96) മുനിസുവ്രതകാവ്യം (97) കൃഷ്ണീയം (98) രഘുനാഥാഭ്യുദയം (99) രഘുനാഥഭൂപവിജയം (100) രുക്മിണീപരിണയം (101) ത്രിപുരവധം (102) ഗോവിന്ദചരിതം (103) രഘുനാഥവിലാസം (104) കൃഷ്ണായനം (105) കുമാരപാലചരിതം (106) മഹോദയപുരേശചരിതം (107) പരീക്ഷിദ്വിജയം (108) കൃഷ്ണചരിതം (109) രാമായണസംഗ്രഹം (110) കദംബരീകഥാസാരം (111) വിഷ്ണുവിലാസം (112) നേമിനാഥം (113) പ്രദ്യുമ്നചരിതം (114) രാധാപരിണയം.

അടുത്തകാലത്തു നിർമ്മിതങ്ങളായ കൃതികൾ:— വിശാഖവിജയം (2) ആംഗലസാമ്രാജ്യം (3) രാമവർമ്മവിജയം (4) രാമവർമ്മചരിതം (5) രാമവർമ്മവിലാസം. ഇവയെ

ല്ലാം കേരളീയ കവികൃതങ്ങളാകുന്നു. മുൻപു സ്മരിച്ച പ്രാചീന മഹാകാവ്യങ്ങളുടെ കൂട്ടത്തിലും മലയാളകവികളുടെ പ്രബന്ധങ്ങൾ പലതും ഉൾപ്പെടുന്നു.

ഇവിടെ സ്മരിച്ചവ കൂടാതെ അനേകശതം മഹാകാവ്യങ്ങൾ ഗ്രന്ഥക്കലവറകളിൽ ഉണ്ടെന്നതു നിശ്ചയമാണ്. "പരസ്സഹസ്രാഃ പഞ്ചമഹാകാവ്യസദൃശാഃ പ്രബന്ധാഃ നിഖിലീനാഖിലീനാശ്ച രൂപകാണി ച തത്രൈവ കേചന ഗ്രന്ഥാഃ കവയശ്ച നാമാവശിഷ്ടാഃ കീർത്തിശേഷാഃ ഏവ. ആശാസ്യതാമചിരാദേവാപി ദർശനപഥമവതരന്ത്വിതി" എന്നു ഒരു സന്ദർഭത്തിൽ ശ്രീ. കൃഷ്ണമാചാരി പറഞ്ഞിരിക്കുന്നതിൽ അല്പവും അതിശയോക്തിയില്ല. നാമമാത്രാവശേഷങ്ങളായി ബ്ഭവിച്ചിരിക്കുന്ന പ്രബന്ധങ്ങൾ അചിരേണ കണ്ടുകിട്ടി പ്രകാശിതങ്ങളാകട്ടെ എന്നു ആചാര്യരോടൊപ്പം നമുക്കും പ്രാർത്ഥിക്കാം. ഇവിടെ കൊടുത്ത പട്ടിക നീളമേറിയതു എന്നുതോന്നുമെങ്കിലും, അതു അനന്തമായ മഹാകാവ്യ സാമ്രാജ്യത്തിന്റെ ഒരു കോണിനെ മാത്രമേ സ്പർശിച്ചിട്ടുള്ളു എന്നു ഓർമ്മിക്കേണ്ടതാകുന്നു. ഇക്കാലത്തും മഹാകാവ്യങ്ങൾ നിർമ്മിക്കപ്പെട്ടുന്നുണ്ട്.

മുൻപു സ്മരിച്ച പ്രാചീന മഹാകാവ്യങ്ങൾക്കു മുദ്രിതങ്ങൾ എന്നും, അമുദ്രിതങ്ങൾ എന്നും, അലബ്ധങ്ങൾ എന്നും മൂന്നു വിഭാഗങ്ങൾ കല്പിക്കാം. അവയിൽ അമുദ്രിതങ്ങളായ ഗ്രന്ഥങ്ങൾ അധികവും ഭാരതത്തിലെ സർവ്വ കലാശാലകളുടെ അധീനതയിലുള്ള ഹസ്തലിഖിത ഗ്രന്ഥശാലകളിൽ ഇരിപ്പുണ്ട്. പ്രകാശിതങ്ങളായവ അധികം എണ്ണവും സുലഭങ്ങളാണ്. കൊടുങ്ങല്ലൂർ ഇളയതമ്പുരാന്റെ രാമചരിതം മുതലായവ മുദ്രിതങ്ങളെങ്കിലും ദുർല്ലഭങ്ങളായിരിക്കുന്നു. മഹോദയപുരേശചരിതം കണ്ടുകിട്ടിയിട്ടില്ല.

മുകളിൽ സ്മരിച്ചിരിക്കുന്നവയിൽ നൈഷധീയചരിതം അഭിനന്ദന്റെ രാമചരിതം മുതലായവയെക്കുറിച്ചു ഞാൻ ദീ

ർഘമായ നിരൂപണം എഴുതി പ്രസിദ്ധപ്പെടുത്തിയിട്ടുണ്ട്. കേരളീയരുടെ മഹാകാവ്യങ്ങളെക്കുറിച്ചു എന്റെ കേരളീയ സംസ്കൃത സാഹിത്യ ചരിത്രത്തിൽ പ്രതിപാദിച്ചിട്ടുള്ളതാകുന്നു. അതിന്റെ ഉപരിഭാഗങ്ങളിൽ, അപ്രതിപാദിതങ്ങളായവയെപ്പററി ചിന്തിക്കുന്നതുമായിരിക്കും.

## ഹിന്ദിയും മഹാകാവ്യങ്ങളും.

ഇക്കാലത്തു് വിസ്മയനീയമായ പ്രചാരത്തേയും അഭിവൃദ്ധിയേയും പ്രാപിച്ചുവരുന്ന ഒരു ഭാഷയാകുന്നുവല്ലോ ഹിന്ദി. അതിലും മഹാകാവ്യങ്ങൾക്കു സ്ഥാനം ലഭിച്ചിട്ടുണ്ടു്. ചന്ദവർദായിയുടെ പൃത്ഥ്വീരാജരാസു, ജായസിയുടെ പത്മാവത്, കേശവദാസന്റെ രാമചന്ദ്രിക എന്നിവ വിശിഷ്ടകൃതികളായി ഗണിക്കപ്പെടുന്നു. ഇവ പ്രാചീനങ്ങളാണു്. അയോദ്ധ്യാനാഥസിംഹോപാദ്ധ്യായന്റെ പ്രിയപ്രവാസു, മൈഥിലീശരണ്ഗുപ്തന്റെ സാകേത് എന്നിവ ആധുനികപ്രബന്ധങ്ങളാകുന്നു. ഇതിൽനിന്നെല്ലാം ഹിന്ദിയിലും മഹാകാവ്യപ്രസ്ഥാനത്തിനു് ആദരാഭിവൃദ്ധികൾ കൈവരുന്നുണ്ടെന്നു തെളിയുന്നു. തമിഴിലും മഹാകാവ്യങ്ങൾ രചിക്കപ്പെട്ടിട്ടുണ്ടു്. അമൂല്യങ്ങളായ മഹാപ്രബന്ധ രത്നങ്ങളുടെ ഒരു മഹത്തായ ഭണ്ഡാരമാകുന്നു തമിഴ്ഭാഷ. ഈ കാര്യത്തിൽ ബങ്കാളി തെലുങ്കു മുതലായ ഭാഷകളുടെ നിലയും താഴ്ന്നതല്ലെന്നു വിശ്വസിക്കാം.

## മലയാളവും മഹാകാവ്യങ്ങളും.

മഹാപ്രബന്ധങ്ങളെ സംബന്ധിച്ചിടത്തോളവും അഭിനന്ദനീയമായ ഒരു സ്ഥിതി മലയാളഭാഷയ്ക്കു പൂർവ്വകാലത്തു തന്നെ കൈവന്നിട്ടുണ്ടു്. മുൻപു രണ്ടുതരം സംസ്കൃത മഹാഗ്രന്ഥങ്ങളെ സ്മരിച്ചുവല്ലോ. അവയിൽ പ്രഥമശാഖയിൽ അന്തർഭവിക്കുന്ന അനേകം കൃതികൾക്കു ഭാഷാന്തരം ലഭിച്ചിട്ടുണ്ടു്. അവയെ ഭാഷാസാഹിത്യത്തിന്റെ അടി

സ്ഥാനമായ ഗ്രന്ഥസമ്പത്തു എന്നു പറയണം. മലയാളികളുടെ സംസ്കൃതിയെ, ഉദ്വേഗമായ നൂതന പരിഷ്കാരപ്രവാഹത്തിൽ അനാഥവും ഉജ്ജ്വലവും ആയി ഒഴുകിപ്പോകാതെ നിലനിത്തി രക്ഷിക്കുന്ന കാര്യത്തിൽ, ആ പ്രാചീന ഗ്രന്ഥഭണ്ഡാഗാരം മുഖ്യമായ പങ്കു വഹിക്കുന്നു. ഈ ശാഖയിൽ അനേകം സംസ്കൃത ഗ്രന്ഥങ്ങൾക്കു ഭാഷാന്തരം ഉണ്ടാകണം. കാലാന്തരത്തിൽ അതു ഉണ്ടാകുമെന്നു വിശ്വസിക്കാം.

സർഗ്ഗബന്ധാദി ലക്ഷണങ്ങളോടുകൂടി, മലയാളത്തിൽ ആദ്യമുണ്ടായ മഹാകാവ്യം ശ്രീകൃഷ്ണചരിതമാകുന്നു. അതു അടുത്തകാലംവരെ ആശാന്മാർ കുടിപ്പള്ളിക്കൂടങ്ങളിൽ പഠിപ്പിച്ചുവന്നിരുന്നു. രാമചന്ദ്രവിലാസം ഉമാകേരളം രുക്മാംഗദചരിതം ചിത്രയോഗം കേശവീയം ചിത്രോദയം പാണ്ഡവോദയം സാവിത്രീമാഹാത്മ്യം വഞ്ചീശവംശം ഗൌരീശാദിത്യചരിതം ദേവദത്തകാവ്യം വിജയോദയം യേശുവിജയം എന്നിവ ആധുനികകാലത്തു വിരചിതങ്ങളായ മഹാകാവ്യങ്ങളാകുന്നു. എന്റെ രാഘവാഭ്യുദയം രഘുവീരവിജയം എന്നിവയേയും ചില പണ്ഡിതന്മാർ ഇക്കൂട്ടത്തിൽ ഉൾപ്പെടുത്തി കണ്ടിട്ടുണ്ടു്. പഞ്ചമഹാകാവ്യങ്ങൾക്കു എല്ലാം ഭാഷാന്തരം ലഭിച്ചിട്ടുണ്ടു്. കൃഷ്ണവിലാസം ബാലഭാരതം കാദംബരീകഥാസാരം കൃഷ്ണവിജയം എന്നിവയും ഭാഷപ്പെടുത്തിയിരിക്കുന്ന കാവ്യങ്ങളാകുന്നു. ചില മഹാകാവ്യങ്ങൾക്കു് ഒന്നിലധികം ഭാഷാന്തരങ്ങൾ ഉണ്ടായിട്ടുണ്ടു്.

വിശാഖവിജയത്തിന്റെ അല്പംഭാഗം ഭാഷാന്തരം ചെയ്തു ഏതോ ഒരു മാസികയിൽ പ്രസിദ്ധപ്പെടുത്തി വായിച്ചതായി ഓർമ്മ തോന്നുന്നു. ആധുനിക മഹാകാവ്യങ്ങളിൽ ആംഗല സാമ്രാജ്യത്തിനു പൂർണ്ണമായ ഭാഷ കിട്ടിയിരിക്കുന്നു. സഹൃദയാനന്ദത്തിന്റെ തർജ്ജമ കവന കൌമുദിയിൽ പ്രസിദ്ധപ്പെടുത്തിയിട്ടുണ്ടു്. ശിവലീലാർണ്ണവം പണ്ഡിതർ ഇ. വി. രാമൻ നമ്പൂരി അവർകൾ തർജ്ജമ ചെയ്തു വരുന്നതാ

യി ഉദ്ധരിക്കാം. അതിൻെറ ആദ്യഭാഗം 'കലാനിധി'യിൽ പ്രസിദ്ധപ്പെടുത്തി കാണുകയുണ്ടായി. അഭിനന്ദ മഹാകവിയുടെ രാമചരിതം അല്പം ഭാഗം വള്ളത്തോൾ മഹാകവി ഭാഷയാക്കി പ്രസിദ്ധപ്പെടുത്തിയിട്ടുണ്ടെന്നുള്ള വസ്തുതയും ഓർമ്മയിൽ വരുന്നു. മങ്ഖകമഹാകവിയുടെ ശ്രീകണ്ഠചരിതത്തിലെ അല്പം ഭാഗം ഞാൻ തർജ്ജമ ചെയ്തു, വളരെ കൊല്ലങ്ങൾക്കു മുൻപു, പ്രസിദ്ധപ്പെടുത്തിയിരിക്കുന്ന കാര്യവും പറഞ്ഞുകൊള്ളട്ടെ.

ദശാവതാരചരിതം, രാഘവീയം എന്നീ കൃതികൾ സാഹിത്യതിലകൻ പി. കെ. കൃഷ്ണൻ നമ്പിയാർ അവർകൾ മുഴുവൻ തർജ്ജമ ചെയ്തിട്ടുണ്ടെന്നാണ് എൻെറ സൂക്ഷ്മമായ അറിവു്. നമ്പ്യാരുടെ വിദഗ്ദ്ധ തൂലിക ഈ കാര്യം നിർവ്വഹിച്ചതിൽ അഭിനന്ദിക്കേണ്ടതുണ്ടു്. ക്ഷേമേന്ദ്രമഹാകവിയുടെ ബോധിസത്വാപദാനകല്പലതയെന്ന മഹാഗ്രന്ഥത്തെക്കുറിച്ചു കൂടി സ്മരിച്ചുകൊള്ളട്ടെ. അതു കവി സാർവ്വഭൗമൻ വള്ളത്തോൾ പരിഭാഷപ്പെടുത്തിയിട്ടുണ്ടെന്നും, അചിരേണ പ്രകാശിതമാകുമെന്നും അറിയുന്നു. കല്പലതയുടെ മേന്മയെക്കുറിച്ചു ഞാൻ എൻെറ 'ക്ഷേമേന്ദ്രൻ' എന്ന പുസ്തകത്തിൽ (പുറം 104–115) സവിസ്തരം പ്രതിപാദിച്ചിട്ടുണ്ടു്. ആ ഗ്രന്ഥരത്നത്തിനു വാല്മീകി രാമായണ പരിഭാഷകനിൽനിന്നു ഭാഷാന്തരം ലഭിച്ചതു ഭാഷയ്ക്കു വലിയ അനുഗ്രഹമായി. വള്ളത്തോൾ ഭാഷപ്പെടുത്തിയിരിക്കുന്ന ഗ്രന്ഥങ്ങളിൽ, വാല്മീകി രാമായണം കഴിഞ്ഞാൽ കല്പലതയ്ക്കായിരിക്കും മുഖ്യത.

കവിതിലകൻ പണ്ഡിതകോത കൃഷ്ണൻ കർത്താവു നിർമ്മിച്ചിരിക്കുന്ന രാമവർമ്മ ചരിതം ഒരു സ്വതന്ത്രമഹാകാവ്യമാകുന്നു. ആപാദചൂഡം പ്രൌഢവും രമണീയവുമായ ഈ പ്രബന്ധം ഉടനെ പ്രസിദ്ധപ്പെടുത്തുന്നതായിരിക്കും. പറയത്തക്ക കാലവിളംബം കൂടാതെ വേറെയും ചില മഹാകാവ്യ

ങ്ങൾ പ്രകാശിതങ്ങളാകുമെന്നു എനിക്കു വിശ്വാസമുണ്ടു്.

മലയാളത്തിലെ മഹാകാവ്യസമ്പത്തു ഭാഷാഭിമാനികൾക്കു ആനന്ദാഭിമാനജനകമാണെന്നു വ്യക്തമാകുമല്ലോ. ലോകത്തിലെ ഏതു ഭാഷയിലേക്കു തർജ്ജമ ചെയ്താലും അതിൽ മാന്യസ്ഥാനത്തു പരിലസിക്കുന്നതിനു സമർത്ഥങ്ങളായ കൃതികൾ ഭാഷാമഹാകാവ്യവർഗ്ഗത്തിൽ ഉണ്ടെന്നു യാതൊരു ശങ്കയും കൂടാതെ പറയാം. ഉമാകേരളം ചിത്രയോഗം കേശവീയം രുക്മാംഗദചരിതം എന്നിവ അവയിൽ മുഖ്യസ്ഥാനം അവകാശപ്പെടുന്നു. സംസ്കൃതത്തെ നീക്കിനിർത്തിയാൽ മറെറതു ഭാഷയോടും തുല്യവും, ഹിന്ദി മുതലായവയെക്കാൾ വളരെയുയർന്നതും ആണു മഹാകാവ്യങ്ങളെ സംബന്ധിച്ചു മലയാളത്തിൻെറ നില. സംസ്കൃതത്തിലെ വിവിധങ്ങളായ കാവ്യപ്രസ്ഥാനങ്ങൾ ഭാഷയിൽ ഉണ്ടാകേണ്ടതാണു്. പണ്ഡിതകവികളുടെ ദൃഷ്ടി ഇക്കാര്യത്തിൽ പതിയുമെന്നു വിചാരിക്കാം.

## ലഘുകാവ്യവും മഹാകാവ്യവും.

സാഹിത്യാഭിവൃദ്ധിയുടെ മാനദണ്ഡം മഹാകാവ്യസമ്പത്തെന്നു ഞാൻ മുൻപു പറഞ്ഞിട്ടുണ്ടു്. തൽപ്രസ്ഥാനം ബഹുധാ മഹത്തായ ഒന്നാകുന്നു. സാധാരണ കാവ്യങ്ങളെ അപേക്ഷിച്ചു പലവിധത്തിലും അതിനു മേന്മ കൂടുതലുണ്ടു്. വിശിഷ്ടങ്ങളും വിചിത്രങ്ങളും ആയ എല്ലാ കാവ്യരീതികളും അതിൽ അന്തർഭവിച്ചിരിക്കും. രസാലങ്കാരാദികൾക്കു സർവ്വവും അതിൽ സ്ഥാനം ഉണ്ടു്. അതു ലോകവ്യവഹാരതന്ത്രങ്ങളെ പഠിപ്പിക്കുന്നു. പുരുഷാർത്ഥരഹസ്യങ്ങൾ വെളിപ്പെടുത്തുന്നു. ധർമ്മാധർമ്മങ്ങളെ വേർതിരിച്ചു കാണിക്കുന്നു. അതു വായിക്കുന്നവർക്കു സ്വതഏവ ധർമ്മത്തിൽ അഭിരുചിയും അധർമ്മത്തിൽ വൈമുഖ്യവും ഉണ്ടാകുന്നു. കവിയുടെ പ്രതിപാദനപാടവമാണു അതിനു മൂലം. ബഹുവിധങ്ങളും നിശ്ചയമായും അറിഞ്ഞിരിക്കേണ്ടവയും ആയ അനേകം ശാ

സ്യങ്ങളുടെ മർമ്മങ്ങൾ അതിൽനിന്നു ഗ്രഹിക്കുവാൻ കഴിയും. 'ശിവേതരക്ഷതി'യ്ക്കു അതു കാരണമായിത്തീരുന്നു. ഉഭയലോകങ്ങളിലും ശ്രേയസ്സിനെ പ്രദാനം ചെയ്യുന്നു. സർവ്വോപരി 'ബ്രഹ്മാനന്ദ സഹോദര'മെന്നു വാഴ്ത്തപ്പെടുന്ന രസത്തിന്റെ അനുഭൂതിക്കു വായനക്കാരെ പാത്രമാക്കുന്നു. സാഹിത്യസേവനം കൊണ്ടു സംഭവിക്കേണ്ട ഗുണങ്ങൾ പൂർണ്ണമായി മഹാകാവ്യത്തെ ആശ്രയിക്കുന്നതുകൊണ്ടു കിട്ടുന്നു. ഒരു മഹാകാവ്യം വായിക്കുന്നതുകൊണ്ടു സിദ്ധിക്കുന്ന ഗുണങ്ങൾ അനേകം ലഘുകൃതികൾ പഠിക്കുന്നതുകൊണ്ടു കൈവരുന്നതല്ല. ഒരു മഹത്തായ പ്രബന്ധത്തെ വിഭജിച്ചാൽ അതിൽനിന്നു അനേകം ലഘുകാവ്യങ്ങൾ ഉണ്ടാകും. എന്നാൽ അനേകം ചെറുകൃതികൾ കൂട്ടിച്ചേർത്താൽ ഒരു മഹാകാവ്യം ആകുന്നതല്ല. ഇതിവൃത്തകല്പനാദി സർവ്വകാര്യങ്ങളിലും അതുപോലെ ആദർശത്തിലും മഹത്വമുണ്ടായിരിക്കണമെന്നതു മഹാകാവ്യത്തെ സംബന്ധിച്ചു ഒരു മുഖ്യ സംഗതിയാകുന്നു. ലഘുകാവ്യം എല്ലാകാര്യത്തിലും ലഘുവാണ്. ലോകത്തിൽ യാതൊരു സാഹിത്യവും ലഘുകൃതികളെക്കൊണ്ടു മാത്രം അഭിവൃദ്ധിയെ പ്രാപിച്ചതായി കാണുന്നതല്ല. മുറുക്കുകൊണ്ടു ഉണ്ടാൽ വയറു നിറയുമോ.?

ലഘുകൃതികൾ ഭാഷാഭിവൃദ്ധിക്കു അത്യാവശ്യമെന്നു ആരും സമ്മതിക്കും. സൂക്ഷ്മം വിചാരിച്ചാൽ അവയാണു മഹാപ്രബന്ധങ്ങളെക്കാൾ ആവശ്യം എന്നു തെളിയും. സംസ്കൃതസാഹിത്യത്തിൽ ഓരോകാലത്തു കണക്കില്ലാതെ ലഘുകൃതികൾ, ബഹുശാഖകളെ ആശ്രയിച്ചു, ഉണ്ടായിട്ടുണ്ടു. അവയിൽ ഗുണോല്ക്കർഷം കൊണ്ടു പ്രചാരം ഏറിയിരിക്കുന്നവ അസംഖ്യമസംഖ്യമാണ്. മഹാപ്രബന്ധങ്ങളുടെ എന്നപോലെ ലഘുകൃതികളുടെ കാര്യത്തിലും സംസ്കൃതത്തിനു തന്നെ അന്യഭാഷകളുടെ കൂട്ടത്തിൽ മുഖ്യസ്ഥാനം. മഹാകവികൾ ആണു അധികവും ലഘുപ്രബന്ധങ്ങളുടെ കർത്താക്ക

ന്മാർ. 'കാവ്യമാല'യിൽ പ്രസിദ്ധപ്പെടുത്തിയിരിക്കുന്ന കൃതികളെ ഉദാഹരണത്തിനു സ്മരിക്കാം. ഭാഷയിലും കണക്കില്ലാത്ത ലഘുകൃതികൾ നിർമ്മിതങ്ങളും, കവനകൗമുദി മുതലായ മാസികകളിൽ പ്രകാശിതങ്ങളും ആയിട്ടുണ്ട്. അവ സഹൃദയന്മാർക്ക സുപരിചിതങ്ങളാകുന്നു. മഹാകാവ്യകർത്താക്കന്മാരുടെ തൂലികയിൽ നിന്നു തന്നെയാണു അവയിൽ ഒട്ടധികം എണ്ണം നിർഗ്ഗളിച്ചിരിക്കുന്നതു്. അവ ഭാഷയുടെ അനശ്വരസമ്പത്തുകളായിത്തീന്നിരിക്കുന്നവയാണു്. ലഘുകൃതികൾ കൊണ്ടു ഉയന്ന കവികൾ ഉണ്ടു്. താഴ്ന്നതരം സാഹിത്യസംസ്കൃതിയും പരിശ്രമവും കൈവന്നിരിക്കുന്നവർക്ക കാവ്യലോകത്തിൽ പ്രവേശിക്കുന്നതിനും, ക്രമേണ ഉന്നതിയെ പ്രാപിക്കുന്നതിനും ലഘുകാവ്യങ്ങളുടെ സഹായം കൂടാതെ നിവൃത്തിയില്ല. മഹാപ്രബന്ധ പരിശീലനത്തിനു അനധികാരികളായ അവർക്ക ലഘുകാവ്യങ്ങളുടെ അഭാവത്തിൽ സാഹിത്യലോകപ്രവേശം അശക്യമായിത്തീരും. അങ്ങിനെയൊരു നില വരുത്തി വെയ്ക്കാവുന്നതല്ല.

മലയാളത്തിലെ മഹാകാവ്യങ്ങൾ സംസ്കൃതവുമായി സാത്മ്യം സമ്പാദിച്ചിരിക്കുന്നവയാകുന്നു. പദ്യസാഹിത്യത്തിനു ഗുണപൌഷ്കല്യം കൊണ്ടു എത്രവരെ ഉയരുന്നതിനു സാധിക്കുമോ ആ സ്ഥാനം വരെ ചെന്നെത്തുന്നതിനു സംസ്കൃതത്തിലെ മഹാകാവ്യങ്ങൾക്കു സാധിച്ചിട്ടുണ്ടു്. അവയുടെ സാത്മ്യം ലഭിക്കുവാൻ ഇടയാകുക എന്നതു ഏതുകൃതിക്കും അഭിമാനകരമായിരിക്കും. പ്രൗഢശാലികളായ കവികളുടെ കൃതികൾക്കു മാത്രമേ അങ്ങിനെ ഒരു സ്ഥിതി കൈവരികയുള്ളൂ. സംസ്കൃതകവിതയുടെ ബഹുമുഖങ്ങളായ ഗുണങ്ങൾ ഒരുമിച്ചു ചേന്നു തികഞ്ഞു ശോഭിക്കുന്ന കൃതികൾ ഭാഷയിൽ മഹാകാവ്യങ്ങൾ മാത്രമാകുന്നു. അന്യശാഖകളിൽ സംഭവിച്ചിട്ടില്ലാത്ത വിചിത്രപ്രസ്ഥാനങ്ങൾ പലതും മഹാകാവ്യമുഖേനയാണു ആദ്യമായി ഭാഷയിൽ കടന്നുകൂടിയതും പ്രചാ

ഷ്ഠ സമ്പാദിച്ചതും. ഏതുകൊണ്ടു വിചാരിച്ചാലും മഹാകാവ്യപ്രസ്ഥാനം മഹനീയതമമെന്നും ഭാഷയുടെ അഭിവൃദ്ധിക്കു അതിനെ പോഷിപ്പിക്കേണ്ടതു അത്യാവശ്യമായ ഒരു കാൎയ്യമെന്നും വിശദമാകും.

എല്ലാവൎക്കും സഞ്ചരിക്കാവുന്നതു—പത്രഭാഷയിൽ 'ജനകീയം'—അല്ല മഹാകാവ്യമാൎഗ്ഗം. അതിന്റെ സഹജമായ പ്രൌഢിയും ഗാംഭീൎയ്യവും മഹത്വവും അതിനെ സാധാരണ ജനങ്ങളിൽ നിന്നു അകററി നിൎത്തുന്നു. ഉയൎന്നതരം വ്യുല്പത്തിയും സഹൃദയത്വവും സാഹിത്യ സംസ്കൃതിയും ലഭിച്ചിരിക്കുന്നവരെ ഉദ്ദേശിച്ചാണു അവ നിൎമ്മിക്കപ്പെട്ടിരിക്കുന്നതു്. പണ്ഡിതന്മാൎക്കുകൂടി, അവരോടടുക്കുമ്പോൾ പലപ്പോഴും വ്യാഖ്യാനങ്ങളെ ആശ്രയിക്കേണ്ടിവരും. "ഭാരവേരൎത്ഥഗൌരവം", "മാഘേ സന്തി ത്രയോ ഗുണാഃ" എന്നിങ്ങനെ പ്രശംസ നേടിയിരിക്കുന്ന കാവ്യങ്ങൾ ദുൎഗ്രഹങ്ങളായിത്തീരുന്നതിൽ അത്ഭുതപ്പെടുവാനില്ല. അവയ്ക്കു ഉണ്ടായിരിക്കുന്ന വ്യാഖ്യാനങ്ങളുടെ ആധിക്യം അവയുടെ ഗാംഭീൎയ്യത്തെ തെളിയിക്കുന്നു. അവ ഗുരുകുലങ്ങളെ ആശ്രയിച്ചു പഠിക്കണം. അതാണു വേണ്ടതു്. തങ്ങളുടെ അല്പജ്ഞതയ്ക്കു പരിഹാരമുണ്ടാക്കാതെ അവയെ ആക്ഷേപിക്കുന്നതുകൊണ്ടു ഫലമില്ല.

## മഹാകാവ്യവും സംസ്കൃതപ്രസ്ഥാനവും.

സംസ്കൃതമഹാകവികളുടെ പ്രസ്ഥാനത്തെ ആദരിച്ചു അനുകരിച്ചും കാവ്യങ്ങൾ നിൎമ്മിച്ചു ഭാഷയ്ക്കു അഭിവൃദ്ധി വരുത്തിയിരിക്കുന്നവരായി അനേകം കവികൾ അടുത്തകാലത്തു ഉണ്ടായിട്ടുണ്ടു്. അവരിൽ എല്ലാം കൊണ്ടും മുഖ്യൻ കേരളകാളിദാസൻ എന്ന വിഖ്യാതനായ കേരളവൎമ്മ വലിയ കോയിത്തമ്പുരാനാകുന്നു. അഗാധമായ പാണ്ഡിത്യവും അപ്രതിമമായ പ്രതിഭാബലവും അപ്രധൃഷ്യമായ പ്രൌ

വവും അവിടുത്തെ, സംസ്കൃതത്തിൻെറ കേതനം അതിലെ ഏതു പ്രസ്ഥാനത്തിലും കാവ്യം രചിക്കുന്നതിനു വിധേയനും ആക്കിത്തീൎത്തു. ദ്വിതീയാക്ഷരപ്രാസത്തെ സ്വരവ്യഞ്ജനാനുരൂപ്യത്തോടു കൂടി പരിഷ്കരിച്ചു പ്രചരിപ്പിച്ചതു അവിടുന്നാകുന്നു. ഈ പരിഷ്കൃതമായ പ്രാസശൈലി അവിടുത്തെ കൃതികൾക്കു അന്യാദൃശമായ ആസ്വാദ്യതയേയും സഹൃദയബഹുമതിയേയും സമ്പാദിച്ചു കൊടുത്തു. മയൂരസന്ദേശാദി കൃതികളുടെ സ്ഥിതി ഉദാഹരണത്തിനു സ്മരിക്കാം. കാളിദാസൻ, ശ്രീഹർഷൻ, മാഘൻ, ബാണൻ, ഭട്ടി മുതലായവരിൽ ആരുടെ പ്രസ്ഥാനത്തിൽ കാവ്യം രചിക്കുന്നതിനും അവിടുത്തേക്കു നിഷ്പ്രയാസം സാധിക്കുമായിരുന്നു. എങ്കിലും ബാണശ്രീഹർഷാദി മാർഗ്ഗങ്ങളോടാണു അവിടുത്തേക്കു പക്ഷപാതം. മഹാനുഭാവനായ മേപ്പത്തൂർ ഭട്ടതിരിയുടെ കാലത്തിനു ശേഷം സംസ്കൃതത്തിലെ എല്ലാ കാവ്യശാഖകളിലും ശാസ്ത്രങ്ങളിലും ആത്രക്കു നിസ്സീമമായ സ്വാധീനശക്തി നേടിയിരിക്കുന്ന മഹാകവികൾ രണ്ടുപേരാകുന്നു ഉണ്ടായിട്ടുള്ളൂ. ഒന്നു രാമപാണിവാദൻ; രണ്ടു കേരളവർമ്മ വലിയകോയിത്തമ്പുരാൻ; അന്നത്തെ കവികൾ എല്ലാവരും അവിടുത്തെ കാവ്യമാർഗ്ഗത്തെ ആദരപൂർവ്വം സ്വീകരിച്ചവരാണ്. അവരിൽ അവ്യുല്പന്നന്മാർ കുറവായിരുന്നതുകൊണ്ടു അവൎക്കതിനു ക്ലേശമുണ്ടായില്ല. മയൂരസന്ദേശത്തിൻേറയും അഭിജ്ഞാനശാകുന്തളത്തിൻേറയും രംഗപ്രവേശത്തിനു ശേഷം, ഭാഷയിൽ അല്പകാലത്തിനിടയ്ക്കു എത്ര സന്ദേശങ്ങളും, നാടകങ്ങളും ഉണ്ടായി എന്നു നോക്കിയാൽ ഈ അഭിപ്രായത്തിൻെറ യാഥാൎത്ഥ്യം ഗ്രഹിക്കാം.

കേരളവർമ്മ വലിയകോയിത്തമ്പുരാൻെറ സ്ഥാനവലിപ്പവും പ്രഭുത്വവും കൊണ്ടാണു അനേകം കവികൾ അവിടുത്തെ മാർഗ്ഗത്തെ സ്വീകരിച്ചതെന്നു ഇന്നു ചിലർ പറയുന്നുണ്ട്. ഈ അഭിപ്രായം ധൃഷ്ടവും ബാലിശവും ആയ ഒന്നാ

കുന്നു. കാവ്യങ്ങളുടെ ഗുണോൽക്കൎഷം കൊണ്ടും അഭിപ്രായങ്ങളുടെ ശാസ്ത്രസമ്മതത്വം കൊണ്ടും ആണു അവിടുത്തേക്കു അനേകം അനുഗാമികളെ അന്നും പില്ക്കാലത്തും സമ്പാദിക്കുന്നതിനു കഴിഞ്ഞതു്. വിശാഖവിജയം മുതലായ മഹാകാവ്യങ്ങൾ വായിച്ചിരിക്കുന്നവർ ഈ അഭിപ്രായം സമ്മതിക്കുമെന്നു വിശ്വസിക്കുന്നു. വ്യുല്പത്തിയും സഹൃദയത്വവും നേടിയിട്ടില്ലാത്തവൎക്കു ഈ വക കൃതികൾ 'പിത്തേന ദൂനേ രസനേ സിതാപി തിക്തായതേ' എന്ന വിധമായിട്ടേ ഭവിക്കുകയുള്ളു. അതിനു കൎത്താക്കന്മാരല്ലല്ലോ തെറ്റുകാർ.

## നവീനപ്രസ്ഥാനം.

കേരളവൎമ്മ വലിയ കോയിത്തമ്പുരാന്റെ, എന്നല്ല മുൻപു പറഞ്ഞ മഹാകാവ്യങ്ങളുടെ കൎത്താക്കന്മാരായ മഹാന്മാരുടെ പ്രസ്ഥാനങ്ങളെത്തന്നെ ഇന്നു പുത്തുമക്കാരിൽ പലരും ആക്ഷേപിക്കുന്നുണ്ടു്. എന്നാൽ അവരുടെ എതിർപ്പു കൊണ്ടു ഫലമില്ല. അതു പരാജയത്തിൽ കലാശിക്കുന്നതേയുള്ളു. സംസ്കൃത കാവ്യപ്രസ്ഥാനങ്ങളെക്കുറിച്ചു നവീനന്മാരുടെ പ്രതികൂലാഭിപ്രായങ്ങൾ വിജൃംഭിച്ചുകൊണ്ടിരുന്ന കാലത്താണു ഭാഷയിലെ പല മഹാകാവ്യങ്ങളും നിൎമ്മിതങ്ങളായതു്. ഈ വസ്തുത അവയോടു കൎത്താക്കന്മാൎക്കുള്ള ആദരാദി രുചികളുടെ ശക്തിയെ വെളിപ്പെടുത്തുന്നു. ഇന്നും മഹാകാവ്യങ്ങൾ നിൎമ്മിതങ്ങളാകുന്നതു പഴയ രീതിയെ ആശ്രയിച്ചാകുന്നു. പണ്ഡിതന്മാർ രുചിക്കുന്ന കൃതികൾ അങ്ങിനെയല്ലാതെ വരുന്നതല്ല.

സൂക്ഷ്മം വിചാരിച്ചാൽ നവീനം എന്നു ഉദ്ഘോഷിക്കുന്ന പ്രസ്ഥാനം സംസ്കൃതസാഹിത്യത്തിനു അപരിചിതമല്ലെന്നു ഗ്രഹിക്കാം. വാമനഭട്ടബാണന്റെ നളാഭ്യുദയം, ചക്രകവിയുടെ ജാനകീപരിണയാദി കൃതികൾ, നീലകണ്ഠദീക്ഷിതരുടെ ഗംഗാവതരണം ഗംഗാദേവിയുടെ മധുരാവിജയം എന്നിങ്ങനെ അസംഖ്യം കാവ്യങ്ങൾ ഈ വൎഗ്ഗത്തിൽ ഉൾപ്പെ

ടുന്നു. ഇവ സംസ്കൃതമഹാകാവ്യങ്ങളുടെ കൂട്ടത്തിൽ മൂന്നാംകിടയിൽ സ്ഥാനം അവകാശപ്പെടുന്നു. സുപ്രസിദ്ധങ്ങളായ പഞ്ചമഹാകാവ്യങ്ങൾ, രാമചരിതം, ശ്രീകണ്ഠചരിതം, ഹരവിജയം, ജാനകീഹരണം മുതലായ പ്രബന്ധങ്ങളുടെ സമുദായത്തിൽ നളാഭ്യുദയാദികൾക്കു യാതൊരു ഗണനാർഹതയുമില്ല. അവയെ അത്രക്കുമാത്രമേ സഹൃദയന്മാർ വക വെച്ചിട്ടുള്ളു. പഞ്ചമഹാകാവ്യങ്ങളിലെ വിശേഷോത്തരമായ കവിതാശൈലി, ലോകവിജയിയായ ഒരു സാർവ്വഭൌമന്റെ സർവ്വവിധപ്രഭാവാഡംബര പരിശോഭിതമായ ഘോഷയാത്രയുടെ സാദൃശ്യം വഹിക്കുന്നു. നളാഭ്യുദയാദി കൃതികളിലെ കവിതയോ? ഒരു ഇടപ്രഭുവിന്റെ ഏതാനും പരിവാരങ്ങളോടും പരിമിതമായ ആഡംബരത്തോടും കൂടിയ യാത്രയുടെയും. സർവ്വവിധവിഭവങ്ങളും തികഞ്ഞതും അവ ധാരാളം കോരിവാരി വിളമ്പുന്നതും ആയ ഒരു മഹോത്സവസദ്യയുടെ തുല്യത, ആദ്യം പറഞ്ഞ തരം കാവ്യങ്ങൾക്കു കൊടുക്കാം. സാമാന്യം ഭേദപ്പെട്ട ഒരൂണിന്റെ വട്ടം. ഈ സ്ഥിതിയാണു ഇക്കാര്യത്തിൽ നളാഭ്യുദയാദി കൃതികൾ വഹിക്കുന്നതു്. അവയ്ക്കു തുല്യമായ സ്ഥാനം കേരളീയാദി കാവ്യങ്ങൾക്കു കൊടുക്കാം. രുചിഭേദം വ്യക്തിബലം സഹൃദയത്വം എന്നിവയുടെ വ്യത്യാസംകൊണ്ടു, ഇവയിൽ ആദ്യംപറഞ്ഞ ഗ്രന്ഥങ്ങളോടു അനിഷ്ടവും മററവയോടു ഇഷ്ടവും ചിലർക്കു സംഭവിക്കാം. എന്നാൽ ആ കാരണം കൊണ്ടു പൂർവ്വോക്തങ്ങളായ കാവ്യങ്ങൾക്കു പൊതുവെ ലഭിച്ചിരിക്കുന്ന ലോകബഹുമതിയും ഉന്നതസ്ഥാനവും കുറയുകയോ അവ മറെറാതരം കാവ്യങ്ങൾക്കു കിട്ടുകയോ ചെയ്യുന്നതല്ല. നവീനമതക്കാരുടെ ശ്രമങ്ങൾ, മഹാകാവ്യപ്രസ്ഥാനത്തിന്റെ പ്രഭാവത്തെയും മാഹാത്മ്യത്തെയും ക്ഷീണിപ്പിച്ചു ക്രമമായിത്താഴ്ത്തുന്നു.

ശ്രീഹർഷമാഘബാണാദികളുടെ കാവ്യങ്ങൾ കൃത്രിമങ്ങളെന്നും, അവയിൽ യഥാർത്ഥകവിത ഇല്ലെന്നും പറയുകയും, മഹാകാവ്യങ്ങളെ പുച്ഛിക്കുകയും ചെയ്യുന്നവരുടെ സംഖ്യ

ഇന്നു കൂടിവരുന്നു. വൈദേശികഗ്രന്ഥങ്ങൾ മാത്രം തുടരെത്തുടരെ വായിച്ചു ഉണ്ടായ രുചിഭേദവും, ഗുരുകുലക്ലേശവൈരള്യവും സഹൃദയശുശ്രൂഷുതയും ആണു അവരിൽ ഈ അഭിപ്രായം സൃഷ്ടിച്ചു പരിപോഷിപ്പിച്ചതെന്നു വിചാരിക്കുന്നു. ഇവയിൽ രുചിഭേദത്തിനു മരുന്നില്ല. മററേതു സജ്ജനാശ്രയംകൊണ്ടു നീങ്ങും. സംസ്കൃതപ്രസ്ഥാനവിദ്വേഷികൾ കണ്ണാടിയ്ക്കല്ല മുഖത്തിനാണു വൈരൂപ്യം തട്ടിയിരിക്കുന്നതെന്നറിഞ്ഞു പരിഹാരം ചെയ്യുവാൻ ഒരുങ്ങുന്നതു നന്നായിരിക്കും.

പണ്ഡിതന്മാരും ചിന്താകുശലന്മാരും ആയ സഹൃദയന്മാരാണു നൈഷധീയചരിതം വായിച്ചു രസിക്കുന്നതിനു അധികാരികൾ എന്നു, ശ്രീഹർഷമഹാകവി അതിന്റെ അവസാനഭാഗത്തു പറഞ്ഞിരിക്കുന്നു.

മദുക്തിശ്ചേദന്തർമ്മദയതി സുധീഭൂയ സുധിയഃ
കിമസ്യാ നാമ സ്യാദരസപുരുഷാനാദരഭരൈഃ.

ഏകദേശം ഈ അഭിപ്രായംതന്നെ പണ്ഡിതകവിസാർവ്വഭൗമനായ കേരളവർമ്മ വലിയ കോയിത്തമ്പുരാൻ ഉമാകേരളത്തിന്റെ അവതാരികയിൽ പറഞ്ഞിരിക്കുന്നതായി കാണാം. "ഈ രണ്ടു മഹാ ഗ്രന്ഥങ്ങളും അപണ്ഡിതന്മാരായും അനവധാനന്മാരായും ഉള്ള വായനക്കാരെ ഉദ്ദേശിച്ചല്ല എഴുതപ്പെട്ടിട്ടുള്ളതു്. എന്നാൽ നേരെമറിച്ചു ബുദ്ധിവികാസവും രസികത്വവും ശ്രദ്ധവച്ചു വായിച്ചു ധരിപ്പാൻ സന്നദ്ധതയുമുള്ള ആളുകളെ ഉദ്ദേശിച്ചാണ്." മുൻപു സ്മരിച്ച മഹാകാവ്യങ്ങളിൽ ഒട്ടധികം എണ്ണത്തിനു ഈ അഭിപ്രായങ്ങൾ പൂർണ്ണമായി യോജിക്കും. വേണ്ടവിധം അധികാരം നേടിയിരിക്കുന്നവരെ അവ രസിപ്പിക്കുകയും ചെയ്യും. 'അരസപുരുഷാനാദരഭരം' വിശിഷ്ടമായ യാതൊരു മഹാകാവ്യത്തിന്റെയും മാററു കുറക്കുന്നതല്ല.

### ഉത്തരഭാരതവും പൂർവ്വപ്രസ്ഥാനവും.

ഉത്തരഭാരതം പൂർവ്വപ്രസ്ഥാനത്തിൽ നിർമ്മിതമായി

രിക്കുന്ന കാവ്യമെന്നു പ്രത്യേകം പറയേണ്ടതില്ലെന്നു വിശ്വസിക്കുന്നു. മഹാകാവ്യസമുദായത്തോടു, രഘുവംശാദി കാവ്യങ്ങൾ പഠിക്കുന്ന കാലത്തുതന്നെ എനിക്കു ഭക്തിയും അഭിരുചിയും സംഭവിക്കുന്നതിനു ഇടയായി. അതു ക്രമേണ വളൎന്നുവന്നു. മഹാകാവ്യങ്ങൾ കഴിയുന്നതും തേടിപ്പിടിച്ചു വായിക്കുക എന്നതു എന്റെ ശീലമായിത്തീൎന്നു. വിട്ടുമാറാതെ വളൎന്നുവന്നു പരമകാഷ്ഠയെ പ്രാപിച്ച ആ മഹാകാവ്യഭക്തിയാണു ഈ ഉത്തര ഭാരതത്തിന്റെ രചനയ്ക്കു അടിസ്ഥാനം. ചില കൃതികളോടു എനിക്കു നിസ്സീമമായ ആദരവുണ്ടെന്നു്, അവയെക്കുറിച്ചു ഓരോ കാലത്തു ഞാൻ എഴുതി പ്രസിദ്ധപ്പെടുത്തിയിരിക്കുന്ന നിരൂപണങ്ങളിൽ നിന്നും തെളിയും. പഞ്ചമഹാകാവ്യങ്ങളിൽ രഘുവംശവും നൈഷധവും അങ്ങിനെയുള്ളവയാണു്. ഞാൻ പുരാണംപോലെ രഘുവംശം നിത്യവും പാരായണം ചെയ്തുവന്ന ഒരു കാലം ഉണ്ടായിരുന്നു. അതിനോടും നൈഷധീയ ചരിതത്തോടും സദൃശങ്ങളായ മഹാകാവ്യങ്ങൾ ഉണ്ടായിട്ടില്ലെന്നാണു എന്റെ അഭിപ്രായം. കൃഷ്ണവിലാസം രാമചരിതം (അഭിനന്ദൻ) ജാനകീഹരണം പദ്യചൂഡാമണി നവസാഹസാങ്കചരിതം വിക്രമാങ്കദേവചരിതം യാദവാഭ്യുദയം വസന്തവിലാസം നരനാരായണാനന്ദം ധൎമ്മശൎമ്മാഭ്യുദയം യുധിഷ്ഠിരവിജയം ഉത്തരനൈഷധം രാഘവീയം രാമചരിതം (കൊടുങ്ങല്ലൂർ തമ്പുരാൻ) കൃഷ്ണവിജയം വിശാഖവിജയം എന്നിവയും എന്നെ കണക്കില്ലാതെ ആകൎഷിച്ചിരിക്കുന്ന മഹാകാവ്യങ്ങളാകുന്നു. ഇവയിലെ ആശയങ്ങളും ഛായകളും ശൈലികളും പൂൎണ്ണമായും അല്പമായും ഉത്തരഭാരതത്തിൽ കാണുന്നതായിരിക്കും. മഹാഭാരതത്തിനോടു ഈ കാവ്യത്തിനു സിദ്ധമായിരിക്കുന്ന ബന്ധം മുൻപു പല സന്ദൎഭങ്ങളിലും പ്രതിപാദിച്ചിട്ടുണ്ടു്, വാല്മീകിരാമായണം ഭാഗവതാദിപുരാണങ്ങൾ ജ്ഞാനവാസിഷ്ഠം ക്ഷേമേന്ദ്രകൃതികൾ എന്നിവയോടും

എന്റെ കാവ്യത്തിനു ബന്ധം സംഭവിച്ചിട്ടുണ്ടെന്നു പറഞ്ഞുകൊള്ളട്ടെ.

ക്ഷേമേന്ദ്രകാവ്യങ്ങളോടു എനിക്കു സംഭവിച്ചിരിക്കുന്ന ഭക്തിയെക്കുറിച്ചു പ്രത്യേകം പറഞ്ഞില്ലെങ്കിൽ അതു വലിയ അപരാധമാകും. അവയുടെ ഗുണപൌഷ്കല്യം എന്നെ എത്രയും വശീകരിച്ചിട്ടുണ്ടെന്നു പറയാവതല്ല. ഭാരതമഞ്ജരി രാമായണമഞ്ജരി എന്നിവയെ ഞാൻ ചെറിയ പുരാണങ്ങളായിട്ടാണു കണക്കാക്കിയിരിക്കുന്നതു്. ആ നിലയിൽ അവ എന്റെ ഹൃദയത്തെ ആകർഷിച്ചിരിക്കുന്നു. ക്ഷേമേന്ദ്രനോടു എനിക്കുള്ള ഭക്തി ബഹുമാനങ്ങളുടെ ശക്തി എത്രമാത്രമുണ്ടെന്നു, ഏതാനും വർഷങ്ങൾക്കു മുൻപു ഞാൻ എഴുതി പ്രസിദ്ധപ്പെടുത്തിയിരിക്കുന്ന 'ക്ഷേമേന്ദ്രൻ' എന്ന ഗ്രന്ഥത്തിൽനിന്നും വെളിവാകും. അതു പലരുടെയും ശ്രദ്ധയെ ക്ഷേമേന്ദ്രപ്രബന്ധങ്ങളിലേക്കു ആകർഷിച്ചിട്ടുണ്ടെന്ന വസ്തുത എനിക്കു കൃതാർത്ഥതക്കു ഹേതുവാകുന്നു. ഈ ക്ഷേമേന്ദ്രഭക്തി, ഭാരതമഞ്ജര്യാദി പ്രബന്ധങ്ങളിലെ ആശയങ്ങൾ അറിഞ്ഞും അറിയാതെയും എന്റെ കാവ്യത്തിൽ കടന്നുകൂടുന്നതിനു കാരണമായിബ്ഭവിച്ചു. അവയിലെ ശൈലിയെ ഞാൻ അനുകരിക്കുന്നതിനു ശ്രമിച്ചിട്ടുണ്ടു്. അതു എന്റെ കാവ്യത്തിൽ വല്ല സന്ദർഭത്തിലും ഫലിച്ചിട്ടുണ്ടെന്നു വന്നേക്കാം. മുൻപു സ്മരിച്ച കൃതികളിൽ പലതിനോടും ഉള്ളതിനേക്കാൾ ഉത്തരഭാരതത്തിനു ക്ഷേമേന്ദ്രകൃതികളോടു കടപ്പാടുണ്ടു്. അവതാരികയിൽ ഞാൻ പല സന്ദർഭങ്ങളിലും ഭാരതമഞ്ജരിയെ സ്മരിച്ചിരിക്കുന്നതു, ക്ഷേമേന്ദ്രസാഹിത്യസാമ്രാജ്യത്തിലേക്കു സഹൃദയന്മാരുടെ ശ്രദ്ധാദരങ്ങളെ ആകർഷിക്കുന്നതിനാകുന്നു. ഈ കാര്യത്തിൽ അവർ എന്നെ തോല്പിക്കുകയില്ലെന്നു എനിക്കു വിശ്വാസമുണ്ടു്.

ശാസ്ത്രങ്ങളിൽ ധർമ്മം മുഖ്യം എന്നു ഞാൻ വിശ്വസിക്കുന്നു. തർക്കവും വ്യാകരണവും മീമാംസയും പഠിച്ചില്ലെങ്കിലും

ജനങ്ങൾക്കു കഴിഞ്ഞുകൂടാം. എന്നാൽ ഇതല്ല ധർമ്മശാസ്ത്രം പഠിച്ചില്ലെങ്കിൽ നേരിടുന്ന സ്ഥിതി. ധർമ്മാധർമ്മങ്ങൾ തിരിച്ചറിഞ്ഞു് സന്മാർഗ്ഗത്തിൽ കൂടി പ്രവൃത്തികളെ നയിക്കുന്നതിനുവേണ്ട ആത്മശക്തി സമ്പാദിക്കേണ്ടതു അത്യാവശ്യമാകുന്നു. അതിനു ധർമ്മശാസ്ത്രം ശരണം. അതു ഇല്ലാതെയായാൽ ലോകം എങ്ങിനെ കീഴ്മേൽ മറിയുമെന്നു ഇന്നു എവിടേയും പടർന്നു പിടിച്ചിരിക്കുന്ന ദുരവസ്ഥകളിൽ നിന്നും മനസ്സിലാക്കാം. പ്രാചീനന്മാരായ മഹാകവികൾ ധർമ്മത്തിന്റെ ഈ പ്രാധാന്യത്തെ അതു അർഹിക്കുന്ന ഗൌരവത്തോടുകൂടി ചിന്തിച്ചറിഞ്ഞിട്ടുണ്ടെന്നതിനു അവരുടെ ഗ്രന്ഥങ്ങൾ തെളിവുകളാണു്. പുരാണേതിഹാസാദികളും മഹാകാവ്യങ്ങളും വിശേഷനെ കാളിദാസപ്രബന്ധങ്ങളും ധർമ്മശാസ്ത്രത്തിന്റെ പ്രകാരാന്തരങ്ങളായുള്ള വ്യാഖ്യാനങ്ങളെന്നു പറയുന്നതിൽ തെറ്റില്ല. "നഭഃ പരന്ത്യോത്തമസമം പവിത്രം:" എന്ന ന്യായം അനുസരിച്ചു് എന്റെ ശക്തിക്കനുസരണമായി ഞാൻ ഉത്തരഭാരതത്തിൽ ധർമ്മത്തിനു മുഖ്യത കൊടുത്തിട്ടുണ്ടു്.

രാജാവു് പ്രജ, ഗുരുശിഷ്യൻ, ഭർത്താവു ഭാര്യ, പ്രഭു ദരിദ്രൻ, മാതാവു പുത്രൻ, ശിഷ്ടൻ ഭക്തൻ, കാരണവർ അനന്തിരവൻ, ജ്ഞാനി മൂഢൻ, ഉടമസ്ഥൻ വേലക്കാരൻ എന്നിങ്ങനെ പല നിലകളിൽ വർത്തിക്കുന്നവർ അനുഷ്ഠിക്കേണ്ട ധർമ്മങ്ങളെ സന്ദർഭാനുസരണം ഞാൻ വിവരിക്കുകയും സൂചിപ്പിക്കുകയും ചെയ്തിട്ടുള്ളതാകുന്നു. രാജധർമ്മങ്ങളെ പല സർഗ്ഗങ്ങളിലും ഉപദേശിച്ചിട്ടുണ്ടു്. ഭല്ലുവംശോന്മേഷധാദികാവ്യങ്ങളാണു എനിക്കു ഇക്കാവ്യത്തിൽ മാർഗ്ഗദർശകങ്ങളായി ഭവിച്ചിരിക്കുന്നതു്. അവയിൽ രാജധർമ്മ പ്രതിപാദനത്തിനു പ്രാധാന്യം ഉണ്ടു്. ലോകക്ഷേമത്തിന്റെ പരമമായ മൂലം രാജാക്കന്മാരുടെ (ഭരണകർത്താക്കന്മാരുടെ) ധർമ്മനിഷ്ഠയെന്നു പറയണം. അവർ സച്ചരിതന്മാരായാൽ അവരെയനുകരിച്ചു ജ

നങ്ങളും അങ്ങിനെയാകും. 'യഥാ രാജാ തഥാ പ്രജാ, എന്ന ആപ്തവാക്യം അനുഭവസിദ്ധമാകുന്നു.

ധർമ്മ:ശുഭം വാ പാപം വാ രാജമൂലം പ്രവർത്തതേ. (വാല്മീകിരാ- അരണ്യ- സ. 50) എന്ന കവിവാക്യം രാജാവു ധർമ്മനിരതനായിരിക്കേണ്ടതിന്റെ ആവശ്യകതയെ ഉപദേശിക്കുന്നു. കാവ്യത്തിൽ രാജധർമ്മോപദേശം പല സന്ദർഭങ്ങളിലും ആവർത്തിച്ചിട്ടുണ്ട്. അതിനു അതിന്റെ പ്രാധാന്യമാണു കാരണം.

ധർമ്മങ്ങളുടെ എന്നപോലെ അധർമ്മങ്ങളുടേയും സ്വഭാവം അറിഞ്ഞിരിക്കണം. അല്ലെങ്കിൽ അവയെ വർജ്ജിക്കുക സാദ്ധ്യമല്ല. അധർമ്മസ്വരൂപം കാണിച്ചുകൊടുക്കേണ്ടതും കവിയുടെ കൃത്യമാകുന്നു. ഞാൻ ഇക്കാര്യം മറന്നിട്ടില്ല. പതിനെട്ടു (കലികാലവർണ്ണനം) പത്തൊൻപതു (ദ്വാരകയിലെ അധർമ്മവൃത്തി) നല്പത്തിനാലു (നരകവർണ്ണനം) എന്നീ സർഗ്ഗങ്ങളിൽ പ്രധാനങ്ങളും അപ്രധാനങ്ങളും ആയ അധർമ്മങ്ങളെന്തൊക്കെയെന്നു് ഞാൻ വിശദമാക്കിയിട്ടുണ്ട്. ഇക്കാലത്തു് എല്ലാദേശങ്ങളിലും സമുദായങ്ങളിലും പടർന്നു പിടിച്ചിരിക്കുന്നതാണു് അധർമ്മാധികവും. അവയെ സമൂലം വർജ്ജിക്കുക സാദ്ധ്യമല്ല. നിശ്ചയം. എന്നാൽ പ്രയത്നത്തിന്റെ ശക്തിയനുസരിച്ചു് കുറെയൊക്കെയകററിനിർത്താം. 'എള്ളു കൊറിച്ചാൽ എള്ളോളം ഫലം' എന്നു പറയുന്നതുപോലെ, കടുകുമണിയോളം ഒരു പാപത്തെ പരിത്യജിച്ചാൽ അത്രയും ഫലം കിട്ടുന്നു. അങ്ങിനെ ധർമ്മാധർമ്മസ്വീകാര ബഹിഷ്കാരങ്ങൾക്കു ജനങ്ങളെ പ്രേരിപ്പിക്കുന്നതിനു കാവ്യം സമർത്ഥമാകണമെന്നു എനിക്കു ആഗ്രഹമുണ്ട്. അതു അല്പമെങ്കിലും സാധിച്ചാൽ ഞാൻ കൃതകൃത്യനാകുന്നതായിരിക്കും.

ധർമ്മപ്രതിപാദനത്തിനു സ്മൃതികളും പുരാണേതിഹാസാദികളും കാളിദാസാദി പ്രബന്ധങ്ങളും ആണു എനിക്കു ആശ്രയമായി ബ്ഭവിച്ചിരിക്കുന്നതു്. അവയോടു കാവ്യ

ത്തിനു സിദ്ധിച്ചിരിക്കുന്ന ബന്ധത്തെ ഈ അവതാരികയിൽ ഞാൻ മുൻപു വ്യക്തമാക്കിയിട്ടുണ്ടു്. അധർമ്മമയങ്ങളായ ഒരുതരം കുപ്രേമക്ഷോഭാദിവൃത്തികളുടെ നിരങ്കുശമായ പ്രതിപാദനം കൊണ്ടു, കാട്ടും പടലും പടൎന്നുവളൎന്നു ഇരുണ്ടുവരുന്ന നൂതന സാഹിത്യസരണിയെ, കഴിയുന്നതും നേർവഴിയെ നയിച്ചാൽ കൊള്ളാമെന്ന ആഗ്രഹമാണു ഉത്തരഭാരതത്തിനു ഈ വിധം ധർമ്മപരമായ ഒരു ബന്ധം സൃഷ്ടിച്ചതെന്നുകൂടി പറഞ്ഞുകൊള്ളുന്നു.

ആത്മജ്ഞാനത്തെ അപ്രധാനമെന്നു തള്ളാവുന്നതല്ല. അതിനും ഞാൻ കാവ്യത്തിൽ പ്രാധാന്യം കൊടുത്തിരിക്കുന്നു. യഥാർത്ഥത്തിൽ അറിവു എന്നു പറയുന്നതു അതു ഒന്നു മാത്രമാകുന്നു. അതിന്റെ പ്രയോജനം ശോകനിവാരണവും ആനന്ദപ്രാപ്തിയുമല്ലാതെ മറെറാന്നുമല്ല. ഏതദ്രഹിതമെങ്കിൽ താദൃശമായ ജ്ഞാനം നിഷ്ഫലം. അതു ആ പേരിനെ അർഹിക്കുന്നില്ല. ദുഃഖം സംസാരം രാഗദ്വേഷാദികൾ മായ എന്നിങ്ങനെ പല നാമങ്ങൾ കൊണ്ടു അറിയപ്പെടുന്നതെല്ലാം, അജ്ഞാനം ഒന്നിന്റെ രൂപാന്തരങ്ങളാകുന്നു. അതു അകലട്ടെ, മററുള്ളവയെല്ലാം അകലും. സങ്കടങ്ങൾ ദുസ്സഹങ്ങളാകുമ്പോൾ ആത്മഹത്യാദി ചാപല്യങ്ങൾക്കു ഒരുമ്പെടരുതു്. അവ കഷ്ടതകളെ വർദ്ധിപ്പിക്കുകയേയുള്ളു. തത്ത്വവിചാരംകൊണ്ടു മനസ്സിനെ നിയന്ത്രിച്ചു നിലയ്ക്കു നിൎത്തണം. അതിനു അറിവും ശക്തിയും കൈവന്നിട്ടില്ലാത്തവർ ഉത്തമന്മാരും സിദ്ധന്മാരും ആയ ഗുരുക്കന്മാരെ ആശ്രയിച്ചു ഉപദേശം വാങ്ങണം. പിന്നീടു തദനുസരണം പ്രവൎത്തിക്കണം. അതാണു വേണ്ടതു്. നമ്മുടെ സുഖത്തിന്റെയും ദുഃഖത്തിന്റെയും സൃഷ്ടികർത്താക്കന്മാർ അന്യന്മാരല്ല. നമ്മൾ തന്നെയാകുന്നു. ജ്ഞാനത്തെ ആശ്രയിച്ചു നിയന്ത്രിച്ചു മനസ്സിനെ ശമദമാദിഗുണോദ്ഭാസിയുമാക്കിയാൽ അതിലേല്ക്കുന്ന ദുഃഖങ്ങൾ പാറപ്പുറത്തു വീഴുന്ന മൺകുടംപോലെ ഉട

ഞ്ഞുതകരും. രാഗദ്വേഷാദിപങ്കിലമായ മനസ്സരസ്സിലാണു, ദുഃഖങ്ങൾ പോത്തുകളെപ്പോലെ വിഹരിക്കുന്നതു്. പരാജയങ്ങളും നൈരാശ്യങ്ങളും വിപത്തുകളും മനുഷ്യൎക്കു തുടരെ സംഭവിച്ചുകൊണ്ടിരിക്കും. അവയ്ക്കു കീഴ്പെട്ടു അവശനാകരുതു്. ഇവയൊക്കെ വേദാന്തമതത്തിന്റെ മൂലതത്വങ്ങളാകുന്നു. കാവ്യത്തിൽ അവയെ ഞാൻ സവിസ്തരം പ്രതിപാദിച്ചിട്ടുണ്ടു്. വിദുരോപദേശം (അഞ്ചാംസൎഗ്ഗം) നാരദോപദേശം (പതിനേഴാം സൎഗ്ഗം) വ്യാസോപദേശം (ഇരുപത്തിയൊൻപതാം സൎഗ്ഗം) എന്നിവ ഉദാഹരിക്കപ്പെടാം. ഇവയിൽ ഇരുപത്തിയൊൻപതാം സൎഗ്ഗം ആത്മതത്വപ്രതിപാദനത്തിനു വേണ്ടി മാത്രം നീക്കിവെച്ചു. ജ്ഞാനവാസിഷ്ഠം ഭാഗവതാദിപുരാണങ്ങൾ, സനത്സുജാതീയം, ഭഗവദ്ഗീത എന്നിങ്ങനെ പല ഗ്രന്ഥങ്ങളേയും ഈ പ്രകൃതത്തിൽ ഞാൻ ആശ്രയിച്ചിട്ടുണ്ടു്. ഇവയിൽ വാസിഷ്ഠത്തോടും ഗീതയോടും ആണു എനിക്കു അപരിമിതമായ കടപ്പാടു്.

കാവ്യത്തിൽ ഞാൻ ഈശ്വരഭക്തിക്കു മുഖ്യസ്ഥാനം കൊടുത്തിരിക്കുന്നതായി കാണാം. ഈശ്വരമാഹാത്മ്യം സൎവ്വോന്നതവും, ചരാചരാത്മകമായ ജഗത്തിന്റെ നിയന്ത്രണത്തിനു അടിസ്ഥാനവും എന്നു് ഞാൻ പ്രതിപാദിച്ചിട്ടുണ്ടു്. ലോകം ഈശ്വരന്റെ കയ്യിൽ സ്ഥിതിചെയ്തു തദഭിലഷിതാനുസരണം പാവയെപ്പോലെ ചേഷ്ടിക്കുന്നു എന്നു, ഭാഗവതാദിപുരാണങ്ങൾ പല സന്ദൎഭങ്ങളിലും ഉപദേശിച്ചിരിക്കുന്നു. അതിനെ അടിസ്ഥാനമാക്കി പല ഉപദേശങ്ങളും ഉത്തരഭാരതത്തിൽ ചെയ്തിട്ടുണ്ടു്. ആറാം സൎഗ്ഗത്തിലേയും, ഇരുപത്തിയൊൻപതാം സൎഗ്ഗത്തിലേയും, ചില ഭാഗങ്ങൾ പ്രകൃതത്തിൽ ഉദാഹരിക്കപ്പെടാം. ഇരുപത്തിരണ്ടു മുപ്പത്തിയൊന്നു എന്നീ സൎഗ്ഗങ്ങളിലെ സ്തോത്രങ്ങൾ ഭക്തിരസവിശിഷ്ടങ്ങളാകുന്നു. ദൈവം കാലം വിധി ഭാഗ്യം അദൃഷ്ടം എന്നിവയുടെ പ്രഭാവങ്ങളും ഞാൻ പ്രതിപാദിച്ചിരിക്കുന്നവയാണു.

അദൃഷ്ടങ്ങളായ കർമ്മം മുതലായവയുടെ ശക്തി സർവ്വത്തിനും മീതെ നില്ക്കുന്നു എന്നും, ജഗത്തുകൾ ദൈവാധീനങ്ങളെന്നും, ഇവ ലോകഹിതം അനുഭവിച്ചുവരുന്ന സുഖദുഃഖങ്ങളിൽ മനുഷ്യർക്ക് കർത്തൃത്വം നാമമാത്രം എന്നും പല സന്ദർഭങ്ങളിലും ഞാൻ വിശദമായി പ്രതിപാദിച്ചിട്ടുണ്ട്. ആസ്തികന്മാരുടെ ധർമ്മങ്ങൾക്കും വിശ്വാസങ്ങൾക്കും സർവ്വത്ര പ്രാധാന്യം കൊടുത്തു വിരചിതമായിരിക്കുന്ന കാവ്യമാണ് ഉത്തരഭാരതമെന്നു ചുരുക്കത്തിൽപ്പറയാം. എന്റെ ദൃഷ്ടിയിൽ പ്രസ്തുതകൃതിക്കു എന്തെങ്കിലും മേന്മയുണ്ടെങ്കിൽ അതു ഇതൊന്നു മാത്രമാകുന്നു.

## ഉപസംഹാരം.

ഉത്തരഭാരതം കാവ്യം എഴുതിക്കഴിഞ്ഞപ്പോൾ അതിനെക്കുറിച്ചു സഹൃദയന്മാരുടെ അഭിപ്രായം അറിയുന്നതിനു എനിക്കു ആഗ്രഹമുണ്ടായി. അതിലെ ചില സർഗ്ഗങ്ങൾ മാതൃഭൂമി (ആഴ്ചപ്പതിപ്പ്), അമൃതവാണി, ചൈത്രപ്രഭ, വിദ്യാഭിവർദ്ധിനി, കൈരളി, പാരിജാതം (മാസികകൾ) എന്നിവയിൽ പ്രസിദ്ധപ്പെടുത്തി. അവ വായിച്ചു പല സഹൃദയന്മാരും അവയെ അഭിനന്ദിച്ചു എഴുതിയയച്ച അഭിപ്രായങ്ങൾ എനിക്കു പ്രോത്സാഹജനകമായി ഭവിച്ചു. കാവ്യം ഉടനെ മുദ്രണം ചെയ്ത് പുസ്തകാകൃതിയിൽ പ്രസിദ്ധപ്പെടുത്തണമെന്നു ചിലർ അഭിപ്രായപ്പെട്ടു. ഞാൻ അയച്ചുകൊടുത്ത ഭാഗങ്ങൾ സദയം പ്രസിദ്ധപ്പെടുത്തിയ മാന്യ പത്രാധിപന്മാരോടും, അഭിനന്ദനരൂപമായ അഭിപ്രായം അറിയിച്ചുതന്ന സഹൃദയശ്രേഷ്ഠന്മാരോടും എനിക്കു അഗാധവും അകൈതവവും ആയ കൃതജ്ഞതയുണ്ട്.

അവതാരികയിൽ മഹാഭാരതം മൂലത്തിൽ നിന്നും ഭാഷയിൽനിന്നും അനേകം അംശങ്ങൾ ഞാൻ ഉദാഹരണത്തിന് എടുത്തു ചേർത്തിട്ടുണ്ട്. ശാസ്ത്രത്തെയും സാഹിത്യത്തെയും സംബന്ധിച്ചു ഭാരതത്തിനു സിദ്ധിച്ചിരിക്കുന്ന മാഹാ

